# വൈദ്യമനോരമ

എന്ന

# ചികിത്സാക്രമം

**സംശോധകൻ: വയസ്ക്കര എൻ. എസ്. മൂസ്സ്**

---

**വ്യാഖ്യാതാവ്: ചേപ്പാട് അച്ച്യുതവാരിയർ**



Unnimooss
Foundation

**Vaidya Manorama Enna Chikitsakramam**
(Malayalam)

**Editor:**
Vayaskara N. S. Mooss

**Commentary:**
Cheppad Achyuta Varier

**First Edition:** June 1944 (Vaidyasarathy Press (P) Ltd, Kottayam)
Third Edition - August 2020

**Publishing & Distribution:**
Unnimooss Foundation
PB No.718, Moosspet Road
East Fort, Thrissur, Kerala
Tel: 0487-2442946
Email: drmooss@gmail.com
Website: www.unnimoossfoundation.org

**Cover Design:**
PADACHATUSHTAYAM
by Dr. Nisar Muhammed K.A.

**Type Setting & Layout:**
Ravivasudevan, Thrissur

**Printing:**
Vakayil Printers, Thrissur 680 001
Ph: 98461 38194

**Rs. 500/-**

# പ്രസാധകക്കുറിപ്പ്

ചികിത്സാമഞ്ജരി പോലെ കേരളീയമായ ഒരു പ്രസിദ്ധ വൈദ്യഗ്രന്ഥമാണ് വൈദ്യമനോരമ. ഗ്രന്ഥകർത്താവ് ആരെന്നതിന് കൃത്യമായ വിവരമില്ലെങ്കിലും അഷ്ടവൈദ്യ പരമ്പരയിൽപ്പെട്ട ഒരാളായിരിക്കണം ഇതിന്റെ രചയിതാവെന്ന് കരുതുവാൻ തെളിവുകൾ പലതുമുണ്ട്. അതിലൊന്ന് ഇതിലെ യോഗങ്ങളാണ്. അവയിൽപ്പലതും അഷ്ടവൈദ്യകുടുംബങ്ങൾ മാത്രം ഉപയോഗിച്ചിരുന്നവയാണ്.

പ്രസിദ്ധ അഷ്ടവൈദ്യകുടുംബങ്ങളായ വയസ്ക്കര, കുട്ടഞ്ചേരി എന്നീ ഇല്ലങ്ങളിൽനിന്നു ലഭിച്ച ഗ്രന്ഥത്തിന്റെ താളിയോലകൾ പരിശോധിച്ച് വയസ്ക്കര എൻ.എസ്. മൂസ്സാണ് വൈദ്യമനോരമ ആദ്യമായി പ്രസിദ്ധീകരിക്കുന്നത്. 'വൈദ്യസാരഥി' മാസികയിലൂടെ ഖണ്ഡശഃ പ്രസിദ്ധീകരിച്ചുകൊണ്ടിരുന്ന അത് 1944-ൽ രണ്ടു ഭാഗങ്ങളായി പുസ്തകരൂപത്തിലാക്കി. ഒന്നാം ഭാഗത്തിന്റെ ഒന്നും രണ്ടും പതിപ്പുകൾ ക്രമേണ 1944, 1950 എന്നീ വർഷങ്ങളിലും രണ്ടാം ഭാഗത്തിന്റേത് 1947, 1978 എന്നീ വർഷങ്ങളിലുമാണ് പുറത്തിറക്കിയത്. ഞങ്ങൾ പ്രസിദ്ധീകരിയ്ക്കുന്ന ഈ മൂന്നാം പതിപ്പ് രണ്ടു ഭാഗങ്ങളും ഒന്നിച്ചുചേർത്ത് ഒറ്റപ്പുസ്തകമായിട്ടാണ്. ശ്ലോകങ്ങളുടെ നമ്പറുകൾ ക്രമം തെറ്റി ചേർത്തതും ഒരേ ശ്ലോകം ഒരേ സന്ദർഭത്തിൽ ആവർത്തിക്കുന്നതും ശ്രദ്ധയിൽ പെട്ടിട്ടുണ്ടെങ്കിലും തിരുത്താൻ ഈ പതിപ്പിൽ ശ്രമിച്ചിട്ടില്ല. ഇതിന്റെ പുനഃപ്രസിദ്ധീകരണത്തിന് സമ്മതം നല്കിയ മൂസ്സിന്റെ കുടുംബാംഗങ്ങളോടും എൻ.എസ്. മൂസ്സ് ഫൗണ്ടേഷനോടുമുള്ള നന്ദി അറിയിക്കട്ടെ.

വൈദ്യമനോരമ എന്ന ചികിത്സാക്രമം വെളിച്ചത്തുകൊണ്ടുവരാൻ കഴിഞ്ഞത് വയസ്ക്കര എൻ.എസ്. മൂസ്സിന്റെ അശ്രാന്തപരിശ്രമം ഒന്നുകൊണ്ടു മാത്രമാണ്. ഇതിന്റെ വ്യാഖ്യാനമെഴുതിയത് പണ്ഡിതാഗ്രേസരനായ ചേപ്പാട് അച്ച്യുതവാരിയരാണ്. ഇവരെ രണ്ടു പേരേക്കുറിച്ചുമുള്ള ഒരു ലഘുവിവരണം ഇതിൽ ചേർത്തിട്ടുണ്ട്. ഇത് എഴുതിത്തയ്യാറാക്കിത്തന്ന വലപ്പാട് ഗവൺമെന്റ് ആയുർവേദ ആശുപത്രിയിൽനിന്നു വിരമിച്ച ഡോ. ജോസ് ടി. പൈകടയോടും മലയാള മനോരമയിലെ ജീവനക്കാരനായ ശ്രീജിത്ത് കെ. വാരിയരോടും ഞങ്ങൾ കടപ്പെട്ടിരിക്കുന്നു.

ചികിത്സയ്ക്കും ഗവേഷണത്തിനും പ്രയോജനപ്പെടുന്ന ഈ ഗ്രന്ഥം ആയുർവേദസമൂഹത്തിന് മുന്നിൽ എത്തിക്കുന്നതിൽ ഞങ്ങൾക്ക് വളരെയധികം സന്തോഷമുണ്ട്.

**അഷ്ടവൈദ്യൻ**
**പി.ടി.എൻ. വാസുദേവൻ മൂസ്സ്**
ഉണ്ണിമൂസ്സ് ഫൗണ്ടേഷൻ
17.08.2020

## ഉള്ളടക്കം

# ആദ്യ പതിപ്പിന്റെ അവതാരിക

വൈദ്യമനോരമാപരനാമകമായ ഈ ചികിത്സാക്രമം ഒരു പുരാതന കേരളീയ കൃതിയാകുന്നു.

വൈദ്യമനോരമ എന്നും ചികിത്സാക്രമം എന്നും അറിയപ്പെടുന്ന വെറെ രണ്ടു കൃതികളുണ്ട്. എന്നാൽ പ്രസ്തുത വൈദ്യമനോരമ എന്ന ചികിത്സാക്രമം ഇവയിൽ നിന്നും വ്യത്യസ്തപ്പെട്ടതാണ്. ഒരു കാളിദാസകൃതിയായ വൈദ്യമനോരമ എന്ന ഗ്രന്ഥം മിക്കവാറും ചെറുയോഗങ്ങളും ഒറ്റമൂലികളും അടങ്ങിയ ഒരു വൈദ്യകൃതിയും സുപ്രസിദ്ധമായ ചികിത്സാക്രമം എന്നത് ഏതാണ്ട് ചില ചില കാര്യങ്ങളിൽ മാത്രം ഈ 'വൈദ്യമനോരമാപരനാമക ചികിത്സാക്രമ'ത്തോട് അല്പം ഭിന്നതയുള്ളതുമാകുന്നു. ഇപ്പോൾ നടപ്പിലിരിക്കുന്ന 'ചികിത്സാക്രമ'ത്തിലുള്ളതിനേക്കാൾ വളരെ വളരെ യോഗങ്ങൾ ഇതിലുണ്ട്. കൂടാതെ കേരളത്തിൽ സാധാരണ കണ്ടുവരാറുള്ള രോഗങ്ങൾക്ക് ഏറ്റവും ഫലപ്രദങ്ങളായി അനുഭവമുള്ള ഔഷധങ്ങളെ നിർമ്മിച്ചും ഔത്തരാഹഗ്രന്ഥപ്രോക്തങ്ങളായ ഔഷധങ്ങളെ ദേശകാലാദ്യനുസാരേണ പരിഷ്ക്കരിച്ചും അനേകം യോഗങ്ങൾ ഇതിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്.

ഈ ഗ്രന്ഥത്തിന്റെ കർത്താവ് ആരാണെന്നു വ്യക്തപ്പെടുത്തുന്നതിനോ ഇത് ഏതു കാലത്ത് ഉണ്ടാക്കിയതെന്ന് തീർച്ചപ്പെടുത്തുന്നതിനോ വഴി കാണുന്നില്ല. എങ്കിലും ഇത് കേരളത്തിലെ സുപ്രസിദ്ധന്മാരായ അഷ്ടവൈദ്യാഗ്രേസരന്മാരുടെ ആരുടേയോ കൃതിയായിരിക്കുവാനാണിടയുള്ളതെന്ന് വിചാരിക്കുവാൻ ചില അഭ്യൂഹങ്ങളില്ലാതില്ല.

ഇതിന്റെ പ്രസിദ്ധീകരണവിഷയത്തിൽ രണ്ടു താളിയോലഗ്രന്ഥങ്ങളാണ് സഹായകമായി തീർന്നിട്ടുള്ളത്. ഒന്നാമത്തേത് വയസ്ക്കര ഇല്ലത്തെ ഗ്രന്ഥപ്പുരയിൽനിന്ന് ലഭിച്ചതും അതിപുരാതനവും പല ഭാഗങ്ങളിലും ജീർണ്ണിച്ചതുമാണ്. ഇതിൽ വിഷചികിത്സവരെയുള്ള ചികിത്സാക്രമം അടങ്ങിയിട്ടുണ്ട്. രണ്ടാമത്തേതു വേറൊരു അഷ്ടവൈദ്യകുടുംബമായ കുട്ടഞ്ചേരി ഇല്ലത്തുനിന്നും സമ്പാദിച്ചിട്ടുള്ളതാകുന്നു. ഇതു നന്ന പുരാതനമല്ല. സൂതികാചികിത്സവരെയുള്ള ഭാഗം മാത്രമേ ഇതിൽ കാണുന്നുള്ളു.

ഈ ഗ്രന്ഥത്തിന്റെ പ്രസാധനപ്രകാശനങ്ങളിൽ ലഭ്യങ്ങളായ രണ്ടു മാതൃകകളും പ്രായേണ ശുദ്ധങ്ങളാണെങ്കിലും അപൂർണ്ണങ്ങളായിട്ടാണ് കാണുന്നത്. ഇതിന്റെ പ്രതികൾ കൈവശമുള്ളവർ ഗ്രന്ഥമയച്ചുതരുന്നതായാൽ ഇതിൽ അങ്ങുമിങ്ങുമായി കണ്ടേക്കാവുന്ന സ്ഖലിതങ്ങളെ നിശ്ശേഷം നീക്കി അടുത്ത പതിപ്പു പ്രസിദ്ധീകരിക്കുന്നതിനു വളരെ സഹായകരമായിരിക്കും.

ഈ ഗ്രന്ഥത്തിന്, പലേ വൈദ്യഗ്രന്ഥങ്ങൾക്കും വ്യാഖ്യാനങ്ങളെഴുതിയിട്ടുള്ള പ്രസിദ്ധനായ ചേപ്പാട്ട് അച്യുതവാര്യരവർകളെക്കൊണ്ട് ഒരു വ്യാഖ്യാനവും എഴുതിപ്പിച്ചു ചേർത്തിട്ടുണ്ട്. മൂലത്തിലും വ്യാഖ്യാനത്തിലും വന്നേക്കാവുന്ന സ്ഖലിതങ്ങളെ വായനക്കാർ എഴുതി അയച്ചു തരുന്നതായാൽ നന്ദിപൂർവം അവയെ സ്വീകരിച്ച് അടുത്തപതിപ്പ് പരിഷ്കരിച്ച് പ്രസിദ്ധപ്പെടുത്തിക്കൊള്ളാം.

'വൈദ്യസാരഥി' മാസികാദ്വാരാ ഖണ്ഡശഃ പ്രസിദ്ധീകരിച്ചുകൊണ്ടിരുന്ന ഈ ഗ്രന്ഥത്തിന്റെ പൂർവാർദ്ധം ഇപ്പോളിതാ സജ്ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു. ഇതിന്റെ ഉത്തരാർദ്ധവും കാലവിളംബം വിനാ പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തുന്നതാണ്. വൈദ്യവിദ്യാവിചക്ഷണന്മാരായ സജ്ജനങ്ങൾക്ക് ഇത് അല്പമെങ്കിലും ഉപകാരപ്രദമായിത്തീരുന്നെങ്കിൽ ഞാൻ ഈ ഉദ്യമത്തിൽ ഏറ്റവും കൃതാർത്ഥനായി.

കോട്ടയം
30.10.119

എന്ന്,
വയസ്ക്കര എൻ.എസ്സ്. മൂസ്സ്

# വൈദ്യമനോരമ
## എന്ന
# ചികിത്സാക്രമം

ഹരിഃ ശ്രീഗണപതയെ നമഃ

## പ്രഥമോ$f$ദ്ധ്യായഃ

മംഗളം

പ്രസീദതു സദാ ദേവഃ പ്രതി മാം കളഭാനനഃ
കരുണാ യസ്യ കവിതാവരുണാലയചന്ദ്രികാ.

ആത്രേയാദിമുനീൻ പ്രണമ്യ ശിരസാ
ദേവം ഹി ധന്വന്തരിം
വാണീശം ഗണനായകം ഗുണനിധിം
ഗീർവാണനാഥം ശിവം
ലക്ഷ്മീശം ഗുഹമശ്വിനൗ ക്ഷിതിസുരാൻ
സംതീർണ്ണവേദാർണ്ണവാൻ
വാഗംഭോനിധിനാവികാനപി ഗുരൂൻ
വക്ഷ്യേ ചികിത്സാക്രമം.

സാരം - യാതൊരു ഗജാനനന്റെ കൃപയാണോ കവിതയാകുന്ന സമുദ്രത്തെ വർദ്ധിപ്പിക്കുന്നതിനു ചന്ദ്രികയായിട്ടുള്ളത്, ഗജമുഖനായ ആ ദേവൻ എന്നിൽ പ്രസാദിക്കട്ടെ. ആത്രേയൻ മുതലായ മഹർഷിമാരേയും ധന്വന്തരിയേയും ബ്രഹ്മാവിനേയും ഗണപതിയേയും ഗുണനിധിയായ ദേവേന്ദ്രനേയും ശിവനേയും ലക്ഷ്മീനാഥനായ ശ്രീകൃഷ്ണനേയും ഷഡാനന(സുബ്രഹ്മണ്യ)നേയും അശ്വിനീദേവന്മാരേയും വേദങ്ങളാകുന്ന സമുദ്രങ്ങളുടെ മറുകര കടന്നവരായ ബ്രാഹ്മണരേയും വാക്കാകുന്ന സമുദ്രത്തിനു കർണ്ണധാരന്മാരായ ഗുരുക്കന്മാരേയും നമസ്ക്കരിച്ചിട്ടു ചികിത്സാക്രമത്തെ പറയുവാൻ തുടങ്ങുന്നു.

# ജ്വരചികിത്സാക്രമം

ജ്വരലക്ഷണം—

ആമാശയസ്ഥോ ദോഷോ$f$ഗ്നിം[1]
നിഹത്യാമേന സംയുതഃ
സ്വൈസ്സ്വൈഃ പ്രദൂഷണൈർദ്ദുഷ്ടഃ
സ്രോതോമാർഗ്ഗാൻ പിധായ ച. 1

വിദധാതി ജ്വരം യസ്മാത്തസ്മാൽ കുർവീത ലംഘനം
പ്രാഗ്രൂപേഷു ജ്വരാദൗ വാ പാലയൻ യത്നതോ ബലം. 2

സാരം - വാതാദിദോഷങ്ങൾ തന്റെ തന്റെ കോപകാരണങ്ങളെക്കൊണ്ട് ദുഷിച്ച് ആമാശയത്തിൽ ചെന്ന് ജഠരാഗ്നിയെ നശിപ്പിച്ച് ആമത്തോടു ചേർന്ന് സ്രോതസ്സുകളെ അടച്ച് ജ്വരത്തെ ഉണ്ടാക്കുന്നു. അതിനാൽ ജ്വരത്തിനു പൂർവരൂപങ്ങളിലോ ആദിയിലോ എല്ലാവിധത്തിലും രോഗിയുടെ ബലമനുസരിച്ച് ഉപവസിപ്പിക്കണം.

ജ്വരത്തിലെ ലംഘനക്രമം—

ഏകരാത്രം ദ്വിരാത്രം വാ ത്രിരാത്രം വാ ജ്വരാതുരം
ആസപ്തരാത്രമഥവാ ലംഘയേൽ ബലകാലവിൽ. 3

സാരം - രോഗിയുടേയും ദോഷങ്ങളുടേയും ബലത്തേയും ദേശകാലങ്ങളേയും അറിയാവുന്ന വൈദ്യൻ ജ്വരപീഡിതനായിരിക്കുന്നവനെ ഒന്നോ രണ്ടോ മൂന്നോ ദിവസമോ അല്ലെങ്കിൽ ഏഴു ദിവസം വരേയോ ഉപവസിപ്പിക്കണം. (ദോഷങ്ങൾ എപ്പോൾ പാകം വരുന്നുവോ അതുവരെ ഉപവസിപ്പിച്ചുകൊള്ളണം).

ലംഘിതലക്ഷണം—

പ്രക്ഷീണേ ലംഘനൈർദ്ദോഷേ
ദീപ്തേ$f$ഗ്നൗ ലാഘവേ സതി
സ്വാസ്ഥ്യം ക്ഷുത്തൃഡ്രുചിഃ പക്തിർ-
ബ്ബലമോജശ്ച ജായതേ. 4

സാരം - ഉപവാസം കൊണ്ടു ദോഷം ക്ഷയിച്ചു അഗ്നിക്കു ദീപനശക്തിയുണ്ടാകുകയും ശരീരത്തിനു ലഘുത്വം സംഭവിക്കുകയും ചെയ്യുമ്പോൾ, സ്വസ്ഥത, വിശപ്പ്, തണ്ണീർദാഹം, അന്നത്തിനു രുചി, ദഹനശക്തി, ശരീരബലം, ഓജസ്സ് ഇവയുണ്ടാകുന്നു.

---

1. ദോഷോ$f$ഗ്നീന്നിഹത്യ ഇതി ഖ. പാഠഃ

ലംഘനനിഷേധം—

ശുദ്ധവാതക്ഷയാഗന്തു ജീർണ്ണജ്വരിഷു ലംഘനം
നേഷ്യതേ തേഷു ഹി ഹിതം ശമനം യന്ന കർശനം 5

സാരം - കേവലവാതം കൊണ്ടും ധാതുക്ഷയം കൊണ്ടും ഉള്ള ജ്വരം ആഗന്തുകജ്വരം ജീർണ്ണജ്വരം (പഴകിയ പനി) ഇവയുള്ളവർക്ക് ഉപവാസം ഹിതമല്ല. അവർക്കു കർശനമല്ലാതുള്ള (ചടപ്പിക്കാതെയുള്ള) ശമനക്രിയ ചെയ്തുകൊള്ളണം.

സാമജ്വരലക്ഷണം—

ജ്വരോപദ്രവതീക്ഷ്ണത്വമഗ്ലാനിർബ്ബഹുമൂത്രതാ
ന പ്രവൃത്തിർന്ന വിഡ്ജീർണ്ണാ ന ക്ഷുത്സാമജ്വരാകൃതിഃ 6
ഇതി സാമജ്വരാകൃത്യാ ജാനീയാദവിശോഷിതം

സാരം - ജ്വരോപദ്രവങ്ങളുടെ ആധിക്യം, ക്ഷീണമില്ലായ്ക, മൂത്രം ധാരാളം പോവുക, മലം പോകാതെയും ദഹിക്കാതെയുമിരിക്ക, വിശപ്പില്ലായ്ക ഇവ ആമത്തോടുകൂടിയ ജ്വരത്തിന്റെ ലക്ഷണങ്ങളാകുന്നു. ഇങ്ങനെയുള്ള സാമജ്വരലക്ഷണം കൊണ്ട് അവിശോഷിതനെന്ന് (ലംഘനം ശരിയാവാതെയുള്ളവനെന്ന്) അറിയണം. ശമനരൂപമായ ലംഘനത്തിൽ വെച്ചു ശ്രേഷ്ഠമായ ഉപവാസം ചെയ്തിട്ടും ആമജ്വരലക്ഷണമുണ്ടായിരുന്നാൽ ദ്വിവിധോപക്രമണീയത്തിൽ വിധിച്ചിരിക്കുന്ന ശോധനരൂപമായ ലംഘനം ചെയ്തുകൊള്ളണം, 'സാമേ വിശേഷതഃ - വമനം വമനാർഹസ്യ ശസ്തം' എന്നുള്ളതുകൊണ്ട് വമനരൂപമായ ശോധനക്രിയയാണ് ചെയ്യേണ്ടത്.

സമ്യഗ്ലംഘിതലക്ഷണം—

വിമലേന്ദ്രിയതാ സർഗ്ഗോ മലാനാം ലാഘവം രുചിഃ. 7
ക്ഷുത്തൃട്സഹോദയശ്ശുദ്ധഹൃദയോദ്ഗാരകണ്ഠതാ
വ്യാധിമാർദ്ദവമുത്സാഹസ്തന്ദ്രാനാശശ്ച ലംഘിതേ. 8

സാരം - ഇന്ദ്രിയങ്ങൾക്കു നൈർമ്മല്യം, വാതമൂത്രപുരീഷാദികൾ വേണ്ടതുപോലെ പ്രവർത്തിക്കുക, ശരീരത്തിനു കനക്കുറവ് (ശരീരലാഘവം), രുചി, വിശപ്പും തണ്ണീർദാഹവും ഏകകാലത്തിലുണ്ടാവുക, ഹൃദയശുദ്ധി, ഉദ്ഗാരശുദ്ധി, കണ്ഠശുദ്ധി, വ്യാധിക്കു ശക്തിക്കുറവ്, ഉത്സാഹം (മനസ്സന്തോഷം), മടിയില്ലായ്ക ഇവ സമ്യഗ്ലംഘിതലക്ഷണങ്ങളാകുന്നു.

പേയാദ്യുപയോഗക്രമം—

ഇതി ലംഘിതസംസ്ഥാനൈർയുക്തമേതമുപാചരേൽ
യഥാസ്വൗഷധസിദ്ധാഭിർമ്മണ്ഡപൂർവാഭിരാദിതഃ. 9

പേയാഭിർദ്ദീപ്യതേ താഭി-
സ്തസ്യാഗ്നിരിവ സർപ്പിഷാ
ഷഡഹം വാ മൃദുത്വം വാ
ജ്വരോ യാവദവാപ്നുയാൽ. 10

സാരം - ഇപ്രകാരമുള്ള ലംഘനലക്ഷണങ്ങളോടുകൂടിയവനെ ദോഷകോപമനുസരിച്ചുള്ള ഔഷധം കൊണ്ട് പാകം ചെയ്ത മണ്ഡം, പേയാ, വിലേപി ഇവയിലേതെങ്കിലും കൊണ്ട് ആദ്യമായി ചികിത്സിക്കണം. അപ്രകാരം ചെയ്താൽ നെയ് ഒഴിച്ചാൽ അഗ്നി വർദ്ധിക്കുന്നതുപോലെ അവന്റെ ജഠരാഗ്നി വർദ്ധിക്കുന്നു. ഇങ്ങനെ ആറു ദിവസമോ അല്ലെങ്കിൽ ജ്വരം കുറയുന്നതുവരേയോ ക്രമമാചരിക്കണം.

ഔഷധോപയോഗകാലം—

സപ്താഹാദൗഷധം കേചി-
ദാഹുരന്യേ ദശാഹതഃ
കേചില്ലഘ്വന്ന[1] ഭുക്തസ്യ
യോജ്യമാമോല്ബണേ ന തു. 11

തീവ്രജ്വരപരീതസ്യ ദോഷവേഗോദയോ യതഃ

സാരം - ചിലർ ഔഷധം കൊടുക്കുന്നത് ഏഴു ദിവസത്തിനുശേഷമേ ആകാവൂ എന്നും മറ്റുചിലർ പത്തു ദിവസം കഴിഞ്ഞേ ആകാവൂ എന്നും അന്യന്മാർ ലഘുവായ അന്നം ഭുജിച്ചതിനുശേഷമേ ഔഷധമുപയോഗിക്കാവൂ എന്നും പറയുന്നു. ഏതായാലും ആമാധിക്യമുള്ളപ്പോൾ ഔഷധം കൊടുക്കരുത്. എന്തെന്നാൽ കഠിനമായ ജ്വരമുള്ളവന് അതു ദോഷവേഗോദയത്തിനു കാരണമായിത്തീരും.

ദോഷേƒധവാതിനിചിതേ തന്ദ്രാസ്തൈമിത്യകാരിണി. 12
അപച്യമാനം ഭൈഷജ്യം ഭൂയോ ജ്വലയതി ജ്വരം

സാരം - അല്ലെങ്കിൽ ദോഷം അധികമായി വർദ്ധിച്ച് മടി, സ്തൈമിത്യം (നിശ്ചലത്വം) ഇവയെ ഉണ്ടാക്കുകനിമിത്തം ദഹിക്കാത്തതായ ഔഷധം വീണ്ടും ജ്വരത്തെ ജ്വലിപ്പിക്കുന്നു.

മൃദുർജ്ജ്വരോ ലഘുർദ്ദേഹശ്ചലിതാശ്ച മലാ യദാ. 13
അചിരജ്വരിതസ്യാപി ഭൈഷജ്യം യോജയേത്തദാ.

സാരം - ജ്വരത്തിനു കുറവ്, ദേഹത്തിനു കനക്കുറവ്, ദോഷങ്ങൾക്ക് ഇളക്കം ഇവയുണ്ടായാൽ പെട്ടെന്നുണ്ടായ ജ്വരത്തിനും ഔഷധം കൊടുക്കാം.

1. ല്ലംഘന

ലാജപേയാ—

പ്രാഗ്ലാജപേയാം സുജരാം
സശുണ്ഠീധാന്യപിപ്പലീം. 14
സസൈന്ധവാം തഥാമ്ലാർത്ഥീ
താം പിബേൽ സഹഡാഡിമാം.

സാരം - ചുക്ക്, കൊത്തമ്പാലരി, തിപ്പലി ഇവ ചേർത്തുണ്ടാക്കിയ മലർകഞ്ഞിയിൽ ഇന്തുപ്പുചേർത്തു കൊടുത്താൽ എളുപ്പത്തിൽ ദഹിക്കുന്നതാകകൊണ്ട് ആ മലർകഞ്ഞിയാണ് ജ്വരരോഗിക്ക് ആദ്യമായി കൊടുക്കേണ്ടത്. ജ്വരരോഗി പുളിയിൽ ആഗ്രഹമുള്ളവനാണെങ്കിൽ മുൻപറഞ്ഞ മലർകഞ്ഞിയിൽ താളിമാതളക്കാകൂടി ചേർത്തു കൊടുക്കണം.

സൃഷ്ടവിഡ് ബഹുപിത്തോ വാ
സശുണ്ഠീമാക്ഷികാം ഹിമാം. 15

വസ്തിപാർശ്വശിരഃശൂലീ വ്യാഘ്രീഗോക്ഷുരസാധിതാം
പൃശ്നിപർണ്ണീബലാവില്വനാഗരോത്പലധാന്യകൈഃ. 16

സിദ്ധാം ജ്വരാതിസാര്യമ്ലാം
പേയാം ദീപനപാചനീം
ഹ്രസ്വേന പഞ്ചമൂലേന
ഹിധ്മാരുക്ശ്വാസകാസവാൻ. 17

പഞ്ചമൂലേന മഹതാ
കഫാർത്തോ യവസാധിതാം
വിബദ്ധവർചാഃ സയവാം
പിപ്പല്യാമലകൈഃ കൃതാം. 18

യവാഗൂം സർപ്പിഷാ ഭ്രഷ്ടാം
മലദോഷാനുലോമനീം
ചവികാപിപ്പലീമൂല-
ദ്രാക്ഷാമലകനാഗരൈഃ. 19

കോഷ്ഠേ വിബദ്ധേ[1] സരുജേ
പിബേത്തു പരികർത്തിനി

1. വിബന്ധേ (ഖ)

കോലവൃക്ഷാമ്ലകലശീ-
ധാവനീ ശ്രീഫലൈര്യുതാം. 20

അസ്വേദനിദ്രസ്തൃഷ്ണാർത്തഃ
സിതാമലകനാഗരൈഃ

സാരം - മലം ഇളകിപോകുന്നവനും പിത്തകോപം അധികമുള്ളവനുമായ ജ്വര രോഗിക്കു മുൻപറഞ്ഞ മലർകഞ്ഞി ചുക്കു കൂടി ചേർത്തുണ്ടാക്കി തണുത്തതിനു ശേഷം തേൻ ചേർത്തു കൊടുക്കണം. വസ്തിക്കും ഇരുഭാഗത്തും തലയ്ക്കും വേദ നയുള്ളവന് ചെറുവഴുതിനവേര്, ഞെരിഞ്ഞിൽ ഇവകൊണ്ടുണ്ടാക്കിയ കഞ്ഞിയും ജ്വരാതിസാരമുള്ളവന് ഓരിലവേര്, കുറുന്തോട്ടിവേര്, കൂവളത്തിൻവേര്, ചുക്ക്, ചെങ്ങഴിനീർക്കിഴങ്ങ്, കൊത്തമ്പാലരി ഇവകൊണ്ടുണ്ടാക്കിയതും താളിമാതളക്കായ് ചേർത്ത് പുളിപ്പിച്ചതും അഗ്നിദീപ്തിയേയും പചനശക്തിയേയും ഉണ്ടാക്കുന്നതും ആയ കഞ്ഞിയും, ഇക്കിൾ, വായുമുട്ടൽ, ചുമ ഇവയുള്ളവന് ചെറുപഞ്ചമൂലം (ഓ രില, മൂവില, വെളുത്തചുണ്ട, കറുത്തചുണ്ട ഇവയുടെ വേര്, ഞെരിഞ്ഞിൽ) കൊണ്ടു ണ്ടാക്കിയ കഞ്ഞിയും, കഫപീഡിതന് വലിയ പഞ്ചമൂലവും (കുമ്പിൾ, കൂവളം, പാതിരി, പലകപ്പയ്യാനി, മുഞ്ഞ ഇവയുടെ വേരിലെ തൊലികളഞ്ഞ്) യവവും കൊണ്ടുണ്ടാക്കിയ കഞ്ഞിയും, മലബന്ധമുള്ളവന് യവം, തിപ്പലി, നെല്ലിക്കാത്തോട് ഇവകൊണ്ടുണ്ടാക്കിയതും നെയ്യു കടുവറത്തതും മലത്തിനും ദോഷങ്ങൾക്കും അനു കൂലമായതും ആയ കഞ്ഞിയും വയറിനു വിബന്ധവും വേദനയും ഉള്ളവനു കാട്ടു മുളകിൻവേര്, കാട്ടുതിപ്പലിവേര്, മുന്തിരിങ്ങാപ്പഴം, നെല്ലിക്കാത്തോട്, ചുക്ക് ഇവ കൊണ്ടുണ്ടാക്കിയ കഞ്ഞിയും, അരിഞ്ഞുനോവുള്ളവന് ലന്തക്കുരുപ്പരിപ്പ്, പുളിവേ രിന്മേൽതൊലി, ഓരിലവേര്, മൂവിലവേര്, കൂവളത്തിൻവേര് ഇവകൊണ്ടുണ്ടാക്കിയ കഞ്ഞിയും വിയർപ്പും ഉറക്കവും ഇല്ലാത്തവനും തണ്ണീർദാഹത്താൽ പീഡിതനും ആയവന് നെല്ലിക്കാത്തോട്, ചുക്ക് ഇവകൊണ്ടുണ്ടാക്കിയതും പഞ്ചസാര ചേർത്തതും ആയ കഞ്ഞിയും കൊടുക്കണം.

ചുക്കും നൽചെറുപൂള തെറ്റി മുതലായ്
ദേവീ കുറുന്തോട്ടിയും
വർഷാഭൂ പുനരാവണക്കലഘുവാ,
മപ്പഞ്ചമൂലം തഥാ
ക്ഷിപ്ത്വാ വാരിണി ലാജധാന്യകിഴിയും
കെട്ടീട്ടു വെന്തിട്ടുളാ-
മക്കഞ്ഞിത്തെളിയെക്കുടിക്കിലഖിലാഃ
ധാവന്തി രോഗാ ഭയാൽ. 21

സാരം - ചുക്ക്, ചെറുപൂളവേര്, തെറ്റിവേര്, പൂവങ്കുറുന്തലിൽവേര്, കുറുന്തോ ട്ടിവേര്, തഴുതാമവേര്, വെളുത്താവണക്കിൻവേര്, വലിയപഞ്ചമൂലം ഇവ ചതച്ചു വെള്ളത്തിലിട്ട് അതിൽ മലരും കൊത്തമ്പാലരിയും കൂടി കിഴികെട്ടിയിട്ട് വെന്തു

പാകമാകുമ്പോൾ വാങ്ങി കിഴി പിഴിഞ്ഞരിച്ചെടുത്ത് ആ കഞ്ഞിത്തെളി കുടിച്ചാൽ പനി ശമിക്കും.

ആൽമൊട്ടാദി—

ആൽമൊട്ടും ചെറുപൂളവേരുമുടനേ
ദേവ്യാസ്തഥാ മൂലവും
പാലും ചേർത്തഥ വെച്ചുകൊണ്ടെതിരവേ[1]
കോരിക്കുടിക്കും നൃണാം
ഓടിപ്പോമഥ പക്വജൂർത്തിയതിലും
പിത്തപ്രധാനം ദ്രുതം
ധീമാനാർത്തിഷു ദോഷജാസു വിഹിതം
കുര്യാൽ സമാലോച്യ തൽ. 22

സാരം - പേരാലിൻമൊട്ട്, ചെറുപൂളവേര്, പൂവങ്കുറുന്തലിൽവേര് ഇവ ചതച്ചു പാൽക്കഷായം വച്ച് അതു രാവിലെ സേവിച്ചാൽ പാകം വന്ന സകല പനിയും ശമിക്കുന്നതുകൂടാതെ പിത്തപ്രധാനമായ പനി വളരെ വേഗത്തിൽ ശമിക്കും. ദോഷ ജാതങ്ങളായ പീഡകളിൽ വിധിച്ചിരിക്കുന്ന ഈ പാൽക്കഷായം ബുദ്ധിമാനായ വൈദ്യൻ നല്ലപോലെ ആലോചിച്ച് പ്രയോഗിച്ചുകൊള്ളണം.

ലാജമണ്ഡം—

ലാജൈസ്സിദ്ധസ്സധാന്യാകകണാശുണ്ഠീഘനാംബുഭിഃ
പൂതസ്സഡാഡിമരസഃ കൃതോ മണ്ഡഃ സസൈന്ധവഃ 23
രുച്യഃ പഥ്യസ്ത്രിദോഷഘ്നോ വഹ്നിസന്ധുക്ഷണഃ പരം

സാരം — മലര്, കൊത്തമ്പാലരി, തിപ്പലി, ചുക്ക്, മുത്തങ്ങാക്കിഴങ്ങ് ഇവകൊണ്ടു കഷായം വച്ച് അരിച്ചെടുത്ത്, ആ തെളി താളിമാതളക്കായുടെ നീരും ഇന്തുപ്പും ചേർത്ത് സേവിക്കുന്നത് രുചികരവും പഥ്യവും ത്രിദോഷകോപത്തെ നശിപ്പിക്കു ന്നതും ജഠരാഗ്നിയെ ദീപിപ്പിക്കുന്നതുമാകുന്നു.

ബലാധാന്യാകാദി യവാഗു—

ബലാധാന്യാകവിശ്വോത്ഥാം
യവാഗൂം സംപ്രദാപയേൽ. 24
ഛർദ്ദിയുക്തേ ജ്വരേ തസ്മിൻ
വില്വയുക്താം തു താം പിബേൽ

1. എതിരെ - രാവിലെ

ഭ്രഷ്ടതണ്ഡുലപേയാം വാ
സശുണ്ഠീധാന്യസൈന്ധവാം 25
മുദ്ഗപേയാം സിതായുക്താം
പിത്തമദ്യവിഷോദ്ഭവേ

സാരം - കുറുന്തോട്ടിവേര്, കൊത്തമ്പാലരി, ചുക്ക് ഇവകൊണ്ടു കഞ്ഞിയുണ്ടാക്കി കൊടുക്കുക. ജ്വരം ശമിക്കും. ജ്വരത്തിൽ ഛർദ്ദിയുണ്ടെങ്കിൽ മുൻപറഞ്ഞ മരുന്നുകളിൽ കൂവളത്തിൻവേരുകൂടി ചേർത്തു കഞ്ഞി വെച്ചു കൊടുക്കയോ ചുക്കും കൊത്തമ്പാലും കൂടി കഷായം വെച്ച വെള്ളത്തിൽ അരി വറുത്തിട്ടു കഞ്ഞി വെച്ച് ഇന്തുപ്പും ചേർത്തുകൊടുക്കയോ ചെയ്യണം. പിത്തജവും മദ്യജവും വിഷജവുമായ ജ്വരത്തിൽ ചെറുപയറുകൊണ്ടു കഞ്ഞി വെച്ച് അതിൽ പഞ്ചസാര ചേർത്തു കൊടുക്കണം.

നാഗരാദി ലാജപേയാ—

നാഗരേണ ബലാവില്വ-
മൂലഭ്യാം സാധിതേ ജലേ. 26
സിദ്ധാം പിബേല്ലാജപേയാം
ദാഹതൃഷ്ണാപ്രപീഡിതഃ

സാരം - സർവാംഗസന്താപത്താലും തണ്ണീർദാഹത്താലും പീഡിതനായവന് ചുക്ക്, കുറുന്തോട്ടിവേര്, കൂവളത്തിൻവേര് ഇവകൊണ്ടുണ്ടാക്കിയ മലർകഞ്ഞി കൊടുക്കണം.

യവാഗുപാനക്രമം—

പിത്തജ്വരേ തു പൂർവാഹ്ണേ
മദ്ധ്യാഹ്നേ കഫസംഭവേ. 27
വാതജ്വരേ ചാപരാഹ്ണേ
യവാഗൂം സംപ്രദാപയേൽ

സാരം - പിത്തജ്വരത്തിൽ പൂർവാഹ്നത്തിലും കഫജ്വരത്തിൽ മദ്ധ്യാഹ്നത്തിലും വാതജ്വരത്തിൽ അപരാഹ്നത്തിലുമാണ് കഞ്ഞി കൊടുക്കേണ്ടത്.

യദാ ദോഷാ ന പച്യന്തേ
ലംഘനാദ്യൈഃ ക്രിയാക്രമൈഃ. 28
തദാ പാചനപാക്യാനി
പ്രയുഞ്ജ്യാൽ കാലവിദ് ഭിഷക്.

സാരം - ഉപവാസം, പേയ മുതലായ മേൽപറഞ്ഞ ചികിത്സാക്രമങ്ങൾകൊണ്ട് ദോഷങ്ങൾക്ക് പാകം വരാതിരിക്കുന്നു എങ്കിൽ, അപ്പോൾ കാലജ്ഞനായ വൈദ്യൻ

പാചനകഷായങ്ങളെ പ്രയോഗിക്കണം.

പാചനം ശമനീയം വാ
പാതവ്യം സപ്തമേ ദിനേ. 29
തദേവ പീതമത്യർത്ഥം
ദോഷകൃൽ തരുണജ്വരേ

സാരം - പാചനകഷായമോ ശമനകഷായമോ ഏഴാം ദിവസം കൊടുക്കാം. അതുതന്നെ (പാചനകഷായവും ശമനകഷായവും) നവജ്വരത്തിൽ (ഏഴു ദിവസത്തിനുമുമ്പേ) പാനം ചെയ്താൽ ഏറ്റവും ദോഷകോപത്തെ ഉണ്ടാക്കും.

അമൃതോശീരാദി—

അമൃതോശീരപാഠാബ്ദ-
വിശ്വോദീച്യകുനിംബജഃ. 30
ക്വാഥോ ജ്വരേഷു സർവേഷു
പരം പാചനമിഷ്യതേ.

സാരം - അമൃത്, രാമച്ചം, പാടക്കിഴങ്ങ്, മുത്തങ്ങാക്കിഴങ്ങ്, ചുക്ക്, ഇരുവേലി, പുത്തരിച്ചുണ്ടവേര് ഇവകൊണ്ടുള്ള കഷായം എല്ലാ ജ്വരങ്ങളിലും ഏറ്റവും പാചനമാകുന്നു.

നാഗരാദി—

നാഗരാംഭോദഭൂനിംബ-
ഗുളൂചീഭിഃ ശൃതം ജലം. 31
പാചനം ജ്വരദാഹഘ്ന-
മരോചകവിനാശനം.

സാരം - ചുക്ക്, മുത്തങ്ങാക്കിഴങ്ങ്, പുത്തരിച്ചുണ്ടവേര്, അമൃത് ഇവകൊണ്ടുള്ള കഷായം പാചനവും, ജ്വരം, പുകച്ചിൽ, അരോചകം ഇവയെ നശിപ്പിക്കുന്നതും ആകുന്നു.

മുസ്താദിഃ—

മുസ്താപർപ്പടശുണ്ഠീഭിർ-
ദ്ധാന്യനാഗരവാളകൈഃ. 32
വാളകോശീരശുണ്ഠീഭിഃ
കാഷായാ[1] ദോഷപാചനാഃ

1. കഷായോ ദോഷപാചനഃ ഖ - പാഠഃ

സാരം - (1) മുത്തങ്ങാക്കിഴങ്ങ്, പർപ്പടകപ്പുല്ല്, ചുക്ക്; (2) കൊത്തമ്പാലരി, ചുക്ക്, ഇരുവേലി; (3) ഇരുവേലി, രാമച്ചം, ചുക്ക് ഈ മൂന്നു കഷായവും ദോഷങ്ങളെ പചിപ്പിക്കും.

ഗുളൂച്യാദി—

ഗുളൂച്യംബുദഭൂനിംബ-
ധാന്യനാഗരസാധിതം. 33
തോയം ജ്വരേഷു പാതവ്യം
പാചനം ഭ്രമദാഹജിൽ

സാരം - അമൃത്, മുത്തങ്ങാക്കിഴങ്ങ്, പുത്തരിചുണ്ടവേര്, കൊത്തമ്പാലരി, ചുക്ക് ഇവകൊണ്ടുള്ള കഷായം എല്ലാ ജ്വരങ്ങളിലും കുടിക്കത്തക്കതും തലകറക്കം, സർവാംഗസന്താപം ഇവയെ ശമിപ്പിക്കുന്നതുമാകുന്നു.

വിശ്വാദി—

വിംശ്വാംബുപർപ്പടോശീര-
ഘനചന്ദനസാധിതം. 34
ദദ്യാൽ സുശീതളം വാരി
തൃട്ച്ഛർദ്ദിശ്രമദാഹനുൽ

സാരം - ചുക്ക്, ഇരുവേലി, പർപ്പടകപ്പുല്ല്, രാമച്ചം, മുത്തങ്ങാക്കിഴങ്ങ്, ചന്ദനം ഇവകൊണ്ടുള്ള കഷായം തണുത്തതിനുശേഷം സേവിക്കുക. തണ്ണീർ ദാഹം, ശ്രമം, സർവാംഗസന്താപം ഇവ ശമിക്കും.

ചന്ദനാദി—

ചന്ദനോത്പലഹ്രീബേര-
പാഠാഭൂനിംബധാന്യകം. 35
വ്യാഘ്രീമഹൗഷധം മുസ്ത-
മുശീരം പർപ്പടാമൃതേ
ഏഷാം കഷായോ ദോഷാണാം
പാചനോ ജ്വരനാശനഃ. 36
അന്തർദ്ദാഹഭ്രമശ്വാസ-
പ്രലാപാദീംശ്ച നാശയേൽ

സാരം - ചന്ദനം, ചെങ്ങഴിനീർകിഴങ്ങ്, ഇരുവേലി, പാടക്കിഴങ്ങ്, പുത്തരിചുണ്ടവേര്, കൊത്തമ്പാലരി, ചെറുവഴുതിനവേര്, ചുക്ക്, മുത്തങ്ങാക്കിഴങ്ങ്, രാമച്ചം, പർപ്പടകപ്പുല്ല്, അമൃത് ഇവകൊണ്ടുള്ള കഷായം ദോഷപാചനവും ജ്വരം, അന്തർദ്ദാഹം, തലകറക്കം, വായുമുട്ടൽ, പേ പറയുക ഇവയെ ശമിപ്പിക്കുന്നതുമാകുന്നു.

മാവിലഞ്ഞെട്ട്യാദി—

മാവിലഞ്ഞെട്ടു കരിമ്പും
മലർ ചുക്കു കൂവളം കുറുന്തോട്ടി
ഇവകൊണ്ടുള്ള കഷായം
പനിയിലതേ പാചനം ശമനം. 37

സാരം - മാവിലഞ്ഞെട്ട്, കരിമ്പിൻവേര്, മലര്, ചുക്ക്, കൂവളവേര്, കുറുന്തോട്ടി വേര് ഇവകൊണ്ടുള്ള കഷായം ജ്വരത്തിൽ പാചനവും ദോഷശമനവും ആകുന്നു.

ചുക്കുചുണ്ടയാദി—

ചുക്കും ചുണ്ടയുമമൃതും
മുത്തങ്ങായും കുടിക്ക നിഷ്ക്വഥിതം
ചെറിയ കിരാതാദിരയം
പനിയിലതേ പാചനം ശമനം[1] 38

സാരം - ചുക്ക്, പുത്തരിച്ചുണ്ട, അമൃത്, മുത്തങ്ങാക്കിഴങ്ങ് ഇവ കഷായം വച്ചു സേവിക്കുക. ഈ ചെറിയ കിരാതാദി കഷായം പനിയിൽ പാചനവും ശമനവും ആകുന്നു.

തോയതോയദാദി—

തോയതോയദഭൂനിംബ
പാഠാധാന്യകലിംഗകൈഃ[2]
ശൃതഃ കഷായഃ സർവേഷാം
ജ്വരാണാം പാചനോ മതഃ 39

സാരം - ഇരുവേലി, മുത്തങ്ങാക്കിഴങ്ങ്, പുത്തരിച്ചുണ്ടവേര്, പാടക്കിഴങ്ങ്, കൊത്തമ്പാലരി, കുടകപ്പാലയരി ഇവകൊണ്ടുണ്ടാക്കിയ കഷായം എല്ലാ ജ്വരങ്ങളേയും പചിപ്പിക്കും.

ഏവം ന യാതി ശമനം
ജ്വരശ്ചേൽ പാചനൗഷധൈഃ
തദാ വിഭജ്യ ദോഷാദീൻ
യഥാസ്വം ഭേഷജം കുരു. 40

---

1. പരമം ഇതി പാഠാന്തരം.

2. കലിംഗകാനാമിതി സഹസ്രഃ

സാരം - മുൻപറഞ്ഞ ശമനൗഷധങ്ങൾകൊണ്ടും ജ്വരം ശമിച്ചില്ലെങ്കിൽ വാതാദിദോഷങ്ങളിൽ ഏതു ദോഷമാണ് കോപിച്ചിരിക്കുന്നതെന്നറിഞ്ഞ് അതാതിനു പറഞ്ഞിട്ടുള്ള ഔഷധം പ്രയോഗിച്ചുകൊള്ളണം.

ധാന്യാകശുണ്ഠ്യാദി—

ധാന്യാകശുണ്ഠീദ്വിതയൈകഭാഗഃ
സിദ്ധഃ കഷായോ വിനിഹന്തി പീതഃ
കായാഗ്നിമാന്ദ്യം തരുണജ്വരം ച
രസാദ്യജീർണ്ണം സതൃഷം സദാഹം. 41

സാരം - കൊത്തമ്പാലരി 2 ഭാഗം, ചുക്ക് 1 ഭാഗം ഇങ്ങനെ എടുത്ത് കഷായം വച്ച് സേവിച്ചാൽ അഗ്നിമാന്ദ്യം, നവജ്വരം, തണ്ണീർദാഹത്തോടും സർവാംഗസന്താപത്തോടും കൂടിയ രസാദ്യജീർണ്ണം ഇവ ശമിക്കും.

അമൃതാദി—

അമൃതാകണമൂലനാഗരാണാ-
മമൃതാനാഗരദുസ്പൃഗംബുദാനാം
തരുണജ്വരനാശനൗ കഷായൗ
കഥിതൗ ഹ്യാഗമകോവിദൈർഭിഷഗ്ഭിഃ 42

സാരം - (1) അമൃത്, കാട്ടുതിപ്പലിവേര്, ചുക്ക്; (2) അമൃത്, ചുക്ക്, കൊടിത്തൂവവേര്, മുത്തങ്ങാക്കിഴങ്ങ് ഈ രണ്ടു കഷായങ്ങളും നവജ്വരത്തെ നശിപ്പിക്കും.

വാതജ്വരത്തിന്— ദുരാലഭാദി—

ദുരാലഭാ*f*മൃതാ മുസ്താ-
ബലാവില്വമഹൗഷധൈഃ
സപർപ്പടകധാന്യാകൈഃ
ക്വാഥോ വാതജ്വരാപഹഃ 43

സാരം - കൊടുത്തൂവവേര്, അമൃത്, മുത്തങ്ങാക്കിഴങ്ങ്, കുറുന്തോട്ടിവേര്, കൂവളത്തിൻവേര്, ചുക്ക്, പർപ്പടകപ്പുല്ല്, കൊത്തമ്പാലരി ഇവകൊണ്ടുള്ള കഷായം വാതജ്വരത്തെ നശിപ്പിക്കും.

വിശ്വാദി—

വിശ്വാമൃതാഗ്രന്ഥികപഞ്ചമൂല-
ക്വാഥം പിബേദ്വാതകൃതേ ജ്വരേ തു
സർവാംഗസന്ധ്യസ്ഥിശിരോർത്തികംപേ
തൃഷ്ണാന്വിതേ ദീപനപാചനം സ്യാൽ. 44

സാരം - ചുക്ക്, അമൃത്, കാട്ടുതിപ്പലിവേര്, വലിയ പഞ്ചമൂലം ഇവകൊണ്ടുള്ള കഷായം വാതജ്വരത്തേയും സർവാംഗസന്ധികളിലും അസ്ഥികളിലും ഉള്ള വേദന, തലവേദന, വിറയൽ, തണ്ണീർദാഹം ഇവയേയും ശമിപ്പിക്കും. ഇത് ദീപനവും പാചനവും ആകുന്നു.

ദുരാലഭാമൃതാദി—

ദുരാലഭാമൃതാംഭോദ-<br>
നാഗരൈർവാതജേ ജ്വരേ<br>
ക്വാഥോല്പപഞ്ചമൂലാദ്വാ<br>
പ്രയോക്തവ്യോ വിശേഷതഃ. 45

സാരം - പുത്തരിച്ചുണ്ടവേര്, അമൃത്, മുത്തങ്ങാക്കിഴങ്ങ്, ചുക്ക് ഇവകൊണ്ടോ ചെറിയ പഞ്ചമൂലം കൊണ്ടോ ഉള്ള കഷായം വിശേഷിച്ചും വാതജ്വരഹരമാകുന്നു.

അമൃതാദി—

അമൃതാവില്വഭൂനിംബ-<br>
ബലാധാന്യാകനാഗരൈഃ<br>
കഷായോ മാതരിശ്വോത്ഥ-<br>
ജ്വരം ഹന്യാദ്വിശേഷതഃ. 46

സാരം - അമൃത്, കൂവളത്തിൻവേര്, പുത്തരിച്ചുണ്ടവേര്, കുറുന്തോട്ടിവേര്, കൊത്തമ്പാലരി, ചുക്ക് ഇവ കൊണ്ടുള്ള കഷായം വിശേഷിച്ചും വാതജ്വരത്തെ ശമിപ്പിക്കും.

പാഠാഗ്നിമന്ഥാദി—

പാഠാഗ്നിമന്ഥബൃഹതിദ്വയനാഗരാണാം<br>
ഛിന്നോദ്ഭവാമഗധമൂലമഹൗഷധാനാം[1]<br>
വാശാമൃതാംബുദപടോലമഹൗഷധാനാം<br>
ക്വാഥം പിബേദിഹമരുദ്പ്രഭവേ ജ്വരേ തു. 47

സാരം - (1) പാടക്കിഴങ്ങ്, മുഞ്ഞവേര്, ചെറുവഴുതിനവേര്, വെൺവഴുതിനവേര്, ചുക്ക്; (2) ചിറ്റമൃത്, കാട്ടുതിപ്പലിവേര്, ചുക്ക്; (3) ആടലോടകത്തിൻവേര്, അമൃത്, മുത്തങ്ങാക്കിഴങ്ങ്, പടവലം, ചുക്ക് ഈ മൂന്നു കഷായവും വാതജ്വരത്തെ ശമിപ്പിക്കും.

1. മഹൗഷധൈരിതി സഹസ്രയോഗേ.

പുനഃ പിത്തസ്യ— (അംബുദചന്ദനാദി)

അംബുദചന്ദനവാശഗുളൂചീ-
നാഗരശാരിബകുഷ്ഠമധൂകൈഃ
ക്വാഥമിദം മധുനാ ച പിബേദ്യോ
മുഞ്ചതി പിത്തകൃതജ്വരമാശു. 48

സാരം - മുത്തങ്ങാക്കിഴങ്ങ്, ചന്ദനം, ആടലോടകത്തിൻവേര്, അമൃത്, ചുക്ക്, നറുനീണ്ടിക്കിഴങ്ങ്, കൊട്ടം, ഇരിപ്പക്കാതൽ ഇവ കഷായം വച്ച് ആറിയതിനുശേഷം തേൻ മേമ്പൊടി ചേർത്ത് സേവിച്ചാൽ പിത്തജ്വരം ശമിക്കും.

ഗോപാംഗനാദി—

ഗോപാംഗനാകമലചന്ദനസേവ്യവിശ്വ-
യഷ്ടീജലോത്പലമധൂകശതാവരീഭിഃ
സിദ്ധം സുശീതമനു മാക്ഷികശർക്കരാഢ്യം
പിത്തജ്വരം ജയതി ദാഹതൃഡാഢ്യമംബു. 49

സാരം - നറുനീണ്ടിക്കിഴങ്ങ്, താമരവളയം, ചന്ദനം, രാമച്ചം, ചുക്ക്, ഇരട്ടിമധുരം, ഇരുവേലി, ചെങ്ങഴിനീർക്കിഴങ്ങ്, ഇരിപ്പക്കാതൽ, ശതാവരിക്കിഴങ്ങ് ഇവ കഷായം വെച്ച് ആറിയതിനുശേഷം തേനും പഞ്ചസാരയും മേമ്പൊടി ചേർത്തു സേവിച്ചാൽ സർവാംഗസന്താപം, തണ്ണീർദാഹം ഇവയോടുകൂടിയ പിത്തജ്വരം ശമിക്കും.

ചന്ദനാദി—

ചന്ദനലോധ്രപരൂഷകയഷ്ടീ-
ഗോപസുതാംബുജകേസരതോയൈഃ
തോയമിദം സസിതം മധുയുക്താ
പിത്തഭവജ്വരമാശു നിഹന്തി. 50

സാരം - ചന്ദനം, പാച്ചോറ്റിത്തൊലി, ചിറ്റീന്തലിൻവേര്, ഇരട്ടിമധുരം, നറുനീണ്ടിക്കിഴങ്ങ്, താമരയല്ലി, ഇരുവേലി ഇവകൊണ്ടുള്ള കഷായം ചൂടാറിയതിനുശേഷം പഞ്ചസാരയും തേനും ചേർത്തു സേവിച്ചാൽ പിത്തജ്വരം വേഗത്തിൽ ശമിക്കും.

സമൂലപർപ്പടക്വാഥം—

സമൂലഫലപത്രാദ്യൈഃ പർപ്പടൈഃ സാധിതം ജലം
പിത്തജ്വരം നിഹന്ത്യേവ രക്തപിത്തമപി ക്ഷണാൽ. 51

സാരം - വേര്, കായ്, ഇല ഇവയോടുകൂടി പർപ്പടകപ്പുല്ല് പറിച്ചെടുത്ത് കഷായം വെച്ചു സേവിച്ചാൽ പിത്തജ്വരവും രക്തപിത്തവും ക്ഷണത്തിൽ ശമിക്കും.

ഉശീരാദി—

ഉശീരവിശ്വാംബുഗുളൂചിപാഠാ-
കിരാതതിക്താംബുദധന്വയാഷൈഃ
ക്വാഥം പിബേത്തീവ്രതൃഷാഭിതാപ-
ഭ്രമാന്വിതേ പിത്തഭവേ ജ്വരേ തു. 52

സാരം - രാമച്ചം, ചുക്ക്, ഇരുവേലി, അമൃത്, പാടക്കിഴങ്ങ്, പുത്തരിച്ചുണ്ടവേര്, മുത്തങ്ങാക്കിഴങ്ങ്, കൊടിത്തൂവവേര് ഇവ കഷായം വെച്ചു സേവിച്ചാൽ കഠിനമായ തണ്ണീർദാഹം, സന്താപം, തലകറക്കം ഇവയോടുകൂടിയ പിത്തജ്വരം ശമിക്കും.

ഛിന്നോദ്ഭവാദി—

ഛിന്നോദ്ഭവാംബുദബലാജലയാഷവിശ്വൈഃ
കൃഷ്ണാകുനിംബഘനപർപ്പടവാളധാന്യൈഃ
ഭാർങ്ഗീയവാഷഘനസിംഹ്യമൃതൗഷധൈശ്ച
സിദ്ധം ജലം ജയതി പിത്തഭവജ്വരം ഹി. 53

സാരം - (1) ചിറ്റമൃത്, മുത്തങ്ങാക്കിഴങ്ങ്, കുറുന്തോട്ടിവേര്, ഇരുവേലി, കൊടിത്തൂവവേര്, ചുക്ക്; (2) തിപ്പലി, പുത്തരിച്ചുണ്ടവേര്, മുത്തങ്ങാക്കിഴങ്ങ്, പർപ്പടകപ്പുല്ല്, ഇരുവേലി, കൊത്തമ്പാലരി; (3) ചെറുതേക്ക്, കൊടിത്തൂവവേര്, മുത്തങ്ങാക്കിഴങ്ങ്, ചെറുവഴുതിനവേര്, അമൃത്, ചുക്ക് ഇവകൊണ്ടുള്ള ഈ മൂന്നു കഷായവും പിത്തജ്വരഹരമാകുന്നു.

കഫജ്വരസ്യ— (വ്യാഘ്ര്യാദി)

വ്യാഘ്രീദുരാലഭാഭാർങ്ഗീശുണ്ഠീഛിന്നരുഹാംബുദൈഃ
ക്വാഥഃ കഫജ്വരം ഹന്തി പിപ്പലീചൂർണ്ണസംയുതഃ. 54

സാരം - ചെറുവഴുതിനവേര്, കൊടിത്തൂവവേര്, ചെറുതേക്ക്, ചുക്ക്, അമൃത്, മുത്തങ്ങാക്കിഴങ്ങ് ഇവ കഷായം വെച്ച് തിപ്പലിപ്പൊടി മേമ്പൊടി ചേർത്ത് സേവിച്ചാൽ കഫജ്വരം ശമിക്കും.

ശുണ്ഠ്യാദി—

ശുണ്ഠീദുരാലഭാവാശാമുസ്താത്രിദശദാരുഭിഃ[1]
ശമ്യാകത്രിഫലായുക്തൈഃ ക്വാഥഃ ശ്ലേഷ്മജ്വരാപഹഃ. 55

സാരം - ചുക്ക്, കൊടിത്തൂവവേര്, ആടലോടകത്തിൻവേര്, മുത്തങ്ങാക്കിഴങ്ങ്, ദേവതാരം, കൊന്നത്തൊലി, ത്രിഫലത്തോട് ഇവകൊണ്ടുള്ള കഷായം കഫജ്വരത്തെ ശമിപ്പിക്കും.

---

1. ത്രിദശൻ - ദേവൻ, ത്രിദശദാരു - ദേവദാരു

നിംബാദി—

നിംബവിശ്വാമൃതാദാരുശടീഭൂനിംബപൗഷ്ക്കരൈഃ
പിപ്പലീബൃഹതീഭ്യാം ച ക്വാഥോ ഹന്തി കഫജ്വരം. 56

സാരം - വേപ്പിൻതൊലി, ചുക്ക്, അമൃത്, ദേവതാരം, കച്ചോലം, പുത്തരിച്ചുണ്ട വേര്, പുഷ്കരമൂലം, തിപ്പലി, ചെറുവഴുതിനവേര് ഇവകൊണ്ടുള്ള കഷായം കഫ ജ്വരത്തെ ശമിപ്പിക്കും.

തിക്താദി—

തിക്താനിശേന്ദ്രയവനാഗകടുത്രയാണാം
ഭൂനിംബനിംബബൃഹതീദ്വയനാഗരാണാം
ആരഗ്വധാംബുദപടോലമഹൗഷധാനാം
ക്വാഥം പിബേദിഹ കഫപ്രഭവേ ജ്വരേ തു. 57

സാരം - (1) പുത്തരിച്ചുണ്ടവേര്, മഞ്ഞൾ, കുടകപ്പാലയരി, നാഗപ്പൂവ്, ചുക്ക്, മുളക്, തിപ്പലി; (2) പുത്തരിച്ചുണ്ടവേര്, വേപ്പിൻതൊലി, ചെറുവഴുതിനവേര്, വെൺവ ഴുതിനവേര്, ചുക്ക്; (3) കൊന്നത്തൊലി, മുത്തങ്ങാക്കിഴങ്ങ്, പടവലം, ചുക്ക് ഈ മൂന്നു കഷായവും കഫജ്വരത്തെ ശമിപ്പിക്കും.

വാതപിത്തജ്വരസ്യ— (ശാരിബാദി)

ശാരിബാമധുകചന്ദനലോധ്രൈഃ
പത്മകേസരപരൂഷകയുക്തൈഃ
ക്വാഥ ഏഷ സിതമാക്ഷികയുക്തോ
വാതപിത്തജമപോഹതി താപം. 58

സാരം - നറുനീണ്ടിക്കിഴങ്ങ്, ഇരട്ടിമധുരം, ചന്ദനം, പാച്ചോറ്റിത്തൊലി, താമര യല്ലി, ചിറ്റീന്തൽവേര് ഇവകൊണ്ടുള്ള കഷായം ആറിയതിനുശേഷം പഞ്ചസാരയും തേനും മേമ്പൊടി ചേർത്തു സേവിച്ചാൽ വാതപിത്തജ്വരം ശമിക്കും.

ത്രിഫലാദി—

ത്രിഫലാശന്മലീരാസ്നാരാജവൃക്ഷാടരൂഷകൈഃ
ശൃതമംബു ഹരേത്തൂർണ്ണം വാതപിത്തോദ്ഭവജ്വരം. 59

സാരം - ത്രിഫലത്തോട്, ഇലവിൻപശ, അരത്ത, കൊന്നത്തൊലി, ആടലോട കത്തിൻവേര് ഇവകൊണ്ടുള്ള കഷായം വാതപിത്തജമായ ജ്വരത്തെ വേഗത്തിൽ ശമിപ്പിക്കും.

മധുകാദി—

മധുകം ശാരിബാ ദ്രാക്ഷാ മധൂകം ചന്ദനോത്പലം
കാശ്മര്യം പത്മകം ലോദ്ധ്രം ത്രിഫലാ പത്മകേസരം. 60
പരൂഷകം മൃണാളം ച ന്യസേദുത്തരവാരിണി
മധുലാജാസിതായുക്തം തൽ പീതമുഷിതം നിശി. 61
വാതപിത്തജ്വരം ദാഹം തൃഷ്ണാ മൂർച്ഛാവമിഭ്രമാൻ
ശമയേദ്രക്തപിത്തം ച ജീമൂതാനിവ മാരുതഃ. 62

സാരം - ഇരട്ടിമധുരം, നറുനീണ്ടിക്കിഴങ്ങ്, മുന്തിരിങ്ങാപ്പഴം, ഇരിപ്പക്കാതൽ, ചന്ദനം, ചെങ്ങഴുനീർക്കിഴങ്ങ്, കുമിഴിൻവേര്, പതുമുകം, പാച്ചൊറ്റിത്തൊലി, ത്രിഫലത്തോട്, താമരയല്ലി, ചിറ്റീന്തലിൻവേര്, താമരവളയം ഇവ ചതച്ച് തലേദിവസം ഗംഗാജലത്തിൽ ഇട്ടുവച്ചിരുന്ന് രാവിലെ പിഴിഞ്ഞരിച്ചെടുത്തു തേനും മലർപ്പൊടിയും പഞ്ചസാരയും മേമ്പൊടി ചേർത്തു സേവിക്കുക. വാതപിത്തജ്വരം, സർവാംഗ സന്താപം, തണ്ണീർദാഹം, ഛർദ്ദി, തലകറക്കം, രക്തപിത്തം ഇവ ശമിക്കും.

വാതകഫജ്വരസ്യ— (ആരഗ്വധാദി)

ആരഗ്വധഗ്രന്ഥികമേഘതിക്താ-
ഹരീതകീഭിഃ ക്വഥിതഃ കഷായഃ
സാമേ സശൂലേ കഫവാതയുക്തേ
ജ്വരേ ഹിതോ ദീപനപാചനശ്ച. 63

സാരം - കൊന്നത്തൊലി, കാട്ടുതിപ്പലിവേര്, മുത്തങ്ങാക്കിഴങ്ങ്, പുത്തരിച്ചുണ്ടവേര്, കടുക്കാത്തോട് ഇവകൊണ്ടുള്ള കഷായം ആമത്തോടും ശൂലത്തോടും കൂടിയ കഫവാതജ്വരത്തെ ശമിപ്പിക്കും. ഇത് ദീപനവും പാചനവും ആകുന്നു.

ദാർവാദി—

ദാരുപർപ്പടഭാർങ്ഗ്യബ്ദവചാധാന്യാകകട്ഫലൈഃ
സാഭയാവിശ്വപൂതികൈഃ ക്വാഥോ ഹിംഗുമധൂല്കടഃ. 64
കഫവാതജ്വരേ പീതോ ഹിക്കാശ്വാസഗളഗ്രഹാൻ
കാർശ്യശോഷപ്രസേകാംശ്ച ഹന്ത്യാത്തരുമിവാശനിഃ. 65

സാരം - ദേവതാരം, പർപ്പടകപ്പുല്ല്, ചെറുതേക്കിൻവേര്, മുത്തങ്ങാക്കിഴങ്ങ്, വയമ്പ്, കൊത്തമ്പാലരി, കുമിഴിൻവേര്, കടുക്കാത്തോട്, ചുക്ക്, ആവിത്തൊലി ഇവ കഷായം വെച്ച് ആറിയാൽ കായവും തേനും മേമ്പൊടി ചേർത്തു സേവിക്കുക. കഫവാതജ്വരം, ഇക്കിൾ, വായുമുട്ടൽ, ഗളഗ്രഹം, കാർശ്യം, ശോഷം, പ്രസേകം (വായിൽക്കൂടി വെള്ളം വരിക) ഇവ ശമിക്കും.

വ്യാഘ്ര്യാദി—

വ്യാഘ്രീശുണ്ഠ്യമൃതാക്വാഥഃ പിപ്പലീചൂർണ്ണസംയുതഃ
വാതശ്ലേഷ്മജ്വരശ്വാസകാസപീനസശൂലജിൽ. 66

സാരം - ചെറുവഴുതിനവേര്, ചുക്ക്, അമൃത് ഇവകൊണ്ടുള്ള കഷായം തിപ്പലിപ്പൊടി മേമ്പൊടി ചേർത്ത് സേവിച്ചാൽ വാതകഫജ്വരം, വായുമുട്ടൽ, ചുമ, പീനസം, ശൂലം ഇവ ശമിക്കും.

പിത്തകഫജ്വരസ്യ ബലാദി—

ബലാപടോലത്രിഫലായഷ്ട്യാഹ്വഘനപർപ്പടൈഃ
ക്വാഥോ മധുയുതഃ പീതോ ഹന്തി പിത്തകഫജ്വരം. 67

സാരം - കുറുന്തോട്ടിവേര്, പടവലം, ത്രിഫലത്തോട്, ഇരട്ടിമധുരം, മുത്തങ്ങാക്കിഴങ്ങ്, പർപ്പടകപ്പുല്ല് ഇവ കഷായം വെച്ച് ആറിയാൽ തേൻ മേമ്പൊടി ചേർത്തു സേവിക്കുക. പിത്തകഫജ്വരം ശമിക്കും.

നിശാദ്വയാദി—

നിശാദ്വയാംബുദോശീരമധുകാരഗ്വധോത്ഭവഃ
മാക്ഷികാഢ്യഃ കഷായോഽയം കഫപിത്തജ്വരാപഹഃ. 68

സാരം - മഞ്ഞൾ, മരമഞ്ഞൾത്തൊലി, മുത്തങ്ങാക്കിഴങ്ങ്, രാമച്ചം, ഇരട്ടിമധുരം, കൊന്നത്തൊലി ഇവകൊണ്ടുള്ള കഷായം ആറിയതിനുശേഷം തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ കഫപിത്തജ്വരം ശമിക്കും.

കടുകാദി—

കടുകാവിജയാ[1]ദ്രാക്ഷാമുസ്താപർപ്പടകൗഷധൈഃ
കഷായോ നാശയേൽ പീതഃ പിത്തശ്ലേഷ്മഭവജ്വരം. 69

സാരം - കടുകുരോഹിണി, കടുക്ക, മുന്തിരിങ്ങാപ്പഴം, മുത്തങ്ങാക്കിഴങ്ങ്, പർപ്പടകപ്പുല്ല്, ചുക്ക് ഇവ കഷായം വച്ചു സേവിച്ചാൽ പിത്തകഫജമായ ജ്വരം ശമിക്കും.

വൃഷച്ഛദരസപ്രയോഗം—

വൃഷപുഷ്പച്ഛദരസഃ ശർക്കരാമാക്ഷികാന്വിതഃ
പിത്തശ്ലേഷ്മജ്വരം ഹന്തി സാസൃക്പിത്തം സകാമിലം. 70

സാരം - ആടലോടകത്തിന്റെ പൂവും ഇലയും കൂടി ചതച്ചു നീരെടുത്ത് അതിൽ പഞ്ചസാരയും തേനും ചേർത്തു സേവിക്കുക. പിത്തകഫജ്വരം, രക്തപിത്തം, കാമല ഇവ ശമിക്കും.

---

1. കടുകാതിവിഷാ ഖ പാഠഃ

ത്രിദോഷജ്വരഹരണക്രമം—

ദോഷസ്യൈകസ്യ സംവൃദ്ധ്യാ ശമനേനോച്ഛ്രിതസ്യ വാ
ശ്ലേഷ്മസ്ഥാനാനുപൂർവ്യാ വാ ജ്വരം ഹന്യാത്രിദോഷജം
സന്നിപാതജ്വരേ പൂർവം കുര്യാദാശു കഫാപഹം. 71

സാരം - ഒരു ദോഷത്തെ വർദ്ധിപ്പിച്ചോ വർദ്ധിച്ചതായ ദോഷത്തെ ശമിപ്പിച്ചോ കഫസ്ഥാനക്രമേണയോ ത്രിദോഷജമായ ജ്വരത്തെ ശമിപ്പിക്കണം. സന്നിപാതജ്വരത്തിൽ ആദ്യമായി വേഗത്തിൽ കഫനാശകമായ ചികിത്സ ചെയ്യണം.

വ്യോഷാദി—

വ്യോഷാബ്ദത്രിഫലാ തിക്താ പടോലാരിഷ്ടവത്സകൈഃ
സഭൂനിംബാമൃതാപാഠൈസ്ത്രിദോഷജ്വരഹൃജ്ജലം. 72

സാരം - ചുക്കു മുളകു തിപ്പലി, മുത്തങ്ങാക്കിഴങ്ങ്, ത്രിഫലത്തോട്, കടുകുരോഹിണി, പടവലം, വേപ്പിൻതൊലി, കുടകപ്പാലയരി, പുത്തരിച്ചുണ്ടവേര്, അമൃത്, പാടക്കിഴങ്ങ് ഇവകൊണ്ടുള്ള കഷായം സന്നിപാതജ്വരത്തെ ശമിപ്പിക്കും.

ദാരുനാഗരാദി—

ദാരുനാഗരഭൂനിംബധാന്യതിക്താ[1]കലിംഗകൈഃ
ഗജാഹ്വാദശമൂലാബ്ദൈർമ്മൃത്യുകല്പജ്വരം ജയേൽ. 73

സാരം - ദേവതാരം, ചുക്ക്, കൊത്തമ്പാലരി, കടുകുരോഹിണി, കുടകപ്പാലയരി, അത്തിത്തിപ്പലി, ദശമൂലം, മുത്തങ്ങാക്കിഴങ്ങ് ഇവകൊണ്ടുള്ള കഷായം മൃത്യുതുല്യമായ ജ്വരത്തെ ശമിപ്പിക്കും.

ഛിന്നോദ്ഭവാവൃഷകിരാതകപർപ്പടാനാം
ശുണ്ഠ്യാ വലാഹകയവാഷകയോഃ ക്രമേണ
ഏകദ്വയത്രിതയഭാഗശൃതഃ കഷായഃ
സമ്മൂർച്ഛിതം ജ്വരമപോഹതി സാന്നിപാതം. 74

സാരം - അമൃത്, ആടലോടകത്തിൻവേര്, പുത്തരിച്ചുണ്ടവേര്, പർപ്പടകപ്പുല്ല് ഇവ ഓരോ കഴഞ്ച്, ചുക്ക് രണ്ടു കഴഞ്ച്, മുത്തങ്ങാക്കിഴങ്ങ്, കൊടിത്തൂവവേര് ഇവ മുമ്മൂന്നു കഴഞ്ച് ഇവകൊണ്ടുണ്ടാക്കിയ കഷായം മോഹാലസ്യത്തോടുകൂടിയ സാന്നിപാതജ്വരത്തേയും ശമിപ്പിക്കും.

നാഗരാദി— അമൃതോത്തരം

നാഗരാമൃതഹരീതകീഃ ക്രമാ-
ന്നാഗഹസ്തനയനാംഘ്രിഭാഗശഃ

---

1. ധാന്യവാശാ - സഹസ്രഃ

സാധുസിദ്ധമുദകം സശർക്കരം
നാശയത്യഖിലദോഷജം ജ്വരം. 75

സാരം - ചുക്ക് 2 കഴഞ്ച്, അമൃത് 6 കഴഞ്ച്, കടുക്കാത്തോട് 4 കഴഞ്ച് ഇവകൊണ്ടുണ്ടാക്കിയ കഷായം പഞ്ചസാര മേമ്പൊടി ചേർത്തു സേവിക്കുക. ത്രിദോഷജമായ ജ്വരം ശമിക്കും. (നാഗഹസ്തനയനാംഘ്രിഭാഗശഃ എന്നതിനു നാഗാംഘ്രിഭാഗം, നാഗഹസ്താംഘ്രിഭാഗം, നാഗനയനാംഘ്രിഭാഗം എന്നർത്ഥം. ഇവിടെ നാഗശബ്ദംകൊണ്ട് 8 എന്ന സംഖ്യയെ ഗ്രഹിക്കണം. നാഗാംഘ്രിഭാഗം എട്ടിന്റെ നാലിലൊന്ന് - രണ്ടു കഴഞ്ച്. നാഗഹസ്താംഘ്രിഭാഗം - അഷ്ടഗജങ്ങളുടെ ഹസ്തങ്ങൾ 24. 24-ന്റെ നാലിലൊന്ന് 6 കഴഞ്ച്. നാഗനയനാംഘ്രിഭാഗം - അഷ്ടഗജങ്ങളുടെ കണ്ണുകൾ 16. 16-ന്റെ നാലിലൊന്ന് 4 കഴഞ്ച്).

ദ്വിപഞ്ചമൂലാദി—

ദ്വിപഞ്ചമൂലക്വഥിതേന സംയുതാ
ഭിഷഗ്ഭിരുക്താ മഗധാ വിചൂർണ്ണിതാ
സകാസശോഷശ്വസനാന്വിതേ ജ്വരേ
ത്രിദോഷജേ വാപി ശിരോരുഗാതുരേ. 76

സാരം - ദശമൂലം കഷായം വെച്ചു തിപ്പലിപ്പൊടി മേമ്പൊടി ചേർത്തു സേവിച്ചാൽ ചുമ, ശോഷം, വായുമുട്ടൽ ഇവയോടുകൂടിയ ജ്വരവും തലവേദനയോടുകൂടിയ ത്രിദോഷജ്ജ്വരവും ശമിക്കും.

ദശമൂലാദി—

ദശമൂലദുരാലഭാഗുളൂചീ-
വൃഷവിശ്വാബ്ദകിരാതപർപ്പടാനാം
വിനിഹന്തി ശൃതം ജലം സകുഷ്ഠം
കഫവാതോത്തരസന്നിപാതജൂർത്തിം. 77

സാരം - ദശമൂലം, കൊടിത്തൂവവേര്, അമൃത്, ആടലോടകത്തിൻവേര്, ചുക്ക്, മുത്തങ്ങാക്കിഴങ്ങ്, പുത്തരിച്ചുണ്ടവേര്, പർപ്പടകപ്പുല്ല് ഇവ കഷായം വെച്ച് കൊട്ടം പൊടിച്ചു മേമ്പൊടി ചേർത്തു സേവിച്ചാൽ കഫവും വാതവും വർദ്ധിച്ച സന്നിപാതജ്വരം ശമിക്കും.

ദുരാലഭാദി—

ദുരാലഭാപർപ്പടകാംബുവാഹ-
വിശ്വാമൃതാധാനനിദിഗ്ദ്ധികാനാം
ക്വാഥോ നിഹന്യാജ്ജ്വരമാശു ഘോരം
പ്രലാപമൂർഛാപരിദാഹയുക്തം. 78

സാരം - കൊടിത്തൂവവേര്, പർപ്പടകപ്പുല്ല്, മുത്തങ്ങാക്കിഴങ്ങ്, ചുക്ക്, അമൃത്, കൊത്തമ്പാലയരി, ചെറുവഴുതിനവേര് ഇവകൊണ്ടുള്ള കഷായം പേ പറച്ചിൽ, മോഹാലസ്യം, സർവാംഗസന്താപം ഇവയോടുകൂടിയ ഭയങ്കരജ്വരത്തെ ശമിപ്പിക്കും.

ശട്യാദി—

ശടീ പുഷ്കരമൂലഞ്ച വ്യാഘ്രീ സിംഹീ ദുരാലഭാ
ഗുളൂചീ നാഗരം പാഠാ മുസ്താ ച കടുരോഹിണീ. 79
യോഗഃ ശട്യാദികോ നാമ സന്നിപാതജ്വരാപഹഃ
കാസഹൃദ്രോഗപാർശ്വാർത്തിശ്വാസാദിഷു ച ശസ്യതേ. 80

സാരം - കച്ചോലം, പുഷ്കരമൂലം, ചെറുവഴുതിനവേര്, ആടലോടകത്തിൻവേര്, കൊടിത്തൂവവേര്, അമൃത്, ചുക്ക്, പാടക്കിഴങ്ങ്, മുത്തങ്ങാക്കിഴങ്ങ്, കടുകുരോഹിണി ഇവകൊണ്ടുള്ള കഷായം സന്നിപാതജ്വരത്തെ ശമിപ്പിക്കുന്നതും ചുമ, ഹൃദ്രോഗം, ഇരുപുറത്തുമുള്ള വേദന, വായുമുട്ടൽ ഇവയ്ക്കു നല്ലതുമാകുന്നു.

ദേവദാർവാദി—

ദേവദാരുനിശാവ്യാഘ്രീത്രിഫലാവിശ്വതിക്തകൈഃ
സന്നിപാതജ്വരം ഹന്യാൽ ക്വാഥഃ സാബ്ദാമൃതാമയൈഃ. 81

സാരം - ദേവദാരം, മഞ്ഞൾ, ചെറുവഴുതിനവേര്, ത്രിഫലത്തോട്, ചുക്ക്, പുത്തരിച്ചുണ്ടവേര്, മുത്തങ്ങാക്കിഴങ്ങ്, അമൃത്, കൊട്ടം ഇവകൊണ്ടുള്ള കഷായം, സന്നിപാതജ്വരത്തെ ഹനിക്കും.

യഷ്ടീചന്ദനാദി—

യഷ്ടീചന്ദനഭൂനാഗൈർയുക്തം സ്തന്യം പിബേന്നരഃ
അഭിന്യാസജ്വരോന്മാദദാഹമോഹഭ്രമാപഹം. 82

സാരം - ഇരട്ടിമധുരം, ചന്ദനം, ഭൂനാഗം ഇവ മുലപ്പാലിൽ ഇട്ടുവച്ചിരുന്നതിനു ശേഷം ആ മുലപ്പാൽ കുടിച്ചാൽ അഭിന്യാസജ്വരം, ഉന്മാദം (ഭ്രാന്ത്) സർവാംഗസന്താപം, മോഹാലസ്യം, തലകറക്കം ഇവ ശമിക്കും.

മൃദ്വീകാദി നസ്യം—

മൃദ്വീകാമധുകംശുണ്ഠീ
കണാസൈന്ധവസംയുതം
നാരീക്ഷീരേണ പിഷ്ടാ തു
നസ്യം സംജ്ഞാപ്രബോധനം. 83

സാരം-മുന്തിരിങ്ങാപ്പഴം, ഇരട്ടിമധുരം, ചുക്ക്, തിപ്പലി, ഇന്തുപ്പ് ഇവ മുലപ്പാലിൽ അരച്ച് അതുകൊണ്ടു നസ്യം ചെയ്താൽ മോഹാലസ്യം തീർന്നു ബോധമുണ്ടാകും.

ലോഹിതാണ്ഡനസ്യം—

അണ്ഡാനി പിഷ്ട്വാ തനുലോഹിതാനാം
നസ്യാ പിബേൽ സ്തന്യയുതം പ്രകാമം
ഉന്മാദശാന്ത്യൈ ഗ്രഹദൂഷിതേ ച
മഹാജ്വരേ ദോഷസമൂഹജാതേ. 84

സാരം - നീറ്റിൻമൊട്ട മുലപ്പാലിൽ അരച്ച് അതുകൊണ്ടു നസ്യം ചെയ്താൽ ഉന്മാദവും ഗ്രഹബാധിതവും ത്രിദോഷജവുമായ ജ്വരവും ശമിക്കും.

ശിരീഷബീജാദ്യഞ്ജനം—

ശിരീഷബീജസിന്ധൂത്ഥകണോഗ്രാമരിചാനി ച
പിഷ്ട്വാ താന്യംഭസാ കുര്യാദഞ്ജനം ച പ്രബോധനം. 85

സാരം - നെന്മേനിവാകയരി, ഇന്തുപ്പ്, തിപ്പലി, വയമ്പ്, നല്ലമുളക് ഇവ മുലപ്പാലിൽ അരച്ചു കണ്ണിൽ എഴുതിയാൽ മോഹാലസ്യം തീർന്നു ബോധമുണ്ടാകും.

ശിരീഷാസ്ഥ്യാദ്യഞ്ജനം-

ശിരീഷാസ്ഥികണാതീക്ഷ്ണ-
സൈന്ധവം മൂത്രപേഷിതം
സന്നിപാതേ$f$ഞ്ജനം കുര്യാൽ
തൈലാഢ്യം മരിചം തഥാ. 86

സാരം - നെന്മേനിവാകയുടെ കായിന്റെ അകത്തെ കുരു, തിപ്പലി, നല്ലമുളക്, ഇന്തുപ്പ് ഇവ ഗോമൂത്രത്തിൽ അരച്ചു കണ്ണിലെഴുതുന്നതും, നല്ലമുളക് പൊടിച്ച് എണ്ണയിൽ കുഴച്ച് കണ്ണിൽ എഴുതുന്നതും സന്നിപാതജ്വരത്തിനു വിശേഷമാകന്നു.

ശിരീഷബീജാദി—

ശിരീഷബീജം ലശുനം പിപ്പലീ സൈന്ധവം വചാ
മനശ്ശിലാ ച മരിചം ബസ്തമൂത്രേണ സംയുതം. 87
അഞ്ജനം തദഭിന്യാസേ സംജ്ഞാബോധനമിഷ്യതേ. 88

സാരം - നെന്മേനിവാകക്കുരുവിനകത്തെ അരി, വെളുത്തുള്ളി, തിപ്പലി, ഇന്തുപ്പ്, വയമ്പ്, മനയോല, നല്ലമുളക് ഇവ ആട്ടിൻമൂത്രത്തിൽ അരച്ച് അതുകൊണ്ടു നസ്യം ചെയ്താൽ അഭിന്യാസജ്വരത്തിൽ മോഹാലസ്യം തീർന്ന് ബോധമുണ്ടാകും.

തിക്താദി സ്തന്യപാനം—

തിക്താസിതാസംയുതമംഗനായാഃ
പിബൻ പയസ്തൃഡ്ഭ്രമദാഹയുക്തേ

വിഡ്ബന്ധമൂർച്ഛാഭ്രമസംയുതേ ച
ജ്വരേ$f$സ്രപിത്തേ പ്രദരേ$f$ക്ഷിരോഗേ. 89

സാരം - പുത്തരിച്ചുണ്ടവേര് അരച്ച് മുലപ്പാലിൽ കലക്കി പഞ്ചസാരയും ചേർത്തു സേവിച്ചാൽ തണ്ണീർദാഹം, തലതിരിച്ചിൽ, സർവാംഗസന്താപം, മലബന്ധം, മോഹാലസ്യം, ഉന്മാദം ഇവയോടുകൂടിയ ജ്വരവും രക്തപിത്തവും, പ്രദരവും, നേത്രരോഗവും ശമിക്കും.

മൃദ്വീകാദി നസ്യം—

മൃദ്വീകാമധുകമധൂകപിപ്പലീഭിഃ
ഖർജൂരൈർമ്മലയജ ശാരിബാജലാബ്ദൈഃ[1]
സ്തന്യേക്ഷുസ്വരസസിതാമധുപ്രഗാഢൈർ-
നസ്യം സ്യാദഭിനവചിത്തവിഭ്രമേഷു. 90

സാരം - മുന്തിരിങ്ങാപ്പഴം, ഇരട്ടിമധുരം, ഇരിപ്പക്കാതൽ, തിപ്പലി, ചിറ്റീന്തൽവേര്, ചന്ദനം, നറുനീണ്ടിക്കിഴങ്ങ്, ഇരുവേലി, മുത്തങ്ങാക്കിഴങ്ങ് ഇവ അരച്ചു മുലപ്പാലും കരിമ്പിൻനീരുംകൂടി യോജിപ്പിച്ച് അതിൽ കലക്കി അരിച്ച് പഞ്ചസാരയും തേനും ചേർത്തു നസ്യം ചെയ്താൽ പെട്ടെന്നുണ്ടായ ഉന്മാദം ശമിക്കും.

ത്ര്യൂഷണാദി നസ്യം—

ത്ര്യൂഷണം നാഗകുസുമം സൈന്ധവം സമഭാഗികം
കഫോത്ഥസന്നിപാതേഷു സ്തന്യേന സഹ യോജയേൽ. 91

സാരം - ചുക്കു മുളകു തിപ്പലി, നാഗപ്പൂവ്, ഇന്തുപ്പ് ഇവ സമാംശമായി എടുത്തു മുലപ്പാലിൽ അരച്ച് അരിച്ചതിനുശേഷം നസ്യം ചെയ്യുക. കഫജമായ സന്നിപാതം ശമിക്കും.

ദേവദാർവാദി—

ദേവതാരു നതം കുഷ്ഠം മധുകം ചന്ദനദ്വയം
പിഷ്ട്വാ സ്തന്യേന ലുളിതം വാതസന്നികുലാന്തകം. 92

സാരം - ദേവതാരം, തകരം, കൊട്ടം, ഇരട്ടിമധുരം, ചന്ദനം, രക്തചന്ദനം ഇവ മുലപ്പാലിൽ അരച്ച് അതുകൊണ്ടു നസ്യം ചെയ്യുക. വാതജമായ സന്നിപാതം ശമിക്കും.

കാലാശൃംഗാദി—

കാലാശൃംഗേണ രുദ്രാക്ഷം

1. ശാരിബാബ്ദലാജൈഃ (ഖ)

സസ്തന്യം യോജയേദ്ധിമം
ദാഹമോഹാധികേ തീവ്രേ
പൈത്തികേ സാന്നിപാതികേ. 93

സാരം - കലംകൊമ്പും രുദ്രാക്ഷവും കൂടി മുലപ്പാലിൽ അരച്ചു നസ്യം ചെയ്യുക. സർവാംഗം ചൂട്, മോഹാലസ്യം മുതലായവയോടുകൂടിയതും കഠിനവുമായ പിത്തജസന്നിപാതം ശമിക്കും.

സർവജ്വരേ— (മഹാവത്സകാദി ക്വാഥം)

വത്സകാരഗ്വധം പാഠാ വചാകടുകുരോഹണി
ദേവദാരു ഹരിദ്രേ ദ്വേ പടോലം ധന്വയാഷകം. 94
പർപ്പടോശീരമധുകം ഹ്രീബേരഞ്ച ബലാമൃതേ
പുഷ്കരാഹ്വയകാരിഷ്ടചന്ദനം കടുകത്രയം. 95
ത്രിഫലാ സഹദേവീ ച മൂർവാ വില്വഫലാനി ച
പിപ്പലീമൂലമുസ്താ ച വാശാ പത്മസ്യ കേസരം. 96
ഖർജ്ജൂരം മധുകം ഭാർങ്ഗീ മൃദ്വീകോല്പലധാന്യകം
കുഷ്ഠഞ്ചാതിവിഷാ വ്യാഘ്രീ ശാരിബാ ച ശതാവരീ. 97
ക്വാഥോ*f*യമേതൈർമ്മദ്ധ്വാഢ്യോ ജീർണ്ണജ്വരമപോഹതി
അസൗ ചാതുർത്ഥികം ചാപി തൃതീയകമഥാപി വാ. 98
സാന്നിപാതജ്വരം ഘോരം ശീതികാമാശു നാശയേൽ.

സാരം - കുടകപ്പാലയരി, കൊന്നത്തൊലി, പാടക്കിഴങ്ങ്, വയമ്പ്, കടുകുരോഹണി, ദേവതാരം, മഞ്ഞളും മരമഞ്ഞളും, പടവലം, കൊടിത്തൂവവേര്, പർപ്പടകപ്പുല്ല്, രാമച്ചം, ഇരട്ടിമധുരം, ഇരുവേലി, കുറുന്തോട്ടിവേര്, അമൃത്, പുഷ്കരമൂലം, വേപ്പിൻതൊലി, ചന്ദനം, ചുക്കു മുളകു തിപ്പലി, ത്രിഫലത്തോട്, പൂവങ്കുറുന്തലിൻവേര്, പെരുങ്കുരുമ്പവേര്, ഇളയ കൂവളക്കായുടെ മജ്ജ, കാട്ടുതിപ്പലിവേര്, മുത്തങ്ങാ, ആടലോടകത്തിൻവേര്, താമരയല്ലി, ചിറ്റീന്തലിൻവേര്, ഇരിപ്പക്കാതൽ, ചെറുതേക്കിൻവേര്, മുന്തിരിങ്ങാപ്പഴം, ചെങ്ങഴിനീർക്കിഴങ്ങ്, കൊത്തമ്പാലയരി, കൊട്ടം, അതിവിടയം, ചെറുവഴുതിനവേര്, നറുനീണ്ടിക്കിഴങ്ങ്, ശതാവരിക്കിഴങ്ങ് ഇവ കഷായം വച്ച് ആറിയാൽ തേൻ മേമ്പൊടി ചേർത്തു സേവിക്കുക. ജീർണ്ണജ്വരം, ചാതുർത്ഥികജ്വരം (നാലു ദിവസം ഇടവിട്ടു വരുന്ന പനി) തൃതീയകജ്വരം, (മൂന്നു ദിവസം ഇടവിട്ടുവരുന്ന പനി) ഭയങ്കരമായ സന്നിപാതജ്വരം, തുള്ളപ്പനി ഇവ ശമിക്കും.

മുസ്താദി—

മുസ്താഗുളൂചീസുരദാരുഭാർങ്ഗീ-
വ്യാഘ്രീകണാപുഷ്കരമൂലശുണ്ഠ്യഃ

ഏഷാം കഷായശ്ശ്വസനാഗ്നിസാദ-
ശോഫാരുചിഘ്നോ ജ്വരസൂദനശ്ച. 99

സാരം - മുത്തങ്ങാക്കിഴങ്ങ്, അമൃത്, ദേവതാരം, ചെറുതേക്കിൻവേര്, ചെറുവഴുതിനവേര്, തിപ്പലി, പുഷ്കരമൂലം, ചുക്ക് ഇവകൊണ്ടുള്ള കഷായം വായുമുട്ടൽ, അഗ്നിമാന്ദ്യം, ശോഫം, അരുചി, ജ്വരം ഇവയെ നശിപ്പിക്കും.

ദ്രാക്ഷാദി ഘൃതം—

ദ്രാക്ഷാസിദ്ധം പിബേൽ സർപ്പിർബ്ബലയാ മധുകേന വാ
ഫലത്രയേണ വാ സർപ്പിർഗുളൂച്യാ വാ ജ്വരാപഹം. 100

സാരം - മുന്തിരിങ്ങാപ്പഴം, കുറുന്തോട്ടിവേര്, ഇരട്ടിമധുരം, ത്രിഫലത്തോട്, അമൃത് ഇവയിൽ ഏതെങ്കിലും ഒരെണ്ണം കല്ക്കമാക്കി കാച്ചിയെടുത്ത നെയ്യ് ജ്വരത്തെ ശമിപ്പിക്കും.

നിദിഗ്ദ്ധികാദി—

നിദിഗ്ദ്ധികാതാമലകീത്രായമാണാകലിംഗകൈഃ
കൃഷ്ണാംശുമത്യതിവിഷാകടുകാസേവ്യചന്ദനൈഃ. 101
ധാത്രീവില്വഘനദ്രാക്ഷാശാരിബാഭിശ്ച സാധിതം
ഹന്തി സദ്യോ ജ്വരം കാസം ഘൃതം ശ്വാസം ഹലീമകം. 102
അരുചിം വിഷമം വഹ്നിം യക്ഷ്മാണഞ്ച നവോത്ഥിതം

സാരം - ചെറുവഴുതിനവേര്, കിഴുകാനെല്ലി, ബ്രഹ്മി, കുടകപ്പാലയരി, തിപ്പലി, ഓരിലവേര്, അതിവിടയം, കടുകുരോഹിണി, രാമച്ചം, ചന്ദനം, നെല്ലിക്കാത്തോട്, കൂവളത്തിൻവേര്, മുത്തങ്ങാക്കിഴങ്ങ്, മുന്തിരിങ്ങാപ്പഴം, നറുനീണ്ടിക്കിഴങ്ങ് ഇവകൊണ്ടു കാച്ചിയ നെയ്യ് ജ്വരം, ചുമ, വായുമുട്ടൽ, ഹലീമകരോഗം, അരുചി, വിഷമാഗ്നി, കാലപ്പഴക്കം ചെല്ലാത്ത രാജയക്ഷ്മാവ് ഇവ പെട്ടെന്നു ശമിപ്പിക്കും.

ലോഹിതാണ്ഡാദി തൈലം—

ലോഹിതാണ്ഡം ഹരിദ്രേ ദ്വേ ശംഖിനീ കൃഷ്ണജീരകം. 103
ശാരിബാ ചന്ദനം കുഷ്ഠം സൈന്ധവം ത്ര്യൂഷണം വചാ
ഏതൈർവാശാരസേ സിദ്ധം സസ്തന്യം തൈലമുത്തമം. 104
പാനാഭ്യഞ്ജനനസ്യൈശ്ച ലിപ്തം സന്ധിനഖാന്തയോഃ
സമസ്തസന്നിപാതഘ്നം പക്ഷാഘാതാർദ്ദിതാപഹം. 105
ബാഹ്യായാമാന്തരായാമഭൂതാദിഗ്രഹനാശനം
അപസ്മാരവിഷോന്മാദവിഷമജ്വരനാശനം. 106
ഏതത്തൈലം മഹാവീര്യം രഹസ്യമിദമുത്തമം

സന്നിപാതാന്തകോ നാമ സുപർണ്ണ ഇവ ഭോഗിനഃ 107
ഗുഹ്യാൽ ഗുഹ്യതരം ജ്ഞേയമശ്വിഭ്യാം നിർമ്മിതം പുരാ.

ഉപദേശാൽ കൂട്ടുക മരുന്ന്.
കരിനൊച്ചി (നൊച്ചി)യില, കുപ്പമഞ്ഞൾ,
പ്രസാരണി, കുറുന്തോട്ടിവേര്, ആവണക്കിൻവേര് ഇവ കഷാ
യത്തിൽകൂടെ കൂട്ടുക.
എണ്ണയോളം പാലും കൂട്ടൂ.
ഇങ്ങനെ കാച്ചി ചിക്കണപാകത്തിൽ അരിച്ചു
ചീനപ്പരണിയിൽ വീത്തിക്കെട്ടി നെല്ലിൽ പൂത്തി നാല്പതു
ദിവസം കഴിഞ്ഞാൽ എടുത്തു
സന്ധികളിലും നഖാന്തരങ്ങളിലും തേക്ക.

സാരം - നീറ്റിൻമൊട്ട, മഞ്ഞളും മരമഞ്ഞളും, ശംഖുപുഷ്പത്തിൻവേര്, കരി ഞ്ജീരകം, നറുനീണ്ടിക്കിഴങ്ങ്, ചന്ദനം, കൊട്ടം, ഇന്തുപ്പ്, ചുക്ക്, മുളക്, തിപ്പലി, വയമ്പ് ഇവ കല്ക്കമായി ആടലോടകത്തിലനീരിൽ അരച്ചു ചേർത്ത് എണ്ണ കാച്ചി യെടുത്ത് അത് സേവിക്കുകയോ അതുകൊണ്ട് തേച്ചുകുളിക്കുകയോ നസ്യം ചെയ്യു കയോ സന്ധികളിലും നഖത്തിന്റെ അറ്റത്തും തേയ്ക്കുകയോ ചെയ്താൽ സകല സന്നിപാതജ്വരം, പക്ഷാഘാതം, അർദ്ദിതം, ബാഹ്യായാമം അന്തരായാമം മുതലായ വാതരോഗം, ഭൂതാദിഗ്രഹബാധ, അപസ്മാരം, വിഷം, ഉന്മാദം, വിഷമജ്വരം ഇവ ശമിക്കും. ഈ തൈലം വളരെ വീര്യമുള്ളതും രഹസ്യവും ഉത്തമവും അശ്വിനീദേ വന്മാരാൽ നിർമ്മിതവും സന്നിപാതാന്തകം എന്നു പേരോടുകൂടിയതും ആകുന്നു. (ഈ എണ്ണയ്ക്ക് ഉപദേശമനുസരിച്ച് കഷായത്തിൽ, കരിനൊച്ചിയില, കുപ്പമഞ്ഞൾ, പ്രസാരണി, കുറുന്തോട്ടിവേര്, ആവണക്കിൻവേര് ഇവയും എണ്ണയോളം പാലും കൂട്ടണം. ഇതു ചിക്കണ(മെഴുകു) പാകത്തിൽ അരിച്ചു ചീനബ്ഭരണിയിൽ വീത്തി കെട്ടി നെല്ലിൽ പൂത്തി നാല്പതു ദിവസം കഴിഞ്ഞാൽ എടുത്തു സന്ധികളിലും നഖാന്തങ്ങളിലും തേച്ചുകൊള്ളണം).

സഹദേവീതൈലം—

സഹദേവീരസേ തൈലം പചേൽ പഞ്ചഗുണേ ഭിഷക്
ഷഡംഗകല്ക്കം സക്ഷീരമഭ്യംഗാജ്ജ്വരനാശനം. 108

സാരം - എണ്ണയുടെ അഞ്ചിരട്ടി പൂവങ്കുറുന്തലിന്റെ നീരിൽ ഷഡംഗം (മുത്ത ങ്ങാക്കിഴങ്ങ്, ചന്ദനം, ചുക്ക്, ഇരുവേലി, പർപ്പടകപ്പുല്ല്, രാമച്ചം) കല്ക്കമായി പാലും ചേർത്തു എണ്ണ കാച്ചിയെടുത്ത് അതുകൊണ്ടു തേച്ചുകുളിച്ചാൽ ജ്വരം ശമിക്കും.

അന്യത്തൈലം—

ചൂർണ്ണേന കടുരോഹണ്യാഃ
പത്രൈർവാ ഛിന്നരോഹജൈഃ
സ്വരസേ സഹദേവ്യാ വാ
സിദ്ധം തൈലം ജ്വരപ്രണുൽ. 109

സാരം - പൂവങ്കുറുന്തലിന്റെ നീരിൽ കടുരോഹണിയുടെ പൊടിയോ അമൃതിന്റെ ഇലയോ ഇട്ടു കാച്ചിയെടുത്ത തൈലം ജ്വരത്തെ ശമിപ്പിക്കും.

സപ്തധാതുഗതജ്വരലക്ഷണം—

ധാതുസ്ഥാനേഷു സർവേഷു വനാഗ്നിരിവ ഗച്ഛതി
ത്രിഭിസ്ത്രിഭിസ്തു ദിവസൈർദ്ധാതൂൻ സംക്രമതേ ജ്വരഃ. 110

സാരം - ജ്വരം എല്ലാ ധാതുക്കളിലും കാട്ടുതീ പോലെ വ്യാപിക്കുന്നു. മുമ്മൂന്നു ദിവസംകൊണ്ട് ജ്വരം ഓരോ ധാതുക്കളിലും സംക്രമിക്കുന്നു.

ജൃംഭാംഗഭംഗാരുചിരോമഹർഷാ
ജ്വരേ രസസ്ഥേഽസ്രഗതേ പ്രലാപഃ
തൃഷ്ണാംഗമർദ്ദഭ്രമശംഖഭേദാ
മാംസം ഗതേ തൃഡ്ഭ്രമദാഹമോഹാഃ. 111
മേദോഗതേ ഗ്ലാന്യരുചിപ്രലാപാഃ
സാദോഽതിതൃഷ്ണാഽസ്ഥിഗതേഽസ്ഥിഭേദഃ
ഹിധ്മാശ്വാസൗ മജ്ജഗേ ശൈത്യമന്തർ-
ദ്ദാഹോ മോഹഃ സീദനം ശുക്ലഗേ തു.
സംജ്ഞാനാശോ മർമ്മഭേദോഽതിനിദ്രാ
മൃത്യുശ്ചാന്ത്യൗ വർജ്ജയേൽ പഞ്ച സാദ്ധ്യാഃ. 112

സാരം - ജ്വരം രസധാതുവിൽ സ്ഥിതിചെയ്താൽ കോട്ടുവാ വിടുക, ശരീരം നുറുങ്ങി നോവുക, അരുചി, രോമാഞ്ചം ഇവയുണ്ടാകും. രക്തധാതുവിലായാൽ പേ പറച്ചിൽ, തണ്ണീർദാഹം, ശരീരം നുറുങ്ങിനോവുക, തലതിരിച്ചിൽ, ചെന്നിക്കുത്ത് ഇവയുണ്ടാകും. മാംസത്തിലായാൽ തലതിരിച്ചിൽ, സർവാംഗസന്താപം, മോഹാലസ്യം ഇവയും മേദസ്സിലായാൽ ശരീരത്തിനു ക്ഷീണം, അരുചി, പേ പറയുക, തളർച്ച, അധികമായ തണ്ണീർദാഹം ഇവയും, അസ്ഥിയിലായാൽ അസ്ഥികൾ പിളർന്നുനോവുക, ഇക്കിൾ, ശ്വാസം ഇവയും മജ്ജയിൽ പ്രാപിച്ചാൽ ശരീരത്തിനു പുറമേ തണുപ്പ്, ഉള്ളിൽ ചൂട്, മോഹാലസ്യം, തളർച്ച ഇവയും ശുക്ലത്തിൽ പ്രാപിച്ചാൽ ചൈതന്യമില്ലാതാവുക, മർമ്മങ്ങൾ പിളരുക, അതിനിദ്ര, മരണം ഇവയും സംഭവിക്കും. ഇവയിൽ മജ്ജയിലും ശുക്ലത്തിലും പ്രാപിച്ച ജ്വരങ്ങൾ അസാദ്ധ്യ

ങ്ങളും രസാദിപഞ്ചധാതുക്കളിൽ വ്യാപിച്ച ജ്വരങ്ങൾ സാദ്ധ്യങ്ങളും ആകുന്നു.

സപ്തധാതുഗതജ്വരചികിത്സ—

രസസംസ്ഥേ തു സർവസ്മിൻ കുര്യാദ്വമനലംഘനേ
സേകസംശമനാലേപരക്തമോക്ഷാനസൃക്സ്ഥിതേ. 113
തീക്ഷ്ണാൻവിരേകാൻമാംസസ്ഥേമേദോഘ്നംമേദസി സ്ഥിതേ
അസ്ഥിസ്ഥേ വാതശമനമഭ്യംഗസ്വേദമർദ്ദനം
ജ്വരേ വാതാർത്തിശമനം വിശേഷാദ്വസ്തികർമ്മ ച 114

സാരം - രസധാതുവിൽ സ്ഥിതിചെയ്യുന്ന എല്ലാ ജ്വരത്തിലും വമനവും ഉപവാസവും പ്രയോഗിക്കണം. രക്തധാതുവിൽ സ്ഥിതിചെയ്യുന്ന ജ്വരത്തിൽ ധാര, സംശമനം, ലേപനം, രക്തമോക്ഷണം ഇവയാണ് ചെയ്യേണ്ടത്. മാംസത്തിലിരിക്കുമ്പോൾ തീക്ഷ്ണങ്ങളായ വിരേകങ്ങളെ ചെയ്യണം. മേദസ്സിലിരിക്കുമ്പോൾ മേദസ്സിനെ ശമിപ്പിക്കുന്ന ചികിത്സ ചെയ്യണം. അസ്ഥിധാതുവിൽ സ്ഥിതിചെയ്യുന്ന ജ്വരത്തിൽ വാതശമനമായ അഭ്യംഗം, സ്വേദം മർദ്ദനം ഇവയും വിശേഷിച്ച് വാതപീഡയെ ശമിപ്പിക്കുന്നതായ വസ്തികർമ്മവും ചെയ്യണം.

ശുണ്ഠീധാന്യാകദുസ്പർശവാളകോശീരചന്ദനം
അമൃതാചന്ദനോശീരശൃംഗീപർപ്പടനാഗരം. 115

വാളകാംബുദധാന്യാകപർപ്പടോശീരനാഗരം
അബുജാംബുദദുസ്പർശശുണ്ഠീപർപ്പടനാഗരം 116

വില്വമൂലബലോശീരകണാധാന്യാകനാഗരം
നിഘ്നന്ത്യേഭിഃ ക്രമാൽ പഞ്ചകൃതാഃ ക്വാഥോ മഹാബലാൻ
രസാദിധാതുഗാൻ പഞ്ച ജ്വരാനാപ ഇവാനലാൻ 117

സാരം (1) ചുക്ക്, കൊത്തമ്പാലരി, കൊടിത്തൂവവേര്, ഇരുവേലി, രാമച്ചം, ചന്ദനം ഇവകൊണ്ടുള്ള കഷായം രസധാതുഗതമായ ജ്വരത്തേയും; (2) അമൃത്, ചന്ദനം, രാമച്ചം, കർക്കടകശൃംഗി, പർപ്പടകപ്പുല്ല്, ചുക്ക് ഇവകൊണ്ടുള്ള കഷായം രക്തധാതുഗതമായ ജ്വരത്തേയും; (3) ഇരുവേലി, മുത്തങ്ങാക്കിഴങ്ങ്, കൊത്തമ്പാലരി, പർപ്പടകപ്പുല്ല്, രാമച്ചം, ചുക്ക് ഇവകൊണ്ടുള്ള കഷായം മാംസധാതുഗതമായ ജ്വരത്തേയും; (4) താമരയല്ലി, മുത്തങ്ങാക്കിഴങ്ങ്, കൊടിത്തൂവവേര്, ചുക്ക്, പർപ്പടകപ്പുല്ല്, ചുക്ക് ഇവകൊണ്ടുള്ള കഷായം മേദോധാതുഗതമായ ജ്വരത്തേയും; (5) കൂവളത്തിൻവേര്, കുറുന്തോട്ടിവേര്, രാമച്ചം, തിപ്പലി, കൊത്തമ്പാലരി, ചുക്ക് ഇവകൊണ്ടുള്ള കഷായം അസ്ഥിധാതുഗതമായ ജ്വരത്തേയും ശമിപ്പിക്കും.

ഗളശോധനകഷായം—

കഞ്ജകൗ വഹ്നിമഞ്ജിഷ്ഠാത്രായന്തീവില്വമൂലകൈഃ

ബൃഹതീസുഷവീവ്യോഷൈഃ ക്വാഥഃ സ്യാദ്ഗളശോധനഃ. 118

സാരം - തുളസി രണ്ടും, കൊടുവേലിക്കിഴങ്ങ് (ശുദ്ധിചെയ്ത്) മഞ്ചട്ടി, ബ്രഹ്മി, കൂവളത്തിൻവേര്, ചെറുവഴുതിനവേര്, പുല്ലാന്നി, ചുക്ക്, മുളക്, തിപ്പലി ഇവകൊണ്ടുള്ള കഷായം കണ്ഠശുദ്ധിയെ ഉണ്ടാക്കും.

കർണ്ണശോഫചികിത്സ—

ജ്വരാന്തേ കർണ്ണമൂലേ സ്യാച്ഛോഫഃ കൃച്ഛ്രപ്രതിക്രിയഃ
തം ജയേച്ഛ്രോണിതസ്രാവഘൃതപാനപ്രലേപനൈഃ. 119
നാഗരൈലാവചാകുഷ്ഠൈഃ സ്തന്യപിഷ്ടൈഃ പ്രലേപയേൽ
ശുണ്ഠീഗുളയുതം സ്തന്യം നാവനം കബളഗ്രഹഃ. 120
കേസരം മാതുലുംഗസ്യ സവ്യോഷമധുസൈന്ധവം
വടക്ഷാരപ്രലേപോ വാ കർണ്ണഗ്രന്ഥികശോഫഹാ. 121
പക്വേ വിപാട്യ മതിമാൻ വ്രണവൽ സമുപാചരേൽ

സാരം - ജ്വരത്തിന്റെ അവസാനത്തിൽ ചെവിയുടെ ചുവട്ടിൽ ചികിത്സകൊണ്ടു ഭേദമാവാൻ വളരെ പ്രയാസമുള്ളതായ ഒരുതരം നീരുണ്ടാകും. അതിനു രക്തസ്രാവം, ഘൃതപാനം, പ്രലേപനം ഇവ പ്രയോഗിക്കണം. ചുക്ക്, ഏലത്തരി, വയമ്പ്, കൊട്ടം ഇവ മുലപ്പാലിൽ അരച്ച് തേക്കുന്നതും ചുക്ക് മുലപ്പാലിൽ അരച്ച് ശർക്കര ചേർത്ത് നസ്യം ചെയ്യുന്നതും വള്ളിനാരകത്തിന്റെ അല്ലി, ചുക്ക്, മുളക്, തിപ്പലി, ഇന്തുപ്പ് ഇവ അരച്ചു തേൻ ചേർത്ത് കബളമുണ്ടാക്കി വായിൽ ധരിക്കുന്നതും പേരാലിൻമൊട്ടും ചവർക്കാരവും കൂടി അരച്ചുതേക്കുന്നതും കർണ്ണമൂലത്തിൽ ഉണ്ടാകുന്ന ശോഫത്തെ നശിപ്പിക്കുന്നതിനുള്ള ചികിത്സകളാകുന്നു. കർണ്ണമൂലത്തിലെ നീരു പഴുത്താൽ ബുദ്ധിമാനായ വൈദ്യൻ അതു കീറി വ്രണത്തിനു പറഞ്ഞിരിക്കുന്ന ചികിത്സ ചെയ്തുകൊള്ളണം.

ശീതാദിദാഹാദിജ്വരലക്ഷണം— തച്ചികിത്സാ ച.

ത്വക്സ്ഥൗ ശ്ലേഷ്മാനിലൗ ശീത-
മാദൗ ജനയതോജ്വരം. 122
തയോഃ പ്രശാന്തയോഃ പിത്തം
ദാഹമന്തേ കരോതി ച
ത്വക്സ്ഥം പിത്തം കരോത്യാദൗ
ദാഹം ശീതം തഥേതരൗ. 123
ഏതൗ ശീതാദിദാഹാദിജ്വരൗ സംസർഗ്ഗജൗ സ്മൃതൗ
ശീതാദിഃ കൃച്ഛ്രസാദ്ധ്യഃ സ്യാദ്ദാഹാദിർദ്ദുസ്തരസ്തയോഃ. 124

സാരം - രസധാതുവിൽ സ്ഥിതിചെയ്യുന്ന കഫവാതങ്ങൾ ആദിയിൽ ശീതജ്വരത്തെ ഉണ്ടാക്കുന്നു. ആ കഫവാതങ്ങൾ ശമിച്ചാൽ പിത്തം അന്തത്തിൽ ദാഹത്തെ ചെയ്യുന്നു. ഇതു ശീതാദിജ്വരമാണ്. രസധാതുവിൽ സ്ഥിതിചെയ്യുന്നതായ പിത്തം ആദിയിൽ ദാഹത്തേയും (ചൂടിനേയും) കഫവാതങ്ങൾ അവസാനത്തിൽ ശീതത്തേയും ഉണ്ടാക്കുന്നു. ഇത് ദാഹാദിജ്വരമാകുന്നു. ഈ ശീതാദിദാഹാദിജ്വരങ്ങൾ സംസർഗ്ഗജങ്ങളെന്നു പറയപ്പെടുന്നു. ഇവയിൽ ശീതാദി വളരെ ചികിത്സ ചെയ്താൽ ഭേദമാകുന്നതും ദാഹാദി ഭേദമാകാൻ പ്രയാസമുള്ളതും ആകുന്നു.

വൃഷാദി കഷായം—

വൃഷപർപ്പടകം പാഠാ ചന്ദനം ശാരിബാമൃതാ
ശുണ്ഠീ ബൃഹത്യോർമ്മൂലം ച തത്സിദ്ധം ദാഹശീതനുൽ. 125

സാരം - ആടലോടകത്തിൻവേര്, പർപ്പടകപ്പുല്ല്, പാടക്കിഴങ്ങ്, ചന്ദനം, നറുനീണ്ടിക്കിഴങ്ങ്, അമൃത്, ചുക്ക്, ചെറുവഴുതിനവേര്, വെൺവഴുതിനവേര് ഇവകൊണ്ടുള്ള കഷായം ദാഹാദിജ്വരത്തേയും ശീതാദിജ്വരത്തേയും ശമിപ്പിക്കും.

മൃദ്വീകാദി—

മൃദ്വീകാചന്ദനോശീരശാരിബാംബുദവാരിഭിഃ
പാക്യം ശീതകഷായം വാ ശീതജ്വരഹരം പിബേൽ. 126

സാരം - മുന്തിരിങ്ങാപ്പഴം, ചന്ദനം, രാമച്ചം, നറുനീണ്ടിക്കിഴങ്ങ്, മുത്തങ്ങാക്കിഴങ്ങ്, ഇരുവേലി ഇവ കഷായം വെച്ചോ ശീതകഷായമായോ സേവിക്കുക. ശീതാദിജ്വരം (തുള്ളപ്പനി) ശമിക്കും.

വടപല്ലവക്വാഥം—

വടപല്ലവനിഷ്ക്വാഥഃ സമധുർദ്ദാഹജൂർത്തിജിൽ

സാരം - പേരാലിൻതളിര് കഷായം വച്ച് ആറിയാൽ തേൻ മേമ്പൊടി ചേർത്ത് സേവിക്കുക. ദാഹജ്വരം ശമിക്കും.

ദാഹജ്വരത്തിനു നാളികേരജലപാനം—

നാളികേരജലം യഷ്ടീചന്ദനാലോളിതം പിബേൽ. 127
ശർക്കരാസംയുതം വാപി ദാഹജ്വരമദാപഹം

സാരം - നാളികേരജലത്തിൽ ഇരട്ടിമധുരവും ചന്ദനവും കൂടി പൊടിച്ചിട്ടോ, പഞ്ചസാര ചേർത്തോ സേവിക്കുക, ദാഹജ്വരം വേഗം ശമിക്കും.

കൽഹാരാദി പ്രയോഗം—

കല്ഹാരരംഭാംബുജപത്രശയ്യാഃ
ശീതാഃ പ്രലേപാ വ്യജനാനിലാശ്ച

തോയദ്യുതിസ്പർശനമിന്ദുഭാസോ
ദാഹജ്വരഘ്നാ ദയിതാ മനോജ്ഞാഃ 128

സാരം - സൗഗന്ധികപത്രം, വാഴയില, താമരയില ഇവകൊണ്ടുള്ള ശയ്യ, ശീതളദ്രവ്യങ്ങൾകൊണ്ടുള്ള പ്രലേപനം, വിശറിക്കാറ്റ്, ജലസ്പർശനം, ചന്ദ്രിക, മനോഹരികളായ ഭാര്യമാർ ഇവയെല്ലാം ദാഹജ്വരഹരങ്ങളാകുന്നു.

സല്ലകീ[1] മധുരം ഗീതം ചന്ദ്രികാ ഹർമ്മ്യമസ്തകം
ഹരന്തി ദാഹം ഹാര(ാ)ശ്ച ഹരിചന്ദനശീതളാഃ 129

സാരം - വീണവായന, മനോഹരമായ പാട്ട് ഇവ കേൾക്കുക, ചന്ദ്രികയേല്ക്കുക, മാളികപ്പുറത്തുള്ള താമസം, രക്തചന്ദനം തേക്കുകകൊണ്ട് ശീതളങ്ങളായ മുത്തുമാല ധരിക്കുക ഇവ ചൂടിനെ നശിപ്പിക്കും.

അഭ്യഞ്ജനം ദാഹനിവാരണായ
സക്ഷീരയഷ്ടീമധുകം ച തൈലം
സർപ്പിർഭവേദ്വാദശധൗതമന്യൽ
ശീതൗഷധൈഃ സംസ്കൃതമമ്ലയുക്തം. 130

സാരം - തേച്ചുകുളിക്കുക, ഇരട്ടിമധുരം കൽക്കമായി പാൽ ചേർത്തു കാച്ചിയ എണ്ണ തേയ്ക്കുക, 12 പ്രാവശ്യം കടഞ്ഞെടുത്ത നെയ്യ്, അമ്ലദ്രവ്യങ്ങൾ ചേർത്ത് ശീതൗഷധങ്ങൾകൊണ്ട് സംസ്കരിച്ച മറ്റു നെയ്യ് ഇവ ഉപയോഗിക്കുക. ഇവയെല്ലാം ദാഹഹരമാകുന്നു.

കാലേയാദി ശിരോലേപം—

കാലേയബദരാനന്താ-
യഷ്ടീചന്ദനകാഞ്ചികൈഃ
സഘൃതഃ സ്യാച്ശിരോലേപ-
സ്തൃഷ്ണാദാഹാർത്തി ശാന്തയേ. 131

സാരം - രക്തചന്ദനം, ലന്തക്കുരു, കൊടിത്തൂവവേര്, ഇരട്ടിമധുരം, ചന്ദനം ഇവ അരച്ചു നെയ്യും ചേർത്ത് കാടിയിൽ തിളപ്പിച്ച് ആറിയാൽ തലയിൽ തേയ്ക്കുക. തണ്ണീർദാഹം, ദാഹജ്വരപീഡ ഇവ ശമിക്കും.

ദ്രാക്ഷാദി തൈലം—

ദ്രാക്ഷാലാക്ഷാമധുരസാനിശാമധുകചന്ദനൈഃ
സക്ഷീരം സോല്പലൈഃ പക്വം തൈലം ദാഹജ്വരാപഹം. 132

---

1. വല്ലകീ (ഖ)

സാരം - മുന്തിരിങ്ങാപ്പഴം, കോലരക്ക്, പെരുങ്കുരുമ്പവേര്, മഞ്ഞൾ, ഇരട്ടിമധുരം, ചന്ദനം, ചെങ്ങഴുനീർക്കിഴങ്ങ് ഇവ പാലിൽ അരച്ചു കലക്കി എണ്ണ കാച്ചി തേച്ചാൽ ദാഹജ്വരം ശമിക്കും.

കാന്താദി പ്രയോഗം—

കാന്താ കാന്താ യൗവ്വനോഷ്ണാംഗയഷ്ടീ
സ്വേദീ ലേപോ ഗർഭഭൂവേശ്മശയ്യാ
ധൂപോഽരിഷ്ടോഗ്രാപുരാദിത്യസംജ്ഞൈഃ
ശീതേ യോജ്യാ കംബളാദ്യാ ജ്വരേ സ്യുഃ. 133

സാരം - യൗവനംകൊണ്ട് ഉഷ്ണാംഗിയും മനോഹരിയും ആയ ഭാര്യയുടെ ആലിംഗനം, സ്വേദമുണ്ടാക്കത്തക്ക ലേപനം, നിലവറയ്ക്കകത്തുള്ള ശയനം, വേപ്പില, വയമ്പ്, ഗുൽഗുലു, എരിക്ക് ഇവകൊണ്ടുള്ള ധൂപം, കംബളം മുതലായവ പുതയ്ക്കുക ഇവയെല്ലാം ശീതജ്വരഹരമാകുന്നു.

ദാർവ്യാദി ക്വാഥം—

ദാർവീമുസ്താഭാർങ്ഗീസരളേഭപിപ്പലീലശുനൈഃ
വനതുളസീമൂലഹരിക്രാന്ത്യഭയാവിശ്വസുനിഷണ്ണൈഃ. 134

ശീതജ്വരം ച ഘോരം ക്വാഥോ ജയതി പ്രകമ്പമോഹാദീൻ.

സാരം - മരമഞ്ഞൾതൊലി, മുത്തങ്ങാക്കിഴങ്ങ്, ചെറുതേക്ക്, ചരളം, അത്തിത്തിപ്പലി, വെളുത്തുള്ളി, കാട്ടുതുളസിവേര്, വിഷ്ണുക്രാന്തി, കടുക്കാത്തോട്, ചുക്ക്, നീരാരൽ ഇവകൊണ്ടുള്ള കഷായം ഘോരമായ ശീതജ്വരം, വിറയൽ, മോഹാലസ്യം ഇവയെ ശമിപ്പിക്കും.

ശുണ്ഠ്യാദി—

ശുണ്ഠികട്ഫലയോഃ ക്വാഥമിന്ദ്രവല്ലീരസോനയോഃ
ധാത്രീഗുളൂച്യോരഥവാ പീബേച്ഛീതജ്വരാപഹം. 135

സാരം - ചുക്കും കുമിഴിൻവേരും കൂടിയോ ഉഴിഞ്ഞയും വെളുത്തുള്ളിയും കൂടിയോ നെല്ലിക്കാത്തോടും അമൃതും കൂടിയോ കഷായം വെച്ചു സേവിക്കുക. ശീതജ്വരം ശമിക്കും.

ദാരുപർപ്പടകാദി—

ദാരുപർപ്പടകം മുസ്താ-
മഭയാം വിശ്വഭേഷജം
കട്ഫലം പൗഷ്കരം മൂലം
ഭാർങ്ഗീവ്യാഘ്രീകണാന്വിതം. 136

പക്ത്വാ ക്വാഥം പിബന്നാശു ശീതികാവിഷമജ്വരം
ഷ്ഠേവനം ക്ഷവഥും കാസമരുചിം ച വ്യപോഹതി. 137

സാരം - ദേവതാരം, പർപ്പടകപ്പുല്ല്, മുത്തങ്ങാക്കിഴങ്ങ്, കടുക്കാത്തോട്, ചുക്ക്, കുമിഴിൻവേര്, പുഷ്കരമൂലം, ചെറുതേക്ക്, ചെറുവഴുതിനവേര്, തിപ്പലി ഇവ കഷായം വെച്ചു സേവിച്ചാൽ ശീതികാജ്വരം, വിഷമജ്വരം, കഫം തുപ്പുന്നത്, തുമ്മൽ, ചുമ, അരുചി ഇവ ശമിക്കും.

കണാഭയാദി—

കണാഭയാമുഷ്ണവാര്യാ ജീരകം വാ പിബേന്നരഃ
ശീതജ്വരേ*f*ഥവാ ദധ്നാ മരിചസ്യ രജഃ പിബേൽ. 138

സാരം - തിപ്പലി, കടുക്കാത്തോട് ഇവയോ ജീരകമോ പൊടിച്ച് ചൂടുവെള്ളത്തിൽ കുടിയ്ക്കുക, അല്ലെങ്കിൽ നല്ലമുളകിൻപൊടി തൈരിൽ കുടിയ്ക്കുക. ശീതജ്വരം ശമിയ്ക്കും.

ജീരകാദി—

ജീരകവ്യോഷലശുനം സുപിഷ്ടം കോഷ്ണവാരിണാ
ശീതജ്വരസ്യാഗമനേ പിബേൽ തൽസിദ്ധമംബു വാ. 139

സാരം - ശീതജ്വരം വരുന്ന സമയം ജീരകം, ചുക്ക്, മുളക്, തിപ്പലി, വെളുത്തുള്ളി ഇവ അരച്ച് ചൂടുവെള്ളത്തിൽ കുടിയ്ക്കുകയോ ഈ മരുന്നുകൾ തന്നെ കഷായം വെച്ചു കുടിയ്ക്കുകയോ ചെയ്യുക. ശീതജ്വരം ശമിക്കും.

കിംശുകരസാദ്യവലേഹം—

കിംശുകരസേന യുക്തം
ഗൃഹധൂമം ഘൃതവിലോളിതം ലിഹ്യാൽ
കംപോദയാദികാലേ
ശമയതി ശീതജ്വരാതംകം. 140

സാരം - പുകയറ നെയ്യിൽ കുഴച്ച് മുരിക്കിലയുടെ നീരിൽ കലക്കി വിറയൽ മുതലായവ തുടങ്ങുമ്പോൾ സേവിക്കുക. ശീതജ്വരം ശമിക്കും.

സർഷപാദി ഖളം—

സർഷപദ്വയകൈഡര്യരസോനവ്യോഷസൈന്ധവൈഃ
സപൂതീകൈഃ ഖളഃ ശീതജ്വരകുക്ഷ്യാമയാപഹഃ. 141

സാരം - വെൺകടുകും ചുവന്ന കടുകും, കരിവേപ്പിലഞെട്ട്, വെളുത്തുള്ളി ചുക്കു മുളകു തിപ്പലി, ഇന്തുപ്പ്, ആവിൽത്തൊലി ഇവകൊണ്ട് മുക്കുടി ഉണ്ടാക്കി സേവിക്കുക.

സഹദേവ്യാദി യവാഗു—

തക്രകാഞ്ചികയോഃ പക്ത്വാ സഹദേവീം പ്രപീഡയേൽ
വിലേപീം തദ്രസേ കുര്യാത്തീക്ഷ്ണജീരകസംയുതാ. 142
ശീതികാതംകഭഗ്നാംഗം പ്രകാമം ഭോജയേദ് ഭിഷക്

സാരം - മോരും കാടിയും കൂടി അതിൽ പൂവങ്കുറുന്തൽ വാട്ടിയ നീര് പിഴിഞ്ഞൊഴിച്ച് കഞ്ഞി വെച്ചു നല്ലമുളകും ജീരകവും കൂടി ചേർത്തു ശീതജ്വരരോഗിക്ക് ഇഷ്ടംപോലെ കൊടുക്കുക. എന്നാൽ അവന്റെ ശീതജ്വരം ശമിക്കും.

കുലസ്ഥാദി തക്രം—

കുലസ്ഥയൂഷകൈഡര്യലശുനവ്യോഷസംയുതം
ശീതജ്വരേ ഹിതം തക്രം ദധി വാ മരിചാന്വിതം. 143

സാരം - കരിവേപ്പിലഞെട്ട്, വെളുത്തുള്ളി, ചുക്കു മുളകു തിപ്പലി, ഇവ ഇട്ടു മോരുകാച്ചി അതിൽ മുതിരച്ചാറും ചേർത്തു കൊടുക്കുകയോ തൈരിൽ നല്ലമുളകുപൊടി ചേർത്തു കൊടുക്കുകയോ ചെയ്യുന്നത് ശീതജ്വരത്തിനു നല്ലതാകുന്നു.

മനോഹ്വാദ്യഞ്ജനം—

മനോഹ്വാ സൈന്ധവം കൃഷ്ണാ തൈലേന നയനാഞ്ജനം

സാരം - മനയോല, ഇന്തുപ്പ്, തിപ്പലി ഇവ നല്ലപോലെ അരച്ച് എണ്ണയിൽ കുഴച്ചു കണ്ണിൽ എഴുതുക, ശീതജ്വരം ശമിക്കും.

ത്ര്യൂഷണാദി നസ്യം—

സത്ര്യൂഷണേന തൈലേന സർപ്പിഷോഷ്ണോദകേന വാ. 144
നസ്യം കുര്യാച്ഛീതകാലേ നിർഗുണ്ഡീസ്വരസേന വാ
സൗവീരനാഗരാഭ്യാം വാ മുനിപത്രരസേന വാ. 145
നസ്യം സർഷപതൈലേന വൈകുണ്ഠസ്വരസേന വാ

സാരം - ശീതകാലത്തു ചുക്കു മുളകു തിപ്പലി ഇവ അരച്ച് എണ്ണയിലോ നെയ്യിലോ ചൂടുവെള്ളത്തിലോ കരിനൊച്ചിയിലയുടെ നീരിലോ കലക്കി അരിച്ച് നസ്യം ചെയ്യുകയോ സൗവീരാഞ്ജനവും ചുക്കും കൂടി പച്ചവെള്ളത്തിൽ അരച്ച് അതുകൊണ്ടോ അകത്തിയിലയുടെ നീരുകൊണ്ടോ കടുകെണ്ണകൊണ്ടോ തുളസിനീരുകൊണ്ടോ നസ്യം ചെയ്യുകയോ ചെയ്താൽ ശീതജ്വരം ശമിക്കും.

സ്വർചികാദി തൈലം—

സ്വർച്ചികാകുഷ്ഠമഞ്ജിഷ്ഠാലാക്ഷാദൂർവാനിശൗഷധൈഃ
സതക്രം സാധിതം തൈലമഭ്യംഗാദ്ദാഹശീതനുൽ. 146

സാരം - സ്വർജികക്ഷാരം, കൊട്ടം, മഞ്ചട്ടിപ്പൊടി, കോലരക്ക്, കറുക, മഞ്ഞൾ, ചുക്ക് ഇവ മോരിൽ അരച്ചു കലക്കി എണ്ണ കാച്ചി തേച്ചാൽ ദാഹജ്വരവും ശീതജ്വരവും ശമിക്കും.

ഫേനോശീരാദി—

ഫേനോശീരനിശാബ്ദകുഷ്ഠമധുകൈർ
മഞ്ജിഷ്ഠവിശ്വാംബുഭി-
ർമ്മൂർവാലോഹിതയഷ്ടിസർജ്ജകടുകാ-
സിന്ധൂത്ഥലാക്ഷായുതൈഃ[1]
സശ്രീകണ്ഠനതൈഃ സമൈസ്തിലരുഹം
തക്രേ പചേൽ ഷഡ്ഗുണേ
തൽ സദ്യോ ഹരതി ജ്വരാൻ ജ്വരകൃതാൻ
ശീതാദിദാഹാദികാൻ[2]. 147

സാരം - കടൽനുര, രാമച്ചം, മഞ്ഞൾ, മുത്തങ്ങാക്കിഴങ്ങ്, കൊട്ടം, ഇരട്ടിമധുരം, മഞ്ചട്ടിപ്പൊടി, ചുക്ക്, ഇരുവേലി, പെരുങ്കുരുമ്പവേര്, രക്തചന്ദനം, ചെഞ്ചെല്യം, കടുകുരോഹണി, ഇന്തുപ്പ്, കോലരക്ക്, ചന്ദനം, തകരം ഇവ തുല്യമായി എടുത്ത് ആറിരട്ടി മോരിൽ എണ്ണ കാച്ചി ഉപയോഗിക്കുക. ജ്വരം, ശീതാദിജ്വരം, ദാഹാദിജ്വരം ഇവ ശമിക്കും.

ധാതുസ്ഥാനഗതൈർദ്ദോഷൈർജ്ജായതേ വിഷമജ്വരഃ
സന്തതഃ സതതോഽന്യേദ്യുസ്തൃതീയകചതുർത്ഥകൗ. 148

സാ - ധാതുസ്ഥാനത്തിൽ പ്രാപിച്ചിരിക്കുന്ന ദോഷങ്ങൾ നിമിത്തം സന്തതജ്വരം, സതതജ്വരം, അന്യേദ്യുകജ്വരം, തൃതീയകജ്വരം, ചതുർത്ഥകജ്വരം ഇങ്ങനെ അഞ്ചു വിധത്തിൽ ജ്വരം സംഭവിക്കും.

സന്തതാദികളുടെ കഷായങ്ങൾ—

കലിംഗകാഃ പടോലസ്യ പത്രം കടുകരോഹിണീ
പടോലം ശാരിബാ മുസ്താ പാഠാ കടുകരോഹിണീ. 149

പടോലനിംബത്രിഫലാമൃദ്വീകാമുസ്തവത്സകാഃ
കിരാതതിക്തമമൃതാ ചന്ദനം വിശ്വഭേഷജം. 150

1. ലാക്ഷാഞ്ജനൈഃ എന്നും
2. ദാഹാദിശീതാദികാൻ എന്നും പാഠാന്തരം.

ധാത്രീമുസ്താമൃതാക്ഷൗദ്രമർദ്ധശ്ലോകസമാപനാഃ
പഞ്ചൈതേ സന്തതാദീനാം പഞ്ചാനാം ശമനാ മതാഃ. 151

സാരം - (1) കുടകപ്പാലയരി, പടവലത്തണ്ട്, കടുകരോഹണി ഇവകൊണ്ടുള്ള കഷായം സന്തതജ്വരത്തേയും (2) പടവലം, നറുനീണ്ടിക്കിഴങ്ങ്, മുത്തങ്ങാക്കിഴങ്ങ്, പാടക്കിഴങ്ങ്, കടുകരോഹിണി ഇവകൊണ്ടുള്ള കഷായം സതതജ്വരത്തേയും (3) പടവലം, വേപ്പിൻതൊലി, ത്രിഫലത്തോട്, മുന്തിരിങ്ങാപ്പഴം, മുത്തങ്ങാക്കിഴങ്ങ്, കുടകപ്പാലയരി ഇവകൊണ്ടുള്ള കഷായം അന്യേദ്യുകജ്വരത്തേയും (4) പുത്തരിച്ചുണ്ടവേര്, അമൃത്, ചന്ദനം, ചുക്ക് ഇവകൊണ്ടുള്ള കഷായം തൃതീയകജ്വരത്തേയും (5) നെല്ലിക്കാത്തോട്, മുത്തങ്ങാക്കിഴങ്ങ്, അമൃത് ഇവകൊണ്ടുള്ള കഷായം തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ ചതുർത്ഥകജ്വരത്തേയും ശമിപ്പിക്കും.

ആരണ്യതുളസീമൂലാദി കഷായം—

ആരണ്യതുളസീമൂലവിഷ്ണുക്രാന്തിമഹൗഷധൈഃ
ക്വാഥോƒയം നിർഹരേച്ഛീഘ്രം ശീതകം[1] വിഷമജ്വരം. 152

സാരം - കാട്ടുതുളസിവേര്, വിഷ്ണുക്രാന്തി, ചുക്ക് ഇവകൊണ്ടുള്ള കഷായം ശീതാദിയായ ജ്വരത്തെ ശമിപ്പിക്കും.

പടോലേന്ദ്രയവാദി—

പടോലേന്ദ്രയവാരിഷ്ടഭദ്രമുസ്താഭയാമൃതാഃ
ശാരിബാദ്വിതയം പാഠാ ത്രായന്തീ കടുരോഹണി. 153

പടോലാരിഷ്ടമൃദ്വീകാശമ്യാകത്രിഫലാവൃഷം
ചന്ദനോശീരധാന്യാബ്ദഗുളൂചീവിശ്വഭേഷജം 154

ദേവദാരു സ്ഥിരാ ശുണ്ഠീ
വാശാ ധാത്രീ ഹരീതകീ
പഞ്ചപഞ്ചജ്വരാൻ ഘ്നന്തി
യോഗാ മധുസിതോൽക്കടാഃ. 155

സാരം (1)പടവലം, കുടകപ്പാലയരി, വേപ്പിൻതൊലി, കഴിമുത്തങ്ങ, കടുക്കാത്തോട്, അമൃത് ഇവകൊണ്ടുള്ള കഷായം സന്തതജ്വരത്തേയും (2) നറുനീണ്ടിക്കിഴങ്ങ്, പാൽവള്ളിക്കിഴങ്ങ്, പാടക്കിഴങ്ങ്, ബ്രഹ്മി, കടുരോഹണി ഇവകൊണ്ടുള്ള കഷായം സതതജ്വരത്തേയും (3) പടവലം, വേപ്പിൻതൊലി, മുന്തിരിങ്ങാപ്പഴം, കൊന്നത്തൊലി, ത്രിഫലത്തോട്, ആടലോടകത്തിൻവേര് ഇവകൊണ്ടുള്ള കഷായം അന്യേദ്യുജ്വരത്തേയും (4) ചന്ദനം, രാമച്ചം, കൊത്തമ്പാലയരി, മുത്തങ്ങാക്കിഴങ്ങ്, അമൃ

1. ശീതികാവിഷമജ്വരം.

ത്, ചുക്ക് ഇവകൊണ്ടുള്ള കഷായം തൃതീയകജ്വരത്തേയും (5) ദേവതാരം, ഓരിലവേര്, ചുക്ക്, ആടലോടകത്തിൻവേര്, നെല്ലിക്കാത്തോട്, കടുക്കാത്തോട് ഇവകൊണ്ടുള്ള കഷായം ചതുർത്ഥകജ്വരത്തേയും ശമിപ്പിക്കും. ഈ അഞ്ചു കഷായത്തിനും തേനും പഞ്ചസാരയും മേമ്പൊടി ചേർത്തുകൊള്ളണം.

അശ്വത്ഥവല്ക്കലാദി—

അശ്വത്ഥ[1]വല്ക്കലക്വാഥഃ സദാഹം വിഷമജ്വരം
ജയേദ് ഗുളൂചീക്വാഥോ വാ മദമോഹഭ്രമാന്വിതം. 156

സാരം - അരയാലിൻതൊലികൊണ്ടുള്ള കഷായം സർവാംഗസന്താപത്തോടുകൂടിയ വിഷമജ്വരത്തേയും അമൃതുകൊണ്ടുള്ള കഷായം മദം, മോഹാലസ്യം, തലതിരിച്ചിൽ ഇവയോടുകൂടിയ വിഷമജ്വരത്തേയും നശിപ്പിക്കും.

നിദിഗ്ദ്ധികാദി—

നിദിഗ്ദ്ധികാമൃതാമുസ്താശുണ്ഠീപുഷ്ക്കരമൂലജഃ
ക്വാഥോ$f$യം വിഷമം ഹന്യാജ്ജ്വരം മാഗധികായുതഃ. 157

സാരം - ചെറുവഴുതിനവേര്, അമൃത്, മുത്തങ്ങാക്കിഴങ്ങ്, ചുക്ക്, പുഷ്കരമൂലം ഇവകൊണ്ടുള്ള കഷായം, തിപ്പലിപ്പൊടി മേമ്പൊടി ചേർത്തു സേവിച്ചാൽ വിഷമജ്വരം ശമിക്കും.

വ്യാഘ്ര്യാദി—

വ്യാഘ്രീദുരാലഭാഭാർങ്ഗീമാംസീകുഷ്ഠമഹൗഷധൈഃ
ക്വാഥോ$f$യം വിഷമം ഹന്യാദഭിന്യാസം വിശേഷതഃ. 158

സാരം - ചെറുവഴുതിനവേര്, കൊടിത്തൂവവേര്, ചെറുതേക്കിൻവേര്, മാഞ്ചി, കൊട്ടം, ചുക്ക് ഇവകൊണ്ടുള്ള കഷായം വിഷമജ്വരത്തേയും വിശേഷിച്ച് അഭിന്യാസത്തേയും ശമിപ്പിക്കും.

തിക്താദി—

തിക്താമൃതാഭയാവാശാമുസ്താരിഷ്ടമഹൗഷധൈഃ
പാക്യം സശർക്കരം പീതം വിഷമജ്വരനാശനം. 159

സാരം - പുത്തരിച്ചുണ്ടവേര്, അമൃത്, കടുക്കാത്തോട്, ആടലോടകത്തിൻവേര്, മുത്തങ്ങാക്കിഴങ്ങ്, വേപ്പിൻതൊലി, ചുക്ക് ഇവ കഷായം വെച്ച് പഞ്ചസാര മേമ്പൊടി ചേർത്തു സേവിച്ചാൽ വിഷമജ്വരം ശമിക്കും.

1. പല്ലവ

ദ്വീപ്യാദി—

ദ്വീപികുഷ്ഠകണകത്തൃണാമൃതൈർ-
ധന്വയാഷകമഹൗഷധാംബുദൈഃ
സിദ്ധമേഭിരുദകം നിവാരയേൽ
സന്തതാദിവിഷമജ്വരാനിലം. 160

സാരം - ചെറുവഴുതിനവേര്, കൊട്ടം, തിപ്പലി, കത്തൃണപ്പുല്ല്, അമൃത്, കൊടിത്തൂവവേര്, ചുക്ക്, മുത്തങ്ങാക്കിഴങ്ങ് ഇവകൊണ്ടുള്ള കഷായം സന്തതാദി വിഷമജ്വരത്തെ നശിപ്പിക്കും.

ഭാർങ്ഗ്യബ്ദാദി—

ഭാർങ്ഗ്യബ്ദപർപ്പടകധന്വയവാഷവിശ്വ-
ഭൂനിംബകുഷ്ഠകണസിംഹ്യമൃതാകഷായഃ
ജീർണ്ണജ്വരം സതതസന്തതകം നിഹന്യാ-
ദന്യേദ്യുകം സഹതൃതീയചതുർത്ഥകാഭ്യാം. 161

സാരം - ചെറുതേക്കിൻവേര്, മുത്തങ്ങാക്കിഴങ്ങ്, പർപ്പടകപ്പുല്ല്, കൊടിത്തൂവവേര്, ചുക്ക്, പുത്തരിച്ചുണ്ടവേര്, കൊട്ടം, തിപ്പലി, ആടലോടകത്തിൻവേര്, അമൃത് ഇവകൊണ്ടുള്ള കഷായം ജീർണ്ണജ്വരം, സതതജ്വരം, സന്തതജ്വരം, അന്യേദ്യുകജ്വരം, തൃതീയകജ്വരം, ചതുർത്ഥകജ്വരം ഇവയെ ശമിപ്പിക്കും.

ബദരീപല്ലവക്വാഥം—

ബദരീപല്ലവക്വാഥോ ജീർണ്ണജ്വരമപോഹതി
പിപ്പലീചൂർണ്ണസംയുക്തോ വിശേഷാൽ സന്നിപാതികം. 162

സാരം - ലന്തത്തളിർകൊണ്ടുള്ള കഷായം ജീർണ്ണജ്വരത്തെ ശമിപ്പിക്കും. ആ കഷായം തന്നെ തിപ്പലിപ്പൊടി മേമ്പൊടി ചേർത്തു സേവിച്ചാൽ സന്നിപാതജ്വരവും ശമിക്കും.

പിപ്പലീപ്രയോഗം—

ശ്ലക്ഷ്ണപിഷ്ടാസ്തു പിപ്പല്യഃ പിബേദുഷ്ണേന വാരിണാ
ഗുളേന സഹ സംയുക്താഃ ശീതജ്വരവിനാശനാഃ. 163

സാരം - തിപ്പലി, നല്ലപോലെ അരച്ച് ചൂടുവെള്ളത്തിൽ കലക്കി ശർക്കര മേമ്പൊടി ചേർത്തു സേവിച്ചാൽ ശീതജ്വരം ശമിക്കും.

നിദിഗ്ദ്ധികാദി—

നിദിഗ്ദ്ധികാനാഗരകാമൃതാനാം
ക്വാഥം പിബേന്മിശ്രിതപിപ്പലീകം

ജീർണ്ണജ്വരാരോചകകാസശൂല-
ശ്വാസാഗ്നിമാന്ദ്യാർദ്ദിതപീനസേഷു. 164

സാരം - ചെറുവഴുതിനവേര്, ചുക്ക്, അമൃത് ഇവ കഷായം വച്ചു തിപ്പലി പ്പൊടി മേമ്പൊടി ചേർത്തു സേവിച്ചാൽ ജീർണ്ണജ്വരം, അരുചി, ചുമ, ശൂലം, വായു മുട്ടൽ, അഗ്നിമാന്ദ്യം, അർദ്ദിതവാതം, പീനസം ഇവ ശമിക്കും.

പാഠാദി—

പാഠാഗുളൂചീധനപർപ്പടാബ്ദ-
ഭൂനിംബവിലേന്ദ്രയവൈഃ ശൃതാംഭഃ
പേയം ജ്വരാർത്തൈരതിസാരിഭിശ്ച
യഥാമൃതം സ്വർഗ്ഗിഭിരാദരേണ. 165

സാരം - പാടക്കിഴങ്ങ്, അമൃത്, കൊത്തമ്പാലയരി, പർപ്പടകപ്പുല്ല്, മുത്തങ്ങാ ക്കിഴങ്ങ്, പുത്തരിച്ചുണ്ടവേര്, കൂവളത്തിൻവേര്, കുടകപ്പാലയരി ഇവകൊണ്ടുള്ള കഷായം ജ്വരാതിസാരത്തെ ശമിപ്പിക്കും.

നാഗരാതിവിഷാദി—

നാഗരാതിവിഷാമുസ്താഭൂനിംബേന്ദ്രയവാമൃതാഃ
സർവജ്വരഹരോ യോഗഃ സർവാതീസാരനാശനഃ. 166

സാരം - ചുക്ക്, അതിവിടയം, മുത്തങ്ങാക്കിഴങ്ങ്, പുത്തരിച്ചുണ്ടവേര്, കുടക പ്പാലയരി, അമൃത് ഇവകൊണ്ടുള്ള കഷായം എല്ലാ ജ്വരത്തേയും എല്ലാ അതിസാര ത്തേയും ശമിപ്പിക്കും.

സഹദേവീരസഖളം—

സഹദേവീരസേ സിദ്ധഃ ഖളഃ സർവജ്വരാപഹഃ.

സാരം - പൂവങ്കുറന്തലിന്റെ നീരിൽ മുക്കുടി ഉണ്ടാക്കി സേവിച്ചാൽ എല്ലാ ജ്വരവും ശമിക്കും.

മുദ്ഗയൂഷപാനം—

മുദ്ഗയൂഷരസം തക്രം ഖജേന മഥിതം പിബേൽ
തദച്ഛമിതി വിഖ്യാതം സർവജ്വരഹരം (പരം) 167

സാരം - ചെറുപയറിൻചാറ്, മാംസരസം, മോര് ഇവ എല്ലാംകൂടി ഒന്നിച്ചു ചേർത്തു മത്തുകൊണ്ടു കലക്കി എടുക്കുക. അതിനു അച്ഛമെന്നു പേർ. ഇതു സേവി ച്ചാൽ എല്ലാ ജ്വരവും ശമിക്കും.

അപാമാർഗ്ഗമൂലബന്ധനം—

അപാമാർഗ്ഗസ്യ മൂലം തു സമ്യക് പ്രക്ഷാളിതം നരഃ
ബദ്ധ്നീയാദ്വാമഹസ്തേ തു സർവജ്വരവിനാശനം. 168

സാരം - ചെറുകടലാടിയുടെ വേര് പറിച്ച് നല്ലപോലെ കഴുകി ഇടത്തു കയ്യിൽ കെട്ടുക. എല്ലാ ജ്വരവും ശമിക്കും.

ശ്വേതസഹദേവികാബന്ധനം—

ഉത്തരാഭിമുഖോ ഗത്വാ ശ്വേതാം തു സഹദേവികാം
ഉൽപാട്യ കർണ്ണേ ബദ്ധ്നീയാച്ചാതുർത്ഥികവിനാശനം. 169

സാരം - നടന്നുചെന്ന് വടക്കോട്ട് തിരിഞ്ഞുനിന്ന വെളുത്ത പൂവങ്കുറന്തൽ പറിച്ച് ചെവിയിൽ കെട്ടിയാൽ ചാതുർത്ഥകജ്വരം ശമിക്കും.

ശിരോധാരണം—

മൂലകന്ദം[1] ലംബുഷായാഃ ശിരസാ ധാരയേദ് ബുധഃ
സർവജ്വരനിവൃത്യർത്ഥം വിശേഷാത്തു തൃതീയകേ. 170

സാരം - ശ്രാവണിയുടെ മൂലകന്ദം (തായിവേരിലെ കിഴങ്ങ്) തലയിൽ കെട്ടിയാൽ സകലജ്വരവും വിശേഷിച്ചു തൃതീയകജ്വരവും ശമിക്കും.

രാത്രിജ്വരസ്യ— (അശ്വത്ഥപ്രവാളാദി പാൽക്കഷായം)

അശ്വത്ഥസ്യ പ്രവാളം തു മുഷ്ടിമാത്രം വിപാചയേൽ
ജലേ തസ്മിൻ സമക്ഷീരേ പേയാ രാത്രിജ്വരാപഹാ. 171

സാരം - ഒരു പിടി അരയാലിൻതളിര് ജലത്തിൽ പാകം ചെയ്ത് പകുതി വറ്റിയാൽ അത്രയും പാലും ചേർത്ത് അതിൽ കഞ്ഞി വെച്ചു കുടിക്കുക, രാത്രിജ്വരം ശമിക്കും.

അശ്വത്ഥപല്ലവാദി ക്ഷീരപാനം—

അശ്വത്ഥപല്ലവം പിഷ്ട്വാ ക്ഷീരേണ പ്രപിബേന്നരഃ
രാത്രിജ്വരം ജയത്യാശു രഹസ്യമിദമീരിതം. 172

സാരം - അരയാലിൻ തളിര് അരച്ച് പാലിൽ കലക്കി കുടിച്ചാൽ രാത്രിജ്വരം ശമിക്കും. ഈ പ്രയോഗം ഏറ്റവും രഹസ്യമാകുന്നു.

വാശാദി കഷായം—

വാശാധാത്രീസ്ഥിരാദാരുപത്ഥ്യാനാഗരസാധിതഃ

1. മൂലം ദളം എന്നു പാഠാന്തരം

സിതാമധുയുതഃ ക്വാഥശ്ചാതുർത്ഥികവിനാശനഃ. 173

സാരം - ആടലോടകത്തിൻവേര്, നെല്ലിക്കാത്തോട്, ഓരിലവേര്, ദേവതാരം, കടുക്കാത്തോട്, ചുക്ക് ഇവ കഷായം വെച്ച് ആറിയാൽ തേനും പഞ്ചസാരയും ചേർത്തു സേവിക്കുക. ചാതുർത്ഥികജ്വരം ശമിക്കും.

പാഠാദി—

പാഠേന്ദ്രയവഭൂനിംബമുസ്താപർപ്പടകാമൃതാഃ
ജയന്ത്യാമമതീസാരം ജ്വരിണഃ സമഹൗഷധാഃ 174

സാരം - പാടക്കിഴങ്ങ്, കുടകപ്പാലയരി, പുത്തരിച്ചുണ്ടവേര്, മുത്തങ്ങാക്കിഴങ്ങ്, പർപ്പടകപ്പുല്ല്, അമൃത്, ചുക്ക് ഇവ കഷായം വെച്ചു സേവിച്ചാൽ ജ്വരരോഗിക്കുള്ള ആമാതിസാരം ശമിക്കും.

കൂശ്മാണ്ഡപുഷ്പനസ്യം—

കൂശ്മാണ്ഡപുഷ്പസ്വരസേന നസ്യം
സവിശ്വസാരേണ കൃതം ജ്വരഘ്നം
വാതാത്മജേനാഹൃതമൗഷധം യഥാ
രാമാനുജസ്യാപ്യകരോൽ പ്രബോധം. 175

സാരം - നല്ലപോലെ വിളഞ്ഞ ചുക്ക് അരച്ച് കുമ്പളപ്പൂവിന്റെ നീരിൽ കലക്കി അരിച്ച് അതുകൊണ്ടു നസ്യം ചെയ്താൽ ഹനൂമാൻ കൊണ്ടുവന്ന ഔഷധത്തിന്റെ ശക്തികൊണ്ട് ലക്ഷ്മണനും ബോധമുണ്ടായതുപോലെ ജ്വരം നിമിത്തമുണ്ടായ മോഹാലസ്യം ശമിച്ചു ബോധമുണ്ടാകും.

രജനീപാനം—

കല്ക്കിതാമാരനാളേന സ്വച്ഛേന രജനീം പിബേൽ
നാസ്മിൻ ജന്മന്യസൗ മർത്ത്യോ ബാദ്ധ്യതേ ശീതികാദിഭിഃ. 176

സാരം - കാടി തെളിച്ചെടുത്ത് അതിൽ മഞ്ഞൾ അരച്ചു കലക്കി കുടിച്ചാൽ ആ മർത്ത്യന് ഈ ജന്മത്തിൽ പിന്നീട് ശീതികാദിജ്വരങ്ങൾകൊണ്ടുള്ള ബാധ ഉണ്ടാവുകയില്ല.

തുംഗദ്രുമഫലപ്രയോഗം—

തുംഗദ്രുമസ്യ ചതുരാണി ഫലാനി കിഞ്ചി-
ച്ചർമ്മാപനീയ തരുണാനി ജലസ്യ കുംഭേ
പക്ത്വാ ഗതേ തദുദകേ നിശി പീതമേകം
സംസാധയേജ്ജ്വരമതീവ ചിരന്തനം ദ്രാക്. 177

സാരം - മദ്ധ്യപ്രായത്തിലുള്ള നല്ല നാളികേരഫലങ്ങൾ കൊണ്ടുവന്ന് അതിന്റെ തൊലി കുറച്ച് കളഞ്ഞ് 16 ഇടങ്ങഴി വെള്ളത്തിൽ പാകം ചെയ്ത് ആ വെള്ളം വറ്റിയാൽ അതിൽനിന്ന് ഒരു നാളികേരമെടുത്ത് രാത്രിയിൽ കുടിക്കുക. എന്നാൽ വളരെ പഴക്കംചെന്ന ജ്വരവും വേഗത്തിൽ ശമിക്കും.

വില്വജവന്ദാകപ്രയോഗം—

വന്ദാകോ വില്വഭവ-
സ്തക്രേണ ഘൃതേന വാ പ്രഗേ പീതഃ
വിഷമജ്വരസ്യ വികൃതിം
ശമയതി നിശ്ശേഷമതിവിഷമാം. 178

സാരം - കൂവളത്തിന്മേൽ ഉണ്ടായ ഇത്തിൾക്കണ്ണി എടുത്തുപൊടിച്ച് മോരിലോ നെയ്യിലോ അതിരാവിലെ സേവിക്കുക. അതിവിഷമമായ വിഷമജ്വരത്തിന്റെ വികൃതി എല്ലാം ശമിക്കും.

സൂതികയ്ക്ക് — (ഹ്രസ്വപഞ്ചകാദി)

ഹ്രസ്വപഞ്ചകദുരാലഭാമൃതാ-
മുസ്തപർപ്പട[1]സമസ്തഭേഷജൈഃ
തുല്യഭാഗപരിഭാവിതം ജലം
സൂതികാജ്വരമപോഹതി ക്ഷണാൽ. 179

സാരം - ചെറിയപഞ്ചമൂലം, കൊടിത്തൂവവേര്, അമൃത്, മുത്തങ്ങാക്കിഴങ്ങ്, പർപ്പടകപ്പുല്ല്, ചുക്ക് ഇവ സമമായി എടുത്ത് കഷായം വെച്ചു സേവിച്ചാൽ പെറ്റവൾക്കുണ്ടായ ജ്വരം വേഗത്തിൽ ശമിക്കും.

മഹൗഷധാദി—

മഹൗഷധാമൃതാമുസ്താചന്ദനോശീരധാന്യകൈഃ
ക്വാഥസ്തൃതീയകം ഹന്തി ശർക്കരാമധുയോജിതം. 180

സാരം - ചുക്ക്, അമൃത്, മുത്തങ്ങാക്കിഴങ്ങ്, ചന്ദനം, രാമച്ചം, കൊത്തമ്പാലരി ഇവ കഷായംവച്ച് ആറിയാൽ പഞ്ചസാരയും തേനും മേമ്പൊടി ചേർത്തു സേവിക്കുക. തൃതീയകജ്വരം ശമിക്കും.

അമൃതാചന്ദനാദി—

അമൃതാചന്ദനോശീരശാരിബാംബുദവാരിഭിഃ
പാക്യം ശീതകഷായം വാ ദാഹജ്വരഹരം പിബേൽ. 181

1. പർപ്പടകമുദ്ഗ

സാരം - അമൃത്, ചന്ദനം, രാമച്ചം, നറുനീണ്ടിക്കിഴങ്ങ്, മുത്തങ്ങാക്കിഴങ്ങ്, ഇരുവേലി ഇവകൊണ്ട് പാക്യകഷായമോ ശീതകഷായമോ ഉണ്ടാക്കി സേവിച്ചാൽ ദാഹാദിജ്വരം ശമിക്കും.

ഗുളൂച്യാദി—

ഗുളൂചീരോഹിണീക്വാഥഃ സിതാഘൃതസമന്വിതഃ
സന്തതാദിജ്വരം ഹന്യാദ്വിശേഷാദ്രാത്രിസംഭവം. 182

സാരം - അമൃതും കടുകുരോഹണിയുംകൂടി കഷായം വച്ച് ആറിയാൽ പഞ്ചസാരയും നെയ്യും മേമ്പൊടി ചേർത്ത് സേവിച്ചാൽ സന്തതാദിജ്വരവും രാത്രിയിൽ ഉണ്ടാകുന്ന ജ്വരവും ശമിക്കും.

ലാക്ഷാദി തൈലം—

ലാക്ഷാരസേ മസ്തുചതുർഗുണേ ച
തൈലം പചേൽ സേവ്യനിശാദ്വയാബ്ദൈഃ
മഞ്ജിഷ്ഠയഷ്ടീസുരദാരുതിക്താ-
ഹിമാശ്വഗന്ധാമിസിചവ്യകുഷ്ഠൈഃ. 183
ഏതന്നിഹന്തി ജ്വരകാസശോഷ-
ശ്വാസാംശ്ച ഭൂതഗ്രഹരാക്ഷസാദീൻ.

സാരം - നാലിടങ്ങഴി തൈരിൻവെള്ളത്തിൽ രാമച്ചം, മഞ്ഞൾ, മരമഞ്ഞൾ, മുത്തങ്ങാക്കിഴങ്ങ്, മഞ്ചട്ടി, ഇരട്ടിമധുരം, ദേവതാരം, കടുകുരോഹണി, ചന്ദനം, അമുക്കുരം, ചതകുപ്പ, കാട്ടുമുളകിൻവേര്, കൊട്ടം ഇവ കൽക്കമായി ഇടങ്ങഴി എണ്ണയും ചളിപാകത്തിൽ ഇടങ്ങഴി കോലരക്കിൻനീരും ചേർത്തു കാച്ചി എടുത്ത് ഉപയോഗിക്കുക. ഈ തൈലം ജ്വരം, ചുമ, ശോഷം, വായുമുട്ടൽ, ഭൂതപീഡ, ഗ്രഹബാധ, രാക്ഷസപീഡ ഇവയെ ശമിപ്പിക്കും.

മരിചരജഃപാനവും ഗുൽഗുല്വാദി ധൂപവും—

മരിചരജഃപരിമിശ്രം
ദധി ച പരം ശീതികാർത്തിഘ്നം
ഗുൽഗുല്വഗരുവചാമയ-
സർഷപനിംബച്ഛദൈസ്തഥാ ധൂപഃ. 184

സാരം - തൈരിൽ നല്ലമുളകിൻപൊടി കലക്കി കുടിക്കുക, ഗുൽഗുലു, അകിൽ, വയമ്പ്, കൊട്ടം, കടുക് വേപ്പിൻതൊലി ഇവ പൊടിച്ചു കനലിൽ ഇട്ടു പുകയ്ക്കുക. ശീതികാജ്വരപീഡ ശമിക്കും.

രാമബാണരസം—

സൂതം ഗന്ധം വിഷം തുല്യം ധൂർത്തബീജം ത്രിഭിഃ സമം
ചതുർണ്ണാം ദ്വിഗുണം വ്യോഷം ഗുഞ്ജാപത്രരസേന തു. 185
രാമബാണമിതി ഖ്യാതം സർവജ്വരവിമോക്ഷണം

സാരം - രസം, ഗന്ധകം, വത്സനാഭി ഇവ സമഭാഗം, ഇവ മൂന്നുംകൂടിയിടത്തോളം ഉമ്മത്തിൻകുരു, നാലും കൂടിയതിന്റെ ഇരട്ടി ചുക്കു മുളകു തിപ്പലി, എല്ലാംകൂടി കുന്നിയിലയുടെ നീരിൽ അരച്ചു ഗുളികയാക്കുക. രാമബാണമെന്നു വിഖ്യാതമായ ഈ ഗുളിക എല്ലാ ജ്വരത്തേയും ശമിപ്പിക്കും.

സൂര്യപ്രഭാ ഗുളിക—

സൂതം ഗന്ധകരാമഠം വരകടും
കൃത്വാ യവാനീസമം
സർവം ഷോഡശഭാഗമത്ര ച വിഷം
ജംഭാ[1]ദ്രവേ മർദ്ദയേൽ.
ഗുഞ്ജാമാത്രനിബദ്ധശുഷ്ക്കഗുളികാ
ശൂലാപഹന്ത്രീ പരം
കാസശ്വാസഹരീ മഹാജ്വരഹരീ
നാമ്നാതു സൂര്യപ്രഭാ. 186

സാരം — രസം, ഗന്ധകം, കായം, ത്രിഫല, ചുക്കു മുളകു തിപ്പലി, ജീരകം ഇവ സമാംശം, ഇവയെല്ലാം കൂടിയതിന്റെ 16-ൽ ഒരു ഭാഗം വത്സനാഭി എല്ലാം കൂടി ചെറുനാരങ്ങാനീരിൽ അരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി നിഴലിൽ ഉണക്കി എടുക്കുക. സൂര്യപ്രഭ എന്നു പേരോടുകൂടിയ ഈ ഗുളിക ഏറ്റവും ശൂലയെ നശിപ്പിക്കുന്നതുകൂടാതെ, ചുമ, വായുമുട്ടൽ, വലിയ ജ്വരം ഇവയേയും ശമിപ്പിക്കും.

ഭാർങ്ഗീപുഷ്കരമൂലാദി കഷായം—

ഭാർങ്ഗീ പുഷ്ക്കരമൂലം ച പത്ഥ്യാപർപ്പടതോയദം
നാഗരം ദശമൂലം ച പിപ്പലീം ചാപ്സു സാധയേൽ
സന്നിപാതജ്വരം ഹന്തി വിഷമം ശീതികാം തഥാ. 188

കാസശ്വാസാഗ്നിസദനം ഹൃൽപാർശ്വാർത്തിശിരോരുജം
ജീർണ്ണജ്വരം സശ്വയഥും സന്തതാദീംശ്ച നാശയേൽ. 189

സാരം - ചെറുതേക്കിൻവേര്, പുഷ്കരമൂലം, കടുക്കാത്തോട്, പർപ്പടകപ്പുല്ല്,

1. രംഭാ.

മുത്തങ്ങാക്കിഴങ്ങ്, ചുക്ക്, ദശമൂലം, തിപ്പലി ഇവ കഷായം വച്ചു സേവിച്ചാൽ സന്നിപാതജ്വരം, വിഷമജ്വരം, ശീതികാജ്വരം (തുള്ളപ്പനി), ചുമ, വായുമുട്ടൽ, അഗ്നിമാന്ദ്യം, നെഞ്ചിനു വേദന, ഇരുപുറത്തും ഉള്ള വേദന, തലവേദന, നീരോടുകൂടിയ ജീർണ്ണജ്വരം, സന്തതാദിജ്വരം ഇവ ശമിക്കും.

വേറൊരു ലാക്ഷാദി തൈലം—

ലാക്ഷാരസസമം തൈലം തൈലാന്മസ്തു ചതുർഗ്ഗുണം
അശ്വഗന്ധാനിശാദാരുകൗന്തീകുഷ്ഠാബ്ദചന്ദനൈഃ. 190
സമൂർവാ രോഹിണീരാസ്നാശതാഹ്വാമധുകൈഃ സമൈഃ
സിദ്ധം ലാക്ഷാദികം നാമ തൈലമഭ്യംജനാദിദം. 191
സർവജ്വരക്ഷയോന്മാദശ്വാസാപസ്മാരപാപ്മനുൽ
യക്ഷരാക്ഷസഭൂതഘ്നം ഗർഭിണീനാം ച ശസ്യതേ. 192

സാരം - കോലരക്കിൻനീരിനു തുല്യം എണ്ണ, എണ്ണയിൽ നാലിരട്ടി തൈരിൻവെള്ളം ഇവ ഒന്നിച്ചുചേർത്ത് അമുക്കുരം, മഞ്ഞൾ, ദേവതാരം, അരേണുകം, കൊട്ടം, മുത്തങ്ങാക്കിഴങ്ങ്, ചന്ദനം, പെരുങ്കുരുമ്പവേര്, കടുകുരോഹണി, അരത്ത, ശതകുപ്പ, ഇരട്ടിമധുരം ഇവ സമമായി എടുത്ത് അരച്ചു കലക്കി കാച്ചി എടുക്കുക. ഇതിനു ലാക്ഷാദി തൈലം എന്നു പേർ. ഇതുകൊണ്ടു തേച്ചുകുളിച്ചാൽ സർവജ്വരം, ക്ഷയം, ഉന്മാദം, വായുമുട്ടൽ, അപസ്മാരരോഗം, യക്ഷപീഡ, രാക്ഷസപീഡ, ഭൂതപീഡ ഇവ ശമിക്കും. ഈ തൈലം ഗർഭിണികൾക്കും നല്ലതാകുന്നു.

പൂതീകാദി ഘൃതം (മഹാഷട്പല ഘൃതം)

പൂതീകോഷണപഞ്ചകോലരുചകൈഃ
സാജാജികൈഃ സാംബുദൈഃ
സക്ഷാരാതിവിഷൈസ്സഹിംഗുഹപുഷ്പാ-
സിന്ധൂദ്ഭവൈഃ കല്ക്കിതൈഃ
ശുക്തേനാർദ്രകസംഭവേന ച രസേനൈത-
ന്മഹാഷട്പലം
സർപ്പിഃ പക്വമരോചകാഗ്നിസദനപ്ലിഹജ്വര-
ശ്വാസനുൽ. 193

സാരം - ആവിത്തൊലി, നല്ലമുളക്, പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്), മാതളത്തോട്, ജീരകം, മുത്തങ്ങാക്കിഴങ്ങ്, ചവർക്കാരം, അതിവിടയം, കായം, അടയ്ക്കാമണിയൻവേര്, ഇന്തുപ്പ് ഇവ കല്ക്കമായി നെയ്യും ചുത്തപ്പുളിയും ഇഞ്ചിനീരും ചേർത്തു കാച്ചി എടുക്കുക. മഹാ

ഷട്പലം എന്നു പേരായ ഈ നെയ്യ് അരുചി, അഗ്നിമാന്ദ്യം, പ്ലീഹരോഗം, ജ്വരം, ശ്വാസം ഇവയെ ശമിപ്പിക്കും.

പത്ഥ്യാദി ചൂർണ്ണം—

പത്ഥ്യാഗുളൂചീപടുനാഗരാണാം
ചൂർണ്ണം സുപിഷ്ടം സഹ ദീപ്യകേന
ദണ്ഡാഹതാദിക്വഥിതം പിബേദ്യഃ
പ്രാപ്നോതി കായാഗ്നിബലം ക്ഷണേന. 194

സാരം - കടുക്കാത്തോട്, അമൃത്, ഇന്തുപ്പ്, ചുക്ക്, അയമോദകം ഇവ പൊടിച്ചു മോരു മുതലായതിൽ തിളപ്പിച്ചു ചെറുചൂടോടെ സേവിക്കുക. ശരീരബലവും അഗ്നിബലവും വേഗത്തിൽ സിദ്ധിക്കും.

മുദ്ഗയൂഷം—

നിസ്തുഷം മുദ്ഗകുഡുബം തുംഗദ്രുമജലാഢകേ
പചേൽ പാദാവശേഷ*f*സ്മിൻ ശീതേ ശർക്കരയാ യുതം 195
തൽപിബേദ്ദാഹതൃണ്മോഹശ്രമഭ്രമവമീൻ ഹരേൽ.

സാരം - നാഴി ചെറുപയറെടുത്ത് വറുത്തു തൊലികളഞ്ഞ് നാലിടങ്ങഴി നാളികേരജലത്തിൽ പാകം ചെയ്തു നാലിലൊന്നാകുമ്പോൾ വാങ്ങി തണുത്താൽ പഞ്ചസാര ചേർത്തു സേവിക്കുക. സർവാംഗസന്താപം, തണ്ണീർദ്ദാഹം, മോഹാലസ്യം, ക്ഷീണം, തലതിരിച്ചിൽ, ഛർദ്ദി ഇവ ശമിക്കും.

കാസഹിക്കാഭ്രമാനാഹമദദൗർബല്യകാമിലാഃ
ഛർദ്ദിഃ ശ്വാസോ*f*തിസാരശ്ച ജ്വരസ്യോപദ്രവാ ദശ. 196

സാരം - ചുമ, ഇക്കിൾ, തലതിരിച്ചിൽ, വയറുവീർപ്പ്, മദം, ദുർബലത്വം, കാമില, ഛർദ്ദി, വായുമുട്ടൽ, അതിസാരം ഇവ പത്തും ജ്വരത്തിൽ ഉണ്ടാകുന്ന ഉപദ്രവങ്ങളാകുന്നു.

സന്നിപാതജ്വരത്തിന്റെ ദശോപദ്രവങ്ങൾ—

കാസശ്വാസൗ ച ഹിക്കാ ച ശിരോരോഗഗളഗ്രഹൗ
ഛർദ്ദിർമ്മൂർച്ഛാ ച തൃഷ്ണാ ച ജഠരാധ്മാനമേവ ച. 197
പ്രതിശ്യായശ്ച ശൂലം ച സന്നിപാത ഉപദ്രവാഃ

സാരം - ചുമ, വായുമുട്ടൽ, ഇക്കിൾ, ശിരോരോഗം, ഗളഗ്രഹം, ഛർദ്ദി, മോഹാലസ്യം, തണ്ണീർദ്ദാഹം, വയറുവീർപ്പ്, പീനസം, ശൂലം ഇവ സന്നിപാതജ്വരത്തിലെ ഉപദ്രവങ്ങളാകുന്നു.

ഭൂനാഗാദി സ്തന്യപാനം—

ഭൂനാഗം ചന്ദനം യഷ്ടീ രോചനാ കടുരോഹണീ
കർഷമാത്രേണ പിഷ്ട്വാ തു ലുളിതം സ്തന്യപാനകം. 198
പ്രലാപമൂർഛാഭ്രമഹൃൽ സന്നിവാരണകേസരീ.

സാരം - ഭൂനാഗം, ചന്ദനം, ഇരട്ടിമധുരം, ഗോരോചന, കടുകുരോഹണി, ഇവ 3 കഴഞ്ച് എടുത്തു അരച്ചു മുലപ്പാലിൽ സേവിച്ചാൽ പേ പറയുക, മോഹാലസ്യം, തലതിരിച്ചിൽ ഇവയും സന്നിയും ശമിക്കും.

തിക്താഭയാദി ക്വാഥം—

തിക്താഭയാത്രിവൃദ്ദന്തീത്രായന്തീചതുരംഗുലൈഃ
ക്ഷാരാജ്യസൈന്ധവോപേതഃ ക്വാഥോ ഭേദീ ജ്വരാപഹഃ 199

സാരം - പുത്തരിച്ചുണ്ടവേര്, കടുക്കാത്തോട്, ത്രികോല്പക്കൊന്ന, നാഗദന്തി വേര്, ബ്രഹ്മി, കൊന്നത്തൊലി ഇവ കഷായം വച്ചു ചവർക്കാരവും നെയ്യും ഇന്തുപ്പും മേമ്പൊടി ചേർത്ത് സേവിച്ചാൽ വയറിളകുകയും ജ്വരം ശമിക്കുകയും ചെയ്യും.

കേവലാനിലവീസർപ്പവിസ്ഫോടാഭിഹതേ ജ്വരേ
സർപ്പിഷ്പാനഹിമാലേപസേകമാംസരസാശനം. 200
കുര്യാദ്യഥാസ്വമുക്തം ച രക്തമോക്ഷാദിസാധനം

സാരം - കേവലവാതം, വിസർപ്പം, വിസ്ഫോടം ഇവയാൽ പീഡിതമായ ജ്വരത്തിൽ ഘൃതപാനം, ശീതദ്രവ്യങ്ങൾക്കൊണ്ടുള്ള ലേപനം, ധാര, മാംസരസം ചേർത്തു ഭക്ഷിക്കുക ഇവയും അതതിനു പറഞ്ഞിട്ടുള്ള രക്തമോക്ഷണം മുതലായ ചികിത്സയും ചെയ്തുകൊള്ളണം.

അതിവ്യവായാദി ജ്വരചികിത്സ—

അതിവ്യവായാദ്വ്യായാമാൽ
പാതനാല്ലംഘനാൽ ഭയാൽ
തീക്ഷ്ണഗന്ധാന്മനഃഖേദാൽ
കോപാദ്ബന്ധാൽ ജ്വരോ ഭവേൽ
കുര്യാത്തത്ര ഹിമാലേപശയ്യായൂഷരസാൻ ലഘൂൻ. 201
ധാരോഷ്ണം വാ സിതായുക്തം ശൃതശീതം പയോ ƒപി വാ

സാരം - അതിമൈഥുനം, അതിവ്യായാമം, ചടഞ്ഞുവീഴുക, ഉപവാസം, ഭയം, തീക്ഷ്ണ സാധനങ്ങളുടെ മണമേൽക്കുക, മനഃഖേദം, കോപം, ബന്ധനം ഇവ കൊണ്ടും ജ്വരമുണ്ടാകും. അവയിൽ തണുപ്പുള്ള ഔഷധങ്ങൾ അരച്ചുതേക്കുക, തണുപ്പുള്ള കിടക്കയിൽ കിടക്കുക ഇവയും, ലഘുക്കളായ ദ്രവ്യങ്ങൾക്കൊണ്ടുണ്ടാ

ക്കിയ ചാറ്, മാംസരസം ഇവയോ കറന്ന ചൂടുപോകാതുള്ള പാലോ കാച്ചിയ പാൽ തണുത്തതിനുശേഷം പഞ്ചസാര ചേർത്തോ ഉപയോഗിക്കണം.

ശസ്ത്രാഭിഘാതപ്രഭവേ ജ്വരേ ശീതക്രിയാ ഹിതാ. 202
ലംഘനാത്തു സമുദ്ഭൂതേ പയഃപാനം പ്രശസ്യതേ
മനോഭിഘാതപ്രഭവജ്വരം ഹേതുവിപര്യയൈഃ 203
രക്തക്ഷയസമുദ്ഭൂതേ ജ്വരേ പവനസംഭവേ
സർപ്പിഷാഭ്യക്തഗാത്രസ്യ ദാപയേദ്രസഭോജനം[1] 204
ദിവാകരാഗ്നിസന്താപാദുദ്ഭൂതേ പിത്തജേ ജ്വരേ
ശീതാംഭസാവസിക്തസ്യ മന്ഥം പാനായ ദാപയേൽ 205
ഹിമമാരുതതോയാനാമതിമാത്രനിഷേവണാൽ
ശ്ലേഷ്മജ്വരേ സമുദ്ഭൂതേ സ്വേദഃ പരമശർമ്മദഃ. 206

സാരം - ശസ്ത്രതാഡനംകൊണ്ടുണ്ടായ ജ്വരത്തിൽ ശീതക്രിയ ഹിതമാകുന്നു. ഉപവാസം കൊണ്ടുണ്ടായ ജ്വരത്തിൽ പാൽ കുടിക്കുന്നത് നല്ലതാണ്. മനോദുഃഖം കൊണ്ടുണ്ടായ ജ്വരത്തിൽ അതിന്റെ കാരണത്തിനു വിപരീതമായതും പ്രയോഗിക്കണം. രക്തക്ഷയം കൊണ്ടുണ്ടായ വാതജമായ ജ്വരത്തിൽ ശരീരത്തിൽ നെയ്യു തേച്ചിരുത്തിയശേഷം മാംസരസം കൂട്ടി ചോറുകൊടുക്കണം. വെയിലിന്റെയും തീയുടെയും ചൂടുകൊണ്ടുണ്ടായ പിത്തജ്വരത്തിൽ ശീതജലംകൊണ്ടു ധാരചെയ്തതിനുശേഷം മലർപ്പൊടി വെള്ളത്തിൽ കലക്കി കൊടുക്കണം. മഞ്ഞ്, കാറ്റ് ഇവ അധികമായി ഏല്ക്കുകകൊണ്ടും പച്ചവെള്ളമധികമായി കുടിക്കുകകൊണ്ടും ഉണ്ടായ കഫജ്വരത്തിൽ സ്വേദം ഏറ്റവും സുഖത്തെ ചെയ്യും.

തേ ജ്വരാഃ കേവലാഃ പൂർവം വ്യാപ്യന്തേƒനന്തരം മലൈഃ
തസ്മാദ്ദോഷാനുസാരേണ തേഷ്വാഹാരാദി കല്പയേൽ. 207

സാരം - മുൻപറഞ്ഞ ജ്വരങ്ങൾ ആദ്യം ദോഷസംസർഗ്ഗം കൂടാതെ ഉണ്ടായിട്ട് പിന്നീട് ദോഷങ്ങളാൽ വ്യാപിക്കപ്പെടുന്നു. അതുകൊണ്ട് ആ ജ്വരങ്ങളിൽ ദോഷകോപം അനുസരിച്ചുള്ള ആഹാരാദികൾ കൊടുത്തുകൊള്ളണം.

രോഗാണാം ച സമുത്ഥാനേ
പാകമായാത്സു തേഷു ച
ജ്വരോƒപരഃ സംഭവതി
തൈസ്തൈരന്യൈഞ്ച ഹേതുഭിഃ 208
ഭിഷക് ഭിഷഗ്ജിതം കുര്യാ-
ദ്യഥാസ്വം തത്ര തത്ര ച

1. ഭോജനേ

സാരം - രോഗങ്ങളുടെ ലക്ഷണദർശനത്തിൽ അവ പാകത്തെ പ്രാപിച്ചാൽ ആ കാരണങ്ങൾ കൊണ്ടോ മറ്റു കാരണങ്ങൾ കൊണ്ടോ വേറെ ജ്വരം ഉണ്ടാകും. അങ്ങനെ ഉണ്ടാകുന്ന ജ്വരത്തിൽ വൈദ്യൻ അതതിനുള്ള ചികിത്സ ചെയ്തുകൊള്ളണം.

രക്താക്ഷസ്സശിരസ്താപസ്-
തൃഷ്ണാർത്തോ ദീനവാന്നരഃ
ജ്വരേണ മുക്തോऽപി ബുധൈർന്ന
ജ്ഞേയഃ സ്വസ്ഥവാനിതി. 209

സാരം - ജ്വരം വിട്ടിട്ടും കണ്ണിനു ചുവപ്പ്, തലയ്ക്കു ചൂട്, തണ്ണീർദാഹം, ക്ഷീണം ഇവയുള്ളവൻ സ്വസ്ഥൻ (ജ്വരമില്ലാത്തവൻ) എന്നു വിദ്വാന്മാരാൽ അറിയപ്പെടുന്നില്ല.

ജ്വരരോഗി വർജ്ജിക്കേണ്ടവ—

ത്യജേദാബലലാഭാച്ച വ്യായാമസ്നാനമൈഥുനം
ഗുർവസാത്മ്യം[1] വിദാഹ്യന്നം യച്ചാന്യജ്ജ്വരകാരണം. 210

സാരം - ജ്വരം വിട്ടാലും ശരീരത്തിനു ബലമുണ്ടാകുന്നതുവരെ വ്യായാമം, കുളി, മൈഥുനം, ഗുരുത്വമുള്ളതും ശീലിച്ചിട്ടില്ലാത്തതും ഉൾപ്പുഴക്കമുണ്ടാകുന്നതും ആയ അന്നം, ജ്വരത്തിനു ഹേതുവായ മറ്റു സാധനങ്ങൾ ഇവ വർജ്ജിക്കണം.

ജ്വരമുക്തന്റെ ലക്ഷണം—

അന്നകാംക്ഷാ ശിരഃകണ്ഡൂഃ ക്ഷവഥുർഗ്ഗാത്രലാഘവം
പ്രസ്വേദോ മുഖപാകശ്ച ജ്വരമുക്തസ്യ ലക്ഷണം. 211

സാരം - അന്നം ഭക്ഷിക്കണമെന്നുള്ള ആഗ്രഹം, തല ചൊറിയുക, തുമ്മൽ, ശരീരത്തിനു കനക്കുറവ്, വിയർപ്പ്, മുഖപാകം ഇവ ജ്വരം വിട്ടാലുള്ള ലക്ഷണങ്ങളാകുന്നു.

ജ്വരമുക്തൻ ആചരിക്കേണ്ടവ—

സ്വഭ്യക്തഗാത്രഃ പൂർവാഹ്ണേ
സ്നാനം ബന്ധുജനൈഃ സഹ
കൃത്വാഭ്യാർച്യ മഹാദേവം
ഹുത്വാഗ്നിം വിധിവത്തതഃ 212

ദത്വാ വസ്തു[2] സുവർണ്ണാൻ വൈ
വൈദ്യായ ബ്രാഹ്മണായ ച.

---

1. ഗുർവസാത്മ്യവിദാഹ്യന്നം 2. വസ്ത്രൂൻ

തോയം വിശ്വശൃതം കോഷ്ണം
പീത്വാ ഭുക്ത്വാ ലഘു പ്രതി. 213

പ്രതിവാസരമല്പാല്പം
വർദ്ധയേൽ ഭോജനം ക്രമാൽ
ന വിജ്വരോ*f*പി സഹസാ
സർവാന്നീനോ ഭവേത്തഥാ. 214

നിവൃത്തോ ഹി ജ്വരഃ ശീഘ്രം
വ്യാപാദയതി ദുർബ്ബലം

സാരം - ജ്വരമുക്തനായവൻ ശരീരത്തിൽ എണ്ണതേച്ച് പൂർവാഹനത്തിൽ ബന്ധുജനങ്ങളുമൊരുമിച്ച് കുളിച്ചു മഹാദേവനെ പൂജിച്ച് വിധിപോലെ ഹോമാദികളും ചെയ്തതിനുശേഷം വൈദ്യനും ബ്രാഹ്മണനും വസ്ത്രദാനവും സുവർണ്ണദാനവും ചെയ്തു ചുക്കിട്ടു പാകംചെയ്ത വെള്ളം ചെറുചൂടോടെ കുടിക്കുകയും ലഘുവായ അന്നം കുറഞ്ഞ മാത്രയിൽ ഭക്ഷിക്കുകയും ചെയ്യണം. പിന്നീടു ദിവസംതോറും ഭോജനം ക്രമേണ അല്പാല്പം വർദ്ധിപ്പിക്കണം. ജ്വരം വിട്ടുമാറിയ ഉടനെ പെട്ടെന്നു ധാരാളം ഭക്ഷണം കഴിക്കരുത്. അങ്ങനെ ഭക്ഷണം കഴിച്ചാൽ വിട്ടുമാറിയ ജ്വരം വീണ്ടും ആവർത്തിച്ചുവന്ന് ബലഹീനനായ ജ്വരരോഗിയെ മരിപ്പിക്കുകതന്നെ ചെയ്യും.

സദ്യഃ പ്രാണഹരോ യസ്മാ-
ത്തസ്മാത്തസ്യ വിശേഷതഃ
തസ്യാം തസ്യാമവസ്ഥായാം
തത്തൽ കുര്യാദ്ഭിഷഗ്ജിതം. 215

സാരം - ജ്വരം സദ്യഃപ്രാണഹരമാണ്. അതുകൊണ്ട് അതിന് അതാതവസ്ഥയിൽ വിധിച്ചിട്ടുള്ള അതാതു ചികിത്സകൾ ചെയ്തുകൊള്ളണം.

ഹിതാനി പുനരാവർത്തേ ജ്വരേ തിക്തഘൃതാനി ച
ലംഘനോഷ്ണോപചാരാദിക്രമഃ കാര്യശ്ച പൂർവവൽ. 216

സാരം - പുനരാവർത്തജ്വരത്തിനു തിക്തഘൃതങ്ങൾ ഹിതങ്ങളാണ്. ഉപവാസം, ഉഷ്ണോപചാരം മുതലായ ചികിത്സകൾ ആദ്യമേ ജ്വരത്തിനു വിധിച്ചതുപോലെ തന്നെ ആവർത്തജ്വരത്തിലും ചെയ്തുകൊള്ളണം.

കിരാതാദി കഷായം—

കിരാതതിക്തം തിക്താ ച മുസ്താ പർപ്പടകാമൃതേ
ഘ്നന്തി പീതാനി ചാഭ്യാസാൽ പുനരാവർത്തകജ്വരം. 217

സാരം - പുത്തരിച്ചുണ്ടവേര്, കടുകുരോഹണി, മുത്തങ്ങാക്കിഴങ്ങ്, പർപ്പടകപ്പുല്ല്, അമൃത് ഇവ കഷായം വെച്ചു ശീലിച്ചാൽ പുനരാവർത്തകജ്വരം ശമിക്കും.

കുനിംബാദി—

പ്രത്യാവൃത്തൗ കുനിംബാബ്ദാ-
മൃതാതിക്താംബുപർപ്പടൈഃ
ശുണ്ഠീധാന്യബലാപാഠാ-
സേവ്യാബ്ദൈഃ ക്വഥിതം പിബേൽ. 218

സാരം - പുത്തരിച്ചുണ്ടവേര്, മുത്തങ്ങാക്കിഴങ്ങ്, അമൃത്, കടുകുരോഹണി, ഇരുവേലി, പർപ്പടകപ്പുല്ല്, ചുക്ക്, കൊത്തമ്പാലരി, കുറുന്തോട്ടിവേര്, പാടക്കിഴങ്ങ്, രാമച്ചം, കഴിമുത്തങ്ങാ ഇവകൊണ്ടുള്ള കഷായം പ്രത്യാവർത്തിജ്വരത്തെ ശമിപ്പിക്കും.

ദാവാനലോ ദഹതി ശുഷ്കമിവാശു കാഷ്ഠം
പ്രത്യാഗതോ ജ്വരവിമുക്തമിഹ ജ്വരോ$f$യം
തസ്മാജ്ജ്വരാതുരമിവ ജ്വരമുക്തഗാത്രം
രക്ഷേദ്ധിതാചരണഭോജനഭേഷജാദ്യൈഃ 219

സാരം - കാട്ടുതീയ് ഉണങ്ങിയ വിറകിനെ വേഗത്തിൽ ദഹിപ്പിക്കുന്നതുപോലെ, വീണ്ടും വന്നതായ ജ്വരം ജ്വരവിമുക്തനെ അധികമായി ക്ലേശിപ്പിക്കും. അതുകൊണ്ടു ജ്വരപീഡിതനെപ്പോലെ ജ്വരവിമുക്തനേയും ഹിതമായ ഭോജനം, ഔഷധം മുതലായവകൊണ്ടു ഉപചരിക്കണം.

ജ്വരവിമോക്ഷാർത്ഥം സഹസ്രനാമാദി—

വിഷ്ണോർന്നാമസഹസ്രസ്യ ജപഃ സർവജ്വരാപഹഃ
നാരസിംഹേന മന്ത്രേണ ജപാംദീംശ്ചൈവ കല്പയേൽ. 220

സാരം - വിഷ്ണുസഹസ്രനാമജപവും നാരസിംഹമന്ത്രജപവും എല്ലാ ജ്വരത്തേയും നശിപ്പിക്കുന്നതാകകൊണ്ട് അവയും ആചരിച്ചുകൊള്ളണം.

മഹേശ്വരക്രോധഭവോ ജ്വരഃ പ്രോക്തോ മനീഷിഭിഃ
തസ്മാജ്ജ്വരവിമോക്ഷാർത്ഥം പൂജയേൽ പരമേശ്വരം 221

സാരം - ജ്വരം പരമശിവന്റെ കോപത്തിൽനിന്നുണ്ടായതാണെന്നാണ് വിദ്വാന്മാർ പറയുന്നത്. അതിനാൽ ജ്വരം വിട്ടുമാറുന്നതിനായി പരമേശ്വരനേയും പൂജിക്കണം.

ഇതി വൈദ്യമനോരമായാം ചികിത്സാക്രമേ ജ്വരാധികാരോ നാമ
പ്രഥമോ$f$ദ്ധ്യായഃ സമാപ്തഃ

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
ജ്വരാധികാരം എന്ന ഒന്നാമദ്ധ്യായം കഴിഞ്ഞു.

# ദ്വിതീയോഽദ്ധ്യായഃ

## രക്തപിത്തചികിത്സാക്രമം

രക്തപിത്തത്തിന്റെ സാദ്ധ്യാസാദ്ധ്യത—

രിഷ്ടജ്ഞാനോദിതൈർല്ലിംഗൈ-
ർവീഹീനം ബലിനോ നവം
ഏകദോഷസമുദ്ഭൂത-
മൂർദ്ധ്വഗം വേഗവർജ്ജിതം. 1

സാധയേച്ഛിശിരേ കാലേ രക്തപിത്തം ഭിഷഗ്വരഃ
അധോഗം യാപയേദ്രക്തം യച്ച ദോഷദ്വയാനുഗം 2

ശാന്തം ശാന്തം പുനഃ കുപ്യൻ മാർഗ്ഗാന്മാർഗ്ഗാന്തരം ച യൽ
അതിപ്രവൃത്തം മന്ദാഗ്നേസ്ത്രിദോഷം ദ്വിപഥം ത്യജേൽ. 3

സാരം - ദേഹബലമുള്ളവന്നു വികൃതിവിജ്ഞാനീയത്തിൽ പറയപ്പെട്ടിട്ടുള്ള ലക്ഷണങ്ങളോട് കൂടാത്തതും കാലപ്പഴക്കം ചെല്ലാത്തതും വാതപിത്തകഫങ്ങളിൽ ഏതെങ്കിലുമൊരു ദോഷം കോപിച്ചുണ്ടായതും മേല്പോട്ടു (കണ്ണ്, മൂക്ക്, ചെവി, വായ് ഇവകളിലൂടെ) പ്രവർത്തിക്കുന്നതും ഹേമന്തശിശിരഋതുക്കളിൽ ഉണ്ടായതുമായ രക്തപിത്തം സുഖസാദ്ധ്യമാകുന്നു. കീഴ്പോട്ട് (മേഢ്രയോനിഗുദങ്ങളിലൂടെ) പ്രവഹിക്കുന്നതും ഈരണ്ടു ദോഷങ്ങൾ കോപിച്ചുണ്ടായതുമായ രക്തപിത്തം യാപ്യമാകുന്നു. കൂടെക്കൂടെ ശമിക്കയും വീണ്ടും കോപിക്കയും ചെയ്യുന്നതും ഊർദ്ധ്വഗമായി പ്രവർത്തിച്ചിട്ട് പിന്നീട് അധോഗാമിയായിത്തീർന്നതും അധികമായി രക്തം പ്രവർത്തിക്കുന്നതും മന്ദാഗ്നിക്കുണ്ടായിട്ടുള്ളതും മൂന്നു ദോഷങ്ങളും കോപിച്ചിട്ടുള്ളതും മേല്പോട്ടും കീഴ്പോട്ടും പ്രവർത്തിക്കുന്നതുമായ രക്തപിത്തം അസാദ്ധ്യമാക്കുന്നു.

അതിപ്രവർത്തമാനസ്യ രക്തസ്യാഭിഹിതം ബുധൈഃ
ജീവിതം പ്രാണിനാം തത്ര രക്തേ തിഷ്ഠതി തിഷ്ഠതി. 4

ഇത്യുക്തത്വാദസാദ്ധ്യത്വമതിമന്ദാനലസ്യ തു
കടുകാമ്ലോഷ്ണരൂക്ഷാദി ചൗഷധം വഹ്നിവർദ്ധനം. 5

തദപത്ഥ്യം രക്തപിത്തേ തസ്മാത്തസ്യാപ്യസാദ്ധ്യതാ
ത്രിദോഷജസ്യ സുതരാം ബലവത്വാദസാദ്ധ്യതാ. 6

പ്രതിലോമൗഷധാഭാവാൽ ദ്വിപഥം യാത്യസാദ്ധ്യതാം

സാരം – രക്തം ജീവന്റെ ആധാരമാകുന്നു. രക്തം സ്ഥിതിചെയ്യുമ്പോൾ ജീവനും സ്ഥിതിചെയ്യുന്നു. അതുകൊണ്ടു രക്തം അധികമായി പ്രവർത്തിക്കുന്ന രക്തപിത്തവും അസാദ്ധ്യമാണെന്നു പണ്ഡിതന്മാർ പറയുന്നു. ഈ കാരണങ്ങളാൽ അത്യന്തം മന്ദാഗ്നിയായിരിക്കുന്നവനുണ്ടാകുന്ന രക്തപിത്തവും അസാദ്ധ്യമാകുന്നു. കടുകാമ്ലോഷ്ണരൂക്ഷതീക്ഷ്ണങ്ങളായിരിക്കുന്ന ഔഷധങ്ങളാണ് മന്ദാഗ്നിക്ക് അഗ്നി വർദ്ധിക്കുന്നതിനുപയോഗിക്കേണ്ടത്. അങ്ങനെയുള്ള ഔഷധം കൊടുക്കുന്നത് രക്തപിത്തത്തിനു അപത്ഥ്യമാണ്. അതുകൊണ്ടാണ് അത്യന്തം മന്ദാഗ്നിയായവന്നുണ്ടാകുന്ന രക്തപിത്തം അസാദ്ധ്യമാണെന്നു മുമ്പു പറഞ്ഞത്. ത്രിദോഷങ്ങളും കോപിച്ചുണ്ടാകുന്ന രക്തപിത്തത്തിൽ ദോഷങ്ങൾക്കു ബലാധിക്യമുള്ളതുകൊണ്ട് അതും അസാദ്ധ്യമാകുന്നു. ദ്വിപഥമായി അതായത് ഊർദ്ധ്വമാർഗ്ഗങ്ങളിൽകൂടിയും അധോമാർഗ്ഗങ്ങളിൽകൂടിയും ഒരേ സമയത്ത് പ്രവർത്തിക്കുന്ന രക്തപിത്തം പ്രതിലോമൗഷധങ്ങളുടെ അഭാവം ഹേതുവായിട്ട് അസാദ്ധ്യമാകുന്നു. 'ശോധനം പ്രതിലോമം ച രക്തപിത്തേ ഭിഷഗ്ജിതം' എന്നതുകൊണ്ട് ഊർദ്ധ്വഗമായിരിക്കുന്ന രക്തപിത്തത്തിനു വിരേകമാണ് പരമൗഷധം. ഇവിടെ അതു ചെയ്യുമ്പോൾ അധോഗമായ രക്തപിത്തം വർദ്ധിക്കും. അധോഗമായ രക്തപിത്തത്തിനു വമനമാണ് ഔഷധം. അതു പ്രയോഗിക്കുമ്പോൾ ഊർദ്ധ്വഗമായ രക്തപിത്തവും കോപിക്കും. ഈ കാരണങ്ങളേക്കൊണ്ട് ദ്വിപഥമായ രക്തപിത്തത്തിനു ശോധനക്രിയ ഹിതമല്ല. 'സംസൃഷ്ടേഷു ഹി ദോഷേഷു സർവജിച്ഛമനം ഹിതം' എന്ന പ്രമാണമനുസരിച്ച് സന്തർപ്പണാപതർപ്പണരൂപമായ ശമനക്രിയയും ഇവിടെ ഹിതമല്ല. എന്തുകൊണ്ടെന്നാൽ സന്തർപ്പണം ചെയ്യുമ്പോൾ കഫം വർദ്ധിക്കുന്നതുകൊണ്ട് ഊർദ്ധ്വഗരക്തപിത്തം കോപിക്കുകയും അപതർപ്പണം ചെയ്യുമ്പോൾ വായു കോപിക്കുന്നതു നിമിത്തമായി അധോഗരക്തപിത്തം വർദ്ധിക്കുകയും ചെയ്യുന്നു. ഈ കാരണങ്ങളേക്കൊണ്ടെല്ലാം ഇവിടെ ശമനക്രിയയും ഹിതമല്ല. ഇങ്ങനെ ദ്വിപഥരക്തപിത്തത്തിൽ ഔഷധപ്രാതിലോമ്യം ഭവിക്കുന്നു.

രക്തപിത്തചികിത്സ—

ജ്ഞാത്വാ നിദാനമയനം മലാവനുബലൗ ബലം. 7
ദേശകാലാദ്യവസ്ഥാം ച രക്തപിത്തേ പ്രയോജയേൽ
ലംഘനം ബൃംഹണം ചാദൗ ശമനം ശോധനം തഥാ. 8

സാരം – കാരണങ്ങളേയും ഊർദ്ധ്വഗമോ അധോഗമോ എന്നുള്ള അയന(മാർഗ്ഗ) ഭേദത്തേയും അനുബലങ്ങളായിരിക്കുന്ന ദോഷങ്ങളേയും ദേഹബലത്തേയും ദേശം കാലം തുടങ്ങിയുള്ള അവസ്ഥാഭേദങ്ങളേയും അറിഞ്ഞിട്ട് രക്തപിത്തത്തിൽ ആദിയിൽ ലംഘനത്തേയോ ബൃംഹണത്തേയോ അപ്രകാരം ശമനത്തേയോ ശോധനത്തേയോ പ്രയോഗിക്കണം.

സന്തർപ്പണോത്ഥം ബലിനോ
ബഹുദോഷസ്യ സാധയേൽ

ഊർദ്ധ്വഭാഗം വിരേകേണ
വമനേന ത്വധോഗതം. 9
ശമനൈർബ്ബൃംഹണൈശ്ചാന്യൽ
ലംഘ്യബ്യൃംഹ്യാനവേക്ഷ്യ ച.

സാരം - വളരെ ദോഷകോപമുള്ളവനും ബലിയുമായിരിക്കുന്നവന്ന് സന്തർപ്പണ ക്രിയകൊണ്ട് ഉണ്ടായിട്ടുള്ള ഊർദ്ധ്വഗരക്തപിത്തത്തെ വിരേചനം കൊണ്ടും അധോ ഗരക്തപിത്തത്തെ വമനം കൊണ്ടും ചികിത്സിക്കണം. അല്പദോഷനും ബലഹീന നുമായിരിക്കുന്നവന് അപതർപ്പണം കൊണ്ടുണ്ടായ രക്തപിത്തത്തിൽ രോഗി ലംഘ നയോഗ്യനാണെങ്കിൽ ശമനത്തേയും ബൃംഹണയോഗ്യനാണെങ്കിൽ ബൃംഹണ ത്തേയും പ്രയോഗിക്കണം.

ആരഗ്വധാദി വിരേചനം—

ആരഗ്വധേന ധാത്ര്യാ വാ ത്രിവൃതാ പത്ഥ്യയാ*f*ഥവാ. 10
വിരേചനം പ്രയോക്തവ്യം ശർക്കരാമാക്ഷികാന്വിതം
പിപ്പലീപാദസംയുക്താ ത്രിവൃൽ സമസിതാ തഥാ. 11

സാരം - കൊന്നത്തൊലി, നെല്ലിക്കാത്തോട്, ത്രികോല്പകൊന്ന, കടുക്കാത്തോട് ഇവയിൽ ഏതെങ്കിലുമൊന്നു പൊടിച്ചു പഞ്ചസാരയും തേനും ചേർത്ത് വിരേചന ത്തിനു പ്രയോഗിക്കണം. ത്രികോല്പക്കൊന്ന നാലിലൊരു ഭാഗം തിപ്പലിയും ചേർത്തു പൊടിച്ചു അതിനു സമം പഞ്ചസാരയും കൂട്ടി തേൻ ചേർത്ത് യോജി പ്പിച്ചും പ്രയോഗിക്കാം.

മുസ്താദി വമനം—

മുസ്തേന്ദ്രയവയഷ്ട്യാഹ്വമദനാഢ്യം പയോ മധു
ശിശിരം വമനം യോജ്യം രക്തപിത്തനിബർഹണം. 12

സാരം - മുത്തങ്ങാക്കിഴങ്ങ്, കുടകപ്പാലയരി, ഇരട്ടിമധുരം, മലങ്കാരയ്ക്കാ ഇവ കൊണ്ട് പാൽ കാച്ചി ചൂടാറിയാൽ തേനും ചേർത്ത് വമനത്തിനു പ്രയോഗിക്കാം. ഈ വമനം അധോരക്തപിത്തഹരമാകുന്നു.

അവാമ്യമവിരേച്യം ച സ്തംഭനൈഃ സമുപാചരേൽ

സാരം - വമനവിരേചനങ്ങൾ ചെയ്യുവാൻ പാടില്ലാത്ത രോഗിയെ സ്തംഭനൗ ഷധങ്ങളെക്കൊണ്ട് ഉപചരിക്കണം.

ശതാവര്യാദി കഷായം—

ശതാവരീഗോപകന്യാചന്ദനോശീരവാളകൈഃ. 13
സതണ്ഡുലീയകദ്രാക്ഷാസമംഗോല്പയഷ്ടിഭിഃ

സാധിതഃ സാധയത്യാശു നിര്യൂഹഃ സസിതാമധു. 14
ഊർദ്ധ്വാധോഗം രക്തപിത്തമുഭയായനമേവ വാ
തഥാ പ്രദരമുന്മാദം സദാഹം വിഷമജ്വരം. 15

സാരം - ശതാവരിക്കിഴങ്ങ്, നറുനീണ്ടിക്കിഴങ്ങ്, ചന്ദനം, രാമച്ചം, ഇരുവേലി, ചെറുചീരവേര്, മുന്തിരിങ്ങാപ്പഴം (കുരുകളഞ്ഞ്) പറച്ചുണ്ടവേര്, ചെങ്ങഴിനീർക്കിഴങ്ങ്, ഇരട്ടിമധുരം ഇവകൊണ്ടുള്ള കഷായം തേനും പഞ്ചസാരയും മേമ്പൊടി ചേർത്തു സേവിച്ചാൽ ഊർദ്ധ്വഗമായും അധോഗമായും (മേൽപോട്ടും കീഴ്പോട്ടും ഉള്ളതായും) ഇരിക്കുന്ന രക്തപിത്തം, പ്രദരം, ഉന്മാദം, സർവാംഗസന്താപത്തോടു കൂടിയ വിഷമജ്വരം ഇവ ശമിക്കും. ഉഭയായനമായിരിക്കുന്ന രക്തപിത്തം അസാദ്ധ്യമായിരിക്കെ അതും ശമിക്കുമെന്ന് ഇവിടെ പറഞ്ഞിരിക്കുന്നത് എന്തുകൊണ്ടാണ് എന്നാണെങ്കിൽ 'സർവൗഷധക്ഷമേ ദേഹേ' എന്നു തുടങ്ങിയുള്ള സുഖസാദ്ധ്യലക്ഷണങ്ങളോടുകൂടിയിരിക്കുന്ന രക്തപിത്തം വേണ്ടതുപോലെ ചികിത്സിച്ചാൽ ചിലപ്പോൾ ശമിച്ചു എന്നുവരാം എന്നുള്ളതുകൊണ്ടാണ്.

ത്രിവൃദാദി—

ത്രിവൃദക്ഷാഭയാധാത്രീസിദ്ധം ജലമപോഹതി
ശർക്കരാമധുസംയുക്തമൂർദ്ധ്വഗം രക്തപിത്തകം. 16

സാരം - ത്രികോല്പക്കൊന്ന, താന്നിക്കാത്തോട്, കടുക്കാത്തോട്, നെല്ലിക്കാത്തോട് ഇവകൊണ്ടുള്ള കഷായം ആറിയിട്ട് പഞ്ചസാരയും തേനും മേമ്പൊടി ചേർത്ത് സേവിച്ചാൽ മേല്പൊട്ടുള്ള രക്തപിത്തം ശമിക്കും.

പടോലാദി—

പടോലമാലതീനിംബചന്ദനദ്വയപത്മകൈഃ
ക്വാഥോ മധുസിതായുക്തോ രക്തപിത്തനിബർഹണഃ. 17

സാരം - പടവലം, പിച്ചകമൊട്ട്, വേപ്പിൻതൊലി, ചന്ദനം, രക്തചന്ദനം, പതുമുകം ഇവകൊണ്ടുള്ള കഷായം വച്ചു ചൂടാറിയാൽ തേനും പഞ്ചസാരയും ചേർത്തു സേവിക്കുക. രക്തപിത്തം ശമിക്കും.

പലാശവല്ക്കക്വാഥം—

പലാശവല്ക്കലക്വാഥഃ സസിതോ രക്തപിത്തഹാ. 18

സാരം - പ്ലാശിൻതൊലി കഷായം വച്ചു പഞ്ചസാര ചേർത്തു സേവിക്കുക. രക്തപിത്തഹരം.

ചന്ദനാദി ശീതകഷായം—

ചന്ദനോശീരജലദലാജമുദ്ഗകണായവൈഃ

ബലാജലേ പര്യുഷിതൈഃ കഷായോ രക്തപിത്തഹാ. 19

ബലാക്വാഥപലേ ഷൾക്കേ ചന്ദനാദേഃ പലം ക്ഷിപേൽ
രാത്രിസ്ഥിതം ദിനേഽന്യസ്മിൻ യോജ്യമിത്യുക്തമിന്ദുനാ. 20

സാരം - ചന്ദനം, രാമച്ചം, മുത്തങ്ങാക്കിഴങ്ങ്, മലര്, ചെറുപയറിൻ പരിപ്പ്, തിപ്പലി, യവം ഇവ ചതച്ച് കുറുന്തോട്ടിക്കഷായത്തിൽ തലേദിവസം രാത്രി ഇട്ടുവച്ച് രാവിലെ എടുത്തു പിഴിഞ്ഞരിച്ചു സേവിക്കുക. രക്തപിത്തം ശമിക്കും. ആറും പലം (തുടം) കുറുന്തോട്ടിക്കഷായത്തിൽ മുകളിൽ പറഞ്ഞിരിക്കുന്ന ചന്ദനം തുടങ്ങിയുള്ള 7 കൂട്ടം മരുന്നുകൾ എല്ലാംകൂട്ടി 1 പലം ചതച്ചിട്ട് ഒരു രാത്രിമുഴുവൻ സൂക്ഷിച്ചുവച്ച് പിറ്റേദിവസം രാവിലെ എടുത്ത് പിഴിഞ്ഞരിച്ച് മാത്രാനുസരണം ഉപയോഗിക്കണമെന്ന് ഇന്ദു പറയുന്നു.

ചന്ദനാദി പ്രയോഗം—

പ്രസാദശ്ചന്ദനാംഭോജ-
സേവ്യമൃദ്ഭൃഷ്ടലോഷ്ടജഃ
സുശീതഃ സസിതാക്ഷൗദ്രഃ
ശോണിതാതിപ്രവൃത്തിജിൽ. 21

സാരം - ഒരു മൺപാത്രത്തിൽ മണൽ ഇട്ടു വറുത്ത് നല്ലവണ്ണം പഴുത്താൽ അതിൽ വെള്ളം ഒഴിച്ച് ഊറ്റിയെടുത്ത് അതിൽ ചന്ദനം, താമരയല്ലി, രാമച്ചം ഇവ പൊടിച്ച് ഇട്ടുവെച്ചു തെളിഞ്ഞാൽ ഊറ്റിയെടുത്ത് (നല്ലവണ്ണം ചൂടാറിയതിനുശേഷം) പഞ്ചസാരയും തേനും ചേർത്തു സേവിക്കുക. രക്തപിത്തത്തിന്റെ അധികമായ പോക്കു ശമിക്കും.

പഞ്ചമൂലാദി പാൽക്കഷായം—

പഞ്ചമൂലേന ലഘുനാ ക്ഷീരം പഞ്ചഗുണേഽംഭസി
സിദ്ധം സിതാമധുയുതം രക്തപിത്തം നിയച്ഛതി. 22

സാരം - ചെറിയ പഞ്ചമൂലം[1] ചതച്ചു പാലിന്റെ അഞ്ചിരട്ടി വെള്ളത്തിൽ പാലും ചേർത്തു കാച്ചി പാലാകുമ്പോൾ വാങ്ങി അരിച്ചു തണുത്താൽ പഞ്ചസാരയും തേനും ചേർത്തു സേവിക്കുക. രക്തപിത്തം ശമിക്കും. 'ദ്രവ്യാദഷ്ടഗുണം ക്ഷീരം ക്ഷീരാത്തോയം ചതുർഗുണം. ക്ഷീരാവശിഷ്ടഃ കർത്തവ്യഃ ക്ഷീരപാകേ ത്വയം വിധിഃ'. ഇങ്ങനെയാണ് സാധാരണ പാൽക്കഷായത്തിന്റെ വിധിയെങ്കിലും ഇവിടെ അഞ്ചിരട്ടി വെള്ളത്തിൽ പാകംചെയ്യണമെന്നു പറഞ്ഞിരിക്കുന്നതുകൊണ്ട് 6 കഴഞ്ചു മരുന്നിനു നാഴി പാലും അഞ്ഞാഴി വെള്ളവും ചേർത്തുകൊള്ളണം.

1. ഓരിലവേര്, മൂവിലവേര്, കറുത്തചുണ്ടവേര്, വെളുത്തചുണ്ടവേര്, ഞെരിഞ്ഞിൽ ഇവ ചെറുപഞ്ചമൂലം.

ദ്രാക്ഷാദി—

ദ്രാക്ഷയാ ബലയാ വാപി ശുണ്ഠ്യാ ഗോക്ഷുരകേണ വാ
സിദ്ധശീതം പയോ ഹന്തി രക്തപിത്തം വിശേഷതഃ. 23

സാരം - മുന്തിരങ്ങാപ്പഴം, കുറുന്തോട്ടിവേര്, ചുക്ക്, ഞെരിഞ്ഞിൽ ഇവയിൽ ഏതെങ്കിലുമൗഷധംകൊണ്ട് പാൽക്കഷായം വച്ച് ആറിയതിനുശേഷം സേവിക്കുന്നത് രക്തപിത്തത്തിനു വളരെ വിശേഷമാണ്.

ഗോകണ്ടകാദി—

ഗോകണ്ടകാഭീരുശൃതം പർണ്ണിനീഭിസ്തഥാ പയഃ
ഹന്ത്യാശു രക്തം സരുജം വിശേഷാന്മൂത്രമാർഗ്ഗഗം. 24

സാരം - ഞെരിഞ്ഞിൽ, ശതാവരിക്കിഴങ്ങ് ഇവകൊണ്ടോ കാട്ടുഴുന്ന്, കാട്ടുപയറ്, ഓരില, മൂവില ഇവയുടെ വേരുകൊണ്ടോ പാലു കാച്ചി സേവിച്ചാൽ മൂത്രമാർഗ്ഗത്തിലൂടെ വേദനയോടുകൂടി പോകുന്ന രക്തം ക്ഷണത്തിൽ ശമിക്കും.

വടപ്രരോഹാദി—

വടപ്രരോഹൈഃ ശുംഗൈർവാ
ശുണ്ഠ്യുദീച്യോത്പലൈരപി
സിദ്ധം ക്ഷീരം നിഹന്ത്യാശു
രക്തം വിട്മാർഗ്ഗഗം ക്ഷണാൽ. 25

സാരം - പേരാലിൻവേടുകൊണ്ടോ, പേരാലിൻമൊട്ടുകൊണ്ടോ, ചുക്ക്, രാമച്ചം, ചെങ്ങഴിനീർക്കിഴങ്ങ് ഇവകൊണ്ടോ കാച്ചിയ പാൽ സേവിച്ചാൽ മലദ്വാരത്തിലൂടെ പോകുന്ന രക്തം ശമിക്കും.

വൃഷഘൃതം—

സമൂലമസ്തകം ക്ഷുണ്ണം
വൃഷമഷ്ടഗുണേഽംഭസി
പക്ത്വാഷ്ടാംശാവശേഷേണ
ഘൃതം തേന വിപാചയേൽ. 26

തൽപുഷ്പഗർഭം തച്ഛീതം സക്ഷൗദ്രം പിത്തശോണിതം
പിത്തഗുന്മജ്വരശ്വാസകാസഹൃദ്രോഗകാമിലാഃ
തിമിരഭ്രമവീസർപ്പസ്വരസാദാംശ്ച നാശയേൽ. 27

സാരം - ആടലോടകം സമൂലം (വേര്, തണ്ട്, ഇല, കായ്, പൂവ്) നുറുക്കിച്ചതച്ച് അവയുടെ എട്ടിരട്ടി വെള്ളത്തിൽ കഷായം വച്ച് എട്ടിലൊന്നാക്കി ആടലോടകത്തിന്റെ പൂവ് അരച്ചു കലക്കി നെയ്യു കാച്ചി ആറിയതിനുശേഷം തേനും ചേർത്തു

സേവിക്കുക. രക്തപിത്തം, പിത്താധികങ്ങളായ ഗുന്മം, ജ്വരം, ശ്വാസംമുട്ടൽ, ചുമ, ഹൃദ്രോഗം, കാമില (മഞ്ഞപിത്തം) ഇവയും തിമിരം, തലതിരിച്ചിൽ, വിസർപ്പം, ഒച്ചയടപ്പ് ഇവയും ശമിക്കും.

പലാശഘൃതം—

പലാശവൃന്തസ്വരസേ തൽഗർഭം ച ഘൃതം പചേൽ
സക്ഷൗദ്രം തച്ച രക്തഘ്നം തഥൈവ ത്രായമാണയാ. 28

സാരം - പ്ലാശിൻപൂക്കളുടെ ഞെട്ട് ഇടിച്ചുപിഴിഞ്ഞു നീരെടുത്ത് അതിൽ അതു തന്നെ കല്ക്കമായി കാച്ചിയ നെയ്യോ ബ്രഹ്മിയുടെ നീരിൽ ബ്രഹ്മിതന്നെ കല്ക്ക മായി കാച്ചിയ നെയ്യോ തേൻ ചേർത്തു സേവിച്ചാൽ രക്തപിത്തം ശമിക്കും.

ദൂർവാദി നസ്യം—

ദൂർവാരസേന പുഷ്പാണാം ഡാഡിമസ്യ രസേന വാ
നസ്യം ഘ്രാണസമുദ്ഭൂതരക്തം ഹന്തി വിശേഷതഃ. 29

സാരം - കറുക ഇടിച്ചുപിഴിഞ്ഞ നീരുകൊണ്ടോ താളിമാതളത്തിൻപൂവിന്റെ രസം കൊണ്ടോ നസ്യം ചെയ്താൽ മൂക്കിൽകൂടി പുറപ്പെടുന്ന രക്തം നിശ്ചയ മായും ശമിക്കും.

ദൂർവാദി പ്രയോഗം—

ദൂർവാനന്താദിവർഗ്ഗം[1] ച വിശേഷേണ പ്രയോജയേൽ
രക്തപിത്തവിനാശായ പ്രദേഹാഭ്യഞ്ജനാദിഷു. 30

സാരം - ദൂർവാനന്താദി വർഗ്ഗത്തിലെ മരുന്നുകൾ അരച്ചു ലേപനം ചെയ്യുകയും ആ മരുന്നുകൾ കൊണ്ടുതന്നെ എണ്ണ കാച്ചി തേച്ചുകുളിക്കുകയും ചെയ്താൽ രക്ത പിത്തം ശമിക്കും.

ആടരൂഷകാദി ക്വാഥം—

ആടരൂഷകമൃദ്വീകാപത്ഥ്യാക്വാഥഃ സശർക്കരഃ
മധുമിശ്രഃ ശ്വാസകാസരക്തപിത്തനിബർഹണഃ. 31

സാരം - ആടലോടകത്തിൻവേര്, മുന്തിരിങ്ങാപ്പഴം (കുരുകളഞ്ഞ്), കടുക്കാ ത്തോട് ഇവകൊണ്ടുള്ള കഷായം ചൂടാറിയാൽ പഞ്ചസാരയും തേനും മേമ്പൊടി ചേർത്തു സേവിക്കുക. വായുമുട്ടൽ, ചുമ, രക്തപിത്തം ഇവ ശമിക്കും.

1. ദൂർവാനന്താദി വർഗ്ഗം—
ദൂർവാനന്താനിംബവാശാത്മഗുപ്താ
ഗുന്ദ്രാഭീരുഃ ശീതപാകീ പ്രിയംഗുഃ. (അ.ഹൃ.)

വാശാദി—

വാശാജപാമധുകലോധ്രബലാമൃതാനാം
ക്വാഥോ*f*സൃജം നയതി ശാന്തിമധഃ പ്രവൃത്തം. 32

സാരം - ആടലോടകത്തിൻവേര്, ചെമ്പരുത്തിവേര്, ഇരട്ടിമധുരം, പാച്ചോറ്റിത്തൊലി, കുറുന്തോട്ടിവേര്, അമൃത് പടം കളഞ്ഞ് ഇവ കഷായം വച്ച് സേവിച്ചാൽ കീഴ്പോട്ടുള്ള രക്തപിത്തം ശമിക്കും.

ദുരാലഭായാഃ ക്വാഥസ്തു രക്തപിത്തനിബർഹണഃ. 33

സാരം - കൊടിത്തൂവവേരുകൊണ്ടുള്ള കഷായം രക്തപിത്തഹരമാണ്.

വാശാദി—

വാശാച്ഛിന്നരുഹാക്വാഥഃ സകൃഷ്ണഃ സസിതാമധുഃ
ശോണിതോദ്ഗാരഹൃൽകാസക്ഷയഘ്നഃ സ്വരകൃൽ പരം. 34

സാരം - ആടലോടകത്തിൻവേര്, അമൃതു പടം കളഞ്ഞ് ഇവകൊണ്ടുള്ള കഷായം തിപ്പലിപ്പൊടിയും പഞ്ചസാരയും തേനും മേമ്പൊടി ചേർത്തു സേവിച്ചാൽ രക്തത്തിന്റെ ചുവയോടുകൂടിയ തികട്ടൽ, ഹൃദ്രോഗം, കാസം, ക്ഷയം ഇവയെ ഹനിക്കുന്നതും ഏറ്റവും സ്വരത്തിനു ശുദ്ധിയെ ഉണ്ടാക്കുന്നതുമാകുന്നു.

ചന്ദനാദി—

ക്വാഥശ്ചന്ദനവിലാബ്ദപർപ്പടോശീരസാധിതഃ
ആശു പിത്താസൃജം ഹന്യാദൂർദ്ധ്വഗം ചാപ്യധോഗതം. 35

സാരം - ചന്ദനം, കൂവളത്തിൻവേരിന്മേൽതൊലികളഞ്ഞ്, മുത്തങ്ങാക്കിഴങ്ങ് മൊരികളഞ്ഞ്, പർപ്പടകപ്പുല്ല്, രാമച്ചം ഇവ കഷായം വച്ചു സേവിക്കുക. മേല്പോട്ടും കീഴ്പോട്ടും ഉള്ള രക്തപിത്തം വേഗത്തിൽ ശമിക്കും.

വടശൃംഗാദി—

വടശൃംഗോത്പലമധുക-
ദ്രാക്ഷാമോചേക്ഷുകാഷ്മര്യൈഃ
പത്മജകേസരസഹിതൈഃ
സസിതാമധു രക്തജിത്പാക്യം. 36

സാരം - പേരാലിൻമൊട്ട്, ചെങ്ങഴിനീർക്കിഴങ്ങ്, ഇരട്ടിമധുരം, മുന്തിരിങ്ങാപ്പഴം കുരുകളഞ്ഞ്, ഇലവിൻപശ, നീലക്കരിമ്പിൻവേര്, കുമ്പിളിൻവേരിന്മേൽതൊലി കളഞ്ഞ്, താമരയല്ലി ഇവ കഷായം വച്ച് ആറിയാൽ പഞ്ചസാരയും തേനും മേമ്പൊടി ചേർത്ത് സേവിക്കുക. രക്തപിത്തം ശമിക്കും.

ഗുളൂച്യാദി—

ഗുളൂച്യാ മദയന്ത്യാ വാ ക്രാന്തായാ വാ വൃഷസ്യ വാ
ക്വാഥഃ സിതാമധുയുതോ രക്തപിത്തനിബർഹണഃ. 37

സാരം - അമൃത്, താതിരിപ്പൂവ്, വിഷ്ണുക്രാന്തി, ആടലോടകത്തിൻവേര് ഇവ യിലേതെങ്കിലും കൊണ്ടുള്ള കഷായം ആറിയാൽ പഞ്ചസാരയും തേനും മേമ്പൊ ടി ചേർത്ത് സേവിക്കുക. രക്തപിത്തം ശമിക്കും.

ഇക്ഷ്വാദി ശീതകഷായം—

ഇക്ഷുനീലോത്പലദ്രാക്ഷാമധുകോശീരശാരിബം
വടപ്രരോഹശുംഗാബ്ദധാത്രീവൃഷഹിമാംബുദം. 38
ദുരാലഭാ ച കാഷ്മര്യവാരിമോചപരൂക്ഷകം
ക്വാഥോ നിശി സ്ഥിതഃ പീതഃ ശർക്കരാമാക്ഷികാന്വിതഃ. 39
രക്തപിത്തം ഭ്രമം ദാഹം മോഹം തൃഷ്ണാം ജയേൽ ക്ഷണാൽ

സാരം - ചെറുകരിമ്പ്, ചെങ്ങഴിനീർക്കിഴങ്ങ്, മുന്തിരിങ്ങാപ്പഴം കുരുകളഞ്ഞ്, ഇരട്ടിമധുരം, രാമച്ചം, നറുനീണ്ടിക്കിഴങ്ങ്, പേരാലിന്റെ വേടും മൊട്ടും, മുത്തങ്ങാ ക്കിഴങ്ങ്, നെല്ലിക്കാത്തോട്, ആടലോടകത്തിൻവേര്, ചന്ദനം, കഴിമുത്തങ്ങാ, കൊടി ത്തൂവവേര്, കുമ്പിളിൻവേരിന്മേൽതൊലികളഞ്ഞ്, ഇരുവേലി, ഇലവിൻപശ, ചിറ്റീ ന്തലിൻവേര് ഇവ ചതച്ചു രാത്രി മുഴുവൻ ശുദ്ധജലത്തിൽ ഇട്ടുവച്ച് പിറ്റേദിവസം രാവിലെ എടുത്തരിച്ച് പഞ്ചസാരയും തേനും മേമ്പൊടി ചേർത്തു സേവിക്കുക. രക്തപിത്തം, തലതിരിച്ചിൽ, സർവാംഗസന്താപം, മോഹാലസ്യം, തണ്ണീർദ്ദാഹം ഇവ വേഗത്തിൽ ശമിക്കും.

വാശാക്വാഥം—

ഗൈരികാഞ്ജനലോധ്രാണാം ശ്ലക്ഷ്ണചൂർണ്ണാവലോളിതഃ
വാശാക്വാഥോ നിഹന്ത്യാശു രക്തപിത്തം മധൂല്ക്കടഃ. 40

സാരം - ആടലോടകത്തിൻവേര് കഷായം വച്ച് അതിൽ കാവിമണ്ണ്, അഞ്ജന ക്കല്ല്, പാച്ചോറ്റിത്തൊലി ഇവ നല്ലവണ്ണം ഉണക്കിപ്പൊടിച്ച പൊടിയും തേനും ചേർത്ത് സേവിച്ചാൽ രക്തപിത്തം വേഗത്തിൽ ശമിക്കും.

മാംസ്യാദി ഗണം—

മാംസീചന്ദനലോധ്രധാതകിവൃഷോ-
ശീരാംബുമോചോല്പലഃ
സാമ്രാസ്ഥ്യഞ്ജനഡാഡിമാംബുദസമം-
ഗൈലാസിതാവത്സകഃ

പാഠാജംബുമധൂകപങ്കജരജോ-
നാഗാഹ്വമദ്ധ്വന്വിതഃ
സദ്യസ്തൽ സകലപ്രകാരവിഹിതഃ
പിത്താസ്രഹാരീ ഗണഃ. 41

സാരം - മാഞ്ചി, ചന്ദനം, പാച്ചോറ്റിത്തൊലി, താതിരിപ്പൂവ്, ആടലോടക ത്തിൻവേര്, രാമച്ചം, ഇരുവേലി, ഇലവിൻപശ, ചെങ്ങഴിനീർക്കിഴങ്ങ്, മാങ്ങയണ്ടിപ രിപ്പ്, അഞ്ജനക്കല്ല്, താളിമാതളത്തിൻതോട്, മുത്തങ്ങാക്കിഴങ്ങ്, പറച്ചുണ്ടവേര്, ഏലത്തരി, കുടകപ്പാലയരി, പാടക്കിഴങ്ങ്, ഞാവൽത്തൊലി, ഇരിപ്പക്കാതൽ, താമര യല്ലി, നാകപ്പൂവ് ഇവ സമം എടുത്ത് ഉണക്കിപ്പൊടിച്ച് ശീലപ്പൊടിയാക്കി സമം പഞ്ചസാരയും ചേർത്ത് തേനിൽ കുഴച്ചു സേവിക്കുക. സർവപ്രകാരേണയുള്ള രക്ത പിത്തം ക്ഷണത്തിൽ ശമിക്കും. രക്തപിത്തഹരമായിരിക്കുന്ന ഈ ഗണം കഷായ ഘൃതലേഹാദിരൂപേണ പലവിധത്തിലും ഉപയോഗിക്കാവുന്നതാണ്.

നീലോല്പലഭസ്മപ്രയോഗം--

നീലോത്പലാനാം മധുനാ ഭസ്മ വാരിസ്രുതം പിബേൽ. 42

സാരം - കരിംകൂവളക്കിഴങ്ങ് ചുട്ടു ഭസ്മമാക്കി ആ ഭസ്മം വെള്ളത്തിൽ കലക്കി തെളിച്ചെടുത്ത് ആ തെളി തേൻചേർത്തു സേവിക്കുക. രക്തപിത്തം ശമിക്കും.

വാശാദി ഘൃതം—

വാശായാഃ സ്വരസെ സർപ്പിഃ പയസാ സഹ പാചയേൽ
കല്ക്കൈർഭൂനിംബകുടചമുസ്തയഷ്ട്യാഹ്വചന്ദനൈഃ. 43
ഉദീച്യമധുകാനന്താശാരിബോദകപത്മകൈഃ
ത്രായന്ത്യുല്പലമൂർവാദിർമ്മദയന്ത്യാശ്ച പല്ലവൈഃ. 44
സിതാക്ഷൗദ്രയുതം ഹന്യാദ്രക്തപിത്തം സുദാരുണം
ശ്വാസം കാസം ച ഗുന്മം ച സ്വരഭേദം ഹലീമകം. 45
യേ ചാന്യേ കീർത്തിതാ രോഗാ വാതപിത്തകഫാശ്രയാഃ
താൻ സർവാൻ വിജയത്യേതൽ പീയമാനം ഹിതാശനഃ. 46

സാരം - ആടലോടകത്തില വാട്ടിപ്പിഴിഞ്ഞ നീരിൽ പുത്തരിച്ചുണ്ടവേര്, കുടകപ്പാ ലത്തൊലി, മുത്തങ്ങാക്കിഴങ്ങ്, ഇരട്ടിമധുരം, ചന്ദനം, രാമച്ചം, ഇരിപ്പക്കാതൽ, കൊടി ത്തൂവവേര്, നറുനീണ്ടിക്കിഴങ്ങ്, ഇരുവേലി, പതുമുകം, ബ്രഹ്മി, ചെങ്ങഴിനീർക്കിഴങ്ങ്, പെരുംകുരുമ്പവേര്, താതിരിപ്പൂവ് ഇവ കൽക്കമായി നെയ്യും, നെയ്ക്ക് സമം പാലും ചേർത്തു കാച്ചി അരിച്ച് ചൂടാറിയാൽ പഞ്ചസാരയും തേനും ചേർത്ത് യോജിപ്പിച്ച് പത്ഥ്യ മായി സേവിക്കുക. അതിഭയങ്കരമായ രക്തപിത്തം, വായുമുട്ടൽ, ചുമ, ഗുന്മം, ഒച്ചയടപ്പ്, മഞ്ഞപ്പിത്തം ഇവയും വാതപിത്തകഫാശ്രയങ്ങളായ മറ്റു രോഗങ്ങളും ശമിക്കും.

ചന്ദനാദി ഘൃതം—

ചന്ദനസാരകഷായവിപക്വം
ശാരിബയാ മധുകേന ച സർപ്പിഃ
ശർക്കരയാ മധുനാ ച വിമിശ്രം
ശോണിതപിത്തമപോഹതി സദ്യഃ 47

സാരം - ചന്ദനത്തിന്റെ കാതൽ കഷായം വച്ച് നറുനീണ്ടിയും ഇരട്ടിമധുരവും കല്ക്കമായി കാച്ചിയ നെയ്യ് പഞ്ചസാരയും തേനും ചേർത്ത് സേവിച്ചാൽ രക്ത പിത്തം പെട്ടെന്നു ശമിക്കും.

മൂർവാദി ഘൃതം—

മൂർവാംബൂല്പലകിഞ്ജല്ക്കമഞ്ജിഷ്ഠാഛൈലവാലുകം
ദൂർവാ ശ്വേതാ തഥോശീരമുസ്താപങ്കജചന്ദനം. 48

ദ്രാക്ഷാ മധൂകയഷ്ട്യാഹ്വ-
ഹ്രീബേരം കുങ്കുമം സിതാ
പിഷ്ടൈസ്തൈഃ കാർഷികൈർദ്രവ്യൈർ-
ഘൃതപ്രസ്ഥം വിപാചയേൽ. 49

ദൂർവാരസമജാക്ഷീരം പൃഥഗ് ദത്വാ ചതുർഗ്ഗുണം
അസൃഗാസ്യഗതം പാനാന്നാവനാന്നാസികാഗതം. 50

കണ്ഠസ്ഥം കണ്ഠപൂരേണ നേത്രഗം നേത്രപൂരണാൽ
മേഢ്രപായുഗതം ഹന്തി വസ്തിനാ രോമകൂപഗം. 51

അഭ്യംഗേന ച സർവത്ര ശസ്യതെ രക്തപിത്തിനാം

സാരം - പെരുംകുരുമ്പവേര്, ഇരുവേലി, ചെങ്ങഴിനീർക്കിഴങ്ങ്, താമരയല്ലി, മഞ്ച ട്ടിപ്പൊടി, ഏലാവാലുകം, കറുക, വയമ്പ്, രാമച്ചം, മുത്തങ്ങാക്കിഴങ്ങ്, താമരവള യം, ചന്ദനം, മുന്തിരിങ്ങാപ്പഴം, ഇരിപ്പക്കാതൽ, ഇരട്ടിമധുരം, കുങ്കുമപ്പൂവ്, പഞ്ച സാര ഇവ മൂന്നു കഴഞ്ചു വീതം അരച്ചു കലക്കി ഒരിടങ്ങഴി നെയ്യും നാലിടങ്ങഴി വീതം കറുകനീരും ആട്ടിൻപാലും ചേർത്തു കാച്ചി അരിക്കുക. ഈ നെയ്യ് സേവി ച്ചാൽ വായിൽകൂടെ രക്തം വരുന്നതു ശമിക്കും. ഇതുകൊണ്ട് നസ്യം ചെയ്താൽ മൂക്കിൽകൂടി വരുന്നതും, വായിൽ കവിൾക്കൊണ്ടാൽ കണ്ഠത്തിൽകൂടി വരുന്നതും കണ്ണിൽ നിറുത്തിയാൽ കണ്ണിൽകൂടി വരുന്നതും വസ്തി ചെയ്താൽ ലിംഗത്തിലും ഗുദത്തിലുംകൂടി വരുന്നതും മേൽ തേച്ചുകുളിച്ചാൽ രോമകൂപങ്ങളിൽകൂടി വരു ന്നതും ആയ രക്തവും ശമിക്കും.

ഹ്രസ്വപഞ്ചമൂലക്ഷീരം—

ഹ്രസ്വേന പഞ്ചമൂലേന ബലയാ*f*ഭീരുണാ*f*ഥവാ
സിദ്ധം ക്ഷീരം പ്രശമയേൽ പിത്താസ്രം മൂത്രമാർഗ്ഗഗം. 52

സാരം - ചെറിയ പഞ്ചമൂലംകൊണ്ടോ കുറുന്തോട്ടിവേരുകൊണ്ടോ ശതാവരിക്കിഴങ്ങുകൊണ്ടോ കാച്ചിയ പാൽ സേവിച്ചാൽ മൂത്രമാർഗ്ഗത്തിൽകൂടി വരുന്ന രക്തപിത്തം ശമിക്കും.

വാശാദി കഷായം—

വാശാമുസ്തകുനിംബചന്ദനമധൂ-
കോദീച്യയഷ്ട്യുല്പല-
ത്രായന്തീമദയന്തിവത്സകബലാ-
*f*നന്താപ്രിയംഗ്വംബുഭിഃ
സിദ്ധം ശീതളമംബൂ വാ മധുസിതാ-
മാത്രാ സനാഥം പിബേൽ
പിത്താസൃക്പ്രബലം നിഹന്തി സകലൈ-
ശ്ഛിദ്രൈഃ പ്രവൃത്തം സദാ. 53

സാരം - ആടലോടകത്തിൻവേര്, മുത്തങ്ങാക്കിഴങ്ങ്, പുത്തരിച്ചുണ്ടവേര്, ചന്ദനം, ഇരിപ്പക്കാതൽ, രാമച്ചം, ഇരട്ടിമധുരം, ചെങ്ങഴിനീർക്കിഴങ്ങ്, ബ്രഹ്മി, താതിരിപ്പൂവ്, കുടകപ്പാലയരി, കുറുന്തോട്ടിവേര്, കൊടിത്തൂവവേര്, ഞാഴൽപ്പൂവ്, ഇരുവേലി, ഇവ കഷായം വച്ച് ആറിയാൽ തേനും പഞ്ചസാരയും മേമ്പൊടി ചേർത്തു സേവിച്ചാൽ സകലമാർഗ്ഗങ്ങളിൽകൂടി പ്രവഹിക്കുന്നതും ഏറ്റവും ശക്തിമത്തുമായ രക്തപിത്തം ശമിക്കും.

രക്തപിത്തത്തിൽ പത്ഥ്യങ്ങൾ—

പയാംസി ശീതാനി രസാശ്ച ജാംഗലാഃ
സതീനയൂഷാ യവശാലിഷഷ്ടികാഃ
ഹിമാഃ പ്രദേഹാ മധുരാ ഗണാശ്ച യേ
ഘൃതാനി പത്ഥ്യാനി ച രക്തപിത്തിനാം. 54

ശ്യാമാകനീവാരകകോരദൂഷ-
പ്രിയംഗുഗോധൂമശശൈണലാബാഃ
ഉർവാരുശിംബീമധുശിഗ്രൂതുംബ്യഃ
ശീതാന്നപാനാനി ച രക്തപിത്തേ. 55

സാരം - ശീതവീര്യങ്ങളായ പാലുകളും, ജാംഗലദേശചാരികളായിരിക്കുന്ന ജന്തു

ക്കളുടെ മാംസരസങ്ങളും, കടലപ്പരിപ്പിൻചാറും, യവം, ചെന്നെല്ല്, നവര, ശീതവീര്യങ്ങളായ പ്രലേപങ്ങൾ, മധുരവർഗ്ഗദ്രവ്യങ്ങൾ, നെയ്യ്, ചാമ, വരിനെല്ല്, വരക്, തിന, ഗോതമ്പ് ഇവയും മുയൽ, മാൻ, ചീവൽപക്ഷി ഇതുകളുടെ മാംസവും വെള്ളരിക്കാ, കോച്ചിലിൽ ഉണ്ടാകുന്ന പയറ് മുതലായവ, പുനർമ്മുരിങ്ങ, പേച്ചുര, ശീതവീര്യങ്ങളായ അന്നപാനങ്ങൾ ഇവയും രക്തപിത്തരോഗിക്ക് പത്ഥ്യങ്ങളാകുന്നു.

വാശാപ്രയോഗം—

ബഹുപ്രകാരൈരുപസേവ്യമാനാ
ക്ഷൗദ്രാന്വിതാ രക്തജയായ വാശാ
സത്യം സമർത്ഥാ ജഗതാം സവിത്രീ
യഥൈവ സംസാരജയായ ഗൗരീ. 56

സാരം - ആടലോടകം കഷായം വച്ചോ ഇടിച്ചുപിഴിഞ്ഞ് നീരെടുത്തോ പല പ്രകാരത്തിൽ തേൻ ചേർത്ത് ഉപയോഗിച്ചാൽ, ത്രൈലോക്യമാതാവായ ശ്രീപാർവതിയുടെ സേവകൊണ്ട് സംസാരം നശിക്കുന്നതുപോലെ രക്തപിത്തരോഗം നിശ്ചയമായും ശമിക്കും.

രക്തപിത്തോപദ്രവങ്ങൾ—

ദൗർബല്യം ശ്വാസകാസൗ ജ്വരവമഥുമദാഃ
പാണ്ഡുതാ ദാഹമോഹൗ
ഭക്താശ്രദ്ധാƒവിപാകോ ഹൃദയഗുദരുജോ-
പദ്രവാ രക്തപിത്തേ;
യൽകൃഷ്ണം യച്ച നീലം ഭൃശമതി കുണപം
രോമകൂപൈഃ സ്രുതം യൽ
തദ്വർജ്ജ്യം വേഗവദ്യൽ സുരപതിധനുഷാ
യച്ച തുല്യം വിഭാതി. 57

സാരം - ബലക്കുറവ്, വായുമുട്ടൽ, ചുമ, പനി, ഛർദ്ദി, മദം, ശരീരത്തിനു പാണ്ഡുത്വം, സർവാംഗസന്താപം, മോഹാലസ്യം, അന്നത്തിൽ ശ്രദ്ധയില്ലായ്ക, ദഹനക്കേട്, ഹൃദയം, ഗുദം ഈ സ്ഥാനങ്ങളിൽ വരുന്ന വേദന ഇവ രക്തപിത്തത്തിൽ ഉണ്ടാകുന്ന ഉപദ്രവരോഗങ്ങളാകുന്നു. കറുത്തനിറത്തിലും നീലനിറത്തിലും ശവഗന്ധത്തോടുകൂടിയും രോമകൂപങ്ങളിൽകൂടി സ്രവിക്കുന്നതും വളരെ വേഗങ്ങളോടുകൂടിയതും ഇന്ദ്രധനുസ്സിന്റെ നിറത്തോടു തുല്യമായും ഇരിക്കുന്ന രക്തപിത്തം അചികിത്സ്യമാകുന്നു.

രക്തപിത്തപ്രശാന്ത്യർത്ഥം ഗണേശം ച പ്രപൂജയേൽ.

ഇതി വൈദ്യമനോരമായാം ചികിത്സാക്രമേ

രക്തിപിത്താധികാരോ നാമ ദ്വിതീയോ$f$ദ്ധ്യായഃ

സാരം - രക്തപിത്തരോഗത്തിന്റെ ശാന്തിക്കായി ഗണപതിയെ പൂജിക്കുന്നതു വളരെ വിശേഷമാണ്.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
രക്തപിത്താധികാരമെന്ന രണ്ടാമത്തെ അദ്ധ്യായം കഴിഞ്ഞു.

# തൃതീയോ$f$ദ്ധ്യായഃ

## അസൃഗ്ദരചികിത്സാക്രമം

അസൃഗ്ദരലക്ഷണം--

ശോകോപവാസാദതിമൈഥുനാച്ച
വിദാഹിഭിശ്ചാസ്രമതീവ ദുഷ്ടം
പ്രവർത്തതേ യോന്യയനാദകാലേ$f$-
പ്യസൃഗ്ദരം തൽ പ്രദരം ച വിദ്യാൽ. 1

സാരം - ദുഃഖിക്കുക, പട്ടിണി കിടക്കുക, അതിമൈഥുനം ചെയ്യുക, ഉൾപുഴുക്കമുണ്ടാക്കുന്ന അന്നങ്ങൾ ഉപയോഗിക്കുക ഇവകൊണ്ട് രക്തം ഏറ്റവും ദുഷിച്ച് യോനിമാർഗ്ഗത്തിൽകൂടി അകാലത്തിൽ പുറപ്പെടുന്നു. ഇതിനെ അസൃഗ്ദരമെന്നും പ്രദരമെന്നും പറയുന്നു.

വാതാദ്യസൃഗ്ദരലക്ഷണം—

വാതാദ്രക്തം ഫേനിലം ശ്യാവമച്ഛം,
പിത്താൽ പീതം വിസ്രമുഷ്ണം ച കൃഷ്ണം,
പാണ്ഡുസ്നിഗ്ദ്ധം ശ്ലേഷ്മതസ്തന്തുമച്ച
തത്ര ത്യാജ്യം സർവജം സർവലിങ്ഗം. 2

സാരം - വാതജമായ അസൃഗ്ദരത്തിൽ രക്തം പതയോടുകൂടിയും കരുവാളിച്ചും നിർമ്മലമായും പിത്തജമായ അസൃഗ്ദരത്തിൽ മഞ്ഞനിറത്തിലും ദുർഗന്ധത്തോടും ചൂടോടും കൂടിയും കറുത്തും, കഫജമായ അസൃഗ്ദരത്തിൽ വെളുത്തും സ്നിഗ്ദ്ധമായും നൂലുപാകിയും ഇരിക്കും. മൂന്നു ദോഷകോപങ്ങളുടെ ലക്ഷണങ്ങളോടുകൂടിയതും ത്രിദോഷജവും ആയ അസൃഗ്ദരം ത്യാജ്യമാകുന്നു.

അസൃഗ്ദരചികിത്സ--

രക്തം യോന്യാമസൃഗ്വർണ്ണൈരനുബന്ധമവേക്ഷ്യ ച

യഥാദോഷോദയം കുര്യാദ്രക്തസ്ഥാപനമൗഷധം. 3

സാരം - രക്തം യോനിയിങ്കൽനിന്നു ചുവന്ന നിറത്തിൽ പോകുന്നതു തുടർന്നുനില്ക്കുകയാണെങ്കിൽ ദോഷകോപമനുസരിച്ചു രക്തത്തെ നിലനിറുത്തു ന്നതായ ഔഷധം പ്രയോഗിക്കണം.

നാളികേരപുഷ്പാദി കഷായം—

നാളികേരപ്രസൂനൈർവാ ബലയാ ജപയാ*f*പി വാ
ജംബൂവല്ക്കേന വാ സിദ്ധഃ ക്വാഥോ*f*സൃഗ്ദരനാശനഃ 4

സാരം - തെങ്ങിൻപൂക്കില, ചെമ്പരുത്തിവേര്, കുറുന്തോട്ടിവേര്, ഞാവൽതൊലി ഇവയിൽ ഏതെങ്കിലും ഒരു ഔഷധം കൊണ്ട് കഷായം ഉണ്ടാക്കി സേവിച്ചാൽ അസൃഗ്ദരം ശമിക്കും.

ക്ഷീരിദ്രുമാദി കഷായം—

ക്ഷീരിദ്രുജംബൂത്വക്ക്വാഥസ്സക്ഷൗദ്രഃ പ്രദരപ്രണുൽ
വത്സകാതിവിഷാമുസ്താജംബൂചൂതാസ്ഥിചന്ദനൈഃ. 5
ലോധ്രമോചരസോശീരൈഃ ക്വാഥോ*f*സൃഗ്ദരനാശനഃ.

സാരം - നാല്പാമരത്തൊലി, ഞാവൽത്തൊലി ഇവ കഷായം വച്ച് ആറിയാൽ തേൻ മേമ്പൊടി ചേർത്തു സേവിക്കുക. പ്രദരം ശമിക്കും. കുടകപ്പാലയരി, അതിവി ടയം, മുത്തങ്ങാക്കിഴങ്ങ്, ഞാവൽതൊലി, മാങ്ങാണ്ടിപ്പരിപ്പ്, ചന്ദനം, പാച്ചോറ്റിത്തൊ ലി, ഇലവിൻപശ, രാമച്ചം ഇവകൊണ്ടുള്ള കഷായവും അസൃഗ്ദരത്തെ നശിപ്പി ക്കും.

ചന്ദനാദി കഷായം—

ചന്ദനോശീരമധുക-
മുസ്താശുണ്ഠ്യമൃതാംബുഭിഃ
ക്വാഥോ മധുസിതായുക്തഃ
പ്രദരാസ്ഥിസ്രുതിം ജയേൽ. 6

സാരം - ചന്ദനം, രാമച്ചം, ഇരട്ടിമധുരം, മുത്തങ്ങാക്കിഴങ്ങ്, ചുക്ക്, അമൃത്, ഇരുവേലി ഇവകൊണ്ടുള്ള കഷായം തേനും പഞ്ചസാരയും മേമ്പൊടി ചേർത്തു സേവിച്ചാൽ പ്രദരവും അസ്ഥിസ്രാവവും ശമിക്കും.

വാതാസൃഗ്ദരത്തിനു പ്രിയംഗ്വാദി കഷായം—

പ്രിയംഗുകാലോധ്രകടംകടേരീ-
ബലാബൃഹത്യംശുമതീജപാനാം
രസം പിബേന്മാക്ഷികസംപ്രഗാഢ-

മസൃഗ്ദരേ വാതഭവേ പുരന്ധ്രീ. 7

സാരം - ഞാഴൽപൂവ്, പാച്ചോറ്റിത്തൊലി, മരമഞ്ഞൾത്തൊലി, കുറുന്തോട്ടിവേര്, ചെറുവഴുതിനവേര്, ഓരിലവേര്, ചെമ്പരുത്തിവേര് ഇവ കഷായം വച്ച് ആറിയാൽ തേൻ മേമ്പൊടി ചേർത്തു സേവിക്കുക. വാതജമായ അസൃഗ്ദരം ശമിക്കും.

സൗവർച്ചലാദി ദധിപാനം—

ദധ്നാ സൗവർച്ചലാജാജീ-
മധുകം നീലമുല്പലം
പിബേൽ ക്ഷൗദ്രയുതം നാരീ
വാതാസൃഗ്ദരപീഡിതാ. 8

സാരം - തുവർച്ചിലയുപ്പ്, ജീരകം, ഇരട്ടിമധുരം, കരിങ്കുവളക്കിഴങ്ങ് (ചെങ്ങഴിനീർക്കിഴങ്ങ്) ഇവ പൊടിച്ചു തൈരിൽ കലക്കി തേൻ ചേർത്തു സേവിക്കുക. വാതജമായ അസൃഗ്ദരം ശമിക്കും.

പിത്താസൃഗ്ദരത്തിനു— (ചന്ദനോൽപലാദി കഷായം)

ചന്ദനോൽപലഹ്രീബേരപാഠാജാംബവവല്ക്കലൈഃ
പാക്യം സമാക്ഷികം പീതം പിത്തപ്രദരനാശനം. 9

സാരം - ചന്ദനം, ചെങ്ങഴിനീർക്കിഴങ്ങ്, ഇരുവേലി, പാടക്കിഴങ്ങ്, ഞാവൽതൊലി ഇവ കഷായം വച്ച് ആറിയാൽ തേൻ മേമ്പൊടി ചേർത്തു സേവിക്കുക. പിത്തപ്രദരം ശമിക്കും.

പത്മകിഞ്ജല്ക്കാദി യോഗം—

സക്ഷൗദ്രം പത്മകിഞ്ജല്ക്കം
നവനീതേന വാ പിബേൽ
നാളികേരസ്യ പുഷ്പാണാം
നൂതനാനാം രസം പിബേൽ. 10
പ്രദരം പ്രദരത്യാശു ശർക്കരാമധുസംയുതം.

സാരം - താമരയല്ലി പൊടിച്ച് തേനിലോ പുതുവെണ്ണയിലോ സേവിക്കുക. പുതിയ തെങ്ങിൻപൂക്കുലയുടെ നീരെടുത്ത് അതിൽ തേനും പഞ്ചസാരയും ചേർത്തു സേവിക്കുക. പ്രദരം നശിക്കും.

മുസലീഖദിരാദി കഷായം—

മുസലീഖദിരാമലക-
ത്രികണ്ടജംബൂവരീകാഥഃ

സാസ്ഥിസ്രാവം പ്രദരം
പ്രമാർഷ്ടി മധുമാൻ പ്രഗേ പീതഃ. 11

സാരം - നിലപ്പനക്കിഴങ്ങ്, കരിങ്ങാലിക്കാതൽ, നെല്ലിക്കാത്തോട്, ഞെരിഞ്ഞിൽ, ഞാവൽതൊലി, ശതാവരിക്കിഴങ്ങ് ഇവ കഷായം വച്ച് ആറിയാൽ തേൻ മേമ്പൊടി ചേർത്ത് അതിരാവിലെ സേവിക്കുക. അസ്ഥിസ്രാവവും പ്രദരവും ശമിക്കും.

ഖദിരാദി കഷായം—

ഖദിരശീതബലാസനശാരിബാ-
വൃഷജപാംബുദമോദകവല്ക്കലൈഃ
ജയതി സാമലകൈശ്ശൃതമംബു യൽ
പ്രദരമാശു സിതാമധുസംയുതം. 12

സാരം - കരിങ്ങാലിക്കാതൽ, ചന്ദനം, കുറുന്തോട്ടിവേര്, വേങ്ങക്കാതൽ, നറുനീണ്ടിക്കിഴങ്ങ്, ആടലോടകത്തിൻവേര്, ചെമ്പരുത്തിവേര്, മുത്തങ്ങ, കരിങ്കാരത്തൊലി, നെല്ലിക്കാത്തോട് ഇവകൊണ്ടുള്ള കഷായം പഞ്ചസാരയും തേനും മേമ്പൊടി ചേർത്തു സേവിച്ചാൽ അസൃഗ്ദരം ശമിക്കും.

ധാത്ര്യാദി ഘൃതം—

ധാത്രീവിദാരീക്ഷുശതാവരീണാം
കൂശ്മാണ്ഡകാനാം ച രസേന[1] സർപ്പിഃ
ക്ഷീരേണ സാർദ്ധം വിപചേൽ സുപിഷ്ടൈർ-
മൃദ്വീകയഷ്ട്യാഹ്വയചന്ദനൈശ്ച. 13

ഏതൽ സുസിദ്ധം സിതയാ വിമിശ്രം
നിവാരയേച്ഛീഘ്രമസൃഗ്ദരാണി
പാണ്ഡ്വാമയേ പിത്തകൃതേ ഹിതം സ്യാൽ
പൈത്തേ ച ഗുന്മേƒസ്ര[2]വിനിസ്സ്രുതൗ ച. 14

വന്ധ്യാ ച പീത്വാ ലഭതേ ച ഗർഭം
ശീഘ്രം നിഹന്യാദിഹ[3] വാതരക്തം
അന്യാംശ്ച പിത്തപ്രഭവാൻ നിഹന്യാ[4]-
ന്മൂർച്ഛാമദോന്മാദമദാത്യയാദീൻ. 15

സാരം - നെല്ലിക്കാ, പാൽമുതക്ക്, ചെറുകരിമ്പ്, ശതാവരി, കുമ്പളങ്ങാ ഇവയുടെ നീരിൽ മുന്തിരിങ്ങാപ്പഴം, ഇരട്ടിമധുരം, ചന്ദനം ഇവ കല്ക്കമായി പാലും ചേർത്തു

---

1. രസേഷിതി സഹസ്രയോഗ 2. ഗുന്മേƒസ്ഥി 3. നിഹന്യാദപി 4. വികാരാ

നെയ്യു കാച്ചിയെടുത്ത് പഞ്ചസാര ചേർത്തു സേവിക്കുക. അസൃഗ്ദരം, പിത്തകൃത മായ പാണ്ഡുരോഗം, പിത്തഗുന്മം, രക്തസ്രാവം, വാതരക്തം, പിത്തജങ്ങളായ മോഹാലസ്യം, മദം, ഉന്മാദം, മദാത്യയം ഇവ ശമിക്കും. പ്രസവിക്കാത്ത സ്ത്രീക്ക് ഈ നെയ്യു സേവിച്ചാൽ ഗർഭമുണ്ടാവുകയും ചെയ്യും.

ക്ഷീരിദ്രുമാദി ഘൃതം—

ക്ഷീരിദ്രുജംബ്വർജുനവല്ക്കലോധ്ര-
ക്വാഥേ പചേൽ ക്ഷീരയുതം ഘൃതം ച
ലാക്ഷാഹിമോശീരകണാബ്ദപാഠാ-
ദ്രാക്ഷാമൃണാളാഞ്ജനരാത്രിയുഗ്മൈഃ. 16

മധൂകവില്വോല്പലധാഡിമൈലാ-
വരാരുഗാമ്രാസ്ഥികപിത്ഥലോധ്രൈഃ
സിദ്ധം സിതാക്ഷൗദ്രയുതം നിഹന്തി
രക്താതിസാരപ്രദരാസ്രപിത്തം. 17

സാരം - നാല്പാമരത്തൊലി, ഞാവൽതൊലി, നീർമരുതിൻതൊലി, പാച്ചോറ്റി ത്തൊലി ഇവ കഷായം വച്ച് അതിൽ കോലരക്ക്, ചന്ദനം, രാമച്ചം, തിപ്പലി, മുത്ത ങ്ങാക്കിഴങ്ങ്, പാടക്കിഴങ്ങ്, മുന്തിരിങ്ങാപ്പഴം, താമരവളയം, അഞ്ജനക്കല്ല്, മഞ്ഞളും മരമഞ്ഞൾതൊലിയും, ഇരിപ്പക്കാതൽ, കൂവളത്തിൻവേര്, ചെങ്ങഴിനീർക്കിഴങ്ങ്, മാത ളത്തോട്, ഏലത്തരി, ത്രിഫല, കൊട്ടം, മാങ്ങാണ്ടിപ്പരിപ്പ്, വ്ളാങ്കായ്, പച്ചോറ്റിത്തൊലി ഇവ കല്ക്കമായി പാലും ചേർത്ത് നെയ്യു കാച്ചിയെടുത്ത് ആറിയതിനുശേഷം പഞ്ച സാരയും തേനും ചേർത്തു സേവിക്കുക. രക്താതിസാരം, പ്രദരം, രക്തപിത്തം ഇവ ശമിക്കും.

ക്ഷീരദ്രുമാദി കഷായം—

ക്ഷീരിത്വക്ത്രിഫലാമുസ്താജപാകുസുമസംഭൃതം
പുഷ്കരം പുഷ്കരാക്ഷീണാം കഫശോണിതസൂദനം. 18

സാരം - നാല്പാമരത്തൊലി, ത്രിഫലത്തോട്, മുത്തങ്ങാക്കിഴങ്ങ്, ചെമ്പരുത്തി പ്പൂവ് ഇവകൊണ്ടുള്ള കഷായം സ്ത്രീകൾക്കുള്ള കഫരോഗത്തേയും രക്തസ്രാവ ത്തേയും ശമിപ്പിക്കും.

പത്മകേസരയോഗം—

പത്മകേസരസംയുക്തം നവനീതം നവോദ്ധൃതം
സിതാസനാഥം ജയതി മഹാവേഗമസൃഗ്ദരം. 19

സാരം - താമരയല്ലി പൊടിച്ച് പുതുവെണ്ണയിൽ കുഴച്ച് പഞ്ചസാര ചേർത്തു സേവിക്കുക. അതിവേഗത്തിൽ രക്തം സ്രവിക്കുന്ന അസൃഗ്ദരവും ശമിക്കും.

സരസിജമകരന്ദാദി ചൂർണ്ണം—

സരസിജമകരന്ദം ചന്ദനം തണ്ഡുലീയം
മധുകമമൃതവല്ലീശർക്കരാഭീരുതാർക്ഷ്യം
സഹിതമധു തദേതച്ചൂർണ്ണിതം സുന്ദരീണാം
രുധിരമുപനിരുന്ധ്യാദ്യോനിമാർഗ്ഗപ്രവൃത്തം. 20

സാരം - താമരയല്ലി, ചന്ദനം, ചെറുചീര, ഇരട്ടിമധുരം, അമൃത്, ശതാവരിക്കിഴങ്ങ്, മാക്കീരക്കല്ല് ഇവ പൊടിച്ചു പഞ്ചസാരയും തേനും ചേർത്തു സേവിച്ചാൽ സ്ത്രീകളുടെ യോനിമാർഗ്ഗത്തിൽകൂടി പുറപ്പെടുന്ന രക്തം ശമിക്കും.

ആമലകീഭസ്മപ്രയോഗം—

ആമലക്യസ്ത്വചോ ഭസ്മ
സംയുക്തം വേണുഭസ്മനാ
മാഹിഷേണ പിബേദ്ദധ്നാ
മഹാശോണിതനാശനം. 21

സാരം - നെല്ലിത്തൊലിയും മുളനാമ്പും കൂടി ചുട്ട് ഭസ്മമെടുത്ത് ഏരുമത്തൈരിൽ സേവിക്കുക, വലുതായ രക്തസ്രാവം ശമിക്കും.

ആടരൂഷക്ഷീരപ്രയോഗം—

ആടരൂഷത്വചം സൂക്ഷ്മാം
ദുഗ്ധേന സഹ യോജയേൽ
പിബേദേതൽ പുഷ്കരാക്ഷീ
മഹാശോണിതനാശനം. 22

സാരം - ആടലോടകത്തിൻതൊലി ചെറുതായി നുറുക്കി അരച്ചു പാലിൽ കലക്കി സേവിക്കുക. അധികമായി രക്തം പ്രവഹിക്കുന്നതു ശമിക്കും.

ജപാപ്രസൂനകല്ക്കപാനം—

ജപാപ്രസൂനം സംപിഷ്ട്വാ
തൈലേന സഹ പായയേൽ
സരക്തപിത്തം പ്രദരം
ക്ഷിപ്രമേവ വിനശ്യതി. 23

സാരം - ചെമ്പരത്തിപ്പൂവ് അരച്ച് എണ്ണയിൽ കലക്കി സേവിച്ചാൽ രക്തപിത്തവും പ്രദരവും വേഗത്തിൽ ശമിക്കും.

സഹദേവീമൂലപാനം—

മൂലം തു സഹദേവ്യാസ്തു പിബേത്തണ്ഡുലവാരിണാ
പീതമാത്രേണ സാ നാരീ ശോണിതാദ്വിപ്രമുച്യതേ. 24

സാരം - പൂവങ്കുറുന്തലിന്റെ വേര് കാടിയിൽ അരച്ചു സേവിച്ചാൽ ഉടൻതന്നെ സ്ത്രീകൾക്കുണ്ടാകുന്ന രക്തപ്രവാഹം ശമിക്കും.

മാഷാദി ചൂർണ്ണം—

മാഷചൂർണ്ണയുതം വാf പി
ലാക്ഷാചൂർണ്ണയുതം പയഃ
തൽപീത്വാ പ്രശമം യാതി
രക്തസ്രാവോ ന സംശയഃ. 25

സാരം - ഉഴുന്നിൻപൊടിയോ കോലരക്കിൻപൊടിയോ ഇട്ടു പാൽ കാച്ചി സേവിച്ചാൽ രക്തസ്രാവം നിശ്ചയമായും ശമിക്കും.

കാർപാസീനാം പടം ദഗ്ദ്ധ്വാ
നവനീതേന സംയുതം
പിബേത്തദ്ദുസ്തരം രക്തം
നാരീണാം ജയതി ക്ഷണാൽ. 26

സാരം - പരുത്തിനൂൽകൊണ്ടുണ്ടാക്കിയ വസ്ത്രം ചുട്ടു കരിച്ചു പുതുവെണ്ണയിൽ കുഴച്ചു സേവിച്ചാൽ നാരികളുടെ ദുസ്സാധ്യമായ രക്തപ്രവാഹവും ശമിക്കും.

ശരപുംഖമൂലപ്രയോഗം—

ശരപുംഖസ്യ യന്മൂലം ജപാകുസുമസംയുതം
പീതം ക്ഷീരേണ സംയോജ്യ മഹാശോണിതനാശനം. 27

സാരം - കൊഴുപ്പവേരും ചെമ്പരുത്തിപ്പൂവും കൂടി അരച്ചു പാലിൽ കഴിച്ചാൽ വലുതായ രക്തസ്രാവവും ശമിക്കും.

# അസ്ഥിസ്രാവചികിത്സ

അസ്ഥിസ്രാവലക്ഷണം—

യഥാസ്വൈർദ്ദൂഷണൈർദുഷ്ടഃ
ക്രൂദ്ധോ യോനൗ സ്ഥിതോf നിലഃ
സപിത്തഃ കുരുതേ സ്രാവം
ശ്വേതവിസ്രാരുണാസിതം. 28

പാർശ്വരുഗ്ജ്വരശോഷം ച
മജ്ജാസ്ഥ്നോ വാ സ്രുതിം ക്രമാൽ
തദസ്ഥിസ്രാവമാഖ്യാതം
ദാഹതൃഡ്ഭ്രമസംയുതം. 29

സാരം - നിജകോപഹേതുക്കളായ ആഹാരാദികൾകൊണ്ടു ദുഷിച്ച വായു പിത്തത്തോടുകൂടി കോപിച്ചു യോനിയിൽ സ്ഥിതിചെയ്തിട്ട് വെളുപ്പും ചുവപ്പും കറുപ്പും ദുർഗ്ഗന്ധവും ഉള്ള ജലസ്രാവത്തേയും ക്രമേണ മജ്ജയുടേയും അസ്ഥിയുടേയും സ്രാവത്തേയും ചെയ്യുന്നു. അപ്പോൾ ഇരുപുറത്തും വേദന, ജ്വരം, സർവാംഗം ചൂട്, തണ്ണീർദാഹം, തലതിരിച്ചിൽ, ശരീരശോഷം ഇവയും ഉണ്ടാകും. ഇതിന് അസ്ഥിസ്രാവമെന്നു പേർ.

സിതോപലാപ്രയോഗം—

ശൃതശീതേ ഗവാം ക്ഷീരേ സമാലോഡ്യ സിതോപലാം
അസ്ഥിസ്രാവീ പിബേൽ പ്രാതരീദൃശം നഹി ഭേഷജം. 30

സാരം - കാച്ചി തണുത്ത പശുവിൻപാലിൽ കല്ക്കണ്ടം കലക്കി അതിരാവിലെ സേവിക്കുക. അസ്ഥിസ്രാവത്തിന് ഇതുപോലെ ഫലവത്തായ ഔഷധം മറ്റൊന്നില്ല.

ജാംബവാദി കഷായം—

ജാംബവാഞ്ജനവാരാഹീഖദിരൈഃ കം പ്രസാധിതം
മധുനാ മധുരീഭൂതം വനിതാ$f$സ്ഥിസ്രുതൗ പിബേൽ. 31

സാരം - ഞാവൽതൊലി, അഞ്ജനക്കല്ല്, നിലപ്പനക്കിഴങ്ങ്, കരിങ്ങാലിക്കാതൽ ഇവ കഷായം വച്ച് ആറിയാൽ തേൻ ചേർത്തു മധുരമാക്കി സേവിക്കുക. സ്ത്രീകൾക്കുള്ള അസ്ഥിസ്രാവം ശമിക്കും.

നാളികേരജലയോഗം—

സലിലം നാളികേരസ്യ
തരുണസ്യാതിശോഭനം
ഏലാചൂർണ്ണയുതം പ്രാതഃ
പിബേദസ്ഥിസ്രുതിം ജയേൽ. 32

സാരം - മദ്ധ്യപ്രായത്തിലുള്ള നാളികേരത്തിന്റെ ജലത്തിൽ ഏലത്തരി പൊടിച്ചിട്ട് അതിരാവിലെ സേവിച്ചാൽ അസ്ഥിസ്രാവം ശമിക്കും.

ചിഞ്ചാസ്ഥിപ്രയോഗം—

തോയേ പൂർവേ വാസരേ വാസിതാനാം
ചിഞ്ചാസ്ഥീനാം ദുഗ്ദ്ധകല്ക്കീകൃതാനാം

പീത്വാ സ്യാതാം സുന്ദരീപൂരുഷൗ ദ്രാ-
ഗസ്ഥിസ്രാവാൽ സോമരോഗാച്ച മുക്തൗ. 33

സാരം - പുളിങ്കുരുവിൻതൊലി തലേദിവസം വെള്ളത്തിലിട്ടുവച്ചിരുന്ന് പിറ്റേ ദിവസം അതെടുത്ത് പാലിൽ അരച്ചു കലക്കി സേവിച്ചാൽ സ്ത്രീക്ക് ഉണ്ടാകുന്ന അസ്ഥിസ്രാവവും പുരുഷന്മാർക്കുണ്ടാകുന്ന സോമരോഗവും ശമിക്കും.

ബലാഛിന്നരുഹാദി കഷായം—

ബലാഛിന്നരുഹാധാത്രീ വല്ക്കം ജംബ്വരിമേദയോഃ
ക്വാഥോ $f$സൃഗ്ദരപിത്താസൃഗസ്ഥിസ്രാവനിഷൂദനഃ 34

സാരം - കുറുന്തോട്ടിവേര്, ചിററമൃത്, നെല്ലിക്കാത്തോട്, ഞാവൽതൊലി, കരിവേലത്തൊലി ഇവ കഷായം വച്ചു സേവിച്ചാൽ അസൃഗ്ദരം, പിത്തരക്തം, അസ്ഥിസ്രാവം ഇവ ശമിക്കും.

കുടചാദി കഷായം—

കുടചാംബുബലാപയോദജംബൂ-
സഹകാരാസ്ഥിസമങ്ഗഡാഡിമൈഃ
ശൃതമംബു നിഹന്തി യോനിശൂല-
പ്രദരാസ്ഥിസ്രവാണി മാനിനീനാം. 35

സാരം - കുടകപ്പാലത്തൊലി, ഇരുവേലി, കുറുന്തോട്ടിവേര്, മുത്തങ്ങാക്കിഴങ്ങ്, ഞാവൽതൊലി, മാങ്ങാണ്ടിപ്പരിപ്പ്, പടർചുണ്ട, താളിമാതളത്തോട് ഇവ കഷായം വച്ചു സേവിച്ചാൽ യോനിശൂലം, പ്രദരം, അസ്ഥിസ്രാവം ഇവ ശമിക്കും.

വാരാഹീഘൃതം—

വാരാഹ്യാഃ കന്ദതോയേ ഘൃതമമൃതസമം
സേവ്യമാനാ വിപക്വം
നാരീ ജഹ്യാൽ സുഘോരം ഹുതവഹസദൃശം
വ്യാധിമസ്ഥ്യുദ്ഭവം വാ
ദ്രാക്ഷാമാഷാശ്വഗന്ധാകദളിഫലയുതം
ശർക്കരാവാംശിമിശ്രം
ദേവേന സ്വർഗഭർത്ത്രാ വിഹിതമനുപമം
സ്വർഗസീമന്തിനീനാം. 36

സാരം - നിലപ്പനക്കിഴങ്ങിന്റെ നീരിൽ മുന്തിരിങ്ങാപ്പഴം, ഉഴുന്ന്, അമുക്കുരം, കദളിപ്പഴം, പഞ്ചസാര, കൂവനൂറ് ഇവ കല്ക്കമായി നെയ്യു കാച്ചി സേവിച്ചാൽ അതിഭയങ്കരവും അഗ്നിതുല്യവുമായ അസ്ഥിസ്രാവം ശമിക്കും. ഈ വാരാഹീഘൃതം ദേവേ

ന്ദ്രൻ സ്വർഗ്ഗസ്ത്രീകൾക്കു പ്രയോഗിച്ചിട്ടുള്ളതാകുന്നു.

വേറൊരു വാരാഹീഘൃതം—

വാരാഹ്യാഃ കന്ദതോയേ മധു(ക)ഘനവരാ-
ബ്രാസ്ഥിപാഠാശ്വഗന്ധാ-
ത്വക്ക്ഷീരീലോധ്രരംഭാഹിമജലകതകൈർ-
ഗോക്ഷുരാബ്ജാമയൈശ്ച
പക്വം സർപ്പിഃ സദുഗ്ദ്ധം പ്രദരഗരമദാ-
ർശോ*f*സ്ഥിസംസ്രാവമോഹാൻ
പാപം ഗംഗാധരാംഘ്രിസ്മരണമിവ ഹര-
ത്യാശു മൂത്രാമയാംശ്ച. 37

സാരം - നിലപ്പനക്കിഴങ്ങിന്റെ നീരിൽ ഇരട്ടിമധുരം, മുത്തങ്ങാക്കിഴങ്ങ്, ത്രിഫലത്തോട്, മാങ്ങയണ്ടിപ്പരിപ്പ്, പാടക്കിഴങ്ങ്, അമുക്കുരം, കൂവനൂറ്, പാച്ചോറ്റിത്തൊലി, കദളിവാഴമാണം, ചന്ദനം, ഇരുവേലി, തേറ്റാമ്പരൽ, ഞെരിഞ്ഞിൽ, താമരയല്ലി, കൊട്ടം ഇവ കല്ക്കമായി പാലും ചേർത്തു നെയ്യു കാച്ചിയെടുത്ത് സേവിച്ചാൽ പ്രദരം, കൈവിഷം, മദ്യപാനമദം, അർശസ്സ്, അസ്ഥിസ്രാവം, മോഹാലസ്യം, മൂത്രരോഗം ഇവ ശമിക്കും.

ഇതി വൈദ്യമനോരമായാം ചികിത്സാക്രമേ
അസൃഗ്ദരാദിചികിത്സാക്രമോ നാമ
തൃതീയോ*f*ദ്ധ്യായഃ

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ അസൃഗ്ദര
ചികിത്സ എന്ന മൂന്നാമത്തെ അദ്ധ്യായം കഴിഞ്ഞു.

# ചതുർത്ഥോ*f*ദ്ധ്യായഃ

## കാസചികിത്സാക്രമം

കേവലവാതകാസത്തിന്—

ശോധനാദിഗണപ്രോക്തൈർ-
ഭദ്രദാർവാദിഭിർഗ്ഗണൈഃ
സിദ്ധൈരുപാചരേൽ സ്നേഹൈഃ
കാസം കേവലവാതജം. 1

സാരം - ശോധനാദിഗണത്തിൽ പറയപ്പെട്ടിട്ടുള്ള ഭദ്രദാർവാദിഗണത്തിലെ ഔഷധങ്ങൾ ചേർത്തു കാച്ചിയെടുത്ത നെയ്യുകൊണ്ട് വാതം മാത്രം കോപിച്ചുണ്ടായ കാസരോഗത്തിനു ചികിത്സിക്കണം.

പിത്തവാതജകാസത്തിന്—

ഘൃതാദിയോഗാൽ സ്നിഗ്ദ്ധൈശ്ച
പേയായൂഷരസാദിഭിഃ
ലേഹൈർദ്ധൂമൈസ്തഥാഭ്യങ്ഗൈഃ
സ്വേദസേകാവഗാഹനൈഃ
സപിത്തം വാതജം കാസം
ഘൃതൈരേവൗർദ്ധ്വഭക്തികൈഃ. 2

സാരം - ഘൃതം മുതലായ സ്നേഹദ്രവ്യങ്ങളുടെ സംയോഗം നിമിത്തം സ്നിഗ്ദ്ധങ്ങളായ പേയ, യൂഷം (ചാറ്), മാംസരസം മുതലായവകൊണ്ടും, ലേഹങ്ങൾകൊണ്ടും, ധൂമപാനങ്ങൾകൊണ്ടും അഭ്യങ്ഗം (തേച്ചുകുളി) കൊണ്ടും സ്വേദം, സേകം (ധാര), അവഗാഹനം (വെള്ളത്തിൽ ഇരിക്കുക) ഇവകൊണ്ടും ചോറുണ്ണുന്നതിനു മുമ്പേയുള്ള ഘൃതപാനങ്ങൾകൊണ്ടും പിത്തവും വാതവും കൂടി കോപിച്ചുണ്ടാകുന്ന കാസത്തിനു ചികിത്സിക്കണം.

കഫവാതജകാസത്തിന്—

സകഫം വാതജം കാസം
ജയേൽ സ്നേഹവിരേചനൈഃ
ക്ഷാരരാസ്നാവചാഹിംഗു-
പാഠായഷ്ട്യാഹ്വധാന്യകൈഃ. 3
ദ്വിശാണൈഃ സർപ്പിഷഃ പ്രസ്ഥം
പഞ്ചകോലയുതൈഃ പചേൽ.
ദശമൂലസ്യ നിര്യൂഹേ
പീതോ മണ്ഡാനുപായിനാ. 4
സകാസശ്വാസഹൃൽപാർശ്വ-
ഗ്രഹണീരോഗഗുന്മനുൽ
വിദാര്യാദിഗണക്വാഥ-
കല്ക്കസിദ്ധം ച കാസജിൽ. 5

സാരം - കഫവാതജമായ കാസത്തിനു സ്നേഹവിരേചനം പ്രയോഗിക്കണം. ദശമൂലം കഷായം വച്ച് അതിൽ ചവർക്കാരം, അരത്ത, വയമ്പ്, കായം, പാടക്കിഴ

ങ്ങ്, ഇരട്ടിമധുരം, കൊത്തമ്പാലയരി, പഞ്ചകോലം ഇവ രണ്ടു ശാണം (ഒന്നര കഴഞ്ച്) വീതം അരച്ചു കലക്കി ഇടങ്ങഴി നെയ്യു കാച്ചിയെടുത്ത് കഞ്ഞിത്തെളി അനുപാനമായി സേവിക്കുക. ചുമ, വായുമുട്ടൽ, നെഞ്ചിനുവേദന, പാർശ്വവേദന, ഗ്രഹണി, ഗുന്മം ഇവ ശമിക്കും. വിദാര്യാദിഗണത്തിലെ ഔഷധങ്ങൾ കഷായം വച്ച് അതിൽ വിദാര്യാദിഗണംതന്നെ അരച്ചു കലക്കി നെയ്യു കാച്ചി സേവിക്കുന്നതും കാസത്തിനു നല്ലതാകുന്നു.

വിളംഗാദി ചൂർണ്ണം—

വിളംഗം നാഗരം രാസ്നാ പിപ്പലീഹിംഗുസൈന്ധവം
ഭാർങ്ഗീ ക്ഷാരശ്ച തച്ചൂർണ്ണം പിബേദ്വാ ഘൃതമാത്രയാ. 6
സകഫേ$f$നിലജേ കാസേ ശ്വാസഹിധ്മാഹതാഗ്നിഷു

സാരം - വിഴാലരി, ചുക്ക്, അരത്ത, തിപ്പലി, കായം, ഇന്തുപ്പ്, ചെറുതേക്ക്, ചവർക്കാരം ഇവ പൊടിച്ചു നെയ്യിൽ കുഴച്ചു സേവിച്ചാൽ കഫത്തോടുകൂടിയ വാതകാസം, ശ്വാസം, ഇക്കിൾ, അഗ്നിമാന്ദ്യം ഇവ ശമിക്കും.

ശുണ്ഠ്യാദി ചൂർണ്ണം—

ശുണ്ഠീം സകൃഷ്ണാം സംചൂർണ്യ
സഭാർങ്ഗീം വാ$f$വലേഹയേൽ
പുരാണഗുളതൈലാഭ്യാം
കാസരോഗാദിപീഡിതഃ. 7

സാരം - ചുക്കും തിപ്പലിയും കൂടിയോ ചുക്കും ചെറുതേക്കും കൂടിയോ പൊടിച്ചു പഴയ ശർക്കരയും എണ്ണയും കൂടി ചേർത്ത് സേവിക്കുക. കാസരോഗം മുതലായവകൊണ്ടുള്ള ഉപദ്രവം ഇല്ലാതാകും.

പിപ്പലീചൂർണ്ണപ്രയോഗം—

സംചൂർണ്യ സൈന്ധവോപേതാം
പിപ്പലീം കോഷ്ണവാരിണാ
പീത്വാ കല്യത്വമാപ്നോതി
തൽക്ഷണാൽ കാസവാന്നരഃ. 8

സാരം - തിപ്പലിയും ഇന്തുപ്പും കൂടി പൊടിച്ച് ചൂടുവെള്ളത്തിൽ കലക്കി കുടിച്ചാൽ തൽക്ഷണം കാസം ശമിക്കും.

ശുണ്ഠീമസ്ത്വാദി പ്രയോഗം—

മസ്തുനാ സസിതാം ശുണ്ഠീം
ദധ്നാ വാ കണരേണുകാൻ

മിശ്രിതാം മിശ്രിതാന്മർത്ത്യോ
ലിഹേൽ കാസപ്രപീഡിതഃ. 9

സാരം - ചുക്കു പൊടിച്ചു പഞ്ചസാര ചേർത്ത് തൈരിൻവെള്ളത്തിൽ കലക്കി കുടിക്കുകയോ തിപ്പലി പൊടിച്ചു പഞ്ചസാര ചേർത്ത് തൈരിൽ കലക്കി കുടിക്കുകയോ ചെയ്താൽ കാസം ശമിക്കും.

ധൂമപാനവിധി—

ധൂമം സ്നേഹവിധാവുക്തം
പിബേൽ കാസീ സപീനസഃ
ഹിധ്മാശ്വാസോക്തധൂമാംശ്ച
ക്ഷീരമാംസരസാശനഃ. 10

സാരം - പീനസത്തോടുകൂടിയ കാസരോഗി പാലും മാംസരസവും ഭക്ഷിച്ചുകൊണ്ടു സ്നേഹവിധിയിൽ പറഞ്ഞിട്ടുള്ള ധൂമത്തേയും ഹിധ്മാശ്വാസചികിത്സിതത്തിൽ പറഞ്ഞിട്ടുള്ള ധൂമങ്ങളേയും പ്രയോഗിക്കണം.

ത്വഗേലാദി ലേഹം—

ത്വഗേലാവ്യോഷമൃദ്വീകാപിപ്പലീമൂലപൗഷ്കരൈഃ
ലാജമുസ്താഷഢീരാസ്നാധാത്രീഫലവിഭീതകൈഃ. 11
ശർക്കരാക്ഷൗദ്രസർപ്പിർഭിർല്ലേഹോ ഹൃദ്രോഗകാസഹാ

സാരം - ഇലവർങ്ങത്തൊലി, ഏലത്തരി, ചുക്ക്, മുളക്, തിപ്പലി, മുന്തിരിങ്ങാപ്പഴം, കാട്ടുതിപ്പലിവേര്, പുഷ്കരമൂലം, മലര്, മുത്തങ്ങാ, കച്ചോലം, അരത്ത, നെല്ലിക്കാത്തോട്, താന്നിക്കാത്തോട് ഇവ പൊടിച്ചു പഞ്ചസാരയും തേനും നെയ്യും കൂടി ചേർത്ത് അതിൽ കുഴച്ചു നക്കുക. ഹൃദ്രോഗം, ചുമ ഇവ ശമിക്കും.

ദാഡിമാദി ചൂർണ്ണം—

ദ്വേ പലേ ദാഡിമാദഷ്ടൗ ഗുഡാദ്വ്യോഷാൽ പലത്രയം
രോചനം ദീപനം സ്വര്യം പീനസശ്വാസകാസജിൽ. 12

സാരം - മാതളത്തോടു രണ്ടുപലം, ചുക്ക്, മുളക്, തിപ്പലി ഇവ ഓരോ പലം എല്ലാംകൂടി പൊടിച്ചു എട്ടു പലം ശർക്കരചേർത്തു ലേഹമാക്കി വച്ചിരുന്ന് ഉപയോഗിക്കുക. ഈ ചൂർണ്ണം രുചിയേയും ദീപനത്തേയും ഉണ്ടാക്കുന്നതും സ്വരത്തെ നന്നാക്കുന്നതും പീനസം, വായുമുട്ടൽ, ചുമ ഇവയെ നശിപ്പിക്കുന്നതും ആകുന്നു.

ഗുഡക്ഷാരാദി യോഗം—

ഗുഡക്ഷാരോഷണകണാഡാഡിമം ശ്വാസകാസജിൽ
ക്രമാൽ പലദ്വയാർദ്ധാക്ഷകർഷാക്ഷാർദ്ധപലോന്മിതം. 13

സാരം - ചവർക്കാരം ഒന്നര കഴഞ്ച്, നല്ലമുളക് മൂന്നു കഴഞ്ച്, തിപ്പലി ഒന്നര കഴഞ്ച്, മാതളത്തോട് ഒരു പലം ഇവ എല്ലാംകൂടി പൊടിച്ച് രണ്ടു പലം ശർക്കര ചേർത്ത് ലേഹമാക്കി ഉപയോഗിക്കുക. ശ്വാസവും കാസവും ശമിക്കും.

ദശമൂലഘൃതം--

ദശമൂലാഢകേ പ്രസ്ഥം ഘൃതസ്യാക്ഷസമൈഃ പചേൽ
പുഷ്കരാഹ്വശടീവില്വസുരസവ്യോഷഹിംഗുഭിഃ. 14
പയോ$f$നുപാനം തൽസർവവാതശ്ലേഷ്മാമയാപഹം

സാരം - ദശമൂലം എല്ലാംകൂടി 16 പലം എടുത്ത് 16 ഇടങ്ങഴി വെള്ളത്തിൽ കഷായം വച്ചു നാലിടങ്ങഴിയാക്കി അതിൽ പുഷ്കരമൂലം, കച്ചോലം, കൂവളത്തിൻവേ ര്, തുളസിക്കതിര്, ചുക്ക്, മുളക്, തിപ്പലി, കായം ഇവ മൂന്നു കഴഞ്ചുവീതം കല്ക്ക മായി ഇടങ്ങഴി നെയ്യു കാച്ചിയെടുത്തു പാൽ അനുപാനമായി സേവിക്കുക. എല്ലാ വാതരോഗവും കഫരോഗവും ശമിക്കും.

നിർഗുണ്ഡീപത്രനിര്യാസസാധിതം കാസജിദ്ഘൃതം. 15

സാരം - കരിനൊച്ചിയിലയുടെ നീരിൽ കാച്ചിയെടുത്ത നെയ്യ് കാസത്തെ ശമി പ്പിക്കും.

വ്യോഷാദി കഷായം—

വ്യോഷതാമലകീഭാർങ്ഗീവ്യാഘ്രീഭിഃ ക്വഥിതം ജലം
കാസാനശേഷാനചിരാൽ പീതമാശു വ്യപോഹതി. 16

സാരം - ചുക്ക്, മുളക്, തിപ്പലി, കീഴാനെല്ലി, ചെറുതേക്കിൻവേര്, ചെറുവഴുതി നവേര് ഇവ കഷായം വച്ച് സേവിച്ചാൽ എല്ലാ കാസങ്ങളും വേഗത്തിൽ ശമിക്കും.

പിപ്പലീവൃഷാദി കഷായം—

പിപ്പലീവൃഷവിഭീതകൗഷധൈർ-
ധന്വയാഷസഹിതൈഃ ശൃതം ജലം.
പിത്തകാസവിഷമജ്വരാൻ ജയേൽ
പാപസഞ്ചയമിവേശ്വരസ്മൃതിഃ. 17

സാരം - തിപ്പലി, ആടലോടകത്തിൻവേര്, താന്നിക്കാത്തോട്, ചുക്ക്, കൊടു ത്തൂവവേര് ഇവകൊണ്ടുള്ള കഷായം പിത്തകാസം, വിഷമജ്വരം ഇവയെ ശമിപ്പി ക്കും.

പാഠാദി കഷായം—

പാഠാവ്യാഘ്ര്യമൃതാവാശാനാഗരൈഃ ക്വഥിതം ജലം
കണാഭാർങ്ഗീപ്രതീവാപം കാസശ്വാസഹരം പരം. 18

സാരം - പാടക്കിഴങ്ങ്, ചെറുവഴുതിനവേര്, അമൃത്, ആടലോടകത്തിൻവേര്, ചുക്ക് ഇവ കഷായം വച്ച് തിപ്പലിയും ചെറുതേക്കും പൊടിച്ചു മേമ്പൊടി ചേർത്തു സേവിക്കുക. ഈ കഷായം ഏറ്റവും കാസശ്വാസഹരമാകുന്നു.

പിപ്പല്യാദി ലേഹവും മധൂകാദി ലേഹവും—

പിപ്പലീശർക്കരാവാംശീലാജാമലകഗോസ്തനാഃ
മധൂകം പിപ്പലീമൂലം മൂർവാ ദ്രാക്ഷാ മഹൌഷധം. 19

ശ്ലോകാർദ്ധകഥിതാവേതൗ
ഘൃതക്ഷൗദ്രയുതൗ ഹതഃ
ലേഹൗ പ്രലിഹ്യമാനൗ തൗ
പിത്തകാസം വിശേഷതഃ. 20

സാരം - (1) തിപ്പലി, കൂവനൂറ്, മലര്, നെല്ലിക്കാത്തൊണ്ട് ഇവ പൊടിച്ച് പഞ്ചസാരയും മുന്തിരിങ്ങാപ്പഴവും നെയ്യും തേനും ചേർത്തു ലേഹനം ചെയ്യുക. (2) ഇരുപ്പക്കാതൽ, കാട്ടുതിപ്പലിവേര്, പെരുങ്കുരുമ്പവേര്, ചുക്ക് ഇവ പൊടിച്ചു മുന്തിരിങ്ങാപ്പഴവും നെയ്യും ചേർത്തു തേനിൽ കുഴച്ചു ലേഹനം ചെയ്യുക. ഈ രണ്ടു യോഗവും വിശേഷിച്ചു പിത്തകാസത്തെ ശമിപ്പിക്കും.

അഭയാദി ലേഹത്രയം—

അഭയാ പിപ്പലീ ധാത്രീ മുസ്താ താമലകീ സിതാ
രേതകീ പിപ്പലീമുസ്താ ദേവദാരു മഹൌഷധം. 21

ശ്രേയസീ പിപ്പലീമൂലം
പിപ്പലീ ഹസ്തിപിപ്പലീ
സക്ഷൗദ്രാഃ കഫകാസഘ്നാ
ലേഹാശ്ലോകാർദ്ധനിർമ്മിതാഃ. 22

സാരം - (1) കടുക്കാത്തോട്, തിപ്പലി, നെല്ലിക്കാത്തോട്, മുത്തങ്ങ, കീഴാനെല്ലിവേര് ഇവ പൊടിച്ച് പഞ്ചസാരയും തേനും ചേർത്തു ലേഹനം ചെയ്യുക. (2) കടുക്കാത്തോട്, തിപ്പലി, മുത്തങ്ങ, ദേവതാരം, ചുക്ക് ഇവ പൊടിച്ച് തേനിൽ കുഴച്ചു ലേഹനം ചെയ്യുക. (3) കടുക്കാത്തോട്, കാട്ടുതിപ്പലിവേര്, തിപ്പലി, അത്തിത്തിപ്പലി ഇവ പൊടിച്ചു തേൻ ചേർത്തു കുഴച്ചു ലേഹനം ചെയ്യുക. ഈ മൂന്നു യോഗങ്ങളും കഫകാസഹരങ്ങളാകുന്നു.

പിപ്പലീകല്ക്കം—

ദശമൂലകഷായേണ പിപ്പലീം കല്ക്കിതോ പിബേൽ.
കാസശ്വാസജ്വരപ്ലീഹസ്വരസാദോദരാദിഷു. 23

സാരം - ദശമൂലം കഷായം വച്ച് അതിൽ തിപ്പലി മേമ്പൊടി ചേർത്തു സേവിക്കുക. ചുമ, വായുമുട്ടൽ, ജ്വരം, പ്ലീഹ, സ്വരസാദം, മഹോദരം ഇവ ശമിക്കും.

വാതകാസത്തിൽ പഥ്യങ്ങളായ സാധനങ്ങൾ—

ഗ്രാമ്യാനൂപൗദകൈശ്ശാലി-
യവഗോധൂമഷഷ്ടികാൻ
രസൈർമ്മാഷാത്മഗുപ്താനാം
രസൈർവാ ഭോജയേദ്ധിതാൻ. 24

സാരം - വാതകാസത്തിൽ ചെന്നെല്ല്, യവം, ഗോതമ്പ്, നവര ഇവയുടെ അന്നങ്ങളെ ഗ്രാമ്യാനൂപജലജന്തുക്കളുടെ മാംസരസങ്ങളോടൊ ഉഴുന്ന്, നായ്ക്കുരണപ്പരിപ്പ് ഇവയുടെ ചാറിനോടൊ ചേർത്ത് ഹിതങ്ങളാക്കി ഭക്ഷിപ്പിക്കണം.

പിത്തകാസത്തിൽ പഥ്യങ്ങളായ സാധനങ്ങൾ—

പിത്തകാസേ തു മധുരൈർ-
ജാംഗലൈർമ്മുദ്ഗജൈ രസൈഃ
ശ്യാമാകകോദ്രവയവാൻ
ഭോജയേൽ ഷഷ്ടികാനപി. 25

സാരം - പിത്തകാസത്തിൽ ചാമ, വരക്, യവം, നവര, ഇവയുടെ അന്നങ്ങളെ മധുരങ്ങളായ ജാംഗലമാംസങ്ങളുടെ രസത്തോടൊ ചെറുപയറിൻ ചാറിനോടൊ ചേർത്തു ഭക്ഷിപ്പിക്കണം.

കഫകാസത്തിൽ പഥ്യങ്ങളായ സാധനങ്ങൾ—

കഫകാസേ തു രൂക്ഷോഷ്ണകടൂൽകർഷൈശ്ച ഭോജയേൽ
ദശമൂലാംബു ഘർമ്മാംബു മദ്യം മദ്ധ്വംബു വാ പിബേൽ. 26

സാരം - കഫകാസത്തിൽ രൂക്ഷങ്ങളും ഉഷ്ണങ്ങളും എരിവുരസം വർദ്ധിച്ചതും ആയ സാധനങ്ങൾ ചേർത്തു ഭക്ഷിപ്പിക്കണം. ദശമൂലജലം, ചൂടുവെള്ളം, മദ്യം, വെള്ളം ചേർത്ത തേൻ ഇവ പാനം ചെയ്യുകയും ചെയ്യണം.

ലാക്ഷാദി യോഗങ്ങൾ—

ഉരസ്യന്തഃക്ഷതേ സദ്യോ
ലാക്ഷാം ക്ഷൗദ്രയുതാം പിബേൽ
ക്ഷീരേണ ശാലിം ജീർണ്ണേƒദ്യാൽ
ക്ഷീരേണൈവ സശർക്കരം. 27

പാർശ്വവസ്തിസരുക്ചാല്പ-
പിത്താഗ്നിസ്താം സുരായുതാം

ഭിന്നവിട് തു സമുസ്താതി-
വിഷാപാഠാം സവത്സകാം. 28

സാരം - ഉരഃക്ഷതമുള്ളവൻ പെട്ടെന്ന്, കോലരക്കു പൊടിച്ചു തേനിൽ കുഴച്ചു പാലിൽ കലക്കി സേവിക്കണം. അതു ദഹിച്ചാൽ ചെന്നെല്ലിൻചോറ് പാലും പഞ്ചസാരയും ചേർത്തു ഭക്ഷിക്കുകയുമാകാം. ഇരുപുറത്തും വസ്തിക്കും വേദനയുള്ളവനും അല്പപിത്തത്തോടു കൂടിയവനും ആണെങ്കിൽ കോലരക്കിൻപൊടി സുരാമദ്യത്തിൽ ചേർത്തു കുടിക്കണം. മലമിളകി പോകുന്നവനാണെങ്കിൽ കോലരക്കു പൊടിച്ച് അതിൽ മുത്തങ്ങ, അതിവിടയം, പാടക്കിഴങ്ങ്, കുടകപ്പാലയരി ഇവകൂടി പൊടിച്ചു ചേർത്തു സേവിക്കണം.

ത്രിജാതാദി ഗുളിക—

ത്രിജാതമർദ്ധകർഷാംശം പിപ്പല്യർദ്ധപലം സിതാ
ദ്രാക്ഷാമധൂകഖർജ്ജൂരം പലാംശം ശ്ലക്ഷ്ണചൂർണിതം. 29
മധുനാ ഗുളികാ ഘ്നതി താ വൃഷ്യാഃ പിത്തശോണിതം
കാസശ്വാസാരുചിച്ഛർദിമൂർഛാഹിധ്മാമദഭ്രമാൻ. 30
ക്ഷതക്ഷയസ്വരഭ്രംശപ്ലീഹശോഫാഢ്യമാരുതാൻ
രക്തനിഷ്ഠീവഹൃൽപാർശ്വരുക്പിപാസാജ്വരാനപി. 31

സാരം - ഏലത്തരി, ഇലവർങ്ങത്തൊലി, പച്ചില ഇവ ഒന്നരശ്ശ കഴഞ്ച്, തിപ്പലി 6 കഴഞ്ച്, പഞ്ചസാര, മുന്തിരിങ്ങാപ്പഴം, ഇരിപ്പപ്പൂവ്, ഈന്തപ്പഴം ഇവ ഓരോ പലം ഇവയിൽ പൊടിക്കേണ്ട മരുന്നുകൾ എല്ലാം പൊടിച്ച് ഒന്നിച്ച് തേനും ചേർത്തു ഗുളികയാക്കി വച്ചിരുന്നു ഉപയോഗിക്കുക. ഈ ഗുളിക ഏറ്റവും ശുക്ലവൃദ്ധികരവും, രക്തപിത്തം, ചുമ, വായുമുട്ടൽ, അരുചി, ഛർദ്ദി, മോഹാലസ്യം, ഇക്കിൾ, മദം, തലതിരിച്ചിൽ, ക്ഷതം, ക്ഷയം, സ്വരസാദം, പ്ലീഹരോഗം, ശോഫം, ആഢ്യവാതം, രക്തം തുപ്പുക, ഹൃദയവേദന, പാർശ്വവേദന, തണ്ണീർദാഹം, ജ്വരം ഇവയെ നശിപ്പിക്കുന്നതും ആകുന്നു.

രക്തേƒതിവൃത്തേ ഛാഗം വാ
ജാങ്ഗലം വാ പിബേദസൃക്

സാരം - ഉരഃക്ഷതത്തിൽ രക്തം തുപ്പുന്നതു നിന്നില്ലെങ്കിൽ ആട്ടിൻചോരയോ ജാംഗലചാരികളായ ജന്തുക്കളുടെ ചോരയോ പാനം ചെയ്യണം.

മഞ്ജിഷ്ഠാദി ചൂർണ്ണം—

മഞ്ജിഷ്ഠാഞ്ജനലോധ്രൈലാപാഠാ യഷ്ടീ കണാ നിശാ
തച്ചൂർണ്ണം ക്ഷതകാസഘ്നം സക്ഷൗദ്രം വാ കണാരജഃ. 32

സാരം - മഞ്ചട്ടിപ്പൊടി, അഞ്ജനക്കല്ല്, പാച്ചോറ്റിത്തൊലി, ഏലത്തരി, പാട

ക്കിഴങ്ങ്, ഇരട്ടിമധുരം, തിപ്പലി, മഞ്ഞൾ ഇവ പൊടിച്ച് സേവിക്കുകയോ, തിപ്പലിപ്പൊടി തേനിൽ കുഴച്ചു സേവിക്കുകയോ ചെയ്താൽ ക്ഷതകാസം ശമിക്കും.

കൂശ്മാണ്ഡസ്വരസാവലേഹം—

കൂശ്മാണ്ഡസ്വരസദ്രോണേ പചേജ്ജീർണ്ണഗുളാഢകം
പക്വേ ധാന്യചതുർജ്ജാതജാതീമുസ്തം ദ്വികാർഷികം. 33

പലം വ്യോഷാജ്ജീരകാച്ച ചൂർണം കൃത്വാ ക്ഷിപേത്തതഃ
ലേഹഃ ക്ഷതക്ഷയശ്വാസജ്വരച്ഛർദ്യസ്രപിത്തനുൽ. 34

സാരം - പതിനാറിടങ്ങഴി കുമ്പളങ്ങാനീരിൽ 64 പലം പഴയ ശർക്കര കലക്കി അതു അടുപ്പത്തുവെച്ചു കുറുക്കി പാകമാകുമ്പോൾ അതിൽ കൊത്തമ്പാലയരി, ഏലത്തരി, ഇലവർങത്തൊലി, പച്ചില, നാഗപ്പൂവ്, ജാതിക്കാ, മുത്തങ്ങാക്കിഴങ്ങ് ഇവ 6 കഴഞ്ചുവീതം ചുക്ക്, മുളക്, തിപ്പലി ജീരകം ഇവ ഓരോ പലം വീതം എല്ലാം കൂടി പൊടിച്ചിട്ട് വാങ്ങിവച്ചിരുന്ന് സേവിക്കുക. ഈ ലേഹം ഉരഃക്ഷതം, ക്ഷയം, ശ്വാസം, ജ്വരം, ഛർദ്ദി, രക്തപിത്തം ഇവയെ ശമിപ്പിക്കും.

അശ്വഗന്ധാദി ഘൃതം—

അശ്വഗന്ധാബലാലാക്ഷാരസേ ക്ഷീരചതുർഗുണേ
ഘൃതം പചേത്തുകായഷ്ടീദ്രാക്ഷാദാർവീകണാംബുദൈഃ. 35

ചതുർജാതബലാരാസ്നാവൃഷൈസ്സിദ്ധം നിഹന്തി തൽ
ക്ഷതക്ഷയസ്വരഭ്രംശശോഷജ്വരദൃഗാമയാൻ. 36

സാരം - അമുക്കുരം, കുറുന്തോട്ടി, കോലരക്ക് ഇവയുടെ കഷായത്തിൽ കൂവനൂറ്, ഇരട്ടിമധുരം, മുന്തിരിങ്ങാപ്പഴം, മരമഞ്ഞൾത്തൊലി, തിപ്പലി, മുത്തങ്ങാക്കിഴങ്ങ്, ഏലം, ഇലവർങ്ഗം, പച്ചില, നാഗപ്പൂവ്, കുറുന്തോട്ടിവേര്, അരത്ത, ആടലോടകത്തിൻവേര് ഇവ കല്ക്കമായി നാലിരട്ടി പാലും ചേർത്തു നെയ്യു കാച്ചി എടുത്ത് സേവിച്ചാൽ ഉരഃക്ഷതം, ക്ഷയം, സ്വരഭ്രംശം, ശോഷം, ജ്വരം, കണ്ണിലുള്ള ദീനം ഇവ ശമിക്കും.

ദേവദാർവാദി ചൂർണം—

ദേവദാരുബലാരാസ്നാ-
ത്രിഫലാവ്യോഷപത്മകൈഃ
സവിളംഗൈസ്സിതാതുല്യം
തച്ചൂർണം പഞ്ചകാസജിൽ. 37

സാരം - ദേവതാരം, കുറുന്തോട്ടിവേര്, അരത്ത, ത്രിഫലത്തോട്, ചുക്ക്, മുളക്, തിപ്പലി, പതിമുകം, വിഴാലരി ഇവ സമാംശം എടുത്തു പൊടിച്ച് എല്ലാറ്റിനും സമം പഞ്ചസാര ചേർത്തു സേവിക്കുക. അഞ്ചുവിധം കാസവും ശമിക്കും.

വാശാരസപാനം—

രസോ നിഹന്തി വാശായാഃ പിപ്പലീചൂർണ്ണസംയുതഃ
സക്ഷൗദ്രഃ സഹസാ കാസമീദൃശം നഹി ഭേഷജം. 38

സാരം - ആടലോടകത്തില പിഴിഞ്ഞനീരിൽ തിപ്പലിപ്പൊടിയും തേനും ചേർത്തു സേവിക്കുക. ചുമയ്ക്ക് ഇതുപോലെ ഫലവത്തായ ഔഷധം വേറൊന്നില്ല.

മരിചചൂർണ്ണപ്രയോഗം—

മരിചാനാം സൂക്ഷ്മചൂർണം സിതാക്ഷൗദ്രഘൃതൈസ്സഹ
ലിഹേൽ കാസഹരം പത്ഥ്യം ദീപനം രോചനം പരം. 39

സാരം - നല്ലമുളകു നല്ലപോലെ പൊടിച്ചു ശീലപ്പൊടിയെടുത്ത് പഞ്ചസാരയും നെയ്യും തേനും കൂടി ചേർത്തു കുഴച്ചു സേവിക്കുക. ഇത് കാസഹരവും പത്ഥ്യവും ദീപനവും രുചികരവും ആകുന്നു.

അഭയാദി ചൂർണ്ണം—

അഭയാ പിപ്പലീ ഭാർങ്ഗീ
സൈന്ധവം പുഷ്ക്കരാഹ്വയം
അക്ഷപ്രമാണം സംചൂർണ്യ
മിശ്രയിത്വാ മധുപ്ലുതം 40
തൽ ഖാദേൽ പ്രാതരുത്ഥായ
ശ്വാസകാസവിനാശനം.

സാരം - കടുക്കാത്തോട്, തിപ്പലി, ചെറുതേക്ക്, ഇന്തുപ്പ്, പുഷ്കരമൂലം ഇവ മൂന്നു കഴഞ്ചുവീതം പൊടിച്ചു തേനിൽ കുഴച്ച് അതിരാവിലെ സേവിക്കുക. വായു മുട്ടലും ചുമയും ശമിക്കും.

തേകരാജതൈലം—

തേകരാജരസവിംശതിഭാഗേ
പക്വതൈലമഭയാപ്രതിവാപം
ശ്വാസകാസമപഹന്തി നരാണാം
മേഘവൃന്ദമിവ മാരുതവേഗഃ. 41

സാരം - എണ്ണയുടെ ഇരുപതുഭാഗം കയോന്നിച്ചാറ്റിൽ കടുക്കാത്തോട് കല്ക്കമായി എണ്ണ കാച്ചി ഉപയോഗിക്കുക. ചുമയും വായുമുട്ടലും ശമിക്കും.

ശിലാകൃഷ്ണാദി വർത്തി—

ശിലാകൃഷ്ണേ സമേ സ്യാതാം തസ്യാർദ്ധം വിശ്വഭേഷജം

തസ്യാർദ്ധം മരിചം ചൈവ തസ്യാർദ്ധം തു ഹരീതകീ. 42
ഭൃങ്ഗസാരേണ സംമർദ്യ വർത്തിം കുര്യാൽ പടോദരേ
തയാ ധൂമം പിബേദ്വർത്ത്യാ ഭുക്ത്വാ താംബൂലചർവണഃ. 43
കൃത്വാ ത്രിവാരം മതിമാൻ കാസശ്വാസാനപോഹതി

സാരം - മനയോല, തിപ്പലി ഇവ സമം, അതിൽ പകുതി ചുക്ക്, ചുക്കിൽ പകുതി നല്ലമുളക്, നല്ലമുളകിൽ പകുതി കടുക്കാത്തോട് ഇവയെല്ലാം കൂടി പൊടിച്ച് കാഞ്ഞോന്നിനീരിൽ അരച്ച് ശീലയിൽ തേച്ച് തിരിയുണ്ടാക്കി അതുകൊണ്ടു പുകപിടിക്കുകയും ഭക്ഷണം കഴിച്ചതിനുശേഷം താംബൂലചർവണം ചെയ്യുകയും വേണം. ഇങ്ങനെ മൂന്നാഴ്ച ശീലിച്ചാൽ ചുമയും വായുമുട്ടലും ശമിക്കും.

വൃഷൗഷധാദി യോഗം—

വൃഷൗഷധാഭ്യാം വൃഷപിപ്പലീഭ്യാം
വൃഷോഷണാഭ്യാം ച കൃതഃ കഷായഃ
ക്രമേണ വാതാദിസമുദ്ഭവേഷു
കാസേഷു ഭൈഷജ്യമുദാഹരന്തി. 44

സാരം - വാതകാസത്തിൽ ആടലോടകത്തിൻവേരും ചുക്കും കൂടിയും, പിത്തകാസത്തിൽ ആടലോടകത്തിൻവേരും തിപ്പലിയും കൂടിയും കഫകാസത്തിൽ ആടലോടകത്തിൻവേരും നല്ലമുളകും കൂടിയും കഷായം വച്ചു സേവിക്കുക.

കർപ്പൂരാദി ചൂർണ്ണം—

കർപ്പൂരചോചതക്കോലജാതീഫലദളാഃ സമാഃ
ലവങ്കനാഗമരിചകൃഷ്ണാശുണ്ഠീവിവർദ്ധിതാഃ. 45
ചൂർണ്ണം സിതാസമം ഹൃദ്യം രോചനം ക്ഷയകാസജിൽ
വൈസ്വര്യശ്വാസഗുന്മാർശശ്ഛർദ്ദികണ്ഠാമയാപഹം. 46

സാരം - പച്ചക്കർപ്പൂരം, ഏലത്തരി, തക്കോലപ്പുട്ടിൽ, ജാതിക്കാ, പച്ചില ഇവ സമഭാഗം (ഓരോ കഴഞ്ച്) ഇലവർങ്ങത്തൊലി, നാഗപ്പൂവ്, നല്ലമുളക്, തിപ്പലി, ചുക്ക്, ഇവ ഇരട്ടി വീതം (ഈരണ്ടു കഴഞ്ച്) പൊടിച്ചു എല്ലാ മരുന്നുകളോളവും പഞ്ചസാരചേർത്തു സേവിക്കുക. ഈ ചൂർണ്ണം ഹൃദയപ്രിയവും രുചികരവും ക്ഷയകാസം, സ്വരഭേദം, വായുമുട്ടൽ, ഗുന്മം, അർശസ്സ്, ഛർദ്ദി, കണ്ഠരോഗം ഇവയെ ശമിപ്പിക്കുന്നതും ആകുന്നു.

ബലാബൃഹത്യാദി കഷായം—

ബലാബൃഹത്യംശുമതീദ്വയവാശാശൃതം ജലം
കൃഷ്ണാപരാഗസംമിശ്രം ക്ഷയകാസഹരം പരം. 47

സാരം - കുറുന്തോട്ടിവേര്, ചെറുവഴുതിനവേര്, ഓരിലവേര്, മൂവിലവേര്, ആട ലോടകത്തിൻവേര് ഇവ കഷായം വച്ച് തിപ്പലിപ്പൊടി മേമ്പൊടി ചേർത്തു സേവി ക്കുന്നത് ക്ഷയകാസത്തിനു വളരെ വിശേഷമാണ്.

ദശമൂലകടുത്രയാദി കഷായം—

ദശമൂലകടുത്രയൈഃ കഷായഃ
സവൃഷൈരേഷ സമാക്ഷികഃ പ്രപീതഃ
ശ്വസനാനിലകാസപാർശ്വപൃഷ്ഠ-
ത്രികമൂർദ്ധാംസരുജാസു സംപ്രദിഷ്ടഃ. 48

സാരം - ദശമൂലം, ചുക്ക്, മുളക്, തിപ്പലി, ആടലോടകത്തിൻവേര് ഇവ കഷാ യംവച്ച് ആറിയാൽ തേൻ മേമ്പൊടി ചേർത്തു സേവിക്കുക. വായുമുട്ടൽ, വാതി കകാസം, പാർശ്വവേദന, പുറത്തുവേദന, നട്ടെല്ലിനുവേദന, തലവേദന, തോളിനു വേദന ഇവ ശമിക്കും.

ശലലിഭസ്മപ്രയോഗം—

ശലലിഭസ്മ തദർദ്ധകടുത്രയം
സകലസമ്മിതശർക്കരയാ സമം
ലിഹതി യോ മധുനാ സഹസാ ക്ഷയം
ജയതി കാസമശേഷമസൗ ക്ഷണാൽ. 49

സാരം - മുള്ളന്റെ മുള്ളുചുട്ടഭസ്മം, അതിൽ പകുതി ചുക്ക്, മുളക്, തിപ്പലി ഇവ പൊടിച്ച് എല്ലാറ്റിനും സമം പഞ്ചസാരയും കൂട്ടി തേനിൽ കുഴച്ചു സേവിക്കു ക. ക്ഷയവും എല്ലാ കാസവും ക്ഷണത്തിൽ ശമിക്കും.

ആടരൂഷകാദി കഷായം—

ആടരൂഷകപൂതീക-
ഭൃംഗരാജമഹൗഷധൈഃ
ഗുളൂചീബൃഹതീവില്വൈഃ
സിദ്ധേ ക്വാഥേ പയശ്ശൃതം. 50
കടുത്രയരജോയുക്തം
ക്ഷയകാസഹരം പരം.

സാരം - ആടലോടകത്തിൻവേര്, ആവിത്തൊലി, കയ്യോന്നി, ചുക്ക്, അമൃത്, ചെറുവഴുതിനവേര്, കൂവളത്തിൻവേര്, ഇവ കഷായം വച്ച് അതിൽ പാൽ ചേർത്തു കാച്ചി വറ്റിച്ച് പാലാകുമ്പോൾ വാങ്ങി ചുക്ക്, മുളക്, തിപ്പലി ഇവ പൊടിച്ചു മേമ്പൊ ടി ചേർത്തു സേവിക്കുക. ക്ഷയകാസം നിശ്ചയമായും ശമിക്കും.

കടുത്രയാദി വർത്തി—

> കടുത്രയശിലാകല്ക്കൈ-
> ർമ്മാതുളുംഗാടരൂഷജൈഃ
> രസൈസ്സുപേഷിതൈർവർത്ത്യാ
> ധൂമം കാസവലാസജിൽ. 51

സാരം - മാതളനാരങ്ങാനീരും ആടലോടകത്തിലനീരും കൂട്ടിച്ചേർത്ത് അതിൽ ചുക്ക്, മുളക്, തിപ്പലി, മനയോല ഇവ അരച്ചു കലക്കി ശീലയിൽ തേച്ചുണക്കി തിരിതെറുത്ത് അതുകൊണ്ടു പുകപിടിക്കുക. ചുമയും കഫവും ശമിക്കും.

നയോപായം കഷായം—

> നയോപായായനമിതൈർബലാജീരകനാഗരൈഃ
> ക്വാഥഃ ശൃതഃ പ്രമഥ്നാതി സമീരണബലം ബലാൽ. 52

സാരം - കുറുന്തോട്ടി 6 കഴഞ്ച്, ജീരകം 4 കഴഞ്ച്, ചുക്ക് 2 കഴഞ്ച് എല്ലാംകൂടി ചതച്ചു കഷായം വച്ചു സേവിക്കുക. വായുവിന്റെ ശക്തി ശമിക്കും. (ഇവിടെ 'നയം' എന്നതിന് നീതികൾ ആറായതുകൊണ്ട് 6 എന്നും, 'ഉപായം' എന്നതിന് ഉപായ ങ്ങൾ നാലായതുകൊണ്ട് 4 എന്നും, 'അയന'മെന്നതിനു അയനങ്ങൾ രണ്ടായതു കൊണ്ട് 2 എന്നും അർത്ഥം ധരിച്ചുകൊള്ളണം).

പിപ്പല്ല്യാദി ചൂർണ്ണം—

> പിപ്പലീ പിപ്പലീമൂലം പഞ്ചൈവ ലവണാനി ച
> സംചൂർണ്യ ഘൃതസംയുക്തം ശുഷ്കകാസാപഹം പരം. 53

സാരം - തിപ്പലി, കാട്ടുതിപ്പലിവേര്, അഞ്ചുവിധം ഉപ്പ് ഇവ പൊടിച്ച് നെയ്യിൽ കുഴച്ചു നക്കുക. ശുഷ്കകാസം (കഫം വെളിക്കുവരാത്ത ചുമ) ശമിക്കും.

ഗുളതക്രയോഗം—

> ഗുളേന ക്വഥിതം തക്രം സുഖോഷ്ണം പിപ്പലീയുതം
> ത്ര്യഹം വൈ തത്തു പാതവ്യം ശുഷ്കകാസചികിത്സിതം. 54

സാരം - ശർക്കരയും മോരും കൂടി തിളപ്പിച്ച് ചെറുചൂടോടെ തിപ്പലിപ്പൊടി ചേർത്തു മൂന്നു ദിവസം സേവിക്കുക. ഇത് ശുഷ്കകാസത്തിനുള്ള ഒരു പ്രധാന ചികിത്സയാകുന്നു.

തിന്ത്രിണീസിരാദി പ്രയോഗം—

> തിന്ത്രിണീതരുണപർണ്ണശലാകാ-
> സിദ്ധമംബു കണരേണുവിമിശ്രം
> കാസമാശു വിനിഹന്തി നരാണാം

വ്യോഷസിദ്ധസലിലം ച മധൂഢം. 55

സാരം - മദ്ധ്യപ്രായത്തിലുള്ള പുളിയിലയുടെ ഞരമ്പു കഷായം വച്ച് അതിൽ തിപ്പലിപ്പൊടി മേമ്പൊടി ചേർത്തു സേവിക്കുകയോ ചുക്കും മുളകും തിപ്പലിയും കൂടി കഷായം വച്ചു തേൻ മേമ്പൊടി ചേർത്തു സേവിക്കുകയോ ചെയ്താൽ ചുമ വേഗത്തിൽ ശമിക്കും.

മരിചപത്ഥ്യാപ്രയോഗം—

ദശഭിർമ്മരിചൈരേകാം
പത്ഥ്യാം രാത്രൗ സുഖോദകേ
പിബേൽ സുഖമവാപ്നോതി
സ കാസീ ത്വരിതം ധ്രുവം. 56

സാരം - പത്തു നല്ലമുളകും ഒരു കടുക്കയുംകൂടി പൊടിച്ചു ചൂടുവെള്ളത്തിൽ രാത്രിയിൽ സേവിക്കുക. ചുമ നിശ്ചയമായും വേഗത്തിൽ ശമിക്കും.

കിംശുകമരിചാദി യോഗം—

പലാശം കിംശുകോദ്ഭൂതം നൂതനം മരിചൈസ്സഹ
ഭക്ഷയൻ തൽക്ഷണാദേവ കാസീ കാസം ത്യജത്യസൗ. 57

സാരം - മുരിക്കിന്റെ പുതിയ ഇലയും നല്ല മുളകും കൂടി ഭക്ഷിച്ചാൽ തൽക്ഷണം തന്നെ കാസം ശമിക്കും.

നിംബാമൃതാദി കഷായം—

നിംബാമൃതാവൃഷപടോലനിദിഗ്ദ്ധികാബ്ദ-
ദുസ്പർശപർപ്പടകകാസഹരൈഃ കദുഷ്ണൈഃ
ഭാഗദ്വയാന്വിതമഹൗഷധസംപ്രയുക്തഃ
ക്വാഥോ നിഹന്തി കണകല്ക്കയുതഃ കഫാർത്തിം. 58

സാരം - വേപ്പിൻതൊലി, അമൃത്, ആടലോടകത്തിൻവേര്, പടവലം, ചെറുവഴുതിനവേര്, മുത്തങ്ങാക്കിഴങ്ങ്, കൊടുത്തൂവവേര്, പർപ്പടകപ്പുല്ല്, പൊന്നാവീരത്തിൻവേര് ഇവ ഓരോ ഭാഗം, ചുക്ക് 2 ഭാഗം, എല്ലാം കൂടി കഷായം വച്ചു ചെറുചൂടോടെ തിപ്പലി പൊടിച്ചു മേമ്പൊടി ചേർത്തു സേവിക്കുക. കഫംകൊണ്ടുള്ള ഉപദ്രവം ശമിക്കും.

പിപ്പലീപത്ഥ്യാപ്രയോഗം—

ശൗണ്ഡീപത്ഥ്യാരജഃ സൂക്ഷ്മം
മധുനാ സഹ സാധയേൽ
സദ്യഃ കാസഹരം പ്രോക്തം

സക്ഷൗദ്രം വാ ഹരീതകീം. 59

സാരം - തിപ്പലിയും കടുക്കാത്തോടുംകൂടി നല്ലപോലെ പൊടിച്ചു ശീലപ്പൊടി എടുത്ത് തേനിൽ കുഴച്ചു സേവിക്കുകയോ കടുക്കാത്തോടു മാത്രം പൊടിച്ചു തേനിൽ കുഴച്ചു സേവിക്കുകയോ ചെയ്യുക. ചുമ പെട്ടെന്നു ശമിക്കും.

ത്രികത്രയകഷായം—

ത്രികത്രയൈർവാ ക്വഥിതം തദംഭഃ
സമാക്ഷികം ഹന്തി സമസ്തകാസം. 59
ത്രിജാതകം ത്രികടുകം ത്രിഫലേതി ത്രികത്രയം.

സാരം - ത്രികത്രയം (ചുക്കു മുളകു തിപ്പലി, ഏലം ഇലവർങം പച്ചില, നെല്ലിക്കാ താന്നിക്കാ കടുക്കാ) കഷായം വച്ചു ആറിയാൽ തേൻ മേമ്പൊടി ചേർത്തു സേവിക്കുക. എല്ലാ കാസവും ശമിക്കും.

വൃഷഘൃതം—

സമൂലപത്രപുഷ്പം ച
വൃഷം സംഛിദ്യ ഖണ്ഡശഃ
ക്വാഥയിത്വാ രസേ തസ്മിൻ
കല്ക്കൈരേതൈർവിപാചയേൽ. 60
മധൂലികാഹരിദ്രാഭ്യാം
ഭാർങ്ഗീകർക്കടകാമയൈഃ
സത്ര്യുഷണവിളംഗാബ്ദ-
ത്രിഫലാദേവദാരുഭിഃ 61
അശ്വഗന്ധാഗജകണാ-
സിതാദ്രാക്ഷാപ്രിയംഗുഭിഃ
സിന്ധൂത്ഥമാംസീചവ്യാഗ്നി-
യവാനീദ്വയഗോക്ഷുരൈഃ 62
തൽ സിദ്ധം ക്ഷൗദ്രസംയുക്തം
ശ്വാസകാസം ച ദാരുണം
രക്തപിത്തം ച ശോഷം ച
വൃഷസർപിർവിനാശയേൽ 63

സാരം - ആടലോടകം വേര്, ഇല, പൂവ് ഇവയോടുകൂടി പറിച്ചെടുത്തു ചെറുതായി നുറുക്കി കഷായംവച്ച് അതിൽ കുറിച്ചൂലി, മഞ്ഞൾ, ചെറുതേക്ക്, കർക്കടശൃംഗി, കൊട്ടം, ചുക്കു, മുളകു, തിപ്പലി, വീഴാലരിക്കാമ്പ്, മുത്തങ്ങാക്കിഴങ്ങ്, ത്രിഫ

ലത്തോട്, ദേവതാരം, അമുക്കുരം, അത്തിത്തിപ്പലി, പഞ്ചസാര, മുന്തിരിങ്ങാപ്പഴം, ഞാഴൽപൂവ്, ഇന്തുപ്പ്, മാഞ്ചി, കാട്ടുമുളകിൻവേർ, കൊടുവേലിക്കിഴങ്ങ് ശുദ്ധിചെയ്ത്, ജീരകം രണ്ടും, ഞെരിഞ്ഞിൽ ഇവ കല്ക്കമായി നെയ്യു കാച്ചി എടുത്ത് ആറിയതിനുശേഷം തേൻ ചേർത്തു സേവിക്കുക. ഈ വൃഷഘൃതം അതിഭയങ്കരമായ വായുമുട്ടൽ, ചുമ, രക്തപിത്തം, ശരീരശോഷം ഇവയെ ശമിപ്പിക്കും.

ധാത്രീഫലാദി ഘൃതം—

ധാത്രീഫലവിദാരീക്ഷു-
ജീവനീയരസാദ്ഘൃതാൽ
ഗവ്യാജയോശ്ച പയസോഃ
പ്രസ്ഥം പ്രസ്ഥം വിപാചയേൽ. 64

സിദ്ധപൂതേ സിതാക്ഷൗദ്രം
ദ്വിപ്രസ്ഥം വിനയേൽ തതഃ
യക്ഷ്മാപസ്മാരപിത്താസൃ-
ക്കാസമോഹക്ഷയാപഹം 65

വയഃസ്ഥാപനമായുഷ്യം
മാംസശുക്ലബലപ്രദം.

സാരം - നെല്ലിക്ക, പാൽമുതക്കിൻകിഴങ്ങ്, ചെറുകരിമ്പ്, ജീവനീയഗണം ഇവയുടെ രസത്തിൽ ഇടങ്ങഴി പശുവിൻപാലും ഇടങ്ങഴി ആട്ടിൻപാലും ചേർത്തു നെയ്യു കാച്ചി എടുത്ത് ആറിയാൽ ഇടങ്ങഴി (16 പലം) പഞ്ചസാരയും ഇടങ്ങഴി തേനും ചേർത്തു വച്ചിരുന്ന് സേവിക്കുക. ഈ ഘൃതം രാജയക്ഷ്മാവ്, അപസ്മാരം, രക്തപിത്തം, ചുമ, മോഹാലസ്യം, ക്ഷയം ഇവയെ ശമിപ്പിക്കുന്നതും, യൗവനത്തെ നിലനിർത്തുന്നതും, ആയുഃപ്രദവും മാംസം, ശുക്ലം, ബലം ഇവയെ പ്രദാനം ചെയ്യുന്നതും ആകുന്നു.

പിപ്പലീമധുകാദി ലേഹം—

പിപ്പലീ മധുകം പിഷ്ടം കാർഷികം സസിതോപലം
പ്രാസ്ഥികം ഗവ്യമാജം ച ക്ഷീരമിക്ഷുരസം തഥാ. 66

യവഗോധൂമമൃദ്വീകാചൂർണ്ണമാമലകാദ്രസഃ
തൈലം ച പ്രസൃതാംശാനി തൽ സർവം മൃദുനാഗ്നിനാ. 67

പചേല്ലേഹോ ഘൃതക്ഷൗദ്രയുക്തസ്സ ക്ഷതകാസഹാ
ശ്വാസഹൃദ്രോഗകാസഘ്നോ ഹിതോ വൃദ്ധാല്പരേതസാം. 68

സാരം - തിപ്പലി, ഇരട്ടിമധുരം, കല്ക്കണ്ടം ഇവ 3 കഴഞ്ചുവീതം, യവം, ഗോതമ്പ്, മുന്തിരിങ്ങാപ്പഴം ഇവ രണ്ടു പലംവീതം, എല്ലാംകൂടി പൊടിച്ചു പശുവിൻപാൽ,

ആട്ടിൻപാൽ, കരിമ്പിൻനീർ ഇവ ഇടങ്ങഴി വീതവും 2 തുടം നെല്ലിക്കാനീരും 2 തുടം എണ്ണയും ചേർത്തു മൃദ്വഗ്നിയിൽ പാകംചെയ്തു ലേഹമാക്കി വാങ്ങി ആറിയാൽ തേനും നെയ്യും ചേർത്ത് വച്ചിരുന്ന് സേവിക്കുക. ക്ഷതകാസം, ശ്വാസം, ഹൃദ്രോഗം, കാസം ഇവയെ ശമിപ്പിക്കും. ഈ ലേഹം വൃദ്ധന്മാർക്കും ശുക്ലം കുറഞ്ഞവർക്കും ഹിതമാകുന്നു.

വൃഷവ്യാഘ്ര്യാദി ഘൃതം—

വൃഷവ്യാഘ്രീഗുളൂചീനാം പത്രമൂലഫലാങ്കുരാൻ
രസകല്ക്കൈർഘൃതം പക്വം ഹന്തി കാസജ്വരാരുചീഃ. 69

സാരം - ആടലോടകം, ചെറുവഴുതിന, അമൃത് ഇവ സമൂലം (ഇല, വേര്, കായ്, മുള ഇവയോടുകൂടി) പറിച്ചു നീരെടുത്ത് ആ നീരിൽ നെയ്യു കാച്ചി സേവിച്ചാൽ ചുമ, ജ്വരം, അരുചി ഇവ ശമിക്കും.

ദാഡിമരസാദി ഘൃതം—

ദ്വിഗുണേ ദാഡിമരസേ
സിദ്ധം വാ വ്യോഷസംയുതം
പിബേദുപരി ഭുക്തസ്യ
യവക്ഷാരയുതം ഘൃതം. 70
പിപ്പലീഗുളസിദ്ധം വാ
ഛാഗക്ഷീരയുതം ഘൃതം
ഏതാന്യഗ്നിവിവൃദ്ധ്യർത്ഥം
സർപീംഷി ക്ഷയകാസിനാം. 71
സ്യുർദ്ദോഷബദ്ധകണ്ഠോരഃ-
സ്രോതസാം ച വിശുദ്ധയേ

സാരം - ഊണിനുശേഷം നെയ്യിന്റെ രണ്ടിരട്ടി താളിമാതളരസത്തിൽ ചുക്ക്, മുളകു, തിപ്പലി ഇവ കല്ക്കമായി കാച്ചിയ നെയ്യ്, ചവർക്കാരം ചേർത്തോ, തിപ്പലിയും ശർക്കരയും കല്ക്കമായി ആട്ടിൻപാൽ ചേർത്തു കാച്ചിയ നെയ്യോ സേവിക്കുക. ഈ ഘൃതങ്ങൾ ക്ഷയകാസികൾക്കു അഗ്നിയെ വർദ്ധിപ്പിക്കുന്നതിനും ദോഷബദ്ധമായ കണ്ഠത്തിനും ഉരസ്സിനും സ്രോതസ്സുകൾക്കും ശുദ്ധിയെ ഉണ്ടാക്കുന്നതിനും ഏറ്റവും നല്ലതാകുന്നു.

ഹരിദ്രാദി ലേഹം—

ഹരിദ്രൈലാത്രികടുകം
ഹരീതക്യാസ്തഥൈവ ച

ക്ഷൗദ്രേണ സഹ സംയുക്തോ
ലേഹഃ കാസമപോഹതി 72

സാരം - അപ്രകാരംതന്നെ മഞ്ഞൾ, ഏലത്തരി, ചുക്കു, മുളകു, തിപ്പലി, കടുക്കാത്തോട് ഇവ പൊടിച്ചു തേനിൽ കുഴച്ച് സേവിക്കുക. കാസം ശമിക്കും.

വസുകാദി ധൂമം—

വസുകം കർഷമാദായ ശാണമാത്രമനോഹ്വയം
കൃത്വാ വർത്തിം പിബേദ്ധൂമം സർവകാസപ്രശാന്തയേ. 73

സാരം - താർതാവൽ 3 കഴഞ്ച്, മനയോല, മുക്കാൽ കഴഞ്ച് ഇവ പൊടിച്ച് ശീലയിൽ വെച്ചു തെറുത്ത് തിരിയുണ്ടാക്കി തീ കത്തിച്ചു കെടുത്തിയതിനുശേഷം ഒരു കുമ്പിളിൽവച്ചു പുക വലിക്കുക. എല്ലാ കാസവും ശമിക്കും.

ലാജാമലകാദി ലേഹം—

ലാജാമലകപിപ്പല്യോ നാഗരാഭയശർക്കരാഃ
മധുസർപിർയ്യുതോ ലേഹഃ പഞ്ചകാസനിഷൂദനഃ. 74

സാരം - മലര്, നെല്ലിക്കാത്തോട്, തിപ്പലി, ചുക്ക്, കടുക്കാത്തോട് ഇവ പൊടിച്ചു പഞ്ചസാര ചേർത്ത് തേനും നെയ്യുംകൂട്ടി യോജിപ്പിച്ച് അതിൽ കുഴച്ചു സേവിക്കുക. അഞ്ചുവിധം കാസവും ശമിക്കും.

കാർപ്പാസബീജാദി വർത്തി—

കാർപ്പാസബീജം ച മനശ്ശിലാ ച
പത്രം ബദര്യാഃ കടുകത്രയം ച
പിഷ്ട്വാ സമാംശാനി ജലേന ഭൃംഗ്യാഃ
കാസാപഹാം വർത്തിമനേന കുര്യാൽ. 75

സാരം - പരുത്തിക്കുരു, മനയോല, ലന്തയില, ചുക്കു, മുളകു, തിപ്പലി ഇവ സമമായി എടുത്ത് കയ്യോന്നിനീരിൽ അരച്ചു ശീലയിൽ തേച്ചുണക്കി തിരിയാക്കി അതുകൊണ്ടു പുക പിടിക്കുക. ചുമ ശമിക്കും.

മനശ്ശിലാദി വർത്തി—

മനശ്ശിലാമാഗധിശൃംഗിവേരാൻ
ത്രിദ്വ്യേകാംശാൻ ഭൃംഗതോയപ്രപിഷ്ടാൻ
ധീമാനന്തേ വാസസം തൽ പ്രലിപ്യ
വർത്തിം കൃത്വാ ധൂപയേൽ കാസഹന്ത്രീം. 76

സാരം - മനയോല 3 ഭാഗം, തിപ്പലി 2 ഭാഗം, ചുക്ക് ഒരു ഭാഗം ഇവ പൊടിച്ച് കയ്യോന്നിനീരിൽ അരച്ചു ശീലയിൽ പല തവണ തേച്ചുണക്കി തിരിയുണ്ടാക്കി അതു

കൊണ്ടു പുക വലിക്കുക, ചുമ ശമിക്കും.

നാഗരാദി ലേഹം—

നാഗരമരിചപരാഗം
ലിഹേൽ സിതാസർപിഷാ സമാനാംശം
കാസവിനാശായ ജനഃ
പ്രാതർന്നിശി ചാപി സപ്താഹം. 77

സാരം - ചുക്കും നല്ലമുളകും സമമായി എടുത്തു പൊടിച്ചു പഞ്ചസാരയും ചേർത്തു നെയ്യിൽ കുഴച്ചു ലേഹനം ചെയ്യുക. ഇങ്ങനെ ഏഴു ദിവസം രാവിലെയും വൈകുന്നേരവും സേവിച്ചാൽ ചുമ ഇല്ലാതാകും.

മനശ്ശിലാദി ധൂമം—

മനശ്ശിലാസമാ കൃഷ്ണാ
തദർദ്ധം നാഗരം ഭവേൽ
തദർദ്ധം മരിചം വിദ്യാൽ
തദർദ്ധം തു ഹരീതകീ. 78

ഏഷാം ചൂർണ്ണം പ്രതീവാപ്യ
കാർപാസം വേഷ്ടയേദ് ഭിഷക്
ഏഷ ധൂമവരോ യോജ്യഃ
കാസശ്വാസനിബർഹണഃ. 79

സാരം - മനയോലയ്ക്കു സമം തിപ്പലി, തിപ്പലിയിൽ പകുതി ചുക്ക്, ചുക്കിൽ പകുതി നല്ലമുളക്, നല്ലമുളകിൻ പകുതി കടുക്കാത്തോട് ഇവ പൊടിച്ച് അരച്ചു ശീലയിൽ തേച്ചുണക്കി തിരിയാക്കി അതുകൊണ്ടു പുക വലിയ്ക്കുക. ചുമയും വായുമുട്ടലും ശമിക്കും.

ജംബീരവാശാദി വർത്തി—

ജംബീരവാശാസുരസാമൃതാനാം
നിദിഗ്ദ്ധികാമാർക്കവയാഷകാണാം
കാസഘ്നബീജാഹ്വയയാമിനീനാം
പത്രാണി സംക്ഷുദ്യ രസേ ഗൃഹീതേ. 80

വസ്ത്രൈകദേശേ ബഹുശോ വിഭാവ്യ
മനശ്ശിലാവ്യോഷഹരീതകീഭിഃ
ചൂർണ്ണീകൃതാഭിഃ സുകൃതാ ച വർത്തിഃ
ശ്വാസേ ച കാസേ ച ഹിതാ വിശേഷാൽ. 81

സാരം - ചെറുനാരകം, ആടലോടകം, തുളസി, അമൃത്, ചെറുവഴുതിന, കയ്യോന്നി, കൊടിത്തൂവ, പൊന്നാവീരൻ, വേങ്ങ, മഞ്ഞൾ ഇവയുടെ ഇല ചതച്ച് നീരെടുത്ത് പലപ്രാവശ്യം ശീലയിൽ തേച്ചുണക്കി പിടിപ്പിച്ച് അതിൽ മനയോല, ചുക്കു, മുളകു, തിപ്പലി, കടുക്കാത്തോട് ഇവ പൊടിച്ചു വിതറി തിരിയുണ്ടാക്കി പുക പിടിക്കുക. ഈ വർത്തി ചുമയ്ക്കും വായുമുട്ടലിനും വിശേഷിച്ചു ഹിതമാകുന്നു.

കൂശ്മാണ്ഡരസായനം—

വീതത്വഗസ്ഥികൂശ്മാണ്ഡ-
തുലാം സ്വിന്നാം പുനഃ പചേൽ
ഘട്ടയൻ സർപിഷഃ പ്രസ്ഥേ
ക്ഷൗദ്രവർണേƒത്ര ച ക്ഷിപേൽ. 82

ഖണ്ഡാച്ഛതം കണാശുണ്ഠ്യോർദ്വിപലം ജീരകാദപി
ത്രിജാതധാന്യമരിചം പൃഥഗർദ്ധപലാംശികം. 83

അവതാര്യ ച ശീതേƒസ്മിൻ ദത്വാ ക്ഷൗദ്രം ഘൃതാർദ്ധികം
ഖജേനോന്മഥ്യ ച സ്ഥാപ്യം തന്നിഹന്ത്യുപയോജിതം. 84

കാസഹിദ്ധ്മാജ്വരശ്വാസരക്തപിത്തക്ഷതക്ഷയാൻ
ഉരഃസന്ധാനജനനം മേധാസ്മൃതിബലപ്രദം. 85

അശ്വിഭ്യാം നിർമ്മിതം ഹൃദ്യം കൂശ്മാണ്ഡകരസായനം

സാരം - കുമ്പളങ്ങയുടെ തോടും കുരുവും കളഞ്ഞ് ഒരു തുലാം മാന്നിയെടുത്ത് പാത്രത്തിലാക്കി അടുപ്പത്തു വച്ചു സ്വേദിപ്പിച്ച് അതിൽ ഇടങ്ങഴി നെയ്യൊഴിച്ചു വരട്ടി തേനിന്റെ നിറമാകുമ്പോൾ, കല്ക്കണ്ടം പലം നൂറ്, തിപ്പലി, ചുക്ക്, ജീരകം ഇവ രണ്ടു പലം വീതം, ഏലം, എലവർങം, പച്ചില, കൊത്തമ്പാലയരി, നല്ലമുളക് ഇവ അരപ്പലം വീതം എല്ലാംകൂടി പൊടിച്ചിട്ട് വാങ്ങി ആറിയാൽ ഇരുനാഴി തേനും ചേർത്തു മത്തുകൊണ്ട് യോജിപ്പിച്ച് വച്ചിരുന്ന് ഉപയോഗിക്കുക. ചുമ, ഇക്കിൾ, ജ്വരം, ശ്വാസം, രക്തപിത്തം, ക്ഷതം ഇവ ശമിക്കും. മേധ (ആശുഗ്രഹണശക്തി), സ്മൃതി, ബലം ഇവ ഉണ്ടാകും. ഈ കൂശ്മാണ്ഡരസായനം അശ്വനീദേവന്മാരാൽ നിർമ്മിതവും ഹൃദയപ്രിയവും ആകുന്നു.

കാസമർദാദി ഘൃതം—

കാസമർദ്ദാഭയാമുസ്താപാഠാകട്ഫലനാഗരൈഃ
പിപ്പല്യാ കടുരോഹണ്യാ കാശ്മര്യാ സുരസേന ച. 86

അക്ഷമാത്രൈർഘൃതം പ്രസ്ഥം ക്ഷീരദ്രാക്ഷാരസാഢകേ
പചേച്ഛോഷജ്വരശ്വാസസർവകാസഹരം ശിവം. 87

സാരം - പൊന്നാവീരത്തിൻവേര്, കടുക്കാത്തോട്, മുത്തങ്ങാക്കിഴങ്ങ്, പാടക്കിഴങ്ങ്, ചെറുകുമിഴിൻവേര്, ചുക്ക്, തിപ്പലി, കടുകുരോഹണി, വലിയ കുമിഴിൻവേര്, തുളസിക്കതിര് ഇവ മൂന്നു കഴഞ്ചുവീതം 2 ഇടങ്ങഴി പാലും 2 ഇടങ്ങഴി മുന്തിരിങ്ങാരസവും കൂടി യോജിപ്പിച്ച് അതിൽ അരച്ചുകലക്കി ഇടങ്ങഴി നെയ്യും ചേർത്തു കാച്ചിവച്ചിരുന്നു സേവിക്കുക. ശോഷം, ജ്വരം, ശ്വാസം കാസം ഇവ ശമിക്കും. ഈ ഘൃതം ആരോഗ്യകരവും ആകുന്നു.

കാസസാമാന്യചികിത്സ—

വിധിശ്ച യക്ഷ്മപിത്താസൃഗ്വിഹിതശ്ശസ്യതേ ക്ഷയേ
ക്ഷതകാസേ ച യേ ധൂമാസ്സാനുപാനാഃ പ്രകീർത്തിതാ 88

ക്ഷയകാസേ$f$പി തേ യോജ്യാ
വക്ഷ്യന്തേ യച്ച യക്ഷ്മണി
ബൃംഹണം ദീപനം ചാഗ്നേഃ
സ്രോതസാം ച വിശോധനം. 89

വ്യത്യാസാൽ ക്ഷയകാസിഭ്യോ
ബല്യം സർവം പ്രശസ്യതേ

സാരം - രാജയക്ഷ്മാവിനും രക്തപിത്തത്തിനും പറഞ്ഞിരിക്കുന്ന ചികിത്സ ക്ഷയത്തിനും പ്രശസ്തമാകുന്നു. ക്ഷതകാസത്തിനു പറയപ്പെട്ടിട്ടുള്ള ധൂമങ്ങളും അനുപാനങ്ങളും രാജയക്ഷ്മാവിനു പറയപ്പെട്ടിട്ടുള്ള വിധികളും ക്ഷയകാസത്തിലും പ്രയോഗിക്കാം. ബൃംഹണമായും (തടിപ്പിക്കുന്നതായും) ജഠരാഗ്നിയെ ദീപിപ്പിക്കുന്നതായും സ്രോതസ്സുകൾക്ക് ശുദ്ധിയെ ചെയ്യുന്നതായും ബലപ്രദമായും ഇരിക്കുന്ന എല്ലാവിധികളും ഇടവിട്ടു പ്രയോഗിക്കുന്നത് ക്ഷയകാസികൾക്ക് ഹിതമാകുന്നു.

ഇതി വൈദ്യമനോരമായാം ചികിത്സാക്രമേ
കാസചികിത്സാക്രമോ നാമ ചതുർത്ഥോ$f$ദ്ധ്യായഃ

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
കാസചികിത്സാക്രമം എന്ന നാലാമദ്ധ്യായം കഴിഞ്ഞു.

# പഞ്ചമോ*f*ദ്ധ്യായഃ

## ഹിധ്മാശ്വാസചികിത്സാക്രമം

ഹിധ്മാശ്വാസചികിത്സയുടെ തുല്ല്യതയ്ക്കുള്ള കാരണം—

ഹേത്വാദിഭിർയതസ്തുല്യൗ
ഹിധ്മാശ്വാസാവിതീരിതം
സാധനം തു തയോസ്തസ്മാൽ
തുല്യമേവോദിതം ബുധൈഃ. 1

സാരം - ഇക്കിളിനും ശ്വാസത്തിനും നിദാനം, പ്രാഗ്രൂപം, ലക്ഷണം ഇവ തുല്യങ്ങളാകുന്നു. അതിനാൽ അവയ്ക്കു ചികിത്സയും തുല്യമായിട്ടുതന്നെ വിദ്വാന്മാരാൽ കല്പിക്കപ്പെട്ടിരിക്കുന്നു.

ഹിധ്മാശ്വാസങ്ങൾക്ക് ആദിയിൽ ചെയ്യേണ്ട ചികിത്സ—

ഹിധ്മാശ്വാസാതുരം സ്നിഗ്ധൈഃ
സ്വേദൈരാദാവുപാചരേൽ
സസൈന്ധവേന തൈലേന
ലിപ്തഗാത്രം വിശേഷതഃ. 2

സ്വേദൈഃ സ്രോതോമൃദുത്വം സ്യാ-
ന്മാരുതസ്യാനുലോമനം
സുനിർഹരത്വം സ്രോതസ്സു
ഗ്രഥിതസ്യ കഫസ്യ ച. 3

രസൈരാനൂപജൈഃ സ്നിഗ്ദ്ധം
സ്വിന്നമന്നം ച ഭോജയേൽ
ഏതേ ഹി കഫസംരുദ്ധ-
ഗതിപ്രാണപ്രകോപജാഃ. 4

തസ്മാത്തന്മാർഗശുദ്ധ്യർത്ഥ-
മൂർദ്ധ്വാധഃ ശോധനം ഹിതം
ഉദീര്യതേ ഹി സുതരാം
മാർഗ്ഗരോധാദ്വഹജ്ജലം. 5

യഥാ തഥാƒനിലസ്തസ്യ
മാർഗമസ്മാദ്വിശോധയേൽ

സാരം – ഇക്കിൾകൊണ്ടും ശ്വാസംകൊണ്ടും പീഡിതനായ രോഗിയെ വിശേഷിച്ച് എണ്ണയിൽ ഇന്തുപ്പു പൊടിച്ചിട്ടു ചൂടാക്കി ശരീരത്തിൽ തേച്ചതിനുശേഷം സ്നിഗ്ദ്ധങ്ങളായ സ്വേദങ്ങൾ കൊണ്ട് ആദ്യമേ വിയർപ്പിക്കണം. സ്രോതസ്സുകൾക്കു മാർദ്ദവം, വായുവിന്റെ ആനുകൂല്യം, സ്രോതസ്സുകളിൽ കെട്ടിനിൽക്കുന്ന കഫത്തിന്റെ വിലയം ഇവ സ്വേദം കൊണ്ട് സിദ്ധിക്കും. സ്വിന്നനായ രോഗിയെ ആനൂപദേശജങ്ങളായ ജന്തുക്കളുടെ മാംസരസങ്ങൾ ചേർത്തു സ്നിഗ്ദ്ധമായ അന്നത്തെ ഭുജിപ്പിക്കുകയും ചെയ്യണം. ഈ രോഗങ്ങൾ കഫത്താൽ തടയപ്പെട്ട ഗതിയോടുകൂടിയ വായുവിന്റെ പ്രകോപത്തിൽ നിന്നുണ്ടായിട്ടുള്ളവയാണ്. അതിനാൽ തന്മാർഗശുദ്ധിക്കായിക്കൊണ്ട് (വായുവിന്റെ മാർഗശുദ്ധിക്കായിക്കൊണ്ട്) വമനവിരേചനങ്ങളെ പ്രയോഗിക്കണം. ഏതൊരു പ്രകാരമായാലാണോ വായു മാർഗരോധം നിമിത്തം പ്രവഹിക്കുന്ന ജലത്തെ പുറപ്പെടുവിക്കുന്നത്, അപ്രകാരം ഈ വായുവിന്റെ മാർഗ്ഗത്തെ ശുദ്ധിയാക്കണം.

ദശമൂലാദി ക്വാഥം—

ദശമൂലസ്യ വാ ക്വാഥ-
മഥവാ ദേവദാരുണഃ
പിബേദ്വാ വാരുണീമണ്ഡം
ഹിധ്മാശ്വാസീ പിപാസിതഃ. 6

സാരം – തണ്ണീർദാഹമുള്ള ഹിധ്മാരോഗിയും ശ്വാസരോഗിയും ദശമൂലകഷായമോ ദേവതാരക്വാഥമോ വാരുണീമദ്യത്തിന്റെ തെളിയോ പാനം ചെയ്യണം.

ഭാർങ്ഗ്യാദി ചൂർണ്ണം—

ഭാർങ്ഗീശുണ്ഠ്യൗ സുഖാംഭോഭിഃ
ക്ഷാരം വാ മരിചാന്വിതം
പീത്വാ സുഖീ ഭവേത്തൂർണം
ഹിദ്ധ്മാശ്വാസീ വിശേഷതഃ. 7

സാരം – ചെറുതേക്കും ചുക്കും കൂടിയോ നല്ലമുളകും ചവർക്കാരവും കൂടിയോ പൊടിച്ചു ചൂടുവെള്ളത്തിൽ സേവിച്ചാൽ വിശേഷിച്ച് ഇക്കിളും ശ്വാസവും ശമിക്കും.

സപ്തപർണ്ണപുഷ്പാദി സ്വരസപാനം—

സ്വരസഃ സപ്തപർണസ്യ പുഷ്പാണാം വാ ശിരീഷതഃ
കണാമധുസമായുക്തോ ഹിധ്മാശ്വാസവിനാശകൃൽ. 8

സാരം – ഏഴിലംപാലയുടേയോ നെന്മേനിവാകയുടേയോ പുഷ്പങ്ങളുടെ സ്വര

സമെടുത്ത് തിപ്പലിപ്പൊടിയും തേനും ചേർത്തു സേവിക്കുക. ഇക്കിളും ശ്വാസവും ശമിക്കും.

വാജിഗന്ധാമഷി–

മഷീം വാ വാജിഗന്ധായാ
ലിഹ്യാച്ഛ്വാസീ കഫോല്ബണഃ
കപിത്ഥഫലസംഭൂതം
വാരി ക്ഷൗദ്രയുതം പിബേൽ. 9

സാരം - അമുക്കുരം ചുട്ടുകരിച്ച് അതിന്റെ മഷിയോ വ്ളാങ്കായുടെ അകത്തെ മജ്ജപിഴിഞ്ഞെടുത്ത നീരോ തേൻ ചേർത്തു സേവിക്കുക. കഫവർദ്ധനയോടുകൂടിയ ശ്വാസം ശമിക്കും.

കപിത്ഥരസാദി പാനം—

രസേന വാ കപിത്ഥസ്യ ധാത്രീസൈന്ധവപിപ്പലീഃ
ഘൃതക്ഷൗദ്രേണ വാ പാഠാവിളംഗോഷണപിപ്പലീഃ. 10

സാരം - നെല്ലിക്കാത്തോട്, ഇന്തുപ്പ്, തിപ്പലി ഇവ പൊടിച്ച് വ്ളാങ്കായുടെ രസത്തിൽ സേവിക്കുക. പാടക്കിഴങ്ങ്, വിഴാലരി, നല്ലമുളക്, തിപ്പലി ഇവ പൊടിച്ചു നെയ്യും തേനും കൂടി ചേർത്തു സേവിക്കുക. ഇക്കിളും ശ്വാസവും ശമിക്കും.

ജീവന്ത്യാദി ചൂർണം—

ജീവന്തീമുസ്തസുരസത്വഗേലാദ്വയപൗഷ്ക്കരം
ചണ്ഡാതാമലകീലോഹഭാർങ്ഗീവാളകനാഗരം. 11
വൃഷമൂലശടീകൃഷ്ണാനാഗകേസരചോരകം
ഉപയുക്തം യഥാകാമം ചൂർണം ദ്വിഗുണശർക്കരം. 12
പാർശ്വരുഗ്ജ്വരകാസഘ്നം ഹിധ്മാശ്വാസഹരം പരം

സാരം - അടപൊതിയൻകിഴങ്ങ്, മുത്തങ്ങാക്കിഴങ്ങ്, തുളസിക്കതിര്, ഇലവർങത്തൊലി, ചിറ്റേലവും പേരേലവും പുഷ്ക്കരമൂലത്തിൻവേര്, ചണ്ണക്കിഴങ്ങ്, കീഴാർനെല്ലി, ലോഹചൂർണ്ണം, ചെറുതേക്ക്, ഇരുവേലി, ചുക്ക്, ആടലോടകത്തിൻവേര്, ചെറുകച്ചോലം, തിപ്പലി, നാഗപ്പൂവ്, അടവികച്ചോലം ഇവ സമാംശം എല്ലാംകൂടിയടത്തോളവും പഞ്ചസാര ഇവ പൊടിച്ചു യോജിപ്പിച്ചു ഇച്ഛപോലെ ഉപയോഗിക്കുക. ഇരുപുറത്തുമുള്ള വേദന, ജ്വരം, ചുമ, ഇക്കിൾ, ശ്വാസം ഇവ ശമിക്കും.

ദശമൂലഘൃതം--

കണാസൗവർച്ചലക്ഷാര-
വയസ്ഥാഹിംഗുചോരകൈഃ

സകായസൈഥർഘൃതം മസ്തു-
ദശമൂലരസേ പചേൽ. 13
തൽ പിബേൽ ശ്വാസഹിധ്മാർത്തഃ
സ ജവാദശ്നുതേ സുഖം

സാരം - ദശമൂലം കഷായം വച്ച് അതിൽ തിപ്പലി, തുവർച്ചിലക്കാരം, നെല്ലിക്ക, കായം, കച്ചോലം, കടുക്കാത്തോട് ഇവ കല്ക്കമായി തൈരിൻവെള്ളവും ചേർത്തു നെയ്യു കാച്ചി സേവിക്കുക. ശ്വാസം, ഇക്കിൾ ഇവ ശമിച്ച് സുഖമുണ്ടാകും.

അഭയാദി കഷായം—

അഭയാവ്യോഷഭാർങ്ഗ്യബ്ദവ്യാഘ്രീവാശാശൃതം ജലം
പീനസാരുചിഹൃല്ലാസശ്വാസകണ്ഠാമയാപഹം. 14

സാരം - കടുക്കാത്തോട്, ചുക്ക്, മുളകു, തിപ്പലി, ചെറുതേക്ക്, മുത്തങ്ങാക്കിഴങ്ങ്, ചെറുവഴുതിനവേര്, ആടലോടകത്തിൻവേര് ഇവകൊണ്ടുള്ള കഷായം പീനസം, അരുചി, നെഞ്ചുരുക്കം, ശ്വാസം, കണ്ഠരോഗം ഇവയെ ശമിപ്പിക്കും.

ശുണ്ഠ്യാദി ക്വാഥം—

ശുണ്ഠീലശുനനിര്യൂഹം ഹിംഗുസൈന്ധവചൂർണ്ണിതം
ഹിധ്മാശ്വാസപ്രതിശ്യായശൂലവാതാമയീ പിബേൽ. 15

സാരം - ചുക്ക്, വെളുത്തുള്ളി ഇവ കഷായം വച്ച് കായവും ഇന്തുപ്പും മേമ്പൊടി ചേർത്തു സേവിക്കുക. ഇക്കിൾ, ശ്വാസം, പീനസം, ശൂലം, വാതരോഗം ഇവ ശമിക്കും.

ദ്രാക്ഷാദി ചൂർണ്ണം—

ദ്രാക്ഷാശുണ്ഠീപിപ്പലീകോലമജ്ജാ-
ചൂർണ്ണം ലിഹ്യാന്മാക്ഷികേണാശു ഹന്തി
ഹിക്കാം ശുണ്ഠീമാക്ഷികാഭ്യാം പ്രയുക്തം
ധാത്ര്യാസ്തോയം വാ കപിത്ഥസ്യ തദ്വൽ. 16

സാരം - ചുക്ക്, തിപ്പലി, ലന്തക്കുരുവിന്റെ മജ്ജ ഇവ പൊടിച്ചു മുന്തിരിങ്ങാപ്പഴവും തേനും ചേർത്തു യോജിപ്പിച്ച് ലേഹനം ചെയ്യുകയോ നെല്ലിക്കാത്തോടുകൊണ്ടുള്ള കഷായമോ വ്‌ളാങ്കായുടെ കഷായമോ ചുക്കിൻപൊടിയും തേനും മേമ്പൊടി ചേർത്തു സേവിക്കുകയോ ചെയ്താൽ ഇക്കിൾ ശമിക്കും.

ശുണ്ഠ്യാദി ചൂർണ്ണം—

ശുണ്ഠീകണാഭയാധാത്രീചൂർണ്ണം വാ പിഞ്ഛരഭസ്മനാ
ഹിധ്മാവാൻ മധുനാ ലിഹ്യാദപാമാർഗ്ഗഫലാദ്രസഃ. 17

സാരം - ചുക്ക്, തിപ്പലി, കടുക്കാത്തോട്, നെല്ലിക്കാത്തോട്, മയിൽപ്പീലി ചുട്ട ഭസ്മം ഇവ പൊടിച്ചു തേനിൽ കുഴച്ചു സേവിക്കുകയോ ചെറുകടലാടിയുടെ കായിന്റെ രസം തേൻ ചേർത്തു സേവിക്കുകയോ ചെയ്താൽ ഇക്കിൾ ശമിക്കും.

സ്വർച്ചിക്ഷാരാദി പ്രയോഗം—

സ്വർച്ചിക്ഷാരം ബീജപൂരാദ്രസേന
ക്ഷൗദ്രോപേതം ഹന്തി ലീഢ്വാ തു ഹിക്കാം
സർപ്പിഃ സ്നിഗ്ദ്ധോ ഹന്തി ഹിക്കാം യഥാ വാ
കോഷ്ണഗ്രാസഃ പായസോ വാ സുഖോഷ്ണഃ. 18

സാരം - സ്വർജിക്ഷാരം പൊടിച്ച് ചെറുനാരങ്ങാനീരിൽ കലക്കി തേൻ ചേർത്തു സേവിക്കുകയോ ചെറുചൂടോടുകൂടിയ ഉരുളച്ചോറോ പായസച്ചോറോ നെയ്യുകൂട്ടി ഭക്ഷിക്കുകയോ ചെയ്താൽ ഇക്കിൾ ശമിക്കും.

സപ്തപർണപുഷ്പകല്ക്കം—

സപ്തപർണ്ണസ്യ പുഷ്പാണാം കല്ക്കം ബദരസമ്മിതം
ശ്വാസിനം പിപ്പലീയുക്തം പായയേദ്ദധിമസ്തുനാ. 19

സാരം - ഏഴിലംപാലയുടെ പൂവരച്ച് ലന്തക്കുരുപ്രമാണം എടുത്ത് തിപ്പലി പ്പൊടിയും ചേർത്ത് തൈരിൻവെള്ളത്തിൽ കലക്കി സേവിപ്പിച്ചാൽ ശ്വാസരോഗം ശമിക്കും.

സുരസാദി ചൂർണ്ണം—

സുരസം ചാമലക്യേലാപിപ്പല്യഗുരുനാഗരം
വിളംഗം ച സമം ചൂർണ്ണം കൃത്വാ$f$ഷ്ടഗുണശർക്കരം. 20
സർവതസ്തമകശ്വാസേ ഹിക്കായാം ച പ്രയോജയേൽ

സാരം - തുളസിക്കതിര്, നെല്ലിക്കാത്തോട്, ഏലത്തരി, തിപ്പലി, അകിൽ, ചുക്ക്, വിഴാലരി ഇവ സമം എടുത്തു പൊടിച്ച് എട്ടിരട്ടി പഞ്ചസാര ചേർത്തു സേവിക്കുക. തമകശ്വാസം ഇക്കിൾ ഇവ ശമിക്കും.

ശ്വാസനാശനപ്രയോഗങ്ങൾ—

കാസഘ്നാശ്ച കഷായാ യേ ലേഹാ ധൂമാ ഘൃതാനി ച
ഹരീതകീപ്രയോഗശ്ച ചൂർണ്ണാശ്ച ശ്വാസനാശനാഃ. 21

സാരം - കാസഹരങ്ങളായ കഷായങ്ങളും ലേഹങ്ങളും ധൂമങ്ങളും ഘൃതങ്ങളും ചൂർണ്ണങ്ങളും കടുക്കകൊണ്ടുള്ള പ്രയോഗവും ശ്വാസനാശനങ്ങളാകുന്നു.

മഗധജാദി ചൂർണ്ണം—

മഗധജധാത്രീശുണ്ഠീമധുകാഞ്ജനഗൈരികൈസ്തുല്യൈഃ
തുല്യേ ലാജസിതേ ദ്വേ മധുനാƒവലിഹേദ്വമീ ഹിക്കീ. 22

സാരം - തിപ്പലി, നെല്ലിക്കാത്തോട്, ചുക്ക്, ഇരട്ടിമധുരം, അഞ്ജനക്കല്ല്, കാവി മണ്ണ് ഇവ സമം, എല്ലാംകൂടിയടത്തോളവും മലർപ്പൊടിയും പഞ്ചസാരയും ഇവ യോജിപ്പിച്ചു തേനിൽ കുഴച്ചു നക്കിയാൽ ഛർദ്ദിയും ഇക്കിളും ശമിക്കും.

മാതുളുംഗരസപ്രയോഗം—

രസം ച മാതുളൂങ്ഗസ്യ പിബേൽ സൈന്ധവസംയുതം
വിമൃദ്യ തു ഫലാമ്ലം വാ തേന ഹിക്കാ പ്രശാമ്യതി. 23

സാരം - മാതളനാരങ്ങയുടെ നീരിൽ ഇന്തുപ്പു ചേർത്തു സേവിക്കുകയോ ഞെരി ഞ്ഞാംപുളി മർദ്ദിച്ചു നീരെടുത്തു സേവിക്കുകയോ ചെയ്താൽ ഇക്കിൾ ശമിക്കും.

ഭാർങ്ഗ്യാദി പ്രയോഗം—

ഭാർങ്ഗീത്വചം ശൃങ്ഗിവേരം ലാജാ രാസ്നാ ശതാവരീ
മൃദ്വീകാ മധുകം ലോധ്രം കേസരം ക്ഷൗദ്രമേവ ച. 24
വ്യസ്തം വാƒഥ സമസ്തം വാ യഥാലാഭമഥാപി വാ
ഗോക്ഷീരേണ ഭിഷഗ് ദദ്യാൽ ഹിക്കാഗ്രഹണമുത്തമം. 25

സാരം - ചെറുതേക്ക്, ഇലവർങത്തൊലി, ചുക്ക്, മലര്, അരത്ത, ശതാവരിക്കി ഴങ്ങ്, മുന്തിരിങ്ങാപ്പഴം, ഇരട്ടിമധുരം, പാച്ചോറ്റിത്തൊലി, നാഗപ്പൂവ് ഇവ ഓരോ ന്നായോ എല്ലാംകൂടിയോ കിട്ടുന്നതുപോലെയോ പൊടിച്ച് തേൻ ചേർത്തു പശു വിൻപാലിൽ സേവിക്കുക. ഇക്കിൾ ശമിക്കും.

ലോഹചൂർണ്ണാദി ലേഹം—

ലോഹചൂർണ്ണം തഥാ ലാജാഃ സുരദാരു തഥൈവ ച
മധുയുക്തം ലിഹേജ്ജന്തുർഹിക്കാപ്രശമനം ശിവം. 26

സാരം - ഉരുക്കിൻപൊടി, മലർപൊടി, ദേവതാരചൂർണ്ണം ഇവ തേനിൽ കുഴച്ചു നക്കുക. ഇക്കിൾ ശമിക്കും.

ചന്ദനാദി നസ്യം—

ഹിക്കാപ്രശമനം നസ്യം ചന്ദനം സ്തന്യസംയുതം
സ്തന്യേന മക്ഷികാവിഷ്ഠാമലക്തകരസേന വാ. 27

സാരം - ചന്ദനം മുലപ്പാലിൽ അരച്ചു കലക്കി നസ്യം ചെയ്യുകയോ, മെഴുകു മുലപ്പാലിലോ കോലരക്കിൻരസത്തിലോ അരച്ചു കലക്കി നസ്യം ചെയ്യുകയോ ചെയ്താൽ ഇക്കിൾ ശമിക്കും.

തിന്ത്രണീപല്ലവക്വാഥം—

ലാജാമലകതൈലാജ്യശർക്കരാമധുലോളിതഃ
തിന്ത്രണീപല്ലവക്വാഥഃ ശ്വാസപഞ്ചകവഞ്ചകഃ. 28

സാരം - പുളിയുടെ തളിര് കഷായം വച്ച് അതിൽ മലർപൊടി, നെല്ലിക്കാപൊടി, എണ്ണ, നെയ്യ്, പഞ്ചസാര, തേൻ ഇവ മേമ്പൊടി ചേർത്തു സേവിക്കുക. അഞ്ചുവിധം ശ്വാസവും ശമിക്കും.

ദശമൂലശൃതക്ഷീരജഘൃതം—

ദശമൂലശൃതാൽ ക്ഷീരാൽ
സർപിര്യദുദിയാന്നവം
സപിപ്പലീകം സക്ഷൗദ്രം
തൽ സ്വര്യം ശ്വാസകാസജിൽ. 29

സാരം - ദശമൂലമിട്ടു പാൽ കാച്ചിയെടുത്തു കലക്കി അതിൽനിന്നുണ്ടാകുന്ന പുതുവെണ്ണയിൽ തിപ്പലിപ്പൊടിയും തേനും ചേർത്തു കുഴച്ചു നക്കുക. ഇതു സ്വരത്തെ നന്നാക്കുന്നതും ശ്വാസകാസങ്ങളെ നശിപ്പിക്കുന്നതും ആകുന്നു.

വൃഷഘൃതം—

സമൂലപത്രാങ്കുരപല്ലവസ്യ
വൃഷസ്യ സിദ്ധം സ്വരസേ രസേ വാ
തൽപുഷ്പകല്ക്കം ഘൃതമാശു ഹന്യാൽ
സമാക്ഷികം ശ്വാസമശേഷകാസം. 30

സാരം - വേര്, ഇല, അങ്കുരം, തളിര് ഇവയോടുകൂടി പറിച്ചെടുത്ത ആടലോടകത്തിന്റെ സ്വരസത്തിലോ ക്വാഥത്തിലോ ആടലോടകത്തിന്റെ പൂവുതന്നെ കല്ക്കമായി കാച്ചിയെടുത്ത നെയ്യ് തേൻ ചേർത്തു സേവിച്ചാൽ ശ്വാസവും എല്ലാ കാസവും ശമിക്കും.

ശുഷ്കനാളികേരജലപാനം—

മധ്വാജ്യശർക്കരാസക്തുജീരകപ്രതിവാപിതം
ശുഷ്ക്കകേരീജലം പീതം സദ്യഃ ശ്വാസാദിനാശനം. 31

സാരം - ഉണങ്ങി വരണ്ട നാളികേരത്തിന്റെ ജലത്തിൽ ജീരകപ്പൊടിയും തേൻ, നെയ്യ്, പഞ്ചസാര, മലർപൊടി ഇവയും ചേർത്തു സേവിച്ചാൽ ശ്വാസം മുതലായവ പെട്ടെന്നു ശമിക്കും.

കാകമാചീഘൃതം—

> കാകമാചീദളരസേ
> യഷ്ടീകല്ക്കം പ്രസാധിതം
> തൈലം ഘൃതം വാ പാനേന
> കാസജിൽ സ്വരസാദജിൽ. 32

സാരം - കരിന്തകാളിയുടെ നീരിൽ ഇരട്ടിമധുരം അരച്ചു കലക്കി എണ്ണയോ നെയ്യോ കാച്ചിയെടുത്തു സേവിക്കുക. ചുമയും സ്വരസാദവും ശമിക്കും.

വിഭീതകാദി ക്വാഥം—

> വിഭീതകാബ്ദാമയവിശ്വഭാർങ്ഗീ-
> കണാഭയാദ്വീപിഭിരംബു സിദ്ധം
> ശ്വാസാരിപൂരോന്മഥനേച്ഛവേന്റേ
> ദദ്യാൽ ഭിഷക് ശ്വാസവലാസഹാരി. 33

സാരം - താന്നിക്കാത്തോട്, മുത്തങ്ങാക്കിഴങ്ങ്, കൊട്ടം, ചുക്ക്, ചെറുതേക്ക്, തിപ്പലി, കടുക്കാത്തോട്, ചെറുവഴുതിനവേര് ഇവകൊണ്ടുള്ള കഷായത്തെ ശ്വാസമാകുന്ന ശത്രുപ്രവാഹത്തെ ഉന്മഥിക്കുന്നതിന് ഇച്ഛയോടുകൂടിയ (ന്റേ) മനുഷ്യനായിക്കൊണ്ട് കൊടുക്കണം. എന്നാൽ അവന്റെ ശ്വാസവും കഫവും ശമിക്കും.

വിശ്വാദി കഷായം—

> വിശ്വകൃഷ്ണാഭയാഭാർങ്ഗീഃ
> പിബേൽ പിഷ്ട്വാ സുഖാംബുനാ
> തൽസിദ്ധമഥവാ വാരി
> കാസശ്വാസപ്രശാന്തയേ. 34

സാരം - ചുക്ക്, തിപ്പലി, കടുക്കാത്തോട്, ചെറുതേക്ക് ഇവ ചൂടുവെള്ളത്തിൽ അരച്ചു സേവിക്കുകയോ അല്ലെങ്കിൽ ഇവ കഷായം വച്ചു സേവിക്കുകയോ ചെയ്താൽ ചുമയും ശ്വാസവും ശമിക്കും.

അഗ്നിമന്ഥാദി കഷായം—

> അഗ്നിമന്ഥബലൈരണ്ഡ-
> ഭാർങ്ഗീകുഷ്ഠമഹൗഷധൈഃ
> പിബേൽ പ്രക്വഥിതം തോയം
> ഹിധ്മാരുക്കാസവാന്നരഃ. 35

സാരം - മുഞ്ഞവേര്, കുറുന്തോട്ടിവേര്, വെളുത്താവണക്കിൻവേര്, ചെറുതേക്കിൻവേര്, കൊട്ടം, ചുക്ക് ഇവ കഷായം വച്ചു സേവിക്കുക. ഇക്കിളും ചുമയും ശമിക്കും.

പിപ്പല്യാദി കഷായം—

പിപ്പലീധാന്യകോശീരനിര്യൂഹസ്സസിതാമധുഃ
പീതഃ പ്രശമയത്യാശു ഹിധ്മാം തൃഷ്ണാം ച ദുർജയാം. 36

സാരം - തിപ്പലി, കൊത്തമ്പാലരി, രാമച്ചം ഇവ കഷായം വച്ച് പഞ്ചസാരയും തേനും മേമ്പൊടി ചേർത്തു സേവിക്കുക. ഇക്കിളും തണ്ണീർദാഹവും ശമിക്കും.

ത്രിഫലാദി ലേപനം—

ത്രിഫലാം നാഗരം മുസ്താം
തഗരം മധുനാ സഹ
പേഷയിത്വാ യഥായോഗം
ഹിക്കീ കണ്ഠം പ്രലേപയേൽ. 37

സാരം - ത്രിഫലത്തോട്, ചുക്ക്, മുത്തങ്ങ, തകരം ഇവ പച്ചവെള്ളത്തിൽ അരച്ചു തേൻ ചേർത്തു ചാലിച്ചു കണ്ഠത്തിൽ തേച്ചാൽ ഇക്കിൾ ശമിക്കും.

ദശമൂലാദി പാൽക്കഷായം—

ദശമൂലവിശ്വലശുനാ-
ന്നിഷ്ക്വാഥഃ ക്ഷീരപരിശിഷ്ടഃ
പീതോ നിഹന്തി ഹിക്കാം
ലജ്ജാമിവ വേഗവാൻ രാഗഃ. 38

സാരം - ദശമൂലം, ചുക്ക്, വെളുത്തുള്ളി ഇവ കഷായം വച്ച് അതിൽ പാലു ചേർത്തു കുറുക്കി പാലാക്കി സേവിച്ചാൽ ഇക്കിൾ ശമിക്കും.

ഭാർങ്ഗ്യാദി കഷായം—

ഭാർങ്ഗീകണാകാസഹരീഹരിദ്രാ
വാശാമൃതാനാഗരധാന്യകാനാം
ക്വാഥോ ജയേച്ഛ്വാസമതിപ്രവൃദ്ധം
ക്ഷണേന തീക്ഷ്ണോത്ഥപരാഗമിശ്രഃ. 39

സാരം - ചെറുതേക്ക്, തിപ്പലി, പൊന്നാവീരത്തിൻവേര്, മരമഞ്ഞൾ, ആടലോടകത്തിൻവേര്, അമൃത്, ചുക്ക്, കൊത്തമ്പാലരി ഇവ കഷായം വച്ച് നല്ലമുളകിൻപൊടി മേമ്പൊടി ചേർത്തു സേവിക്കുക. ഏറ്റവും വർദ്ധിച്ചതായ ശ്വാസം പെട്ടെന്നു ശമിക്കും.

സർജാദി ധൂപം—

ഹിക്കാസു സർജഹിമഗുൽഗുലുഗോ*f*ജശൃങ്ഗ-

ബാലത്വഗാമയകുശാഗരുബർഹിപത്രൈഃ
ധൂമം പിബേദ്ഘൃതയുതൈസ്സകലാസു സദ്യഃ
ശ്വാസാരിപൂരമഥനായ ച യോജ്യമേതൽ. 40

സാരം - ചെഞ്ചല്യം, ചന്ദനം, ഗുൽഗുലു, പശുവിൻകൊമ്പ്, ആട്ടിൻകൊമ്പ്, ഇരുവേലി, ഇലവർങ്ങത്തൊലി, കൊട്ടം, കുശപ്പുല്ല്, അകിൽ, മയിൽപീലി ഇവ പൊടിച്ചു നെയ്യിൽ കുഴച്ചു തിരിയാക്കി അതുകൊണ്ടു പുക പിടിക്കുക. എല്ലാ ഇക്കിളും ശമിക്കും.

ദശമൂലഘൃതം—

ദശമൂലരസാൽ കംസേ
ഘൃതപ്രസ്ഥം വിപാചയേൽ
ഹിക്കാശ്വാസാർദ്ദിതാക്ഷേപ-
പാർശ്വോരഃപൃഷ്ഠശൂലനുൽ. 41
ഗ്രഹണീം ഗുന്മമാനാഹം
ഹൃദ്രോഗം ച നിയച്ഛതി

സാരം - പതിനാറു പലം ദശമൂലം 16 ഇടങ്ങഴി വെള്ളത്തിൽ കഷായം വച്ചു നാലിടങ്ങഴിയാക്കി അതിൽ ഇടങ്ങഴി നെയ്യു ചേർത്തു കാച്ചി എടുത്തു സേവിക്കുക. ഇക്കിൾ, ശ്വാസം, അർദ്ദിതവാതം, ആക്ഷേപവാതം, പാർശ്വശൂലം, നെഞ്ചിനു വേദന, പൃഷ്ഠശൂലം, ഗ്രഹണി, ഗുന്മം, മേൽവയറുവീർപ്പ്, ഹൃദ്രോഗം ഇവ ശമിക്കും.

ശ്വാസചികിത്സാസംഗ്രഹം—

അർദ്ധാംശേന പുരാണാജ്യം
സൈന്ധവക്ഷാരയോസ്തഥാ
ധാന്വന്തരം പ്രമേഹോക്തം
രക്തപിത്തോദിതം ഘൃതം. 42
വൃഷാഖ്യം ഗുന്മഗദിതം
ദാധികം ഹപുഷാദി വാ
മഹോദരോക്തം പ്രപിബേൽ
ശ്വാസഹിധ്മാനിവൃത്തയേ. 43

സാരം - ഇന്തുപ്പും ചവർക്കാരവും സമമായെടുത്തു പൊടിച്ച് അതിൽ പകുതി പഴയ നെയ്യിൽ കുഴച്ചു സേവിക്കുക. പ്രമേഹചികിത്സിതത്തിൽ പറഞ്ഞിരിക്കുന്ന ധാന്വന്തരഘൃതം, രക്തപിത്തചികിത്സിതത്തിൽ പറഞ്ഞിരിക്കുന്ന വൃഷഘൃതം, ഗുന്മചികിത്സിതത്തിൽ പറഞ്ഞിരിക്കുന്ന ദാധികഘൃതം, മഹോദരചികിത്സിതത്തിൽ പറ

ഞ്ഞിരിക്കുന്ന ഹപുഷാദിഘൃതം ഇവയും ശ്വാസരോഗത്തിന്റെയും ഇക്കിളിന്റെയും ശാന്തിക്കായിക്കൊണ്ട് ഉപയോഗിക്കുന്നത് നല്ലതാണ്.

കാസശ്വാസക്ഷയച്ഛർദ്ദിഹിധ്മാശ്ചാന്യോന്യഭേഷജൈഃ
ഉപാചരേദഥ ഭിഷഗ് ഭൂയിഷ്ഠം ശാസ്ത്രതത്ത്വവിൽ. 44

ഇതി വൈദ്യമനോരമായാം
ഹിധ്മാശ്വാസചികിത്സാക്രമോ നാമ പഞ്ചമോ*f*ദ്ധ്യായഃ

സാരം - ശാസ്ത്രജ്ഞനായ വൈദ്യൻ ചുമ, ശ്വാസം, ക്ഷയം, ഛർദ്ദി, ഇക്കിൾ ഇവയിൽ ഒന്നിനു പറഞ്ഞിരിക്കുന്ന ഔഷധങ്ങൾകൊണ്ടു മറ്റവയ്ക്കും ചികിത്സിക്കണം.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
ഹിധ്മാശ്വാസചികിത്സാക്രമം എന്ന അഞ്ചാമദ്ധ്യായം കഴിഞ്ഞു.

# ഷഷ്ഠോ*f*ദ്ധ്യായഃ

## രാജയക്ഷ്മചികിത്സാക്രമം

രാജയക്ഷ്മചികിത്സാരീതി—

ബഹുദോഷസ്യ സുതരാം ബലിനോ രാജയക്ഷ്മിണഃ
സ്നിഗ്ദ്ധസ്വിന്നസ്യ സസ്നേഹം കുര്യാദ്വമനരേചനം. 1

സാരം - വളരെ ദോഷകോപത്തോടുകൂടിയവനും ഏറ്റവും ബലവാനുമായ രാജയക്ഷ്മരോഗിക്ക് സ്നിഗ്ദ്ധസ്വേദം ചെയ്തതിനുശേഷം സ്നേഹയുക്തമായ വമനവും വിരേചനവും പ്രയോഗിക്കണം.

വമനൗഷധവിധി—

മദനസ്യ ഫലൈർന്നവൈഃ പയസാ സഹിതേന വാ
മദനോത്ഥഫലൈര്യുക്തൈഃ സ്വാദുമാംസരസൈരപി. 2

യവാഗ്വാ ഘൃതവത്യാ വാ വമനദ്രവ്യസിദ്ധയാ
ദദ്യാദകർശനം വൈദ്യോ വമനം ദോഷശാന്തയേ. 3

സാരം - പുതിയ മലങ്കാരക്ക പാലിൽ അരച്ചു പാലിൽ കലക്കി സേവിപ്പിച്ചോ മധുരരസമുള്ള മാംസരസത്തിൽ മലങ്കാരക്കാ അരച്ചു കലക്കി സേവിപ്പിച്ചോ മദനാദി വമനദ്രവ്യങ്ങൾ ഇട്ടു പാകംചെയ്ത വെള്ളത്തിൽ അരിയിട്ടു കഞ്ഞിവച്ച് അതു നെയ്യുചേർത്തു കൊടുത്തോ രാജയക്ഷ്മരോഗിയെ ഛർദ്ദിപ്പിക്കണം. എന്നാൽ

ഇങ്ങനെ ഛർദ്ദിപ്പിക്കുന്നതുകൊണ്ട് രാജയക്ഷ്മരോഗിക്കു ശരീരത്തിനു മെലിവ് ഉണ്ടാകയുമരുത്.

വിരേചനൗഷധങ്ങൾ—

വിരേകായ പുനർദ്ദദ്യാത്ത്രിവൃച്ഛ്യാമാനൃപദ്രുമാൻ
ശർക്കരാമധുസർപ്പിർഭിഃ പയസാ തർപണേന വാ. 4

ദ്രാക്ഷാവിദാരീകാഷ്മര്യമാംസാനാം വാ രസൈര്യുതാൻ

സാരം - രാജയക്ഷ്മരോഗിയെ ഛർദ്ദിപ്പിച്ചു കഴിഞ്ഞതിനുശേഷം ത്രികോല്പക്കൊന്ന, നാൽകോല്പക്കൊന്ന, കൊന്നത്തൊലി ഇവ പൊടിച്ചു പഞ്ചസാരയും നെയ്യും തേനും ചേർത്തുകൊടുത്തോ, പാലിലോ മലർപൊടിയിലോ ചേർത്തുകൊടുത്തോ മുന്തിരിങ്ങാക്കഷായം, പാൽമുതക്കിൻകഷായം, കുമിഴിൻകഷായം, മാംസരസം ഇവയിൽ ഏതിലെങ്കിലും ചേർത്തു കൊടുത്തോ വയറിളക്കണം.

വമനവിരേചനാന്തരവിധി—

ശുദ്ധകോഷ്ഠസ്യ കുർവീത
വിധിം ബൃംഹണദീപനം
ഹൃദ്യാനി ചാന്നപാനാനി
വാതഘ്നാനി ലഘൂനി ച. 5

ശാലിഷഷ്ടികഗോധൂമ-
യവമുദ്ഗം സമോഷിതം
ആജം ക്ഷീരം ഘൃതം മാംസം
ക്രവ്യാന്മാംസം ച ശോഷജിൽ. 6

സാരം - വമനവിരേചനങ്ങൾകൊണ്ട് കോഷ്ഠശുദ്ധി വന്ന രാജയക്ഷ്മരോഗിക്കു ബൃംഹണവും ദീപനകരവും ആയ വിധിയെ പ്രയോഗിക്കണം. ഹൃദയപ്രിയങ്ങളും വാതഹരങ്ങളും ലഘുക്കളും ആയ അന്നപാനങ്ങളും, ഒരു സംവത്സരം പഴക്കം ചെന്ന ചെന്നെല്ല്, ഞവര, ഗോതമ്പ്, യവം, ചെറുപയറ് ഇവയും രാജയക്ഷ്മരോഗിക്കു ഹിതങ്ങളാണ്. ആട്ടിൻപാൽ, ആട്ടിൻ നെയ്യ്, ആട്ടിൻമാംസം, മാംസഭുക്കുകളായ ജന്തുക്കളുടെ മാംസം ഇവയും ശോഷത്തെ ശമിപ്പിക്കുന്നവയാകുന്നു.

പഞ്ചമൂലാദി ക്വാഥം—

പഞ്ചമൂലേന സംസിദ്ധം താമലക്യാ*f*ഥവാ ജലം
പർണ്ണിനീഭിശ്ചതസൃഭിർദ്ധാന്യനാഗരകേണ വ 7

ദദ്യാച്ഛോഷവിനാശായ വിശേഷാദ്രാജയക്ഷ്മിണേ
പഞ്ചമൂലാദിജേനൈവ ജലേനാന്നം ച കല്പയേൽ. 8

സാരം - വലിയ പഞ്ചമൂലം കൊണ്ടുള്ള കഷായമോ കീഴാനെല്ലി, കാട്ടുഴുന്ന്, കാട്ടുപയറ്, ഓരില, മൂവില, കൊത്തമ്പാലയരി, ചുക്ക് ഇവകൊണ്ടുള്ള കഷായമോ കൊടുത്താൽ രാജയക്ഷ്മരോഗിയുടെ ശോഷം ശമിക്കും. രാജയക്ഷ്മരോഗിക്ക് വലിയ പഞ്ചമൂലാദിദ്രവ്യങ്ങൾ ഇട്ടു വെള്ളം വെന്ത് അതിൽ ചോറു വച്ചു കൊടുക്കുകയുമാകാം.

ബലാഘൃതം—

ക്ഷീരേണ വാ ബലാഗർഭം സിദ്ധം ദശഗുണേന ച
ഘൃതം പ്രയോജ്യം സക്ഷൗദ്രം രോഗരാജഹരം പരം. 9

സാരം - നെയ്യുടെ പത്തിരട്ടി പാലിൽ കുറുന്തോട്ടി കല്ക്കമായി നെയ്യു കാച്ചിയെടുത്ത് തേൻ ചേർത്തു സേവിക്കുക. രാജയക്ഷ്മാവു ശമിക്കും.

ജീവന്ത്യാദി ഘൃതം—

ജീവന്തീം മധുകം ദ്രാക്ഷാം
ഫലാനി കുടചസ്യ ച
പുഷ്കരാഹ്വം ശടീം കൃഷ്ണാം
വ്യാഘ്രീം ഗോക്ഷുരകം ബലാം. 10

നീലോൽപലം താമലകീം
ത്രായമാണാം ദുരാലഭാം
കല്ക്കീകൃത്യ ഘൃതം പക്വം
ചതുർഗുണജലേ പിബേൽ. 11

സാരം - അടപതിയൻകിഴങ്ങ്, ഇരട്ടിമധുരം, മുന്തിരങ്ങാപ്പഴം, കുടകപ്പാലയുടെ കായ്, പുഷ്കരമൂലം, ചെറുകച്ചോലം, തിപ്പലി, ചെറുവഴുതിനവേര്, ഞെരിഞ്ഞിൽ, കുറുന്തോട്ടിവേര്, ചെങ്ങഴുനീർക്കിഴങ്ങ്, കീഴാനെല്ലി, ബ്രഹ്മി, കൊടുത്തൂവവേര് ഇവ നെയ്യിന്റെ നാലിരട്ടി വെള്ളത്തിൽ അരച്ചു കലക്കി അതിൽ നെയ്യു കാച്ചിയെടുത്തു സേവിക്കുക. രാജയക്ഷ്മാവു ശമിക്കും.

ഖർജൂരാദി ഘൃതം—

ഘൃതം ഖർജൂരമൃദ്വീകാമധുകൈസ്സപരൂഷകൈഃ
സപിപ്പലീകം വൈസ്വര്യശ്വാസകാസജ്വരാപഹം. 12

സാരം - ഈന്തപ്പഴം, മുന്തിരിങ്ങാപ്പഴം, ഇരട്ടിമധുരം, പരൂഷകഫലം, തിപ്പലി ഇവ കല്ക്കമായി നെയ്യു കാച്ചി സേവിച്ചാൽ സ്വരഭേദവും ശ്വാസവും കാസവും ശമിക്കും.

ദശമൂലശൃതക്ഷീരജാതഘൃതപാനം—

ദശമൂലശൃതാൽ ക്ഷീരാൽ സർപിര്യദുദിയാന്നവം
സപിപ്പലീകം സക്ഷൗദ്രം തൽ പരം സ്വരബോധനം. 13

ശിരഃപാർശ്വാംസശൂലഘ്നം ശ്വാസകാസജ്വരാപഹം.

സാരം - ദശമൂലമിട്ടു പാൽകാച്ചി ആ പാൽ കടഞ്ഞു നെയ്യെടുത്ത് തിപ്പലിപ്പൊടിയും തേനും ചേർത്തു സേവിച്ചാൽ സ്വരഭേദം, തലവേദന, പാർശ്വവേദന, തോളിനുവേദന, ശ്വാസം, കാസം, ജ്വരം ഇവ ശമിക്കും.

പഞ്ചപഞ്ചമൂലഘൃതം—

പഞ്ചാനാം പഞ്ചമൂലാനാം രസേ ക്ഷീരചതുർഗുണേ
സിദ്ധം സർപിർജയത്യേതദ്യക്ഷ്മിണഃ സപ്തകം ബലം. 14

സാരം - അഞ്ചു പഞ്ചമൂലങ്ങളുടെ (മഹൽപഞ്ചമൂലം, ചെറുപഞ്ചമൂലം, തൃണപഞ്ചമൂലം, മദ്ധ്യമപഞ്ചമൂലം, ജീവനപഞ്ചമൂലം) രസത്തിൽ നെയ്യിൽ നാലിരട്ടി പാൽ ചേർത്തു നെയ്യു കാച്ചിയെടുത്തു സേവിച്ചാൽ രാജയക്ഷ്മരോഗത്തിന്റെ ഏഴുവിധത്തിലുമുള്ള ബലവും ശമിക്കും.

ഷൾപലഘൃതം—

പഞ്ചകോലയവക്ഷാര-
ഷട്പലേന പചേദ്ഘൃതം
പ്രസ്ഥോന്മിതം തുല്യപയഃ
സ്രോതസാം തദ്വിശോധനം. 15

ഗുല്മജ്വരോദരപ്ലീഹ-
ഗ്രഹണീപാണ്ഡുപീനസാൻ
ശ്വാസകാസാഗ്നിസദന-
ശ്വയഥൂർദ്ധ്വാനിലാൻ ജയേൽ. 16

സാരം - പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) ചവർക്കാരം ഇവ ഒരു പലം വീതം കല്ക്കമായി ഇടങ്ങഴി നെയ്യു ചേർത്തു ചളിപാകത്തിൽ ഇടങ്ങഴി പാലുമൊഴിച്ചു കാച്ചിയെടുത്തു സേവിക്കുക. സ്രോതസ്സുകൾക്ക് ശുദ്ധിയുണ്ടാകയും ഗുന്മം, ജ്വരം, മഹോദരം, പ്ലീഹരോഗം, ഗ്രഹണി, പാണ്ഡുരോഗം, പീനസം, ശ്വാസം, ചുമ, അഗ്നിമാന്ദ്യം, നീർക്കെട്ട്, ഊർദ്ധ്വവായു ഇവ ശമിക്കുകയും ചെയ്യും.

രാസ്നാദി ഘൃതം—

രാസ്നാസ്ഥിരാഗോക്ഷുരകബലാവർഷാഭുവാരിണി
ജീവന്തീപിപ്പലീഗർഭം സക്ഷീരം ശോഷജിദ്ഘൃതം. 17

സാരം - അരത്ത, ഓരിലവേര്, ഞെരിഞ്ഞിൽ, കുറുന്തോട്ടിവേര്, തഴുതാമവേര് ഇവ കഷായം വെച്ച് അതിൽ അടപതിയൻകിഴങ്ങ്, തിപ്പലി ഇവ കല്ക്കമായി പാൽ ചേർത്തു നെയ്യു കാച്ചി സേവിച്ചാൽ ശോഷം ശമിക്കും.

അശ്വഗന്ധാശൃതക്ഷീരജാതഘൃതം—

അശ്വഗന്ധശൃതക്ഷീരം പ്രമത്ഥ്യാദായ തദ്ഘൃതം
ശർക്കരാക്ഷീരസംയുക്തമദ്യാദ്യക്ഷ്മപ്രശാന്തയേ. 18

സാരം - അമുക്കരമിട്ടു പാൽ കാച്ചിയെടുത്ത് ആ പാൽ കടഞ്ഞെടുത്ത വെണ്ണ പഞ്ചസാരയും പാലും ചേർത്തു സേവിച്ചാൽ രാജയക്ഷ്മാവു ശമിക്കും.

ത്വഗേലാദി ചൂർണ്ണം—

ത്വഗേലാപിപ്പലീവാംശീ-
ശർക്കരാ ദ്വിഗുണാഃ ക്രമാൽ
ചൂർണ്ണിതാ ഭക്ഷിതാഃ ക്ഷൗദ്ര-
സർപിഷാ വാ$f$വലേഹിതാഃ. 19

സ്വര്യാഃ കാസക്ഷയശ്വാസ-
പാർശ്വരുക്കഫനാശനാഃ

സാരം - ഇലവർങ്ങത്തൊലി 1 കഴഞ്ച്, ഏലത്തരി 2 കഴഞ്ച്, തിപ്പലി 4 കഴഞ്ച്, കൂവനൂറ് 8 കഴഞ്ച് ഇവ എല്ലാംകൂടി പൊടിച്ചു 16 കഴഞ്ച് പഞ്ചസാര ചേർത്തു സേവിക്കുകയോ തേനും നെയ്യും ചേർത്തു അതിൽ കുഴച്ചു നക്കുകയോ ചെയ്താൽ സ്വരഭേദം, ചുമ, ക്ഷയം, ശ്വാസം, പാർശ്വവേദന, കഫം ഇവ ശമിക്കും.

കാസഘ്നാദി കഷായം—

കാസഘ്നഭാർങ്ഗീകണകണ്ടകാരീ-
ക്ഷുദ്രാമൃതാവിശ്വശൃതഃ കഷായഃ
ശോഷം സസൈന്യം വിനിഹന്തി സദ്യോ
ഹരിപ്രസാദോ$f$ഘമിവ ക്ഷണേന. 20

സാരം - പൊന്നാവീരത്തിൻവേര്, ചെറുതേക്കിൻവേര്, തിപ്പലി, കണ്ടകാരിച്ചുണ്ടവേര്, ചെറുവഴുതിനവേര്, അമൃത്, ചുക്ക് ഇവകൊണ്ടുള്ള കഷായം മറ്റു രോഗങ്ങളോടുകൂടിയ രാജയക്ഷ്മാവിനെയും ശമിപ്പിക്കും.

ആർദ്രകാദി കഷായം—

ആർദ്രകോഷണകാസഘ്ന-
ക്വാഥോ ഹന്തി മധൂൽകടഃ
ക്ഷയം ക്ഷയകൃതം ശോഷം
കാസശ്വാസാഗ്നിമാന്ദ്യതാഃ. 21

സാരം - ഇഞ്ചി, നല്ലമുളക്, പൊന്നാവീരത്തിൻവേര് ഇവകൊണ്ടുള്ള കഷായം തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ ക്ഷയം, ക്ഷയജശോഷം, ചുമ, ശ്വാസം, അഗ്നിമാന്ദ്യം ഇവ ശമിക്കും.

നിദിഗ്ദ്ധികാദി ക്വാഥം—

നിദിഗ്ദ്ധികാബലാഭാർങ്ഗീ-
ശുണ്ഠീകാസഹരീവൃഷൈഃ
ക്വാഥോ മധുകണായുക്തഃ
ക്ഷയഹൃൽ സ്വരകൃൽ പരം. 22

സാരം - ചെറുവഴുതിനവേര്, കുറുന്തോട്ടിവേര്, ചെറുതേക്കിൻവേര്, ചുക്ക്, പൊന്നാവീരത്തിൻവേര്, ആടലോടകത്തിൻവേര് ഇവ കഷായം വച്ച് തേനും തിപ്പ ലിപ്പൊടിയും മേമ്പൊടി ചേർത്തു സേവിക്കുക. ഈ കഷായം ക്ഷയത്തെ നശിപ്പി ക്കുന്നതും സ്വരത്തെ നന്നാക്കുന്നതും ആകുന്നു.

ശുണ്ഠ്യാദി ചൂർണ്ണം—

ശുണ്ഠീഹിംഗുയവക്ഷാര-
കൃഷ്ണാലശുനദീപ്യകം
സംചൂർണ്യ സർപിഷാ ലീഢ്വാ
പുനഃ പത്ഥ്യാന്നസേവിനഃ. 23
ക്ഷയാഃ ക്ഷണാൽ ക്ഷയം യാന്തി
തൽകൃതാശ്ചാപ്യുപദ്രവാഃ

സാരം - ചുക്ക്, കായം, ചവർക്കാരം, തിപ്പലി, വെളുത്തുള്ളി, അയമോദകം ഇവ പൊടിച്ച് നെയ്യിൽ കുഴച്ചു സേവിച്ചതിനുശേഷം പത്ഥ്യമായ അന്നം ഭക്ഷിക്കു കയും ചെയ്താൽ ക്ഷയരോഗങ്ങളും ക്ഷയകൃതങ്ങളായ ഉപദ്രവങ്ങളും വേഗത്തിൽ ശമിക്കും.

കൃഷ്ണാദി ലേഹം—

കൃഷ്ണാദ്രാക്ഷാസിതാലേഹഃ
ക്ഷയഹാ ക്ഷൗദ്രതൈലവാൻ

മധുസർപിര്യുതോ വാ*f* ശ്വ-
ഗന്ധാകൃഷ്ണാസിതോദ്ഭവഃ. 24

സാരം - തിപ്പലി പൊടിച്ചു മുന്തിരിങ്ങാപ്പഴവും പഞ്ചസാരയും ചേർത്തോ അമുക്കിരവും തിപ്പലിയും കൂടി പൊടിച്ചു പഞ്ചസാര ചേർത്തോ തേനും എണ്ണയും കൂടി യോജിപ്പിച്ച് അതിൽ കുഴച്ചു നക്കുക. രാജയക്ഷ്മാവു ശമിക്കും.

നവനീതാവലേഹനം—

ശർക്കരാമധുസംയുക്തം നവനീതം ലിഹേൽ ക്ഷയീ
ക്ഷീരാശീ ലഭതേ പുഷ്ടിമതുല്യേ ചാജ്യമാക്ഷികേ. 25

സാരം - പുതിയ വെണ്ണനെയ്യു പഞ്ചസാരയും തേനും കൂടി കുഴച്ചു നക്കിയതിനുശേഷം പാൽ കുടിക്കുക. ശരീരത്തിനു പുഷ്ടിയുണ്ടാകും. ഈ യോഗത്തിൽ നെയ്യും തേനും തുല്യമായി ചേർക്കരുത്.

പുഷ്കരാഹ്വാദി ഘൃതം—

പുഷ്കരാഹ്വശടീദ്രാക്ഷാബലോൽപലകണാ*f* ഝടാഃ
ജീവന്തീശാരിബാവ്യാഘ്രീത്രായന്തീയാഷവത്സകാഃ. 26

ശ്വദംഷ്ട്രാ ചേതി തുല്യാംശൈഃ
പിബേൽ പക്വം ഘൃതം ജയേൽ
ഏകാദശവിധം രൂപം
പ്രയോഗാദ്രാജയക്ഷ്മണഃ. 27

സാരം - പുഷ്കരമൂലം, ചെറുകച്ചോലം, മുന്തിരിങ്ങാപ്പഴം, കുറുന്തോട്ടിവേര്, ചെങ്ങഴുനീർക്കിഴങ്ങ്, തിപ്പലി, കീഴാനെല്ലി, അടപതിയൻകിഴങ്ങ്, നറുനീണ്ടിക്കിഴങ്ങ്, ചെറുവഴുതിനവേര്, ബ്രഹ്മി, കൊടിത്തൂവവേര്, കുടകപ്പാലയരി, ഞെരിഞ്ഞിൽ ഇവ സമാംശം കല്ക്കമായി നെയ്യു കാച്ചി സേവിച്ചാൽ രാജയക്ഷ്മാവിന്റെ പതിനൊന്നു വിധമുള്ള ലക്ഷണവും ശമിക്കും.

ഷട്പലകഘൃതം--

ശുണ്ഠീഗ്രന്ഥികകൃഷ്ണാഗ്നിചവ്യക്ഷാരൈഃ പലോന്മിതൈഃ
തുല്യക്ഷീരം ഘൃതപ്രസ്ഥം സാധിതം കഫഗുന്മനുൽ. 28
ഗ്രഹണീപാണ്ഡുകപ്ലീഹശ്വാസകാസജ്വരാപഹം
ഏതൽ ഷൾപലകം നാമ ശോഷോദാവർത്തനാശകൃൽ. 29

സാരം - ചുക്ക്, കാട്ടുതിപ്പലിവേര്, തിപ്പലി, കൊടുവേലിക്കിഴങ്ങ്, കാട്ടുമുളകിൻവേര്, ചവർക്കാരം ഇവ ഓരോ പലംവീതം അരച്ചു കലക്കി ഇടങ്ങഴി നെയ്യും ഇടങ്ങഴിപ്പാലും ചേർത്തു കാച്ചിയെടുത്തു സേവിക്കുക. കഫഗുന്മം, ഗ്രഹണി,

പാണ്ഡു, പ്ലീഹാരോഗം, ശ്വാസം, ചുമ, ജ്വരം, ശോഷം, ഉദാവർത്തം ഇവ ശമിക്കും.

കൂശ്മാണ്ഡഘൃതം—

കൂശ്മാണ്ഡസ്വരസാഢകേ തു സദധൗ
പ്രസ്ഥം പചേൽ സർപിഷഃ
സക്ഷീരേ പടുചന്ദനാബ്ദമധുകോ-
ശീരാഗ്നിരാസ്നാമയൈഃ
മൃദ്വീകാമിസിനാഗപുഷ്പകടുകാ-
ദേവദ്രുഭാർങ്ഗ്യൂഷണൈ-
സ്തദ്ധന്തി ക്ഷയകാസപാണ്ഡുവമിഹൃ-
ദ്രോഗാസ്രപിത്തം ക്ഷണാൽ. 30

സാരം - നാലിടങ്ങഴി കുമ്പളങ്ങാനീരിൽ ഇന്തുപ്പു, ചന്ദനം, മുത്തങ്ങാക്കിഴങ്ങ്, ഇരട്ടിമധുരം, രാമച്ചം, കൊടുവേലിക്കിഴങ്ങ്, അരത്ത, കൊട്ടം, മുന്തിരിങ്ങാപ്പഴം, ശതകുപ്പ, നാഗപ്പൂവ്, കടുകരോഹിണി, ദേവതാരം, ചെറുതേക്ക്, കുരുമുളക് ഇവ കല്ക്കമായി ഇടങ്ങഴി നെയ്യും ഇടങ്ങഴി തൈരും ഇടങ്ങഴി പാലും ചേർത്തു കാച്ചി എടുത്തു സേവിക്കുക. ക്ഷയം, ചുമ, പാണ്ഡു, ഛർദ്ദി, ഹൃദ്രോഗം, രക്തപിത്തം ഇവ ക്ഷണത്തിൽ ശമിക്കും.

അശ്വഗന്ധാക്ഷീരപാനം—

അശ്വഗന്ധാശൃതം ക്ഷീരം ക്ഷയഹൃൽ പുഷ്ടികൃൽ പരം. 31

സാരം - അമുക്കിരം പൊടിച്ചിട്ടു പാൽ കാച്ചി സേവിച്ചാൽ ക്ഷയം നശിക്കും. പുഷ്ടിയുണ്ടാവുകയും ചെയ്യും.

മധുഘൃതപാനം—

അതുല്യഭാഗേ മധുസർപിഷീ തു 32
സമശ്നതാം ക്ഷീരഭുജാം നരാണാം
ക്ഷയഃ ക്ഷയം ഗച്ഛതി തൽക്ഷണേന
ക്ഷിണോതി കാർശ്യം വപുഷഃ ക്ഷണേന. 33

സാരം - തേനും നെയ്യും സമാംശമല്ലാതെ എടുത്തു സേവിച്ചതിനുശേഷം പാൽകൂട്ടി ഊണുകഴിച്ചാൽ ക്ഷയവും ശരീരത്തിന്റെ കാർശ്യവും വേഗത്തിൽ ശമിക്കും.

വിളംഗാദി ചൂർണ്ണപ്രയോഗം—

വിളങ്ഗചൂർണ്ണം മധു ശർക്കരാ ച
ശൗണ്ഡീ ഘൃതം ചേതി തതോഽവലേഹഃ

ക്ഷീരാനുപാനം ഹരതി പ്രസഹ്യ
കാർശ്യം വയഃസ്ഥാപയതേ ച പുംസാം. 34

സാരം - വിഴാലരിയും തിപ്പലിയും കൂടി പൊടിച്ചു പഞ്ചസാരയും ചേർത്തു തേനും നെയ്യും കൂട്ടി യോജിപ്പിച്ച് അതിൽ കുഴച്ചു ലേഹനം ചെയ്തതിനുശേഷം പാൽ അനുപാനമായി ഉപയോഗിച്ചാൽ ശരീരകാർശ്യം ശമിക്കുകയും യൗവനം നില നില്ക്കുകയും ചെയ്യും.

ലോഹചൂർണ്ണപ്രയോഗം--

സായശ്ചൂർണ്ണം മാക്ഷികധാതും മാക്ഷികമിശ്രം
വ്യോഷോപേതം പർവതനിഷ്യന്ദവിമിശ്രം
ക്ഷീരാഹാരോ യോ*f*വലിഹാനഃ പ്രയതാത്മാസൗ
മൃത്യുദ്വാരം ശോഷമപോഹത്യചിരേണ. 35

സാരം - ലോഹചൂർണ്ണം, മാക്കീരക്കല്ല്, ചുക്കു, മുളകു, തിപ്പലി ഇവ പൊടിച്ചു കന്മദവും ചേർത്തു തേനിൽ കുഴച്ചു നക്കുകയും പാൽകൂട്ടി ഊണു കഴിക്കുകയും ചെയ്താൽ മൃത്യുഹേതുവായ ശോഷവും പെട്ടെന്ന് ഇല്ലാതാകും.

ദശമൂലാദി കഷായം—

ദശമൂലേന സംസിദ്ധം ക്വാഥം പിപ്പലിസംയുതം
പിബേദ്വാശാരസം ക്ഷൗദ്രകടുത്രയരജോന്വിതം. 36

സാരം - ദശമൂലം കഷായം വച്ചു തിപ്പലി മേമ്പൊടി ചേർത്തു സേവിക്കുക. ആടലോടകത്തിന്റെ നീരിൽ ചുക്കു, മുളകു, തിപ്പലി ഇവയുടെ പൊടിയും തേനും ചേർത്തു സേവിക്കുക. രാജയക്ഷ്മാവു ശമിക്കും.

വൃഷഘൃതം—

കൃത്സ്നേ വൃഷേ തൽകുസുമൈർവിപക്വം
സർപിഃ പിബേൽ ക്ഷൗദ്രയുതം ഹിതാശീ
യക്ഷ്മാണമേതൽ പ്രബലം ച കാസം
ശ്വാസം ച ഹന്യാദപി പാണ്ഡുതാം ച. 37

സാരം - ആടലോടകം സമൂലം കഷായം വച്ച് അതിൽ ആടലോടകത്തിന്റെ പൂവു കല്ക്കമായി നെയ്യു കാച്ചിയെടുത്ത് തേനും കൂട്ടി സേവിക്കുകയും പത്ഥ്യാന്നം ഭുജിക്കുകയും ചെയ്താൽ രാജയക്ഷ്മാവ്, ശക്തിമത്തായ ചുമ, ശ്വാസം, പാണ്ഡുത ഇവ ശമിക്കും.

ലാജചൂർണ്ണാദ്യവലേഹം—

സർപിസ്തൈലം ശർക്കരാ ലാജചൂർണ്ണം

ക്ഷൗദ്രം ചൂർണ്ണാന്യാമലക്യാഃ ഫലാനാം
ലേഹഃ കാസം നാശയത്യേഷ സദ്യഃ
ശ്വാസൈസ്സാർദ്ധം ദൈത്യസംഘാനിവേന്ദ്രഃ. 38

സാരം - മലർപൊടി, നെല്ലിക്കാപ്പൊടി, പഞ്ചസാര ഇവ ഒന്നിച്ചു ചേർത്ത് നെയ്യും എണ്ണയും തേനും കൂടി യോജിപ്പിച്ച് അതിൽ കുഴച്ചു നക്കുക. കാസവും ശ്വാസവും ശമിക്കും.

അമൃതാദി കഷായം—

അമൃതാദശമൂലദാരുഭാർങ്ഗീ-
വൃഷവൃശ്ചീവപയോദധന്വയാഷൈഃ
സബലാചിരിവില്വപഞ്ചകോലൈ-
ർമ്മധുനാ ഹന്തി നൃപാമയം കഷായഃ. 39

സാരം - അമൃത്, ദശമൂലം, ദേവതാരം, ചെറുതേക്കിൻവേര്, ആടലോടകത്തിൻവേര്, തഴുതാമവേര്, മുത്തങ്ങാക്കിഴങ്ങ്, കൊടിത്തൂവവേര്, കുറുന്തോട്ടിവേര്, ആവിത്തൊലി, പഞ്ചകോലം (തിപ്പലി, കാട്ടുത്തിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) ഇവ കഷായം വച്ചു തേൻ മേമ്പൊടി ചേർത്തു സേവിക്കുക. രാജയക്ഷ്മാവു ശമിക്കും.

ആജപഞ്ചകഘൃതം—

ആജമാജ്യമജാക്ഷീരദധിമൂത്രശകൃദ്രസൈഃ
സപഞ്ചകോലലവണൈർവിപക്വം ക്ഷയജിൽ പരം. 40

സാരം - ആടിന്റെ പാലും തൈരും മൂത്രവും പുരീഷരസവും കൂടി ചേർത്ത് അതിൽ പഞ്ചകോലവും ഇന്തുപ്പും കല്ക്കമായി ആട്ടിൻനെയ്യു കാച്ചി സേവിക്കുക. ഈ ഘൃതം ക്ഷയത്തിനു വളരെ വിശേഷമാകുന്നു.

ഏലാകണാദി കഷായം—

ഏലാകണാമധുകനാഗരകാബ്ദവാശാ-
നിംബാമൃതാംബുദശമൂലശൃതഃ കഷായഃ
ദ്രാക്ഷാസിതാമധൂകജീരകസംപ്രയുക്തോ
യക്ഷ്മാണമാശു വിനിഹന്തി മധൂപ്രഗാഢഃ. 41

സാരം - ഏലത്തരി, തിപ്പലി, ഇരട്ടിമധുരം, ചുക്ക്, മുത്തങ്ങാക്കിഴങ്ങ്, ആടലോടകത്തിൻവേര്, വേപ്പിൻതൊലി, അമൃത്, ഇരുവേലി, ദശമൂലം ഇവ കഷായം വച്ചു അതിൽ മുന്തിരിങ്ങാ പഞ്ചസാര, ഇരട്ടിമധുരത്തിന്റെയും ജീരകത്തിന്റെയും പൊടി തേൻ ഇവ മേമ്പൊടി ചേർത്തു സേവിക്കുക. രാജയക്ഷ്മാവു വേഗത്തിൽ ശമിക്കും.

രാജയക്ഷ്മാവിനുള്ള തൈലങ്ങൾ

വാതാശനിർബലാതൈലം
ലാക്ഷാദ്യം ചാമൃതാദികം
അശ്വഗന്ധാദികം ചാപി
തൈലാനി ക്ഷയരോഗിണാം. 42

സാരം - വാതാശനിതൈലം, ബലാതൈലം, ലാക്ഷാദിതൈലം, അമൃതാദി തൈലം, അശ്വഗന്ധാദി തൈലം ഇവയെല്ലാം രാജയക്ഷ്മരോഗികൾക്കും ഹിതങ്ങളാകുന്നു.

രാജയക്ഷ്മാവിനു ഹിതകരങ്ങളായ ആസവങ്ങൾ—

ആസവോ നാളികേരാഖ്യസ്താംബൂലാസവ ഏവ ച
പിപ്പല്യാദ്യാസവശ്ചൈവ ക്ഷയാണാം പാനമിഷ്യതേ. 43
കാസശ്വാസഹരാ യോഗാഃ ക്ഷയിണാം സർവശോ ഹിതാഃ

സാരം - നാളികേരാസവം, താബൂലാസവം, പിപ്പല്യാദ്യാസവം ഇവ രാജയക്ഷ്മരോഗിക്കു കുടിക്കുന്നതിനു ഹിതമാണ്. കാസശ്വാസഹരങ്ങളായ എല്ലാ യോഗങ്ങളും രാജയക്ഷ്മാവിനും ഹിതങ്ങളാകുന്നു.

## സ്വരസാദചികിത്സ

സ്വരസാദലക്ഷണം—

അത്യുച്ചഭാഷണവിഷാദ്യശനാഭിഘാത-
ശോകാദിഭിഃ പ്രകുപിതാഃ പവനാദയസ്തു
ശബ്ദാദിവാഹിഷു സിരാസു ഗതാഃ പ്രദുഷ്ടാ
ഹന്യുഃ സ്വരം, തദൃഷയഃ സ്വരസാദമാഹുഃ. 44

സാരം - ഏറ്റവും ഉറക്കെ സംസാരിക്കുക, വിഷം മുതലായവ ഭക്ഷിക്കുക, അടിയേൽക്കുക, ദുഃഖിക്കുക ഇവകൊണ്ടു വാതാദികൾ കോപിച്ചു ശബ്ദവാഹികളായ സിരകളിൽ പ്രാപിച്ചു ദുഷിപ്പിച്ചു സ്വരത്തെ നശിപ്പിക്കും. അതിനെ മഹർഷികൾ സ്വരസാദമെന്നു പറയുന്നു.

വാതജസ്വരസാദചികിത്സ—

സ്വരസാദേ വിശേഷേണ നസ്യധൂമാദി യോജയേൽ
തത്രാപി വാതജേ കോഷ്ണം പിബേദൗത്തരഭക്തികം. 45

സാരം - സ്വരസാദത്തിൽ വിശേഷിച്ചു നസ്യം, ധൂമം മുതലായവ പ്രയോഗിക്ക

ണം. വാതജസ്വരസാദത്തിലാവട്ടെ ഊണിനുമുമ്പു ചെറുചൂടെ നെയ്യു സേവിക്കുന്നതു നല്ലതാണ്.

കാസമർദ്ദകാദി ഘൃതം—

കാസമർദ്ദകവാർത്താകീമാർക്കവസ്വരസൈർഘൃതം
സാധിതം കാസജിൽ സ്വര്യം സിദ്ധമാർത്തഗളേന വാ. 46

സാരം - പൊന്നാവീരം, തക്കാരിവഴുതിന, കയ്യൊന്നി ഇവയുടെ നീരെടുത്ത് അതിൽ നെയ്യു കാച്ചി സേവിക്കുകയോ കരികുറുഞ്ഞിവേരുകൊണ്ടു നെയ്യു കാച്ചി സേവിക്കുകയോ ചെയ്താൽ കാസം ശമിക്കുകയും സ്വരം നന്നാവുകയും ചെയ്യും.

ബദരീപത്രകല്ക്കപ്രയോഗം—

ബദരീപത്രകല്ക്കം വാ ഘൃതഭൃഷ്ടം സസൈന്ധവം
സുഖോദകാനുപാനം ച സസർപ്പിഷ്കം ഗുളൗദനം. 47

സാരം - ലന്തയില അരച്ചു നെയ്യിൽ വറത്തു ഇന്തുപ്പു ചേർത്തു പൊടിച്ചു സേവിച്ചതിനുശേഷം ചൂടുവെള്ളം അനുപാനമായി ഉപയോഗിക്കുകയും നെയ്യും ശർക്കരയും കൂട്ടി ഊണു കഴിക്കുകയും ചെയ്യുക. വാതജസ്വരസാദം ശമിക്കും.

പിത്തജസ്വരസാദചികിത്സ—

പിത്തോദ്ഭവേ പിബേൽ സർപ്പിഃ
ശൃതശീതപയോഽനുപഃ
ക്ഷീരിവൃക്ഷാങ്കുരക്വാഥ-
കല്ക്കസിദ്ധം സമാക്ഷികം. 48

സാരം - നാല്പാമരത്തിന്റെ മൊട്ടു കഷായം വച്ച് അതുതന്നെ കല്ക്കമായി നെയ്യു കാച്ചി എടുത്തു തേൻ ചേർത്തു സേവിച്ചതിനുശേഷം കാച്ചി തണുത്ത പാൽ അനുപാനമായി ഉപയോഗിക്കുക. പിത്തജസ്വരസാദം ശമിക്കും.

കഫജസ്വരസാദചികിത്സ—

സ്വരസാദേ തു കഫജേ രൂക്ഷഭോജനവാൻ നരഃ
മരിചാദി കടുദ്രവ്യചൂർണ്ണം മൂത്രേണ വാ പിബേൽ. 49

സാരം - കഫജമായ സ്വരസാദത്തിൽ രൂക്ഷങ്ങളായ ദ്രവ്യങ്ങളെ ഭക്ഷിച്ചതിനുശേഷം നല്ലമുളകു മുതലായ കടുദ്രവ്യങ്ങൾ പൊടിച്ചു ഗോമൂത്രത്തിൽ കലക്കി കുടിക്കണം.

മധുരദ്രവ്യശൃതക്ഷീരപാനം—

ശർക്കരാക്ഷൗദ്രമിശ്രാണി
ശൃതാനി മധുരൈസ്സഹ

പിബേൽ പയാംസി യസ്യോച്ചൈ-
ർവദതോ വിഹതഃ സ്വരഃ. 50

സാരം - മധുരദ്രവ്യങ്ങളിട്ടു പാൽകാച്ചി അതിൽ പഞ്ചസാരയും തേനും ചേർത്തു സേവിക്കുക. ഉച്ചഭാഷണം കൊണ്ടുണ്ടായ സ്വരസാദം ശമിക്കും.

ശുണ്ഠീരാസ്നാദി കഷായം—

ശുണ്ഠീരാസ്നാകണാജോംഗവാശാക്വാഥോ ഘൃതാന്വിതഃ
ദശമൂലകണാഭ്യാം വാ സ്വരഭേദേƒനിലോത്ഥിതേ. 51

സാരം - ചുക്ക്, അരത്ത, തിപ്പലി, അകിൽ, ആടലോടകത്തിൻവേര് ഇവ കഷായം വച്ച് നെയ്യു മേമ്പൊടി ചേർത്തു സേവിക്കുകയോ ദശമൂലവും തിപ്പലിയും കൂടി കഷായം വച്ചു നെയ്യു മേമ്പൊടി ചേർത്തു സേവിക്കുകയോ ചെയ്യുക. വാതജസ്വരസാദം ശമിക്കും.

ശാരിബാദി കഷായം—

ശാരിബാർദ്രകഖർജൂര-
യഷ്ടീമുസ്താവരീവൃഷൈഃ
ക്വാഥഃ പിത്തേ സേക്ഷുലാജൈഃ
കൃഷ്ണാദ്രാക്ഷാവൃഷൈശ്ച വാ. 52

സാരം - നറുനീണ്ടിക്കിഴങ്ങ്, ഇഞ്ചി, ഈന്തപ്പഴം, ഇരട്ടിമധുരം, മുത്തങ്ങാക്കിഴങ്ങ്, ശതാവരിക്കിഴങ്ങ്, ആടലോടകത്തിൻവേര് ഇവയോ, ചെറുകരിമ്പിൻവേര്, മലര്, തിപ്പലി, മുന്തിരിങ്ങാപ്പഴം, ആടലോടകത്തിൻവേര് ഇവയോ കഷായം വച്ചു സേവിക്കുക. പിത്തജസ്വരസാദം ശമിക്കും.

ത്രിജാതാദി കഷായം—

ത്രിജാതത്രികടുവ്യാഘ്രീഭാർങ്ഗീക്വാഥോ മധൂൽകടഃ
കഫജാരുചിഹൃല്ലാസപ്രസേകസ്വരസാദനുൽ. 53

സാരം - ഏലത്തരി, ഇലവർങ്ഗത്തൊലി, പച്ചില, ചുക്ക്, മുളക്, തിപ്പലി, ചെറുവഴുതിനവേര്, ചെറുതേക്കിൻവേര് ഇവ കഷായം വച്ച് തേൻ മേമ്പൊടി ചേർത്തു സേവിക്കുക. കഫജമായ അരുചി, നെഞ്ചുരുക്കം, പ്രസേകം, സ്വരസാദം ഇവ ശമിക്കും.

അത്യുച്ചഭാഷണജമായ സ്വരസാദത്തിന്—

അത്യുച്ചഭാഷണാൽ ക്ഷീണേ
സ്വരേ ഖാദേദ് ഗുളാർദ്രകം
പ്രപിബേൽ സഗുളം ക്ഷീരം

സിദ്ധം കൃഷ്ണാർദ്രകേണ വാ. 54

സാരം – ഇഞ്ചിയും ശർക്കരയുംകൂടി ഭക്ഷിക്കുകയോ തിപ്പലിയും ഇഞ്ചിയും കൂടി ചതച്ചിട്ടു പാൽ കാച്ചി അതിൽ ശർക്കര ചേർത്ത് കുടിക്കുകയോ ചെയ്താൽ അത്യുച്ചഭാഷണം കൊണ്ടുണ്ടായ സ്വരസാദം ശമിക്കും.

വ്യോഷാദി കഷായം—

വ്യോഷാഗ്നിചവികാപത്ഥ്യാ-
ഭാർങ്ഗീക്വാഥഃ സമാക്ഷികഃ
സ്വരസാദാഗ്നിസദന-
കാസശ്വാസനിബർഹണഃ. 55

സാരം – ചുക്ക്, മുളക്, തിപ്പലി, കൊടുവേലിക്കിഴങ്ങ്, കാട്ടുമുളകിൻവേര്, കടുക്കാത്തോട്, ചെറുതേക്കിൻവേര് ഇവകൊണ്ടുള്ള കഷായം തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ സ്വരസാദം, അഗ്നിമാന്ദ്യം, ചുമ, ശ്വാസം ഇവ ശമിക്കും.

ഭൃങ്ഗരാജഖളം—

ഭൃങ്ഗരാജസ്യ കല്ക്കേന
ഖളം തക്രേണ സാധയേൽ
ഭൃഷ്ടം തൈലേന വിധിവൽ
പിബേൽ സ്വര്യമനുത്തമം. 56

സാരം – കയ്യോന്നി അരച്ചു മോരിൽ കലക്കി ഉണ്ടാക്കിയ മുക്കുടി എണ്ണ കടുകുവറത്തു സേവിക്കുക. ഇതു സ്വരം നന്നാകുന്നതിന് അത്യുത്തമമാകുന്നു.

അശ്വഗന്ധാദി ചൂർണ്ണം—

അശ്വഗന്ധാവചാകുഷ്ഠപിപ്പലീവിശ്വഭേഷജം
അജാജീ ചാജമോജം ച യഷ്ടീമധുകസൈന്ധവം. 57

ഏതാനി സമഭാഗാനി സൂക്ഷ്മചൂർണ്ണാനി കാരയേൽ
വിലാളപദമാത്രം തു തച്ചൂർണ്ണം സർപിഷാ പിബേൽ. 58

മയൂരസ്വനനിർഘോഷോ മത്തകോകിലനിസ്വനഃ
ഏകവിംശതിരാത്രേണ കിന്നരാ ഇവ ഗായതി. 59

സാരം – അമുക്കിരം, വയമ്പ്, കൊട്ടം, തിപ്പലി, ചുക്ക്, ജീരകം, അയമോദകം, ഇരട്ടിമധുരം, ഇന്തുപ്പ് ഇവ സമഭാഗമായെടുത്ത് നല്ലപോലെ പൊടിച്ച് ആ പൊടി മൂന്നു കഴഞ്ചുവീതം നെയ്യിൽ കുഴച്ചു സേവിക്കുക. ഇങ്ങനെ സേവിച്ചാൽ ഇരുപത്തൊന്നു ദിവസം കൊണ്ടു മയൂരസ്വനം പോലെയും മത്തകോകിലശബ്ദം പോലെയും മനോഹരമായ ശബ്ദത്തോടുകൂടിയവനായിത്തീർന്ന് കിന്നരന്മാരെപ്പോലെ ഗാനം ചെയ്യും.

# അരോചകചികിത്സ

വിചിത്രമന്നമരുചൗ ഹിതൈരുപഹിതം ഹിതം
ബഹിരന്തർമൃജം ചിത്തനിർവാണം ഹൃദ്യമൗഷധം. 60

ദ്വൗ കാലൗ ദന്തധവനം
ഭക്ഷയേന്മുഖധാവനൈഃ
കഷായൈഃ ക്ഷാളയേദാസ്യം
ധൂമം ച സ്നൈഹികം പിബേൽ. 61

താലീസചൂർണ്ണവടകാഃ സകർപ്പൂരസിതോപലാഃ
ശശാങ്കകിരണാഖ്യാശ്ച ഭക്ഷ്യാ രുചികരാഃ പരം. 62

സാരം - അരോചകരോഗിക്കു രുചി തോന്നുന്ന സാധനങ്ങൾ അപത്ഥ്യങ്ങളാണെങ്കിൽ അവ ഹിതങ്ങളായ സാധനങ്ങളോടു ചേർത്തു കൊടുക്കുന്നതു പത്ഥ്യമാകുന്നു. ശൗചാചമനാദികളായ ബഹിശ്ശുദ്ധി, വമനവിരേചനാദികളായ അന്തശ്ശുദ്ധി, മനസ്സുഖം, ഹൃദയപ്രിയമായ ഔഷധം, രാവിലെയും ഊണു കഴിഞ്ഞും പല്ലു തേക്കുക, മുഖം കഴുകാൻ പറഞ്ഞിരിക്കുന്ന കഷായങ്ങൾകൊണ്ടു മുഖം കഴുകുക, സ്നൈഹികമായ പുക പിടിക്കുക, കർപ്പൂരം പഞ്ചസാര ഇവയോടുകൂടി താലീസപത്രവടകം ഉപയോഗിക്കുക, ശശാങ്കകിരണമെന്ന ഭക്ഷ്യം ഉപയോഗിക്കുക ഇവയെല്ലാം അരോചകരോഗിക്കു രുചിയെ ഉണ്ടാക്കുന്നവയാകുന്നു.

ഏലാത്വഗാദി ചൂർണ്ണം—

ഏലാത്വങ്നാഗകുസുമതീക്ഷ്ണകൃഷ്ണാമഹൗഷധം
ഭാഗവൃദ്ധം ക്രമാച്ചൂർണ്ണം നിഹന്തി സമശർക്കരം. 63
പ്രസേകാരുചിഹൃൽപാർശ്വകാസശ്വാസഗളാമയാൻ.

സാരം - ഏലത്തരി ഒരു കഴഞ്ച്, ഇലവർങം രണ്ടു കഴഞ്ച്, നാഗപ്പൂവു മൂന്നു കഴഞ്ച്, നല്ലമുളകു നാലു കഴഞ്ച്, തിപ്പലി അഞ്ച് കഴഞ്ച്, ചുക്ക് ആറു കഴഞ്ച് ഇവ പൊടിച്ച് എല്ലാ മരുന്നുകൾക്കും സമം പഞ്ചസാര ചേർത്ത് ഉപയോഗിക്കുക. പ്രസേകം (വായിൽകൂടി വെള്ളം വരിക), അരുചി, ഹൃദയവേദന, ഇരുപുറത്തുമുള്ള വേദന, ചുമ, വായുമുട്ടൽ, ഗളരോഗം ഇവ ശമിക്കും.

താലീസപത്രാദി ചൂർണ്ണം-

താലീസപത്രം മരിചം നാഗരം പിപ്പലീ ശുഭാ
യഥോത്തരം ഭാഗവൃദ്ധാസ്ത്വഗേലേ ചാർദ്ധഭാഗികേ. 64
തദ്രുച്യം ദീപനം ചൂർണ്ണം കണാഷ്ടഗുണശർക്കരം
കാസശ്വാസാരുചിച്ഛർദ്ദിപ്ലീഹഹൃൽപാർശ്വശൂലജിൽ. 65

പാണ്ഡുജ്വരാതിസാരഘ്നം മൂഢവാതാനുലോമനം

സാരം - താലീസപത്രം ഒരു കഴഞ്ച്, നല്ലമുളക് രണ്ടു കഴഞ്ച്, ചുക്കു മൂന്നു കഴഞ്ച്, തിപ്പലി നാലു കഴഞ്ച്, കൂവനൂറ് അഞ്ചു കഴഞ്ച്, ഇവവർങ്ങത്തൊലി അരക്കഴഞ്ച്, ഏലത്തരി അരക്കഴഞ്ച്, പഞ്ചസാര തിപ്പലിയുടെ എട്ടിരട്ടി (32 കഴഞ്ച്) ഇവയെല്ലാംകൂടി പൊടിച്ചു യോജിപ്പിച്ച് സേവിച്ചാൽ ചുമ, വായുമുട്ടൽ, അരുചി, ഛർദ്ദി, പ്ലീഹരോഗം, ഹൃദയവേദന, പാർശ്വവേദന, പാണ്ഡുരോഗം, ജ്വരം, അതിസാരം ഇവ ശമിക്കും. ഈ ചൂർണ്ണം രുചിക്ക് നല്ലതും അഗ്നിദീപ്തിയെ ഉണ്ടാക്കുന്നതുമാണ്. മൂഢവാതത്തിന് അനുകൂലവും ആകുന്നു.

മഹൗഷധാദി കഷായം—

മഹൗഷധഗ്രന്ഥികവില്വമൂലൈഃ
ശൃതം ജലം സൈന്ധവരേണുമിശ്രം
പ്രണാശയത്യാശു നിഷേവ്യമാണ-
മാനാഹഗുന്മാരുചിവഹ്നിമാന്ദ്യാൻ. 66

സാരം - ചുക്ക്, കാട്ടുതിപ്പലിവേര്, കൂവളത്തിൻവേര് ഇവ കഷായം വച്ച് ഇന്തുപ്പു മേമ്പൊടി ചേർത്തു സേവിച്ചാൽ മേൽവയറുവീർപ്പ്, ഗുന്മം, അരുചി, അഗ്നിമാന്ദ്യം ഇവ ശമിക്കും.

വില്വാദി കഷായം—

വില്വഗ്രന്ഥികധാന്യാകജീരകത്വക്കടുത്രികൈഃ
ക്വാഥഃ സമാക്ഷികം ഹന്തി സ്വരസാദാരുചിക്ഷയാൻ. 67

സാരം - കൂവളത്തിൻവേര്, കാട്ടുത്തിപ്പലിവേര്, കൊത്തമ്പാലയരി, ജീരകം, ഇലവർങ്ങത്തൊലി, ചുക്കു, മുളക്, തിപ്പലി ഇവകൊണ്ടുള്ള കഷായം തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ സ്വരസാദം, അരുചി, ക്ഷയം ഇവ ശമിക്കും.

താലീസപത്രാദി വടകം—

താലീസപത്രമരിചചവികാനാം പലം പലം
കൃഷ്ണാതൻമൂലയോർദ്വേ ദ്വേ പലേ ശുണ്ഠീപലത്രയം. 68

ചതുർജാതമുശീരം ച കർഷാംശം ശ്ലക്ഷ്ണചൂർണ്ണിതം
ഗുളേന വടകാൻ കൃത്വാ ത്രിഗുണേന സദാ ഭജേൽ. 69

ദധിയൂഷരസാരിഷ്ടമസ്തുപേയാപയോഽനുപഃ
വാതശ്ലേഷ്മാത്മകച്ഛർദ്ദിഗ്രഹണീപാർശ്വഹൃദ്രുജഃ. 70

ജ്വരശ്വയഥുപാണ്ഡുത്വഗുന്മാനാഹാത്യയാർശസാം
പ്രസേകപീനസശ്വാസകാസാനാം ച നിവൃത്തയേ. 71

സാരം - താലീസപത്രം, നല്ലമുളക്, കാട്ടുമുളകിൻവേര് ഇവ ഓരോ പലം, തിപ്പലി, കാട്ടുത്തിപ്പലിവേര് ഇവ രണ്ടു പലംവീതം, ചുക്ക് മൂന്നു പലം, ഏലത്തരി, ഇലവർങ്ഗത്തൊലി, പച്ചില, നാഗപ്പൂവ്, രാമച്ചം ഇവ മൂന്നു കഴഞ്ചുവീതം എല്ലാം കൂടി പൊടിച്ച് എല്ലാ മരുന്നുകളുടേയും മൂന്നിരട്ടി ശർക്കര ചേർത്തു വടകമാക്കി വച്ചിരുന്ന് എല്ലായ്പ്പോഴും സേവിക്കുക. വാതകഫച്ഛർദ്ദി, ഗ്രഹണി, പാർശ്വവേദന, ഹൃദയവേദന, ജ്വരം, നീർക്കെട്ട്, പാണ്ഡുത്വം, ഗുന്മം, മേൽവയറുവീർപ്പ്, മദാത്യയം, അർശസ്സ്, പ്രസേകം, പീനസം, വായുമുട്ടൽ, ചുമ ഇവ ശമിക്കും.

കാരവ്യാദി ചൂർണ്ണം—

കാരവ്യജാജീമരിചദ്രാക്ഷാവൃക്ഷാമ്ലഡാഡിമം
സൗവർചലവിളക്ഷൗദ്രം സർവാരോചകനാശകൃൽ. 72

സാരം - കരിഞ്ജീരകം, ജീരകം, നല്ലമുളക്, പുളിവേരിൻതൊലി, മാതളത്തോടു, തുവർചില ഉപ്പ്, വിളയുപ്പ് ഇവ പൊടിച്ചു മുന്തിരിങ്ങാപ്പഴവും തേനും ചേർത്തു സേവിക്കുക. എല്ലാ അരോചകവും ശമിക്കും.

മുസ്താദി മുഖധാവനയോഗങ്ങൾ—

മുസ്താത്വഗേലാധാന്യാനി ഹരിദ്രാമലകത്വചഃ
ത്വക് ച ദാർവീ യവാനീ ച പിപ്പല്യസ്തേജവത്യപി. 73
യവാനീ തിന്ത്രിണീകം ച പഞ്ചൈതേ മുഖധാവനാഃ.

സാരം - (1) മുത്തങ്ങാക്കിഴങ്, ഇലവർങ്ഗത്തൊലി, ഏലത്തരി, കൊത്തമ്പാല യരി; (2) മഞ്ഞൾ, നെല്ലിക്കാത്തോട്, ഇലവർങ്ഗത്തൊലി; (3) ഇലവർങ്ഗത്തൊലി, മരമഞ്ഞൾത്തൊലി, ജീരകം; (4)തിപ്പലി, ചെറുപ്പുന്നയരി; (5) ജീരകം, പുളിവേരി ന്മേത്തൊലി; ഈ അഞ്ചു കഷായങ്ങൾ മുഖധാവനയോഗങ്ങളാകുന്നു.

മാതുളുംഗകേസരാദി ലേഹനയോഗം—

കേസരം മാതുളുംഗസ്യ സവ്യോഷമധുസൈന്ധവം
ലേഹയേദ്ധാരയേദ്വാപി മുഖേ രുചികരം പരം. 74

സാരം - വള്ളിനാരകത്തിന്റെ അല്ലി, ചുക്ക്, മുളക്, തിപ്പലി, ഇന്തുപ്പ് ഇവ പൊടിച്ചു തേനിൽകുഴച്ചു നക്കുകയോ വായിൽ ധരിച്ചുകൊണ്ടിരിക്കുകയോ ചെയ്യുക. ഏറ്റവും രുചിയുണ്ടാകും.

ആമ്രപല്ലവാദി കഷായം—

ആമ്രപല്ലവതദ്വൃന്തവില്വലാജാർദ്രകേക്ഷുഭിഃ
ക്വാഥോ മധുസിതായുക്തശ്ഛർദ്യരോചകനാശനഃ. 75

സാരം - മാവിൻതളിര്, മാവിലഞെട്ട്, കൂവളത്തിൻവേര്, മലര്, ഇഞ്ചി, ചെറുക

രിമ്പിൻവേര് ഇവകൊണ്ടുള്ള കഷായം തേനും പഞ്ചസാരയും മേമ്പൊടി ചേർത്തു സേവിക്കുക. ഛർദ്ദിയും അരുചിയും ശമിക്കും.

പാരന്തീമൂലാദി പേയ—

പാരന്തീമൂലവൈകുണ്ഠപൃശ്നിപർണ്ണീദ്വയൈഃ കൃതാ
പേയാ ക്ഷീരയുതാ വാപി പേയാഽരോചകശാന്തയേ. 76

സാരം - ചെത്തിവേര്, തുമ്പപ്പൂവ്, ഓരിലവേര്, മൂവിലവേര് ഇവകൊണ്ടുണ്ടാക്കിയ കഞ്ഞിയോ പാൽക്കഞ്ഞിയോ കുടിച്ചാൽ അരോചകം ശമിക്കും.

പിപ്പലീശർക്കരോദകപാനം—

ശർക്കരോദകസംയുക്താം പിപ്പലീമുഷ്ണവാരിണാ
പായയേദരുചൗ പിഷ്ടമാർദ്രകം ചാജ്യമൂർഛിതം. 77

സാരം - തിപ്പലി പൊടിച്ചു പഞ്ചസാരവെള്ളത്തിൽ കലക്കി തിളപ്പിച്ചു ചെറുചൂടേ കുടിക്കുകയോ ഇഞ്ചി അരച്ചു ചൂടുവെള്ളത്തിൽ കലക്കി നെയ്യു കടുകുവറത്തു കുടിക്കുകയോ ചെയ്താൽ അരുചി ശമിക്കും.

ദ്രാക്ഷാദി കഷായേ തിന്ത്രിണീഫലപാനം—

ദ്രാക്ഷേക്ഷുകാണ്ഡനിര്യൂഹേ
പുരാണം തിന്ത്രിണീഫലം
അക്ഷപ്രമാണം നിഷ്ക്വാഥ്യ
നവേ കുംഭേ നിധാപയേൽ. 78

ജീരകം മരിചം ഖലം യുക്തമേതൈസ്തു പായയേൽ
അരോചകം ക്ഷയം കാസമവിപാകം ച നാശയേൽ. 79

സാരം - മുന്തിരിങ്ങാപ്പഴം, ചെറുകരിമ്പ് ഇവ കഷായം വച്ച് അതിൽ മൂന്നു കഴഞ്ചു പഴംപുളിയിട്ടു പാകം ചെയ്ത് ഒരു പുതിയ കുടത്തിൽ ആക്കി ജീരകം, നല്ലമുളക്, പഴമുതിര ഇവ പൊടിച്ചു ചേർത്തു വച്ചിരുന്നു സേവിച്ചാൽ അരുചി, ക്ഷയം, ചുമ, ദഹനക്കേട് ഇവ ഇല്ലാതാകും.

പത്ഥ്യാദി കഷായം—

പത്ഥ്യാവ്യോഷകഷായം
വിലോഷണവിശ്വസിദ്ധം വാ
പ്രപിബേൽ കാസശ്വാസ-
പ്രസേകഹൃല്ലാസഹരം. 80

സാരം - കടുക്കാത്തോട്, ചുക്ക്, മുളക്, തിപ്പലി ഇവയോ കൂവളത്തിൻവേര്, നല്ലമുളക്, ചുക്ക് ഇവയോ കഷായം വച്ചു സേവിച്ചാൽ ചുമ, വായുമുട്ടൽ,

വായിൽകൂടി വെള്ളം വരിക, നെഞ്ചുരുക്കം ഇവ ശമിക്കും.

പത്ഥ്യാവ്യോഷകഷായം തു
പ്രസേകേ പ്രപിബേൽ പ്രഗേ
കുര്യാൽ കാസാരുചിച്ഛർദ്ദി-
ചികിത്സാം ച പ്രസേകിനഃ. 81

ഇതി വൈദ്യമനോരമായാം
രാജയക്ഷ്മചികിത്സാക്രമോ നാമ ഷഷ്ഠോഽദ്ധ്യായഃ

സാരം - പ്രസേകത്തിനു മുൻപറഞ്ഞ പത്ഥ്യാവ്യോഷകഷായംതന്നെ അതിരാവിലെ സേവിക്കണം. പ്രസേകരോഗിക്കു കാസം, അരുചി, ഛർദ്ദി ഇവയ്ക്കു പറഞ്ഞിട്ടുള്ള ചികിത്സയും പ്രയോഗിക്കാം.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
രാജയക്ഷ്മചികിത്സാക്രമം എന്ന ആറാമദ്ധ്യായം കഴിഞ്ഞു.

# സപ്തമോഽദ്ധ്യായഃ

## ഭക്തരോധചികിത്സാക്രമം

ഭക്തരോധനിദാനം—

ഭൃശോഷ്ണതീക്ഷ്ണകടുമ്ലവിദാഹിഗുരുഭോജനൈഃ
അതിവ്യവായാദായാസാദഭിഷംഗാദ് ഭയാച്ശുചഃ. 1

വിഷാദ് ഗരാദ് ദൈവതോ വാ-
തൈസ്തൈർവാ ദോഷകോപനൈഃ
ജ്വരച്ഛർദ്ദ്യതിസാരാർശഃ-
പാണ്ഡുമേഹാമലംഘനൈഃ. 2

കുപിതോ മാരുതഃ പിത്തം കഫഞ്ച പരിശോഷയൻ
തിഷ്ഠന്നുരസി കണ്ഠേ വാ ഭക്തമാർഗ്ഗം വിരൂക്ഷയൻ. 3

നിരുണദ്ധി തതോ മാർഗം ഭക്തരോധം വദന്തി തം.

സാരം - ഏറ്റവും ഉഷ്ണവും തീക്ഷ്ണവും കടുവും (എരിവുള്ളതും) അമ്ലവും വിദാഹിയും (ഉൾപുഴുക്കമുണ്ടാക്കുന്നത്) ഗുരുവും ആയ ഭോജനങ്ങൾക്കൊണ്ടും അതിമൈഥുനം, അത്യായാസം, പരാജയം, ഭയം, ശോകം, വിഷം, കൈവിഷം, ദൈവകോപം ഇവയിലേതെങ്കിലും കാരണം കൊണ്ടും ദോഷകോപനങ്ങളായ അതതു

പദാർത്ഥങ്ങൾകൊണ്ടും ജ്വരം, ഛർദ്ദി, അതിസാരം, അർശസ്സ്, പാണ്ഡു, പ്രമേഹം, ദഹനക്കേട്, ഉപവാസം ഇവയിൽ ഏതെങ്കിലും കൊണ്ടും കുപിതനായ വായു, പിത്തത്തേയും കഫത്തേയും ശോഷിപ്പിച്ച് ഉരസ്സിലോ കണ്ഠത്തിലോ സ്ഥിതിചെയ്ത് ഭക്തമാർഗ്ഗത്തെ രൂക്ഷമാക്കി ചെയ്തിട്ട് അന്നത്തിന്റെ മാർഗ്ഗത്തെ തടുക്കുന്നു. അതിനെ ഭക്തരോധം എന്നു പറയുന്നു.

ഭക്തരോധത്തിന്റെ സാദ്ധ്യാസാദ്ധ്യത്വം—

സ നവോ ബലിനോ യാപ്യോ വിരുദ്ധോപക്രമത്വതഃ
ദുർബലസ്യ വിവർജ്യഃ സ്യാദന്യരോഗാതുരസ്യ ച. 4

സാരം - ബലവാന് ഉണ്ടായതും കാലപ്പഴക്കം ചെല്ലാത്തതും ആയ ഭക്തരോധം യാപ്യമാകുന്നു. ബലമില്ലാത്തവനുണ്ടായ ഭക്തരോധവും മറ്റു രോഗത്താൽ പീഡിതനായവനുണ്ടായ ഭക്തരോധവും വിരുദ്ധോപക്രമം ഹേതുവായിട്ടു ത്യാജ്യമാകുന്നു.

വാതജഭക്തരോധലക്ഷണം—

തത്ര വാതോത്തരേ ശൂലം ശിരസസ്തിമിരം ഭ്രമഃ
അനിമിത്തനിരോധ്യന്നം ഫേനിലാഭം ബഹിഃ സൃജേൽ. 5

സാരം - തലവേദന, കണ്ണിൽ ഇരുട്ടു കേറുക, തലതിരിച്ചിൽ, കാരണം കൂടാതെ തടുക്കപ്പെട്ടതായ അന്നം പതയോടുകൂടി വെളിയിലേക്കു വരിക ഇവ വാതജഭക്തരോധത്തിന്റെ ലക്ഷണമാകുന്നു.

പിത്തജഭക്തരോധലക്ഷണം—

ദാഹഃ പിത്തോത്തരേ തൃഷ്ണാ ഭക്തബീഭത്സദർശനം
നിരേതി പിത്തമുഷ്ണം ച വിസ്രം വേഗേന വാ$f$ഹൃതം. 6

സാരം - ചൂട്, തണ്ണീർദാഹം, അന്നത്തിൽ ബീഭത്സങ്ങളായ സാധനങ്ങൾ കാണുക, വേഗത്തിൽ ഭക്ഷിച്ചാൽ ഉഷ്ണവും ദുർഗന്ധമുള്ളതുമായ പിത്തജലം പുറപ്പെടുക ഇവ പിത്തജമായ ഭക്തരോധത്തിന്റെ ലക്ഷണമാകുന്നു.

കഫജഭക്തരോധലക്ഷണം—

കഫോത്തരേ സരുക്കാസം ലാലാബുദ്ബുദസംയുതം
ചിരേണ സാശ്രുഹൃല്ലാസം ബഹിർഗ്ഗച്ഛതി ശീതളം. 7

സാരം - ഭക്ഷിച്ച അന്നം വേദനയോടും ചുമയോടുംകൂടിയും ഈത്താവെള്ളം, നീർപോള കണ്ണുനീര് നെഞ്ചുരുക്കം ഇവയോടുകൂടിയും ശീതമായും വളരെക്കാലം കൊണ്ടു വെളിക്കു പുറപ്പെടുന്നതു കഫജമായ ഭക്തരോധത്തിന്റെ ലക്ഷണമാകുന്നു.

ഭക്തരോധചികിത്സ—

സ്നിഗ്ദ്ധസ്വിന്നതനോസ്തത്ര മൃദു കുര്യാദ്വിശോധനം
വിശുദ്ധസ്യ ഘൃതം യുഞ്ജ്യാൽ തൈലം വാ ദാശമൂലികം. 8

സാരം - ഭക്തരോധരോഗിയെ സ്നിഗ്ദ്ധസ്വേദം ചെയ്തു മൃദുവായി വിശോധിപ്പിച്ചതിനുശേഷം അവന് ദശമൂലമിട്ടു കാച്ചിയ നെയ്യോ എണ്ണയോ കൊടുക്കണം.

വിശ്വാബ്ദാദി കഷായം—

വിശ്വാബ്ദവില്വാതിബലാബലാക്വാഥസ്സമാക്ഷികഃ
രാസ്നാകണാചൂർണ്ണയുക്തോ ഭക്തരോധനിരോധകഃ. 9

സാരം - ചുക്ക്, മുത്തങ്ങാക്കിഴങ്ങ്, കൂവളത്തിൻവേര്, ഊരകത്തിൻവേര്, കുറുന്തോട്ടിവേര് ഇവകൊണ്ടുള്ള കഷായം ആറിയാൽ തേനും അരത്തയുടെയും തിപ്പലിയുടെയും പൊടിയും മേമ്പൊടി ചേർത്തു കൊടുക്കുക. ഭക്തരോധം ശമിക്കും.

ദാഡിമകഷായവും ധാന്യാകാദി കഷായവും—

തഥാ ച ഡാഡിമക്വാഥഃ കണാമധുസമന്വിതഃ
ധാന്യാകഡാഡിമക്വാഥഃ കണാമധുസമന്വിതഃ. 10
പാപാനീവേശ്വരേ ഭക്തിർഭക്തരോധം നിയച്ഛതി.

സാരം - മാതളത്തോടുകൊണ്ടുള്ള കഷായവും കൊത്തമ്പാലും മാതളത്തോടും കൊണ്ടുള്ള കഷായവും തിപ്പലിപ്പൊടിയും തേനും മേമ്പൊടി ചേർത്തു സേവിച്ചാൽ ഭക്തരോധം ശമിക്കും.

ബലാശതാവര്യാദി കഷായം—

ബലാശതാവരീദ്രാക്ഷാവില്വമൂലത്രികണ്ടകൈഃ
ക്വാഥസ്സിതാമധുയുതോ ഭക്തരോധനിരോധകഃ. 11

സാരം - കുറുന്തോട്ടിവേര്, ശതാവരിക്കിഴങ്ങ്, മുന്തിരിങ്ങാപ്പഴം, കൂവളത്തിൻവേര്, ഞെരിഞ്ഞിൽ ഇവകൊണ്ടുള്ള കഷായം പഞ്ചസാരയും തേനും മേമ്പൊടി ചേർത്തു കൊടുക്കുക. ഭക്തരോധം ശമിക്കും.

ചവികാദി കഷായം—

ചവികാപിപ്പലീമൂല-
മരിചൗഷധജീരകൈഃ
സവില്വൈഃ ക്വഥിതം വാരി
ഭക്തദ്വേഷനിരോധകഃ. 12

സാരം - കാട്ടുമുളകിൻവേര്, കാട്ടുതിപ്പലിവേര്, നല്ലമുളക്, ചുക്ക്, ജീരകം, കൂവ

ളത്തിൻവേര് ഇവകൊണ്ടുള്ള കഷായം ഭക്തദ്വേഷത്തെ ശമിപ്പിക്കും.

പഞ്ചപഞ്ചമൂലാദി പാൽകഷായം—

പഞ്ചാനാം പഞ്ചമൂലാനാം കഷായേണ ശൃതം പയഃ
ആജം മധുസിതായുക്തം ഭക്തദ്വേഷനിവാരണം. 13

സാരം - അഞ്ചു പഞ്ചമൂലങ്ങളുടെ (വലിയ പഞ്ചമൂലം, ചെറിയ പഞ്ചമൂലം, തൃണപഞ്ചമൂലം, മധ്യമപഞ്ചമൂലം, ജീവനപഞ്ചമൂലം) കഷായം കൊണ്ട് ആട്ടിൻപാൽ കാച്ചിയെടുത്ത് ആറിയാൽ തേനും പഞ്ചസാരയും മേമ്പൊടി ചേർത്തു സേവിക്കുക. ഭക്തരോധം ശമിക്കും.

പുനർന്നവൈരണ്ഡാദി പാൽക്കഞ്ഞി—

പുനർന്നവൈരണ്ഡബലാശുണ്ഠീഗോക്ഷുരസാധിതാ
അജാക്ഷീരാന്വിതാ പേയാ ഭക്തദ്വേഷം നിയച്ഛതി. 14

സാരം - തഴുതാമവേര്, വെളുത്താവണക്കിൻവേര്, കുറുന്തോട്ടിവേര്, ചുക്ക്, ഞെരിഞ്ഞിൽ ഇവ കഷായം വച്ച് അതിൽ ആട്ടിൻപാൽ ചേർത്തുണ്ടാക്കിയ കഞ്ഞി ഭക്തദ്വേഷത്തെ ശമിപ്പിക്കും.

പഞ്ചഗവ്യപേയാ—

പഞ്ചഗവ്യശൃതാ പേയാ ഭക്തരോധനിരോധനീ.

സാരം - പഞ്ചഗവ്യം കൊണ്ടുണ്ടാക്കിയ കഞ്ഞി ഭക്തരോധത്തെ ശമിപ്പിക്കും.

പ്രിയംഗുസക്തുപ്രയോഗം—

ഗോമയാംഭസ്യഹോരാത്രം
സ്ഥിതാനാമാതപേ പുനഃ 15
ശോഷിതാനാം പ്രിയംഗൂനാം
സക്തൂൻ സക്ഷൗദ്രശർക്കരാൻ
ലിഹ്യാദ് ഭക്തനിരോധാർത്തഃ
ക്ഷയകാസീ ച മാനവഃ. 16

സാരം - ചാണകനീരിൽ ഒരു പകലും രാത്രിയും ഇട്ടിരുന്നതിനുശേഷം വെയിലത്തിട്ടു ഉണക്കി എടുത്ത തിന കൊണ്ടുണ്ടാക്കിയ മലർ പൊടിച്ചു തേനും പഞ്ചസാരയും ചേർത്തു ലേഹനം ചെയ്താൽ ഭക്തരോധവും ക്ഷയകാസവും ശമിക്കും.

ഭക്തരോധചികിത്സാസംഗ്രഹം—

വാതഘ്നതൈലൈരഭ്യംഗം സ്നിഗ്ദ്ധസ്വേദം ച ശീലയേൽ
കർപൂരാദ്യം തഥാ ചൂർണ്ണം താലീസാദ്യം ച യോജയേൽ. 17

കൂശ്മാണ്ഡലേഹം വാതോക്തം രാസ്നാദിക്വാഥമേവ ച
ദ്വ്യംഗുലോച്ചാം ദൃഢാം പാളീം മാഷകല്ക്കേന വക്ഷസി. 18

കൃത്വാ തത്ര സുധൗതേന
നവനീതേന പൂരയേൽ
യഥാസ്വം സിദ്ധതൈലേന
മൂർദ്ധ്നി സേകം ച കാരയേൽ. 19

മുഹൂർത്തത്രിതയേƒതീതേ
സ്നാതം കോഷ്ണജലേന തം
ക്ഷൈരേയീം പായയേൽ പേയാ-
മല്പസിക്ഥാം ഘൃതാന്വിതാം 20

ഏഷ പ്രയോഗഃ പരമം ഭക്തരോധനിരോധനഃ
ധാന്വന്തരം ബലാതൈലമേവം വക്ഷസി ധാരയേൽ. 21

സാരം - വാതഹരമായ എണ്ണകൊണ്ടു തേച്ചുകുളിക്കുക, സ്നിഗ്ദ്ധസ്വേദത്തെ ശീലിക്കുക, കർപ്പൂരാദി ചൂർണ്ണം, താലീസാദ്യചൂർണ്ണം, കൂശ്മാണ്ഡലേഹം, വാത ചികിത്സിതത്തിൽ പറഞ്ഞിരിക്കുന്ന രാസ്നാദി കഷായം ഇവ ഉപയോഗിക്കുക, ഉഴുന്നരച്ച് അതുകൊണ്ടു നെഞ്ചിൽ രണ്ടംഗുലം പൊക്കവും ഉറപ്പും ഉള്ളതായ ഒരു തടം ഉണ്ടാക്കി അതിൽ നല്ലപോലെ കടഞ്ഞെടുത്ത പുതുവെണ്ണ നിറക്കുക. ദോഷ കോപമനുസരിച്ച് കാച്ചി എടുത്ത എണ്ണകൊണ്ടു തലയിൽ ധാര ചെയ്യുക, ധാരയ്ക്കുശേഷം മൂന്നു മുഹൂർത്തം കഴിഞ്ഞാൽ ചൂടുവെള്ളംകൊണ്ടു കുളിച്ച് അല്പം വറ്റോടുകൂടിയതും നെയ്യു ചേർത്തതും ആയ പാൽക്കഞ്ഞി കുടിപ്പിക്കുക. ഈ പറഞ്ഞ യോഗങ്ങളെല്ലാം ഭക്തരോധത്തെ ശമിപ്പിക്കുന്നവയാകുന്നു. ഇപ്രകാരം ധാന്വന്തരതൈലവും ബലാതൈലവും നെഞ്ചിൽ നിർത്തുകയുമാകാം.

യഷ്ടീമധുകഘൃതം—

യഷ്ടീമധുകനിഷ്ക്വാഥേ ദ്രാക്ഷാകല്ക്കം പയോയുതം
ഘൃതം പ്രസാധിതം പീതം ഭക്തരോധഗദാപഹം 22

സാരം - ഇരട്ടിമധുരം കഷായം വച്ച് അതിൽ മുന്തിരിങ്ങാപ്പഴം കല്ക്കമായി പാൽ ചേർത്തു നെയ്യു കാച്ചി സേവിച്ചാൽ ഭക്തരോധം ശമിക്കും.

നാഗരാദി ഘൃതം—

നാഗരാദ്ദ്വാദശപലം
പാദശേഷേ ജലേ പചേൽ
തൽക്വാഥേ ദ്വിഗുണക്ഷീര-

മർദ്ധപ്രസ്ഥം ഘൃതാൽ പചേൽ. 23
സജീരകം പ്രസിദ്ധേ*f*സ്മിൻ
സിതാമാക്ഷികയോഃ പൃഥക്
കുഡുബം ഘനസാരാത്തു
ദ്വിശാണം ചൂർണ്ണിതം ക്ഷിപേൽ. 24
സമ്യക് ഖജേന മഥിതം
പീതം തൽ ഭക്തരോധജിൽ.

സാരം - 12 പലം ചുക്ക് 12 ഇടങ്ങഴി വെള്ളത്തിൽ കഷായം വച്ച് 3 ഇടങ്ങഴിയാക്കി അതിൽ ജീരകം കല്ക്കമാക്കി ഇടങ്ങഴി പാലും ചേർത്ത് ഇരുനാഴി നെയ്യു കാച്ചിയെടുത്ത് നാലു പലം പഞ്ചസാരയും നാഴി തേനും ഒന്നര കഴഞ്ചു കർപ്പൂര ചൂർണ്ണവും ചേർത്ത് മത്തുകൊണ്ടു കലക്കി യോജിപ്പിച്ചു വച്ചിരുന്നു സേവിക്കുക, ഭക്തരോധം ശമിക്കും.

വാതശ്ലേഷ്മപ്രശമനം യുക്ത്യാ സർവം പ്രയോജയേൽ
തഥാ ഛർദ്ദിചികിത്സാം ച ഭക്തരോധഗദേ ഭിഷക്. 25
ഈശാനാം ഗുരുവിപ്രാംശ്ച പൂജയേൽ ഭക്തിതഃ സദാ.

ഇതി വൈദ്യമനോരമായാം
ഭക്തരോധചികിത്സാക്രമോ നാമ സപ്തമോ*f*ദ്ധ്യായഃ

സാരം - ഭക്തരോധരോഗത്തിൽ വാതകഫപ്രശമനമായ എല്ലാ ചികിത്സയും ഛർദ്ദിചികിത്സയും പ്രയോഗിക്കാം. പരമേശ്വരനേയും ഗുരുക്കന്മാരേയും ബ്രാഹ്മണരേയും ഭക്തിയോടുകൂടി പൂജിക്കുന്നതും നല്ലതാകുന്നു.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
ഭക്തരോധചികിത്സാക്രമം എന്ന ഏഴാമദ്ധ്യായം കഴിഞ്ഞു.

# അഷ്ടമോ*f*ദ്ധ്യായഃ

## ഛർദ്ദിചികിത്സാക്രമം

പാനീയപാനസമയേ ത്വരമാണഭുക്തൗ
വായുഃ കരോതി പുരുഷസ്യ ഗളഗ്രഹം ചേൽ
ഹിക്കാഭിധാനമുദകം പ്രപിബേൽ പുരസ്താൽ
സ്കന്ധേ കരേണ ദൃഢതാഡനമാചരേച്ച. 1

സാരം - വെള്ളം കുടിക്കുമ്പോളോ ബദ്ധപ്പെട്ട് ഉണ്ണുമ്പോളോ വായു കോപിച്ച് ഇക്കിൾ എന്നു പേരോടുകൂടിയ ഗളഗ്രഹത്തെ ഉണ്ടാക്കുന്നു എങ്കിൽ അതിന് ആദ്യ മായി വെള്ളം കുടിക്കുകയും തോളിൽ കൈകൊണ്ട് ഉറക്കെ അടിക്കുകയും ചെയ്യ ണം.

ഛർദ്ദിനിദാനം—

ആമാശയേ യോ ദോഷാണാമുൽക്ലേശശ്ഛർദ്ദയോ യതഃ
പ്രായസ്തൽപ്രഭവാസ്തസ്മാൽ പൂർവം ലംഘനമിഷ്യതേ. 2

സാരം - ആമാശയത്തിൽ ഉണ്ടാകുന്ന ദോഷങ്ങളുടെ യാതൊരു ഉൽക്ലേശം (ദോഷങ്ങളുടെ കീഴുമേൽ മറിച്ചിൽ) ഉണ്ടോ അതിൽനിന്നാണ് മിക്കവാറും ഛർദ്ദി കൾ ഉണ്ടാകുന്നത്. അതിനാൽ ആദ്യമായി ഛർദ്ദിക്കു ലംഘനക്രിയയാണു ചെയ്യേ ണ്ടത്.

ലംഘനനിഷേധം—

ഹിത്വാ പവനജാം ഛർദ്ദിം കൃതേ തത്രാപി ലംഘനേ
ഭൂയോഽപ്യശാന്തവേഗാസു ബലിനോ നഃ പ്രയോജയേൽ. 3

ബഹുദോഷസ്യ വമനം വമതഃ പ്രതതം ബഹു
ഭൂയോ വിരേചനം ദദ്യാദ്ധൃദ്യം മദ്യം ഫലാംബുഭിഃ. 4

ക്ഷീരൈർവാ സ ജവാദൂർദ്ധ്വഗതം ദോഷം നയത്യധഃ

സാരം - ഛർദ്ദിക്കു ലംഘനം ചെയ്യണമെന്നു പറഞ്ഞുവെങ്കിലും വാതജമായ ഛർദ്ദിക്കു ലംഘനം ചെയ്യരുത്. ലംഘനം (ഉപവാസം) ചെയ്തിട്ടും ഛർദ്ദിയുടെ വേഗം ശമിച്ചില്ലെങ്കിൽ ബലവാനും വളരെ ദോഷകോപമുള്ളവനുമായ പുരുഷനെ ഛർദ്ദിപ്പിക്കാം. എല്ലായ്പോഴും വളരെ ഛർദ്ദിച്ചുകൊണ്ടിരിക്കുന്നവന് ഹൃദയപ്രിയ മായ മുന്തിരിങ്ങാമദ്യമോ മുന്തിരിങ്ങയുടെ ജലമോ പാലോ കൊടുത്തു വയറിളക്കു കയും ചെയ്യാം. വിരേചനം മേല്പോട്ടായ ദോഷത്തെ വേഗത്തിൽ കീഴ്പോട്ടു പ്രാപി പ്പിക്കും.

ഛർദ്ദിക്കു ശമനൗഷധപ്രയോഗം—

രൂക്ഷദുർബലദേഹസ്യ ശോധനപ്രാപ്ത്യഭാവതഃ. 5

ശമനം ചൗഷധം യോജ്യം നാത്ര ശോധനമർഹതി.

സാരം - രൂക്ഷനും ദുർബലശരീരനും ആയിരിക്കുന്നവനു ശോധനക്രിയ ചെയ്യാൻ നിവൃത്തിയില്ലാത്തതുകൊണ്ടു ശമനൗഷധം കൊടുക്കണം. ഇവനു ശോധ നക്രിയ യോഗ്യമല്ല.

ഛർദ്ദിക്കു പത്ഥ്യമായ സാധനങ്ങൾ—

പരിശുഷ്കം പ്രിയം സാത്മ്യമന്നം ലഘു ച ശസ്യതേ. 6

സാരം - ഛർദ്ദിയുള്ളവന് ശുഷ്കമായും (ആർദ്രമല്ലാത്തത്) പ്രിയമായും സാത്മ്യമായും (ശീലിച്ചുവരുന്നതും) ലഘുവായും ഇരിക്കുന്ന അന്നം പ്രശസ്തമാകുന്നു.

വാതജച്ഛർദ്ദിചികിത്സ—

ഹന്തി മാരുതജാം ഛർദ്ദിം സർപിഃ പീതം സസൈന്ധവം
കിഞ്ചിദുഷ്ണം വിശേഷേണ സകാസഹൃദയദ്രവാം. 7
പയസ്തുല്യജലം സിദ്ധം പീതം ഛർദ്ദിമപോഹതി

സാരം - അല്പം ചൂടോടുകൂടിയ നെയ്യിൽ ഇന്തുപ്പു പൊടിച്ചിട്ട് സേവിച്ചാൽ വാതജമായ ഛർദ്ദി ശമിക്കും. ചുമ, നെഞ്ചുരുക്കം ഇവയോടുകൂടിയ ഛർദ്ദിക്കു ഈ നെയ്യു വിശേഷിച്ചും ഹിതമാകുന്നു. പാലും വെള്ളവും സമമായി ചേർത്തു കാച്ചിയെടുത്ത് സേവിക്കുക. ഛർദ്ദി ശമിക്കും.

മുദ്ഗോശീരാദി ഫാണ്ടകഷായം—

മുദ്ഗോശീരകണാധാന്യൈസ്സഹ രാത്രിം സ്ഥിതം ജലം 8
പ്രപിബേൽ പ്രാതരുത്ഥായ പിത്തഛർദ്ദിവിനാശകൃൽ

സാരം - ചെറുപയറ്, രാമച്ചം, തിപ്പലി, കൊത്തമ്പാലരി ഇവ ചതച്ചു വെള്ളത്തിലിട്ടു രാത്രി മുഴുവനും വച്ചിരുന്നതിനുശേഷം ആ വെള്ളം ഊറ്റിയെടുത്ത് അതിരാവിലെ സേവിക്കുക. പിത്തജമായ ഛർദ്ദി ശമിക്കും.

തപ്തമൃല്ലോഷ്ടജജലപാനം—

തപ്തമൃല്ലോഷ്ടജം തോയം പീതം ഛർദ്ദിഹരം പരം. 9

സാരം - മൺകട്ട ഉലയിലിട്ടു പഴുപ്പിച്ചു വെള്ളത്തിൽ പല പ്രാവശ്യം ഇട്ടതിനുശേഷം ആ ജലം ഊറ്റിയെടുത്തു സേവിച്ചാലും ഛർദ്ദി ശമിക്കും.

ജംബ്വാമ്രപല്ലവാദി കഷായം—

ജംബ്വാമ്രപല്ലവോശീരവടശുംഗാവരോഹജഃ
ക്വാഥോ മധുയുതഃ പീതഃ ശീതോ വാ വിനിയച്ഛതി. 10
ഛർദ്ദിം ജ്വരമതീസാരം മൂർച്ഛാം തൃഷ്ണാം ച ദുർജയാം

സാരം - ഞാവൽതളിര്, മാവിൻതളിര്, രാമച്ചം, പേരാലിൻമൊട്ട്, പേരാലിൻവേട് ഇവ കഷായം വച്ച് ആറിയാൽ തേൻ മേമ്പൊടി ചേർത്തു സേവിക്കുക. ഛർദ്ദി, ജ്വരം, അതിസാരം, മോഹാലസ്യം, സഹിക്കാൻ വയ്യാത്ത തണ്ണീർദാഹം ഇവ ശമിക്കും.

മനശ്ശിലാദ്യവലേഹം—

ലീഢം മനശ്ശിലാകൃഷ്ണാമരിചം ബീജപൂരകാൽ
സ്വരസേന കപിത്ഥാച്ച സക്ഷൗദ്രേണ വമിം ജയേൽ. 11

സാരം - ശുദ്ധിചെയ്ത മനയോല, തിപ്പലി, നല്ലമുളക് ഇവ പൊടിച്ചു ചെറുനാരങ്ങയുടെ നീരിലോ വ്ളാങ്കായുടെ നീരിലോ കുഴച്ചു തേൻ ചേർത്തു നക്കുക. ഛർദ്ദി ശമിക്കും.

കപിത്ഥാദി യോഗം—

ഖാദേൽ കപിത്ഥം സവ്യോഷം മധുനാ വാ ദുരാലഭാം
അനുകൂലോപചാരേണ യാതി ദ്വിഷ്ടാർത്ഥജാ ശമം. 12

സാരം - വ്ളാങ്കാ മുറിച്ചു ചുക്ക്, മുളക്, തിപ്പലി, ഇവയുടെ പൊടിയിൽ ഒപ്പി കടിച്ചു തിന്നുകയോ കൊടുത്തൂവവേര് പൊടിച്ച് തേനിൽ കുഴച്ചു നക്കുകയോ ചെയ്താൽ ഛർദ്ദി ശമിക്കും. മനസ്സിന് അഹിതങ്ങളായ സാധനങ്ങളുടെ ദർശനം, ഘ്രാണം മുതലായവയാൽ ഉണ്ടായ ഛർദ്ദി, മനസ്സിനു ഹിതകരങ്ങളായ വസ്തുക്കളുടെ ദർശനം, ഘ്രാണം മുതലായവകൊണ്ടു ശമിക്കും.

കൃമിജച്ഛർദ്ദിചികിത്സ—

കൃമിജാ കൃമിഹൃദ്രോഗഗദിതൈശ്ച ഭിഷഗ്ജിതൈഃ
യഥാസ്വം പരിശേഷാശ്ച തൽകൃതാശ്ച തഥാമയാഃ. 13

സാരം - കൃമിഹൃദ്രോഗത്തിനു പറഞ്ഞിരിക്കുന്ന ചികിത്സ ചെയ്താൽ കൃമിജമായ ഛർദ്ദി ശമിക്കും. തണ്ണീർദാഹം, ദഹനക്കേട്, ദൗഹൃദം ഇവകൊണ്ടുണ്ടായ ഛർദ്ദിയും അവകൊണ്ടുണ്ടായ രോഗങ്ങളും അതിനു പറഞ്ഞിരിക്കുന്ന ചികിത്സ ചെയ്താൽ ശമിക്കും.

വില്വധാന്യകാദി കഷായം—

വില്വധാന്യകബലാമഹൗഷധൈർ-
ലാജമുദ്ഗസഹിതൈശ്ശൃതം ജലം
ഛർദ്ദിമാശു പിബതഃ സശർക്കരം
ഹന്തി വാതകഫപിത്തജാമപി. 14

സാരം - കൂവളത്തിൻവേര്, കൊത്തമ്പാലരി, കുറുന്തോട്ടിവേര്, ചുക്ക്, മലര്, ചെറുപയറ് ഇവ കഷായം വച്ച് പഞ്ചസാര മേമ്പൊടി ചേർത്ത് സേവിച്ചാൽ ത്രിദോഷജമായ ഛർദ്ദിയും ശമിക്കും.

വില്വമൂലകഷായം—

വില്വമൂലസ്യ നിഷ്ക്വാഥഃ സലാജമധുശർക്കരഃ
രസേന മാതുളുംഗസ്യ യുക്തശ്ഛർദ്ദിനിവാരണഃ. 15

സാരം - കൂവളത്തിൻവേര് കഷായം വച്ച് അതിൽ വള്ളിനാരങ്ങയുടെ നീര്, മലർപൊടി, പഞ്ചസാര, തേൻ ഇവ മേമ്പൊടി ചേർത്തു സേവിച്ചാൽ ഛർദ്ദി ശമിക്കും.

സ്ഥിരാമഹൗഷധാദി കഷായം—

സ്ഥിരാമഹൗഷധദ്രാക്ഷാധാന്യകൈസ്സാധിതം ജലം
പിപ്പലീമധുസംയുക്തം സർവച്ഛർദ്ദിഷു ദേഹിനാം. 16

സാരം - ഓരിലവേര്, ചുക്ക്, മുന്തിരിങ്ങാപ്പഴം, കൊത്തമ്പാലരി ഇവകൊണ്ടുള്ള കഷായം തിപ്പലിപ്പൊടിയും തേനും മേമ്പൊടി ചേർത്തു സേവിച്ചാൽ എല്ലാ ഛർദ്ദിയും ശമിക്കും.

ദൗഹൃദജച്ഛർദ്ദിചികിത്സ—

കുസ്തുംബുരുണ്യാഃ കല്ക്കം തു തണ്ഡുലോദകസംയുതം
പീതം സശർക്കരം സ്ത്രീണാം ഛർദ്ദിം ദൗഹൃദജാം ജയേൽ. 17

സാരം - കൊത്തമ്പാലരി അരച്ചു കാടിയിൽ കലക്കി പഞ്ചസാര മേമ്പൊടി ചേർത്തു സേവിച്ചാൽ സ്ത്രീകൾക്ക് ഗർഭകാലത്തിൽ ഉണ്ടാകുന്ന ഛർദ്ദി ശമിക്കും.

കാർപാസാസ്ഥ്യാദി ചൂർണ്ണം—

കാർപാസാസ്ഥിതുടീകൃഷ്ണാലാജചൂർണ്ണം സശർക്കരം
ലിഹേച്ഛർദ്ദിവിനാശായ രഹസ്യമിദമുത്തമം. 18

സാരം - പരുത്തിക്കുരു, ഏലത്തരി, തിപ്പലി, മലർ ഇവ പൊടിച്ചു പഞ്ചസാര ചേർത്തു ലേഹനം ചെയ്താൽ ഛർദ്ദി ശമിക്കും. ഇത് ഛർദ്ദിക്ക് ഏറ്റവും ഉത്തമവും രഹസ്യവുമായ ഒരു യോഗമാകുന്നു.

മുദ്ഗരസപാനം—

നിസ്തുഷം മുദ്ഗകുഡുബം നാളികേരജലേ പചേൽ
പരിസ്രുതം ച സതതം ശീതളം തദ്രസം പിബേൽ. 19
പഞ്ചച്ഛർദ്ദിജ്വരഗ്ലാനിതൃണ്മൂർഛാകാമിലാർദ്ദിതഃ.

സാരം - നാഴി ചെറുപയറ്, ഉമി കളഞ്ഞ് നാളികേരജലത്തിൽ പചിച്ച് അതിന്റെ രസമൂറ്റിയെടുത്ത് തണുത്തതിനുശേഷം കുടിക്കുക. അഞ്ചുവിധം ഛർദ്ദി, ജ്വരം, ഗ്ലാനി (ക്ഷീണം), തണ്ണീർദാഹം, മോഹാലസ്യം, കാമില ഇവ ശമിക്കും.

വില്വൗഷധകഷായം—

വില്വൗഷധാഭ്യാം പരിപക്വമേത-
ന്നിവാരയേദ്വാര്യനിവാര്യവീര്യം
ശിരോരുജം ഛർദ്ദ്യരുചിപ്രസേക-
ഗുന്മോർദ്ധ്വവാതഗ്രഹണീവികാരാൻ. 20

സാരം - കൂവളത്തിൻവേരും ചുക്കും കൂടി കഷായം വച്ചു സേവിച്ചാൽ തലവേദന, ഛർദ്ദി, അരുചി, വായിൽകൂടി വെള്ളംവരിക, ഗുന്മം, ഊർദ്ധ്വവായു, ഗ്രഹണി ഇവ ശമിക്കും.

ആമ്രപ്രവാളാദി കഷായം—

ആമ്രജംബൂപ്രവാളാനാം നിര്യൂഹം മധുനാ പിബേൽ
ലാജതർപ്പണസംയുക്തം ഛർദ്ദ്യതീസാരനാശനം. 21

സാരം - മാവിൻതളിരും ഞാവൽതളിരും കൂടി കഷായം വച്ച് തേനും മലർപ്പൊടിയും ചേർത്തു സേവിച്ചാൽ ഛർദ്ദിയും അതിസാരവും ശമിക്കും.

കല്യാണാവലേഹം—

ബീജപൂരരസപ്രസ്ഥം ഗുളാദഷ്ടപലാനി ച
പക്ത്വാ ലാജകണായഷ്ടീമധുകാഞ്ജനചന്ദനൈഃ. 22

അക്ഷാംശൈർമ്മധുനാ ലേഹഃ
കല്യാണാഖ്യോ വമിപ്രണുൽ

സാരം - ഇടങ്ങഴി വള്ളിനാരങ്ങാനീരിൽ എട്ടു പലം ശർക്കര കലക്കി പചിച്ചു പാകമാകുമ്പോൾ മലർ, തിപ്പലി, ഇരട്ടിമധുരം, അഞ്ജനക്കല്ല്, ചന്ദനം ഇവ മൂന്നു കഴഞ്ചുവീതം പൊടിച്ചിട്ടു വാങ്ങി ആറിയാൽ തേനും ചേർത്തു സൂക്ഷിച്ചുവച്ചിരുന്നു ഉപയോഗിക്കുക. ഈ കല്യാണാവലേഹം ഛർദ്ദിയെ ശമിപ്പിക്കും.

ലാജാദി കഷായം—

ലാജമഹൗഷധവില്വൈരംബു ശൃതം കോഷ്ണമപഹരതി
കഫപിത്തപവനജാതാം ഛർദ്ദിം സമുദായജാതാം ച. 23

സാരം - മലർ, ചുക്ക്, കൂവളത്തിൻവേര് ഇവ കഷായം വച്ചു ചെറുചൂടെ സേവിച്ചാൽ ഓരോ ദോഷം കോപിച്ചുണ്ടായ ഛർദ്ദിയും ത്രിദോഷജമായ ഛർദ്ദിയും ശമിക്കും.

വില്വാദി ലേഹം—

വില്വാർദ്ധാഢകമംഭസോऽർദ്ധകലശേ

പക്ത്വാ പദസ്ഥേ രസേ
സിദ്ധം ജീർണ്ണഗുളസ്യ ഷോഡശപലം
ചൂർണ്ണീകൃതൈഃ സർവശഃ
കർഷാംശൈർഘനധാന്യജീരകതുടീ-
ത്വക്കേസരത്ര്യൂഷണൈ-
ർല്ലീഢം ഛർദ്ദിരരോചകാഗ്നിസദന-
ശ്വാസപ്രസേകാപഹം. 24

സാരം - 32 പലം കൂവളത്തിൻവേര് എട്ടിടങ്ങഴി വെള്ളത്തിൽ കഷായം വച്ച് നാലൊന്നാക്കി അതിൽ 16 പലം പഴയ ശർക്കര കലക്കി അടുപ്പത്തു വച്ച് ഇളക്കി പാകമാകുമ്പോൾ, മുത്തങ്ങാക്കിഴങ്ങ്, കൊത്തമ്പാലരി, ജീരകം, ഏലത്തരി, ഇലവർങ്ങത്തൊലി, നാഗപ്പൂവ്, ചുക്ക്, മുളക്, തിപ്പലി ഇവ മൂന്നു കഴഞ്ചുവീതം പൊടിച്ചിട്ടു വാങ്ങിവച്ചിരുന്ന് ഉപയോഗിക്കുക. ഛർദ്ദി, അരുചി, അഗ്നിമാന്ദ്യം, ശ്വാസം, വായിൽകൂടി വെള്ളം വരിക ഇവ ശമിക്കും.

വരാടികാപ്രയോഗം—

ദഗ്ദ്ധ്വാ വരാടികാഗേഹമംഗാരേ തപ്തമംഭസി
നിർവാപയേത്തതഃ പീതം തജ്ജലം നാശയേദ്വമിം. 25

സാരം - കവടി തീക്കനലിൽ ഇട്ടു ചൂട്ട് വെള്ളത്തിൽ മുക്കിയതിനുശേഷം ആ വെള്ളമെടുത്തു സേവിച്ചാൽ ഛർദ്ദി ശമിക്കും.

വില്വമൂലാദി ക്ഷീരപേയാ—

വില്വമൂലസ്യ നിഷ്ക്വാഥേ
ക്ഷീരപേയാം സമുദ്ഗകാം
ലാജൈഃ കൃതാം പിബേച്ഛർദ്യാം
ഘൃതയുക്താം സജീരകാം. 26

സാരം - കൂവളത്തിൻവേരുകൊണ്ടുള്ള കഷായത്തിൽ ചെറുപയറും മലരും പാൽക്കഞ്ഞി വച്ചു നെയ്യും ജീരകപ്പൊടിയും ചേർത്തു കുടിക്കുക. ഛർദ്ദി ശമിക്കും.

ബലാദി പാൽക്കഷായവും ചന്ദനാദി ധൂമവും—

ബലാവില്വൗഷധശൃതം ക്ഷീരം ചോദ്ഗാരസൂദനം
ചന്ദനാഗരുലാജാനാം ധൂമം ച സഘൃതം പിബേൽ. 27

സാരം - കുറുന്തോട്ടിവേര്, കൂവളത്തിൻവേര്, ചുക്ക് ഇവയിട്ടു പാൽകാച്ചി കുടിക്കുക. ചന്ദനം, അകിൽ, മലര് ഇവ പൊടിച്ച് തിരിശ്ശീലയിൽ വച്ചു തെറുത്തു തിരിയാക്കി ആ തിരി നെയ്യിൽ മുക്കി കത്തിച്ച് പുകപിടിക്കുക ഉദ്ഗാരം (ഏമ്പക്കം) ശമിക്കും.

ഏലാദി ചൂർണ്ണം—

ഏലാലവങ്കദളകേസരകോലമജ്ജാ-
ലാജപ്രിയംഗുഘനചന്ദനചന്ദ്രസംജ്ഞാഃ
ചൂർണ്ണീകൃതോ ഹി മധുനാ മധുസർപിഷാ വാ
ഛർദ്ദിം നിഹന്ത്യനിലപിത്തകഫോപജാതാം. 28

സാരം - ഏലത്തരി, ഇലവർങത്തൊലി, പച്ചില, നാഗപ്പൂവ്, ലന്തക്കുരുവിന്റെ മജ്ജ, മലര്, ഞാഴൽപ്പൂവ്, മുത്തങ്ങാക്കിഴങ്ങ്, ചന്ദനം, പച്ചക്കർപ്പൂരം ഇവ പൊടിച്ചു തേനിലോ തേനും നെയ്യും കൂടി ചേർത്ത് അതിലോ സേവിച്ചാൽ ത്രിദോഷകോപം കൊണ്ടുണ്ടായ ഛർദ്ദി ശമിക്കും.

ജംബ്വാമ്രപല്ലവാദി കഷായം—

ജംബ്വാമ്രപല്ലവാംഭോദ-
വാളോശീരമഹൗഷധൈഃ
നിര്യൂഹസ്സക്തുമധുമാൻ
ഹിനസ്തി ഛർദ്യസൃക്സ്രുതിം. 29

സാരം - ഞാവൽതളിര്, മാവിൻതളിര്, മുത്തങ്ങാക്കിഴങ്ങ്, ഇരുവേലി, രാമച്ചം, ചുക്ക് ഇവകൊണ്ടുള്ള കഷായം മലർപ്പൊടിയും തേനും മേമ്പൊടി ചേർത്തു സേവിക്കുക. ഛർദ്ദിയും രക്തസ്രാവവും ശമിക്കും.

രക്തച്ഛർദ്ദിക്കു വൃഷക്ഷീരപാനവും പുനർന്നവാക്ഷീരപാനവും—

വൃഷസിദ്ധം പിബേൽ ക്ഷീരം
രക്തച്ഛർദ്യാം മധൂൽകടം
പുനർന്നവാംഘ്രിനിഷ്കാഥേ
പയസഃ കുഡുബം ശൃതം
ആത്മശേഷം പിബേദ്രക്ത-
ച്ഛർദ്യാം ശാണമഹൗഷധം. 30

സാരം - ആടലോടകത്തിൻവേരിട്ടു പാൽ കാച്ചി ചൂടാറിയതിനുശേഷം തേനും ചേർത്തു കുടിക്കുക. തവിഴാമവേര് കഷായം വച്ച് അതിൽ നാഴി പാൽ ചേർത്തു കാച്ചി പാലാക്കി മുക്കാൽ കഴഞ്ചു ചുക്കുപൊടി ചേർത്തു സേവിക്കുക. രക്തച്ഛർദ്ദി ശമിക്കും.

പ്ലക്ഷാങ്കുരാദി ലേഹം—

തരുണാനങ്കുരാൻ പിഷ്ട്വാ പ്ലക്ഷസ്യ ച വടസ്യ ച
പിപ്പലീചൂർണ്ണസംയുക്തം ലിഹേച്ഛർദ്യാം സമാക്ഷികം. 31

സാരം - ഇത്തിയുടെയും പേരാലിന്റെയും മുളകൾ അരച്ച് അതിൽ തിപ്പലി ്പ്പൊടി ചേർത്തു തേനിൽ കുഴച്ചു നക്കുക. ഛർദ്ദി ശമിക്കും.

നാല്പാമരാങ്കുരാവലേഹം—

ക്ഷീരിണാം ചൈവ വൃക്ഷാണാം
ശുംഗം പിഷ്ട്വാ വിലേഹയേൽ
പിപ്പലീക്ഷൗദ്രസംയുക്തം
തൃഷ്ണാഛർദ്ദിയുതോ നരഃ. 32

സാരം - നാല്പാമരമൊട്ട് അരച്ച് തിപ്പലിപ്പൊടി ചേർത്തു തേനിൽ കുഴച്ചു നക്കുക. തണ്ണീർദാഹവും ഛർദ്ദിയും ശമിക്കും.

ക്ഷീരൈലാദി യോഗം—

ക്ഷീരേണ സലിലം തുല്യമേകീകൃത്യ സുശീതളം
ഏലാചൂർണ്ണയുതം ദദ്യാൽ സർവച്ഛർദ്ദിവിനാശനം. 33

സാരം - പാലിനോടു സമം വെള്ളം ചേർത്തു കാച്ചി തണുത്തതിനുശേഷം ഏലത്തരി പൊടിച്ചു ചേർത്തു സേവിച്ചാൽ എല്ലാ ഛർദ്ദിയും ശമിക്കും.

കപിത്ഥഫലാവലേഹം—

കപിത്ഥസ്യ ഫലം പിഷ്ട്വാ പിപ്പലീക്ഷൗദ്രസംയുതം
ലീഢ്വൈവ മനുജഃ ശീഘ്രം ഛർദ്ദിഭ്യഃ പരിമുച്യതേ. 34

സാരം - വ്ളാങ്കായരച്ചു തിപ്പലിപ്പൊടി ചേർത്തു തേനിൽ കുഴച്ചു നക്കുക. ഛർദ്ദി ശമിക്കും.

## ഹൃദ്രോഗചികിത്സ

സൗവർച്ചലാദി ഘൃതം—

സൗവർച്ചലസ്യ ദ്വിപലേ
പത്ഥ്യാപഞ്ചാശദന്വിതേ
ഘൃതസ്യ സാധിതഃ പ്രസ്ഥോ
ഹൃദ്രോഗശ്വാസഗുന്മനുൽ. 35

സാരം - രണ്ടു പലം തുവർച്ചില ഉപ്പും 50 കടുക്കാത്തോടും കൂടി പച്ചവെള്ളത്തിൽ അരച്ചു കലക്കി ഇടങ്ങഴി നെയ്യു കാച്ചി സേവിച്ചാൽ ഹൃദ്രോഗവും ശ്വാസവും ഗുന്മവും ശമിക്കും.

യവാന്യാദി കഷായം—

വികർത്തികാശൂലഹരഃ ക്വാഥഃ കോഷ്ണോ വിശേഷതഃ
യവാനീലവണക്ഷാരവചാജാജ്യൗഷധൈഃ ശൃതഃ. 36
സദേവദാരുബീജാഹ്വപലാശശടിപൗഷ്കരൈഃ

സാരം - ജീരകം, വയമ്പ്, അയമോദകം, ചുക്കു, ദേവതാരം, നീർമാതളത്തോട്, പ്ലാശിൻതൊലി, കച്ചോലം, പുഷ്കരമൂലം ഇവകൊണ്ടുള്ള കഷായം ഇന്തുപ്പും ചവർക്കാവും മേമ്പൊടി ചേർത്തു ചെറുചൂടെ സേവിച്ചാൽ വിശേഷിച്ച് അരിഞ്ഞു നോവും ശൂലവും ശമിക്കും.

പഞ്ചകോലാദി യോഗം—

പഞ്ചകോലഷഡീപത്ഥ്യാഗുളബീജാഹ്വപൗഷ്കരം. 37
വാരുണീകല്ക്കിതം ഭൃഷ്ടം യമകേ ലവണാന്വിതം
ഹൃൽപാർശ്വയോനിശൂലേഷു
ഖാദേൽ ഗുന്മോദരേഷു ച. 38

സാരം - പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) കച്ചോലം, കടുക്കാത്തോട്, ശർക്കര, നീർമാതളത്തിൻവേര്, പുഷ്കരമൂലം ഇവ വാരുണീമദ്യത്തിൽ അരച്ചു കലക്കി കുറച്ച് ഇന്തുപ്പും ചേർത്ത് എണ്ണയും നെയ്യും സമം ചേർത്തതിൽ വറത്തു സേവിക്കുക. ഹൃദയശൂലം, പാർശ്വശൂലം, യോനിശൂലം, ഗുന്മം, ഉദരം ഇവ ശമിക്കും.

ലഘുപഞ്ചമൂലാദി ജലപാനം—

ലഘുനാ പഞ്ചമൂലേന
ശുണ്ഠ്യാ വാ സാധിതം ജലം
വാരുണീം ദധിമണ്ഡം വാ
ധാന്യാമ്ലം വാ പിബേൽ തൃഷി. 39

സാരം - ലഘുപഞ്ചമൂലംകൊണ്ടോ (ഓരില, മൂവില, കറുത്തചുണ്ട, വെളുത്തചുണ്ട, ഞെരിഞ്ഞിൽ) ചുക്കുകൊണ്ടോ ഉണ്ടാക്കിയ കഷായമോ വാരുണീ മദ്യമോ തൈരിൻതെളിയോ കാടിയോ കുടിക്കുക. വാതഹൃദ്രോഗത്താൽ ഉണ്ടായ തണ്ണീർദാഹം ശമിക്കും.

മഹാസ്നേഹം—

രാസ്നാജീവകജീവന്തീ-
ബലാവ്യാഘ്രീപുനർന്നവൈഃ
ഭാർങ്ഗീസ്ഥിരാവചാവ്യോഷൈ-

ർമ്മഹാസ്നേഹം വിപാചയേൽ. 40
ദധിപാദം തഥാമ്ലൈശ്ച
ലാഭതഃ സ നിഷേവിതഃ
തർപണോ ബൃംഹണോ ബല്യോ
വാതഹൃദ്രോഗനാശകൃൽ. 41

സാരം - അരത്ത, ജീവകം, അടപതിയൻകിഴങ്ങ്, കുറുന്തോട്ടിവേര്, ചെറുവഴുതിനവേര്, തഴുതാമവേര്, ചെറുതേക്കിൻവേര്, ഓരിലവേര്, വയമ്പു, ചുക്കു, മുളകു, തിപ്പലി ഇവ അരച്ചു കലക്കി മഹാസ്നേഹം (എണ്ണ, നെയ്യ്, വസ, മജ്ജ ഇവ സമം ഒന്നിച്ചുചേർത്തത്) കാച്ചുക. അതിൽ മഹാസ്നേഹത്തിന്റെ നാലിലൊന്നു തൈരും, കിട്ടുന്നിടത്തോളം പുളികളുടെ രസവും ചേർത്തുകൊള്ളണം. ഈ മഹാസ്നേഹം തൃപ്തിയെ ഉണ്ടാക്കുന്നതും, ബൃംഹണവും (തടിപ്പിക്കുന്നതും) ബലപ്രദവും വാതഹൃദ്രോഗത്തെ നശിപ്പിക്കുന്നതും ആകുന്നു.

പിത്തഹൃദ്രോഗചികിത്സ— (മധുകാദി കല്ക്കം)

കല്ക്കം മധുകരോഹിണ്യോഃ സൂക്ഷ്മം സദൃശതാം ഗതം
പിത്തഹൃദ്രോഗനാശായ പിബേൽ സസിതമംഭസാ. 42

സാരം - ഇരട്ടിമധുരവും കടുകുരോഹിണിയും സമമായി എടുത്തു പച്ചവെള്ളത്തിൽ അരച്ചു പഞ്ചസാരയും ചേർത്തു സേവിക്കുക. പിത്തഹൃദ്രോഗം ശമിക്കും.

സൈന്ധവാദി പാനം—

സൈന്ധവം സയവക്ഷാരം പീതം കോഷ്ണേന സർപിഷാ
ഹൃദ്രോഗോരഃക്ഷതശ്വാസഗുന്മാനിലഹരം പരം. 43

സാരം - ഇന്തുപ്പും ചവർക്കാരവും കൂടി ചെറുചൂടുള്ള നെയ്യിൽ കലക്കി സേവിച്ചാൽ ഹൃദ്രോഗം, ഉരഃക്ഷതം, ശ്വാസം, ഗുന്മം, വാതം ഇവ ശമിക്കും.

ചതുരംഗുലമജ്ജാനാം പൈത്തേ ദ്രാക്ഷാംഭസാ പിബേൽ

സാരം - കൊന്നക്കുരുവിന്റെ മജ്ജ എടുത്തരച്ചു മുന്തിരിങ്ങാവെള്ളത്തിൽ കലക്കി കുടിക്കുന്നതും പിത്തഹൃദ്രോഗത്തിനു നല്ലതാകുന്നു.

കഫജഹൃദ്രോഗചികിത്സ—

ഹൃദ്രോഗേ കഫജേ വാന്തഃ ക്ഷാരാമ്ലലവണോദകൈഃ
കുലത്ഥധന്വോത്ഥരസതീക്ഷ്ണമദ്യയവാശനഃ. 44

സാരം - കഫജമായ ഹൃദ്രോഗത്തിൽ ക്ഷാരം, അമ്ലരസം, ഉപ്പുവെള്ളം ഇവ കൊടുത്തു ഛർദ്ദിപ്പിച്ചു മുതിര, ജാംഗലമാംസരസം, തീക്ഷ്ണമദ്യം, യവച്ചോറ് ഇവ ശീലിപ്പിക്കുകയും വേണം.

വചാദി ചൂർണ്ണം—

പിബേച്ചൂർണ്ണം വചാഹിംഗുലവണദ്വയനാഗരാൽ. 45
സൈലായവാനകകണായവക്ഷാരാൽ സുഖാംബുനാ

സാരം - വയമ്പു, കായം, ഇന്തുപ്പ്, വിളയുപ്പ്, ചുക്ക്, ഏലത്തരി, ജീരകം, തിപ്പ ലി, ചവർക്കാരം ഇവ പൊടിച്ചു ചൂടുവെള്ളത്തിൽ കലക്കി കുടിക്കുക. കഫജഹൃ ദ്രോഗം ശമിക്കും.

ധാന്യകാദി കഷായം—

ധാന്യാകശുണ്ഠീലഘുപഞ്ചമൂല-
ബലാഃ സമുൽക്വാഥ്യ പിബേൽ കഷായം
ഹൃദ്രോഗമർമ്മാഭിഹതാങ്ഗഭങ്ഗ-
വക്ഷോരുജഃ പിത്തഭവാ വിജേതും. 46

സാരം - കൊത്തമ്പാലരി, ചുക്ക്, ചെറുപഞ്ചമൂലം, കുറുന്തോട്ടിവേര്, ഇവ കഷായം വച്ചു സേവിച്ചാൽ പിത്തജങ്ങളായ ഹൃദ്രോഗം, മർമ്മഘാതം, അങ്ഗഭം ഗം, നെഞ്ചിനു വേദന ഇവ ശമിക്കും.

ധാന്യാകശുണ്ഠ്യാദി കഷായം—

ധാന്യാകശുണ്ഠീസുരദാരുചിത്രാ-
ബലേക്ഷുവില്വൈഃ പരിപക്വമംഭഃ
സസൈന്ധവം ഹൃദ്ഗദകോഷ്ഠവാത-
ഗുന്മപ്ലീഹാപാർശ്വരുജാസു ശസ്തം. 47

സാരം - കൊത്തമ്പാലരി, ചുക്ക്, ദേവതാരം, വെളുത്താവണക്കിൻവേര്, കുറു ന്തോട്ടിവേര്, ചെറുകരിമ്പിൻവേര്, കൂവളത്തിൻവേര് ഇവ കഷായം വച്ച് ഇന്തുപ്പു മേമ്പൊടി ചേർത്തു സേവിക്കുക. ഹൃദ്രോഗം, അർശസ്സ്, കോഷ്ഠവാതം, ഗുന്മം, പ്ലീഹരോഗം, പാർശ്വവേദന ഇവ ശമിക്കും.

ശുണ്ഠ്യാദി ചൂർണ്ണം—

ശുണ്ഠീ സൗവർച്ചലം ഹിംഗു ദാഡിമം സാമ്ലവേതസം
ചൂർണ്ണമുഷ്ണാംബുനാ പേയം ശ്വാസഹൃദ്രോഗനാശനം. 48

സാരം - ചുക്ക്, തുവർച്ചിലയുപ്പ്, കായം, താളിമാതളത്തോട്, ഞെരിഞ്ഞാമ്പു ളിക്കിഴങ്ങ് ഇവ പൊടിച്ചു ചൂടുവെള്ളത്തിൽ സേവിച്ചാൽ ശ്വാസവും ഹൃദ്രോഗവും ശമിക്കും.

ലശുനാദി കഷായം—

ലശുനപുനർന്നവശുണ്ഠീ-
മാഷകുലത്ഥോത്ഥിതഃ ക്വാഥഃ
സൈന്ധവതൈലസനാഥോ
ഹൃദ്രോഗോരഃക്ഷതത്രാതാ. 49

സാരം - വെളുത്തുള്ളി, തഴുതാമവേര്, ചുക്ക്, ഉഴുന്ന്, പഴമുതിര ഇവകൊണ്ടുള്ള കഷായം ഇന്തുപ്പും എണ്ണയും മേമ്പൊടി ചേർത്തു സേവിക്കുക. ഹൃദ്രോഗവും ഉരഃ ക്ഷതവും ശമിക്കും.

ബലാപാൽക്കഷായവും ദശമൂലപാൽക്കഷായവും—

ക്ഷീരാവശിഷ്ടം പ്രപിബേൽ ബലായാഃ
ക്വാഥം ച തദ്വദ്ദശമൂലകസ്യ
ഹൃദ്രോഗവക്ഷഃക്ഷതമർമ്മഘാത-
ഭംഗാങ്ഗമർദ്ദാംസശിരോരുജാസു. 50

സാരം - കുറുന്തോട്ടിക്കഷായത്തിൽ പാൽ ചേർത്തു കാച്ചി പാലാക്കി സേവിക്കുകയോ ദശമൂലകഷായത്തിൽ പാൽ ചേർത്തു കാച്ചി പാലാക്കി സേവിക്കുകയോ ചെയ്താൽ ഹൃദ്രോഗം, ഉരഃക്ഷതം, മർമ്മഘാതം, മർമ്മഭംഗം, ശരീരം നുറുങ്ങി നോവുക, തോളിനു വേദന, തലവേദന ഇവ ശമിക്കും.

ദശമൂലകഷായം—

ദശമൂലകഷായസ്തു
സതൈലലവണാന്വിതഃ
നിഹന്യാദാശു ഹൃദ്രോഗം
കാസം ശ്വാസം ക്ഷതം ക്ഷയം. 51

സാരം - ദശമൂലം കഷായം വച്ച് അതിൽ എണ്ണയും ഇന്തുപ്പും മേമ്പൊടി ചേർത്തു സേവിച്ചാൽ ഹൃദ്രോഗം, ചുമ, വായുമുട്ടൽ, ക്ഷതം, ക്ഷയം ഇവ ശമിക്കും.

മാഷാദി കഷായം—

മാഷബലാമരദാരു-
ക്വാഥം തൈലാന്വിതം ച പരിപേയം
സ്ഥിരയാ പക്വം ദുഗ്ദ്ധം
തദ്വൽ പേയം ച വാതഹൃദ്രോഗേ. 52

സാരം - ഉഴുന്നു, കുറുന്തോട്ടിവേര്, ദേവതാരം ഇവ കഷായം വച്ച് എണ്ണ മേമ്പൊടി ചേർത്തു സേവിക്കുകയോ ഓരിലവേരിട്ടു പാൽ കാച്ചി സേവിക്കുകയോ

ചെയ്താൽ വാതഹൃദ്രോഗം ശമിക്കും.

ഏരണ്ഡവില്വാദി കഷായം—

ഏരണ്ഡവില്വബൃഹതീദ്വയമാതുളുംഗ-
പാഷാണഭിത്ത്രികടമൂലശൃതഃ കഷായഃ
സക്ഷാരഹിംഗുലവണോരുബുതൈലമിശ്രഃ
ശ്രോണ്യൂരുമേഢ്രഹൃദയസ്തനരുക്ഷു പേയഃ. 53

സാരം - വെളുത്താവണക്കിൻവേര്, കൂവളത്തിൻവേര്, ചെറുവഴുതിനവേര്, വെൺവഴുതിനവേര്, മാതളനാരങ്ങാത്തോട്, കല്ലൂർവഞ്ചിവേര്, ഞെരിഞ്ഞിലിൻവേര് ഇവകൊണ്ടുള്ള കഷായം, ചവർക്കാരം, കായം, ഇന്തുപ്പ്, ആവണക്കെണ്ണ ഇവ മേമ്പൊടി ചേർത്തു സേവിച്ചാൽ അരക്കെട്ടു, തുട, ലിംഗം, ഹൃദയം, മുല ഈ സ്ഥാനങ്ങളിലുള്ള വേദന ശമിക്കും.

ബലാകഷായം—

ക്വാഥോ ബലായാ ഹൃദ്രോഗേ വാതികേ ലവണാന്വിതഃ
ക്വാഥേ ബലായാ വിപചേദോദനം തസ്യ പായയേൽ. 54
മണ്ഡം സസൈന്ധവം സർവഹൃദ്രോഗസ്യ വിനാശനം.

സാരം - കുറുന്തോട്ടിക്കഷായത്തിൽ ഇന്തുപ്പു മേമ്പൊടി ചേർത്തു സേവിക്കുക. കുറുന്തോട്ടിക്കഷായത്തിൽ അരിവച്ച് അതിന്റെ കഞ്ഞിത്തെളിയിൽ ഇന്തുപ്പു ചേർത്തു കുടിക്കുക. എല്ലാ ഹൃദ്രോഗവും ശമിക്കും.

സ്ഥിരാക്ഷീരപാനം—

സ്ഥിരാസിദ്ധം പയോ ഹൃൽസ്ഥേ
വാതേ ദാഹസമന്വിതേ. 55

സാരം - ഓരിലവേരിട്ടു പാലു കാച്ചി കുടിച്ചാൽ സർവാംഗസന്താപത്തോടുകൂടിയ ഹൃദ്രോഗം ശമിക്കും.

വില്വോരുപൂഗാദി കഷായം—

വില്വോരുപൂഗാഗ്നിമന്ഥ-
ക്വാഥഃ സൈന്ധവസംയുതഃ
ഹൃദ്രോഗേ വാതികേ ഗാഢേ
ഹിതോ വൈദ്യൈശ്ച പൂജിതഃ. 56

സാരം - കൂവളത്തിൻവേര്, വെളുത്താവണക്കിൻവേര്, മുഞ്ഞവേര് ഇവകൊണ്ടുള്ള കഷായം ഇന്തുപ്പ് മേമ്പൊടി ചേർത്ത് സേവിച്ചാൽ ഗാഢമായ വാതജഹൃദ്രോഗം ശമിക്കും.

മഹൽപഞ്ചമൂലകഷായം—

പഞ്ചമൂലസ്യ മഹതഃ ക്വാഥം ക്ഷാരസമന്വിതം
ശ്ലേഷ്മഹൃദ്രോഗശമനമഥവാ സൈന്ധവാന്വിതം. 57

സാരം - മഹൽപഞ്ചമൂലം (കുമ്പിൾ, കൂവളം, പാതിരി, പലകപ്പയ്യാനി, മുഞ്ഞ ഇവ അഞ്ചിന്റേയും വേരിലെ തൊലി കളഞ്ഞു) കൊണ്ടുള്ള കഷായം ചവർക്കാരം മേമ്പൊടി ചേർത്തോ ഇന്തുപ്പു മേമ്പൊടി ചേർത്തോ സേവിച്ചാൽ കഫജഹൃദ്രോഗം ശമിക്കും.

ദശമൂലകഷായം—

ദശമൂലേന സംസിദ്ധം കഷായം സൈന്ധവാന്വിതം
മാതുളുംഗരസോ ഹിഗുസൈന്ധവം ച സുയോജിതം. 58
ഹൃദി ശൂലസ്യ ഭൈഷജ്യം ശ്രേഷ്ഠമാചാര്യശാസനം.

സാരം - ദശമൂലംകൊണ്ടുള്ള കഷായം ഇന്തുപ്പു മേമ്പൊടി ചേർത്തു സേവിക്കുക. മാതളനാരങ്ങാനീരിൽ കായവും ഇന്തുപ്പും ചേർത്തു സേവിക്കുക. ഹൃദയശൂലത്തിന് ഈ ഔഷധം വളരെ വിശേഷമാകുന്നു.

മാതുളുംഗരസപാനം—

മാതുളുംഗരസഃ പേയഃ സൈന്ധവേന സമായുതഃ
കേവലോ വാ രസഃ പേയോ ഹൃദി ശൂലവിനാശനഃ. 59

സാരം - മാതളനാരങ്ങാനീരിൽ ഇന്തുപ്പു ചേർത്തോ ചേർക്കാതെയോ സേവിച്ചാൽ ഹൃദയശൂലം ശമിക്കും.

ശർക്കരാദിചൂർണ്ണം—

ശർക്കരാ സൈന്ധവം കൃഷ്ണാ
സമാംശാഃ പ്രതിചൂർണ്ണയേൽ
സുഖോഷ്ണം പായയേദ്വൈദ്യോ
ഹൃദ്രോഗസ്യ വിനാശനം. 60

സാരം - പഞ്ചസാര, ഇന്തുപ്പു, തിപ്പലി ഇവ സമമായി എടുത്തു പൊടിച്ചു ചൂടുവെള്ളത്തിൽ സേവിച്ചാൽ ഹൃദ്രോഗം ശമിക്കും.

ത്രിഫലാദി ഘൃതം—

ത്രിഫലാവ്യോഷസിന്ധൂത്ഥയവക്ഷാരൈർവിപാചിതം
സർപ്പിർഗുളൂചീക്വാഥേന സർവഹൃദ്രോഗനാശനം. 61

സാരം - അമൃതിൽ കഷായത്തിൽ ത്രിഫലത്തോട്, ചുക്ക്, മുളക്, തിപ്പലി,

ഇന്തുപ്പ്, ചവർക്കാരം ഇവ കല്ക്കമായി നെയ്യു കാച്ചി സേവിച്ചാൽ എല്ലാ ഹൃദ്രോഗവും ശമിക്കും.

വാരാഹ്യാദ്യപൂപം—

വാരാഹീഹുതവഹവാംശിതണ്ഡുലാനാം
ഹൃദ്രോഗം ഝടിതി വിനാശയേദപൂപഃ. 62

സാരം - നിലപ്പനക്കിഴങ്ങ്, കൊടുവേലിക്കിഴങ്ങ് ശുദ്ധിചെയ്ത്, കൂവനൂറ്, അരി ഇവകൊണ്ട് അപ്പമുണ്ടാക്കി തിന്നാൽ ഹൃദ്രോഗം വേഗത്തിൽ ശമിക്കും.

യവക്ഷാരാവലേഹം—

യവക്ഷാരം ലിഹേച്ചാപി സർപിഷാ ഹൃദി ശൂലനുൽ.

സാരം - ചവർക്കാരം പൊടിച്ചു നെയ്യിൽ കുഴച്ചു സേവിക്കുക. ഹൃദയശൂലം ശമിക്കും.

ഹൃദ്രോഗചികിത്സാതിദേശാ—

ബലാതൈലം സഹൃദ്രോഗീ പിബേദ്വാ സുകുമാരകം. 63
മാഷകല്ക്കേന പരിതഃ പാളീം കൃത്വാ തു ധാരയേൽ
വാതഘ്നതൈലമുരസി കേവലഞ്ചാമതൈലകം. 64

സാരം - ബലാതൈലമോ സുകുമാരഘൃതമോ ഹൃദ്രോഗി പാനം ചെയ്യുക. ഉഴുന്നരച്ച് അതുകൊണ്ടു നെഞ്ചിൽ തടമുണ്ടാക്കി അതിനകത്തു വാതഹരമായ തൈലമോ പച്ചെണ്ണയോ നിറയ്ക്കുക. ഹൃദ്രോഗം ശമിക്കും.

കുഷ്ഠാദി ചൂർണ്ണം—

സ്യാച്ശൂലം യസ്യ ഭുക്തേfന്നേ ജീര്യതൃല്പം ജരാം ഗതേ
ശാമ്യേൽ സകുഷ്ഠക്രിമിജില്ലവണദ്വയനാഗരൈഃ. 65
സദേവദാർവതിവിഷൈശ്ചൂർണ്ണമുഷ്ണാംബുനാ പിബേൽ
കൃമിഘ്നമൗഷധം സർവം കൃമിജേ ഹൃദയാമയേ. 66

സാരം - ഭക്ഷിച്ചതായ അന്നം ദഹിച്ചു തുടങ്ങുമ്പോഴോ ദഹിച്ചു കഴിയുമ്പോഴോ ആർക്കാണോ വയറ്റിൽ വേദനയുണ്ടാകുന്നത് അവൻ കൊട്ടം, വിഴാലരിക്കാമ്പ്, ഇന്തുപ്പ്, വിളയുപ്പ്, ചുക്ക്, ദേവതാരം, അതിവിടയം ഇവ പൊടിച്ചു ചൂടുവെള്ളത്തിൽ സേവിക്കണം. കൃമിജമായ ഹൃദ്രോഗത്തിൽ കൃമിഹരമായ എല്ലാ ഔഷധവും പ്രയോഗിക്കാം.

ഹൃദ്രോഗചികിത്സ കഴിഞ്ഞു.

# തൃഷ്ണാചികിത്സ

തൃഷ്ണാസു വാതപിത്തഘ്നോ വിധിഃ പ്രായേണ ശസ്യതേ
സർവാസു ശീതോ ബാഹ്യാന്തസ്തഥാ ശമനശോധനഃ. 67

സാരം - എല്ലാ തൃഷ്ണകളിലും മിക്കവാറും വാതപിത്തനാശകമായ വിധിയാണു പ്രശസ്തമായിട്ടുള്ളത്. അപ്രകാരം ബഹിർഭാഗത്തും ഉള്ളിലും ശീതോപചാരവും ശമനശോധനവും ഹിതമാകുന്നു. ശോധനം വായുവിനു ഹിതമല്ലായ്കയാൽ ആദ്യം ശമനൗഷധം പ്രയോഗിക്കണം.

ശീതഭോജനാദി ചികിത്സ—

ശീതേന ശീതവീര്യൈശ്ച ദ്രവ്യൈസ്സിദ്ധേന ഭോജനം
ഹിമാംബുപരിഷിക്തസ്യ പയസാ സസിതാമധു. 68
നിർവാപണാശ്ച ഗണ്ഡുഷാസ്സൂത്രസ്ഥാനോദിതാ ഹിതാഃ

സാരം - ശീതഭോജനവും, ശീതവീര്യങ്ങളായ ഔഷധങ്ങൾ ഇട്ടു കുറുക്കിയ കഷായവെള്ളത്തിൽ അരിവച്ച് ഊണുകഴിക്കുന്നതും, തണുത്ത വെള്ളം കൊണ്ടു ധാര ചെയ്തതിനു ശേഷം പാലിൽ പഞ്ചസാരയും ചേർത്തു സേവിക്കുന്നതും, സൂത്രസ്ഥാനത്തിൽ പറഞ്ഞിരിക്കുന്ന നിർവാപണഗണ്ഡൂഷങ്ങളും തൃഷ്ണാരോഗത്തിന് ഹിതങ്ങളാകുന്നു.

ദാഹജ്വരോക്താ ലേപാദ്യാ നിരീഹത്വം മനോരതിഃ
മഹാസരിദ്ധ്രദാദീനാം ദർശനസ്മരണാനി ച. 69

സാരം - ദാഹജ്വരത്തിൽ പറഞ്ഞിരിക്കുന്ന ലേപാദികളും നിസ്പൃഹത്വവും മനഃസന്തോഷവും വലിയ നദി, കയം ഇവ കാണുക, ഓർമ്മിക്കുക മുതലായവയും തൃഷ്ണാനാശകങ്ങളാകുന്നു.

വാതജതൃഷ്ണാചികിത്സ—

തൃഷ്ണായാം പവനോത്ഥായാം സഗുളം ദധി ശസ്യതേ
വിദാര്യാദിഗണക്വാഥോ വാതതൃഷ്ണാവിനാശകൃൽ. 70

സാരം - തൈരിൽ ശർക്കര കലക്കി കുടിക്കുന്നതും, വിദാര്യാദി ഗണംകൊണ്ടുള്ള കഷായപാനവും വാതജതൃഷ്ണയെ ശമിപ്പിക്കും.

പിത്തജതൃഷ്ണാചികിത്സ—

പിത്തജായാം സിതായുക്തഃ പക്വോദുംബരജോ രസഃ
ഹിമശ്ചോദുംബരക്വാഥോ പിത്തതൃഷ്ണാനിവാരണഃ. 71

സാരം - പഴുത്ത അത്തിക്കായുടെ രസത്തിൽ പഞ്ചസാര ചേർത്തു സേവിക്കു

ന്നതും അത്തിത്തൊലികൊണ്ടു ഹിമകഷായമുണ്ടാക്കി സേവിക്കുന്നതും പിത്തജ മായ തൃഷ്ണയ്ക്കു ഹിതങ്ങളാകുന്നു.

ശാരിബാദി കഷായപാനവും ക്ഷീരിവൃക്ഷകഷായപാനവും—

ശാരിബാദിഗണക്വാഥം തൃഷ്ണാവാൻ പ്രപിബേദ്ധിമം
ക്ഷീരിവൃക്ഷഭവഃ ക്വാഥസ്സസിതസ്തൃഡ്ധിനാശനഃ. 72

സാരം - ശാരിബാദിഗണത്തിന്റെ മരുന്നുകൾ കൊണ്ടു ശീതകഷായമുണ്ടാക്കി സേവിക്കുന്നതും നാല്പാമരത്തിന്റെ മൊട്ടുകൊണ്ടുള്ള കഷായത്തിൽ പഞ്ചസാര ചേർത്തു സേവിക്കുന്നതും പിത്തജമായ തണ്ണീർദാഹത്തിനു നല്ലതാകുന്നു.

കഫജതൃഷ്ണാചികിത്സ—

നിശയാ സാധിതം തോയം പീതം സക്ഷൗദ്രശർക്കരം
തൃഷ്ണാ കഫോദ്ഭവാ വേഗാദന്തമായാതി നിർണ്ണയം. 73

സാരം - മഞ്ഞൾ കഷായം വച്ച് അതിൽ തേനും പഞ്ചസാരയും മേമ്പൊടി ചേർത്തു സേവിച്ചാൽ കഫജമായ തൃഷ്ണ നിശ്ചയമായും ശമിക്കും.

ദ്രാക്ഷാദിഗണപാനം—

പിബേജ്ജ്വരോക്തം ദ്രാക്ഷാദിം ശാരിബാദിഗണാംബു വാ
വിദാര്യാദിഗണേനാപി സിദ്ധം തൃഷ്ണാപ്രപീഡിതഃ. 74

സാരം - ജ്വരചികിത്സിതത്തിൽ പറഞ്ഞിരിക്കുന്ന ദ്രാക്ഷാദികഷായമോ ശാരി ബാദിഗണംകൊണ്ടുള്ള കഷായമോ വിദാര്യാദിഗണംകൊണ്ടുള്ള കഷായമോ സേവി ച്ചാലും തൃഷ്ണ ശമിക്കും.

ദ്രാക്ഷാദി ഘൃതം—

ദ്രാക്ഷായഷ്ട്യാഹ്വനിഷ്ക്വാഥേ
ദുഗ്ദ്ധേക്ഷുരസസംയുതം
ഘൃതം സിദ്ധം ജയേൽ തൃഷ്ണാം
ദുർന്നിവാരാമപി ക്ഷണാൽ. 75

സാരം - മുന്തിരിങ്ങാപ്പഴം, ഇരട്ടിമധുരം ഇവയുടെ കഷായത്തിൽ പാലും കരി മ്പിൻനീരും ചേർത്തു നെയ്യു കാച്ചി സേവിച്ചാൽ ഭേദമാകാൻ പ്രയാസമുള്ള തണ്ണീർദാഹം ശമിക്കും.

ക്ഷീരവൃക്ഷാങ്കുരയോഗം—

ക്ഷീരിവൃക്ഷാങ്കുരരജസ്തൃഷ്ണാവാൻ ഭക്ഷയേൽ പ്രഗേ
സിതാമധുസമായുക്തം സദ്യസ്തൃഷ്ണാം വ്യപോഹതി. 76

സാരം - നാല്പാമരത്തിന്റെ മൊട്ടു പൊടിച്ചു തേനും പഞ്ചസാരയും ചേർത്ത് അതിരാവിലെ സേവിക്കുക. തണ്ണീർദാഹം പെട്ടെന്നു ശമിക്കും.

സക്തുപാനം—

പിത്തഹൃൽകമ്പതൃണ്മൂർഛാഭ്രമാദീൻ ഹന്തി ചാചിരാൽ
നാളികേരാംബുനാ പീതാഃ സക്തവസ്സമശർക്കരാ. 77

സാരം - മലർപൊടിയും പഞ്ചസാരയും സമം ചേർത്തു നാളികേരജലത്തിൽ കലക്കി കുടിച്ചാൽ പിത്തം, ഹൃദയകമ്പം, തണ്ണീർദാഹം, മോഹാലസ്യം, തലതിരിച്ചിൽ മുതലായവ ശമിക്കും.

ലാജമാക്ഷികപാനം—

നവൈഃ കപാലൈർന്നിസ്തപ്തൈർഭൂയോനിർവാപിതം ജലം
ലാജമാക്ഷികസംയുക്തം സസിതം തൃഡ്വിനാശനം. 78

സാരം - പുതിയ മൺചട്ടി അടുപ്പത്തുവച്ച് പഴുപ്പിച്ച് വെള്ളമൊഴിച്ചു വാങ്ങി ആറിയാൽ അതിൽ മലർപ്പൊടിയും തേനും പഞ്ചസാരയും ചേർത്തു സേവിക്കുക[1]. തണ്ണീർദാഹം ശമിക്കും.

മുസ്താദി കഷായം—

മുസ്താ സമംഗാ മധുകം പയസ്യാ
വിദാരിഗന്ധാ ബൃഹതീ വിദാരീ
തേഷാം കഷായം മധുനോപനീതം
സർവാസു തൃഷ്ണാസു ഹിതം വദന്തി. 79

സാരം - മുത്തങ്ങാക്കിഴങ്ങു, പടർചുണ്ടവേര്, ഇരട്ടിമധുരം, അടപതിയൻകിഴങ്ങ്, ഓരിലവേര്, വെൺവഴുതിനവേര്, പാൽമുതക്കിൻകിഴങ്ങ് ഇവകൊണ്ടുള്ള കഷായം തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ എല്ലാ തണ്ണീർദാഹവും ശമിക്കും.

ഉശീരാദി കഷായം—

ഉശീരവിശ്വൗഷധചന്ദനാബ്ദൈഃ
സപർപ്പടൈർവാരി സവാരിഭിശ്ച
സിദ്ധം സുഗന്ധം ത്വതിശീതളം ച
സർവാസു തൃഷ്ണാസു വിദുർജ്ജരേഷു. 80

1. പുതിയ മൺചട്ടിക്കഷ്ണങ്ങൾ അടുപ്പിലിട്ട് പഴുപ്പിച്ച് പല തവണ വെള്ളത്തിൽ മുക്കി, ആ വെള്ളം ചൂടാറിയാൽ അതിൽ മലർപ്പൊടിയും തേനും പഞ്ചസാരയും ചേർത്തു സേവിക്കുക. ഈ രീതിയിലും ചെയ്തുവരാറുണ്ട്.

സാരം - രാമച്ചം, ചുക്ക്, ചന്ദനം, മുത്തങ്ങാക്കിഴങ്ങ്, പർപ്പടകപ്പുല്ല്, ഇരുവേലി ഇവകൊണ്ടുള്ള കഷായം നല്ലപോലെ തണുത്തതിനുശേഷം സേവിക്കുക. എല്ലാ തൃഷ്ണയും ശമിക്കും.

ഇതി വൈദ്യമനോരമായാം ചികിത്സാക്രമേ
ഛർദ്ദിചികിത്സാക്രമോ നാമ
അഷ്ടമോ*f*ദ്ധ്യായഃ

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
ഛർദ്ദിചികിത്സിതമെന്ന എട്ടാമദ്ധ്യായം കഴിഞ്ഞു.

# നവമോ*f*ദ്ധ്യായഃ

## മദാത്യയചികിത്സാക്രമം

മദാത്യയസ്യ സർവസ്യ ത്രിദോഷജനിതത്വതഃ
യം ദോഷമധികം പശ്യേത്തസ്യാദൗ പ്രതികാരയേൽ. 1

സാരം - എല്ലാ മദാത്യയവും ത്രിദോഷകോപം കൊണ്ടാണുണ്ടാകുന്നത്. അതിനാൽ മദാത്യയത്തിൽ ഏതു ദോഷമാണോ അധികം കോപിച്ചിരിക്കുന്നതായി കാണുന്നത്, അതിന് ആദ്യമേ ചികിത്സിക്കണം.

മദാത്യയത്തിലെ ദോഷകോപക്രമം—

മരുൽപിത്താവസാനഃ സ്യാൽ പ്രായേണ ഹി മദാത്യയഃ
പൂർവം കഫസ്യൈവാധിക്യമന്തേ പവനപിത്തയോഃ. 2
തസ്മാദാദൗ കഫോ ജേയഃ തതഃ പിത്തം തതോ മരുൽ.

സാരം - മിക്ക മദാത്യയത്തിനും അവസാനത്തിൽ വായുവും പിത്തവും ആണു കോപിക്കുന്നത്. ആദ്യം കഫത്തിന്റെ ആധിക്യവും അവസാനത്തിൽ വാതപിത്തങ്ങളുടെ ആധിക്യവും ഉണ്ടാകുന്നതുകൊണ്ട് മദാത്യയത്തിൽ ആദ്യം കഫത്തെ ജയിക്കണം. പിന്നെ പിത്തത്തെയും വായുവിനെയും ജയിക്കണം.

മദാത്യയം ഉണ്ടാകുന്നതിനും ശമിക്കുന്നതിനും ഉള്ള കാരണങ്ങൾ—

ഹീനമിത്ഥ്യാതിപീതേന യോ വ്യാധിർജ്ജായതേ ഹി സഃ
സമ്യക്പീതേന തേനൈവ മദ്യേനാശു പ്രശാമ്യതി. 3

സാരം - മദ്യം അല്പമായും വിപരീതമായും അധികമായും പാനം ചെയ്യുന്നതുകൊണ്ട് യാതൊരു വ്യാധിയാണോ ഉണ്ടാകുന്നത്, ആ വ്യാധി മദ്യം വേണ്ടതുപോലെ പാനം ചെയ്യുന്നതുകൊണ്ടുതന്നെ ശമിക്കുകയും ചെയ്യും.

മദ്യത്തിന്റെ വിഷസാമ്യത്വം

മദ്യസ്യ വിഷസാദൃശ്യാദ്വിഷം തൂൽകർഷവർത്തിഭിഃ
തീക്ഷ്ണാദിഭിർഗുണൈര്യോഗാദ്വിഷാന്തരമപേക്ഷതേ. 4

സാരം - മദ്യത്തിനു വിഷത്തിന്റെ സാദൃശ്യമുള്ളതുകൊണ്ടാണു മദ്യപാനം കൊണ്ടുണ്ടായ രോഗം മദ്യപാനം കൊണ്ടുതന്നെ ശമിക്കുമെന്നു മുമ്പു പറഞ്ഞത്. വിഷത്തിന് തീക്ഷ്ണാദികളായ ഗുണങ്ങൾ അധികമായിട്ടുള്ളതുകൊണ്ട് വിഷദോഷത്തെ ശമിപ്പിക്കുന്നതിനു വേറൊരു വിഷം പ്രയോഗിക്കണം. മദ്യവും അതുപോലെയാകുന്നു.

മദ്യപാനരോഗത്തിനു മദ്യം ഔഷധമാകുന്നതിനുള്ള കാരണം—

തീക്ഷ്ണോഷ്ണേനാതിമാത്രേണ പീതേനാമ്ലവിദാഹിനാ
മദ്യേനാന്നരസക്ലേദോ വിദഗ്ദ്ധഃ ക്ഷാരതാം ഗതഃ 5
യാൻ കുർവൻ മദതൃണ്മോഹജ്വരാന്തർദ്ദാഹവിഭ്രമാൻ
താൻ സർവാൻ വിധിനാ യുക്തം മദ്യമേവ നിഹന്തി ഹി. 6
ക്ഷാരോ ഹി യാതി മാധുര്യം ശീഘ്രമമ്ലോപസംഹിതഃ
മദ്യമമ്ലേഷു ച ശ്രേഷ്ഠം തസ്മാന്മദ്യം തദൗഷധം. 7

സാരം - തീക്ഷ്ണോഷ്ണമായും അമ്ലവിദാഹത്തോടുകൂടിയും ഇരിക്കുന്ന മദ്യം വളരെ പാനം ചെയ്താൽ അതുകൊണ്ട് അന്നരസത്തിന്റെ ക്ലേദം വിദഗ്ദ്ധമായി (ഉൾപുഴുക്കമുള്ളതായിട്ട്) ക്ഷാരരസമായി തീർന്നിട്ട്, മദം, തണ്ണീർദാഹം, മോഹാലസ്യം, ജ്വരം, അന്തർദാഹം, വിഭ്രമം മുതലായവയെ ഉണ്ടാക്കുന്നു. അവയെ വേണ്ടപോലെ ഉപയോഗിക്കപ്പെട്ട മദ്യംതന്നെ നശിപ്പിക്കുന്നു. ക്ഷാരരസം അമ്ലരസത്തോടു ചേരുമ്പോൾ മധുരമായി തീരുന്നു. മദ്യം അമ്ലരസങ്ങളിൽവച്ച് ശ്രേഷ്ഠവുമാണ്. അതിനാൽ മദ്യംകൊണ്ടുണ്ടാകുന്ന വികാരങ്ങൾക്കു മദ്യം തന്നെ ഔഷധമാകുന്നു.

വാതജമദാത്യയചികിത്സ—

തത്ര വാതോല്ബണേ ക്വാഥഃ പഞ്ചമൂലാൽ കനീയസഃ
ധാന്യാകനാഗരാഭ്യാം വാ ശൃതം വാരി തതോ ഹിതം. 8

സാരം - വാതവൃദ്ധിയോടുകൂടിയ മദാത്യയത്തിൽ ചെറിയ പഞ്ചമൂലംകൊണ്ടു കഷായമോ, ചുക്കും കൊത്തമ്പാലയരിയും കൂടി വച്ച കഷായമോ സേവിക്കുന്നതു ഹിതമാകുന്നു.

അഗരുധൂപാദി പ്രയോഗം—

ധൂപശ്ചാഗരുജോ യോജ്യഃ പങ്കശ്ചാഗരുകുങ്കുമാൽ
കുചോരുശ്രോണിശാലിന്യോ യൗവനോഷ്ണാങ്ഗയഷ്ടയഃ. 9

ഹർഷേണാലിംഗനേ യുക്താഃ പ്രിയാസ്സംവാഹനേഷു ച

സാരം - അകിൽ ചെറുതായി നുറുക്കി തീക്കനലിൽ ഇട്ടു പുകയ്ക്കുന്നതും, അകിലും കുങ്കുമവും കൂടി അരച്ചു ശരീരത്തിൽ തേയ്ക്കുന്നതും മഹത്തുകളായ കുചങ്ങളോടും തുടകളോടും അരക്കെട്ടിനോടും കൂടിയവരുമായ യൗവ്വനം കൊണ്ട് ഉഷ്ണമായ പ്രശസ്ത ശരീരത്തോടു കൂടിയവരുമായ സ്ത്രീകൾ സന്തോഷത്തോടുകൂടി ആലിംഗനം ചെയ്യുന്നതും സംവാഹനം ചെയ്യുന്നതും വാതജമദാത്യയത്തെ ശമിപ്പിക്കുന്നതിനു നല്ലതാകുന്നു.

പിത്തജമദാത്യയചികിത്സ—

പിത്തോല്ബണേ ബഹുജലം
ശാർക്കരം മധു വാ യുതം. 10

രസൈർഡാഡിമഖർജൂര-
ഭവ്യദ്രാക്ഷാപരൂഷകൈഃ
സുശീതം സസിതാസക്തു
യോജ്യം താദൃക് ച പാനകം. 11

സാരം - പഞ്ചസാരമദ്യം വളരെ വെള്ളം ചേർത്തോ താളിമാതളപ്പഴം, ഈന്തപ്പഴം, കടുകപ്പുളിനാരങ്ങ, മുന്തിരിങ്ങാപ്പഴം, ചിറ്റീന്തൽ ഇവയുടെ രസങ്ങളോടു ചേർത്തോ ഉപയോഗിക്കുന്നതും ഏറ്റവും തണുത്തതും പഞ്ചസാരയും മലർപ്പൊടിയും ചേർത്തതുമായ അപ്രകാരമുള്ള പാനകമുപയോഗിക്കുന്നതും പിത്തവർദ്ധനയോടുകൂടിയ മദാത്യയത്തിനു നല്ലതാകുന്നു.

ഗുളൂച്യാദി കഷായം—

കാസേ സരക്തനിഷ്ഠീവേ
പാർശ്വസ്തനരുജാസു ച
തൃഷ്ണായാം സവിദാഹായാം
സോൽക്ലേശേ ഹൃദയോരസി. 12

ഗളൂചീഭദ്രമുസ്താനാം
പടോലസ്യാഥവാ രസം
സശൃംഗിവേരം യുഞ്ജീത
തിത്തിരിപ്രതിഭോജിനഃ. 13

സാരം - മദാത്യയത്തിൽ ചുമച്ചു രക്തം തുപ്പുക, ഇരുപുറത്തും മുലകളിലും വേദന, ഹൃദയത്തിനും ഉരസ്സിനും ഉൽക്ലേശം ഇവയുണ്ടെങ്കിൽ ചിറ്റമൃത്, കുഴിമുത്തങ്ങ ഇവയുടെയോ പടവലത്തിന്റെയോ നീരിൽ ഇഞ്ചിനീരു ചേർത്തുകൊടുക്കുകയും തൈത്തിരിപ്പുള്ളിന്റെ മാംസം അല്പം ചേർത്ത് ഊണു കഴിപ്പിക്കുകയും ചെയ്യണം.

ദ്രാക്ഷാരസപാനം—

തൃഷ്യതേ ചാതിബലവദ്വാതപിത്തേ സമുദ്ധതേ
മദ്യാദ്ദ്രാക്ഷാരസം ശീതം പാനം ദോഷാനുലോമനം. 14

സാരം - വാതപിത്തവർദ്ധനയും അധികമായ തണ്ണീർദാഹവും ഉള്ള മദാത്യയത്തിൽ ശീതളവും ദോഷങ്ങളെ അനുകൂലമാക്കുന്നതും ആയ മുന്തിരിങ്ങാപ്പഴത്തിന്റെ നീരു കൊടുക്കണം.

യഥേഷ്ടജലപാനം—

മദ്യാതിപാനാദബ്ധാതൗ ക്ഷീണേ തേജസി ചോദ്ധതേ
യശ്ശുഷ്കഗളതാല്വോഷ്ഠോ ജിഹ്വാം നിഷ്കൃഷ്യ വേഷ്ടതേ. 15
പായയേൽ കാമതോംƒഭസ്തം നിശീഥപവനാഹതം.

സാരം - അധികം മദ്യം കുടിച്ചാൽ ജലധാതു ക്ഷയിക്കുകയും പിത്തോഷ്മാവു വർദ്ധിക്കുകയും ചെയ്യും. അപ്പോൾ കഴുത്ത്, അണ്ണാക്ക്, ചുണ്ട് ഇവ വരണ്ടും നാക്കു വെളിയിൽ തള്ളി അങ്ങോട്ടുമിങ്ങോട്ടും കിടന്നുരുളും. ഇപ്രകാരമിരിക്കുന്നവന് തലേ ദിവസത്തെ അർദ്ധരാത്രിയിലെ കാറ്റേറ്റു ശീതളമായ ജലം ഇഷ്ടംപോലെ കൊടുക്കണം.

ത്വചം പ്രാപ്തശ്ച പാനോഷ്മാ പിത്തരക്താഭിമൂർച്ഛിതഃ
ദാഹം പ്രകരുതേ തീവ്രം തത്രാതിശിശിരോ വിധിഃ. 16

സാരം - അതിവീര്യമായ മദ്യം കുടിക്കുകകൊണ്ടുണ്ടായ ഊഷ്മാവു ത്വക്കിനെ പ്രാപിച്ച് അവിടെ ഉള്ള പിത്തരക്തങ്ങളാൽ ദൂഷിതമായിട്ടു കഠിനമായ സർവാങ്ഗ സന്താപത്തെ ഉണ്ടാക്കുന്നു എങ്കിൽ അതിന് അതിശീതമായ ചികിത്സ ചെയ്തു കൊള്ളണം.

കഫമദാത്യയചികിത്സ—

ഉല്ലേഖനോപവാസാഭ്യാം
ജയേൽ ശ്ലേഷ്മോദ്ബണം പിബേൽ
ശീതം ശുണ്ഠീസ്ഥിരോദീച്യ-
ദുസ്പർശാന്യതമോദകം. 17

സാരം - കഫാധിക്യത്തോടുകൂടിയ മദാത്യയത്തെ ഛർദ്ദിപ്പിച്ചും പട്ടിണിയിട്ടും ശമിപ്പിച്ചതിനുശേഷം ചുക്ക്, ഓരിലവേര്, രാമച്ചം, കൊടുത്തൂവവേര് ഇവയിൽ ഏതെങ്കിലുമൊന്നുകൊണ്ടുണ്ടാക്കിയ ശീതകഷായം കൊടുക്കണം.

കുലത്ഥയൂഷപാനം—

യൂഷേണ യവഗോധൂമം സ്വച്ഛേനാല്പേന ഭോജയേൽ

ഉഷ്ണാമ്ലകടുതിക്തേന കൗലത്ഥേനാല്പസർപിഷാ. 18

സാരം - നിർമ്മലവും ഉഷ്ണവും എരുവും പുളിയും കയ്പും ഉള്ള ദ്രവങ്ങൾ ചേർത്തുണ്ടാക്കിയതും അല്പം നെയ്യുചേർത്തതും ആയ മുതിരച്ചാറ് സ്വല്പം ചേർത്തു യവച്ചോറോ ഗോതമ്പിൻ ചോറോ കൊടുക്കുന്നത് കഫമദാത്യയത്തിനു നല്ലതാകുന്നു.

ത്വങ്നാഗപുഷ്പപാനകം—

ത്വങ്നാഗപുഷ്പമഗധമരിചാജാജിധാന്യകൈഃ
പരൂഷകമധൂകൈലാസുരാഹ്വൈശ്ച സിതാന്വിതൈഃ. 20

സകപിത്ഥരസം ഹൃദ്യം പാനകം ശശിബോധിതം
മദാത്യയേഷു സർവേഷു പേയം രുച്യഗ്നിദീപനം. 21

സാരം - ഇലവർങ്ങത്തൊലി, നാഗപ്പൂവ്, തിപ്പലി, നല്ലമുളക്, ജീരകം, കൊത്തമ്പാലരി, ചിറ്റീന്തൽ, ഇരിപ്പക്കാതൽ, ഏലത്തരി, ദേവതാരം ഇവ പൊടിച്ചു വ്ളാങ്കായുടെ നീരിൽ ഇട്ടു പഞ്ചസാരയും ചേർത്തു നിലാവത്തു വച്ചിരുന്നതിനുശേഷം ഊറ്റി എടുത്തു സേവിക്കുക. ഈ പാനകം എല്ലാ മദാത്യയത്തിലും പാനം ചെയ്യപ്പെടുവാൻ യോഗ്യവും രുചികരവും ജഠരാഗ്നിയെ വർദ്ധിപ്പിക്കുന്നതും ആകുന്നു.

നാനാക്ഷോഭ്യ മനോ മദ്യം ശരീരമനിഹത്യ വാ
കുര്യാന്മദാത്യയം തസ്മാദിഷ്യതേ ഹർഷിണീക്രിയാ. 22

സാരം - സേവിക്കപ്പെട്ട മദ്യം മനസ്സിനെ ക്ഷോഭിപ്പിക്കാതേയും ശരീരത്തെ നിഹനിക്കാതെയും മദാത്യയത്തെ ഉണ്ടാക്കുകയില്ല. അതിനാൽ മദാത്യയത്തിൽ ഹർഷിണി (ആഹ്ലാദകരി)യായ ക്രിയ ഹിതമാകുന്നു.

മദ്യരോഗചികിത്സ—

സ്നാനാനുലേപനഹിമാനിലഖണ്ഡഖാദ്യ-
ശീതാംബുദുഗ്ദ്ധരസയൂഷസുരാഃ പ്രസന്നാഃ
സേവേത മദ്യജനിതാമയശാന്തിമിച്ഛൻ
നാരീം ച പീനകുചകുംഭഭരാദിരാമാം. 23

സാരം - കുളിക്കുക, ശീതദ്രവ്യങ്ങൾ അരച്ചു ശരീരത്തിൽ തേക്കുക, തണുത്ത കാറ്റേൽക്കുക, കൽക്കണ്ടം കൊണ്ടുണ്ടാക്കിയ ഭക്ഷണസാധനങ്ങൾ ഭക്ഷിക്കുക, ശീതജലം, പാൽ, മാംസരസം, ചാറ്, സുരാമദ്യം, മദ്യത്തിന്റെ തെളി ഇവ കുടിക്കുക, സ്ഥൂലങ്ങളായ കുചകുംഭങ്ങളോടുകൂടിയ സ്ത്രീകളെ ആലിംഗനം ചെയ്യുക ഇവയെല്ലാം മദ്യപാനംകൊണ്ടുണ്ടായ രോഗത്തെ ശമിപ്പിക്കുന്ന ക്രിയകളാകുന്നു.

മദ്യമദം ശമിച്ചില്ലെങ്കിൽ ചെയ്യേണ്ട ചികിത്സ—

സംശുദ്ധിശമനാദ്യേഷു
കൃതേഷ്വപി മുഹുർമ്മദഃ
ന ചേച്ഛാമ്യേൽ കഫേ ക്ഷീണേ
ജാതേ ദൗർബല്യലാഘവേ 24
മദ്യപസ്യ പയസ്തസ്യ
ഗ്രീഷ്മേ വർഷം യഥാ തരോഃ
മദ്യക്ഷീണസ്യ ഹി ക്ഷീരം
ധാതൂനാശ്വേവ പുഷ്യതി. 25

സാരം - മദാത്യയരോഗിക്കു ശോധനശമനാദികളായ ചികിത്സകൾ ചെയ്തിട്ട് കഫം ക്ഷയിക്കുകയും ശരീരത്തിനു ബലഹീനതയും കനക്കുറവും ഉണ്ടാവുകയും ചെയ്തു എങ്കിലും മദം ശമിച്ചില്ലെങ്കിൽ, ഗ്രീഷ്മകാലത്തിൽ ശുഷ്കമായ തരുവിന്നു വർഷം പോലെ, പാൽ കൊടുക്കുന്നതു നല്ലതാണ്. പാൽ, മദ്യംകൊണ്ടു ക്ഷീണിച്ച വന്റെ ധാതുക്കളെ വേഗത്തിൽ പുഷ്ടിപ്പെടുത്തും.

മൃദ്വീകാദി കഷായം—

മൃദ്വീകാമധുകമധൂകപിപ്പലീഭി-
ഖർജൂരൈർമ്മലയജശാരിബാജലാബ്ദൈഃ[1]
സോശീരൈഃ ശൃതമഥവാ സുശീതമംഭ-
സ്തൃൺമൂർഛാമദമതിവിഭ്രമാൻ നിരസ്യേൽ. 26

സാരം - മുന്തിരിങ്ങാപ്പഴം, ഇരട്ടിമധുരം, ഇരിപ്പക്കാതൽ, തിപ്പലി, ചിറ്റീന്തലിൻവേര്, ചന്ദനം, നറുനീണ്ടിക്കിഴങ്ങ്, ഇരുവേലി, മുത്തങ്ങാക്കിഴങ്ങ്, രാമച്ചം ഇവ കൊണ്ടുണ്ടാക്കിയ കഷായമോ ശീതകഷായമോ സേവിച്ചാൽ തണ്ണീർദാഹം, മോഹാലസ്യം, മദം, ബുദ്ധിഭ്രമം ഇവ ശമിക്കും.

മദാത്യയത്തിൽ പിത്തത്തിനുള്ള പ്രാധാന്യം—

മദാദിഷു ച സർവത്ര പിത്തമേവോപലക്ഷയേൽ
ശീതാഃ പ്രദേഹാ മണയഃ സേകോ വ്യജനമാരുതാഃ. 27

സാരം - എല്ലാ മദാത്യയങ്ങളിലും പിത്തമാണ് അധികമായി കോപിച്ചു കാണാറുള്ളത്. അതുകൊണ്ട് ശീതങ്ങളായ ഔഷധങ്ങൾ അരച്ചു തേയ്ക്കുന്നതും, രത്നങ്ങൾ ധരിക്കുന്നതും, ധാര ചെയ്യുന്നതും, വിശറികൊണ്ടു വീശി കാറ്റേൽപ്പിക്കുന്നതും നല്ലതാകുന്നു.

---

1. ശാരിബാബ്ദലാജൈരിതി ച പാഠഃ

സിതാദ്രാക്ഷാദി സ്വരസപാനം—

സിതാദ്രാക്ഷേക്ഷുഖർജൂരകാശ്മര്യസ്വരസാ ഹിതാഃ
പയോ മധുരവർഗ്ഗേണ സിദ്ധം യൂഷാസ്സദാഡിമാഃ. 28

സാരം - മുന്തിരിങ്ങാപ്പഴം, കരിമ്പ്, ഈന്തപ്പഴം, കുമിഴിൻകായ് ഇവയുടെ തനി നീരെടുത്ത് അതിൽ പഞ്ചസാരചേർത്തു സേവിക്കുന്നതും മധുരഗണംകൊണ്ടു കാച്ചിയ പാൽ കുടിക്കുന്നതും, മാതളപ്പഴം ചേർത്തു ചാറുണ്ടാക്കി ഉപയോഗിക്കുന്നതും മദാത്യയത്തിനു നല്ലതാകുന്നു.

കല്യാണകാദി ഘൃതപ്രയോഗം—

കല്യാണകം മഹാതിക്തം ഷൾഫലം ച ഘൃതം ഹിതം
ത്രിഫലാ വാ പ്രയോക്തവ്യാ സഘൃതക്ഷൗദ്രശർക്കരാ. 29

സാരം - കല്യാണഘൃതം, മഹാതിക്തകഘൃതം, ഷട്പലഘൃതം ഇവയും ത്രിഫല പൊടിച്ചു പഞ്ചസാര ചേർത്തു നെയ്യും തേനും കൂടി കുഴച്ചു സേവിക്കുന്നതും മദാത്യയമദത്തിനു ഹിതമാകുന്നു.

പ്രസക്തവേഗേഷു ഹിതം
മുഖനാസാവരോധനം
പിബേദ്വാ മാനുഷീക്ഷീരം
തേന നസ്യം ച വാ ഹിതം. 30

മൃണാളബിസകൃഷ്ണാ വാ
ലിഹ്യാൽ ക്ഷൗദ്രേണ സാഭയാഃ
ദുരാലഭാം വാ മധുനാ
പ്രയോക്തവ്യാ മദാദിഷു. 31

സാരം - മദാത്യയരോഗത്തിൽ ഉണ്ടായ വികാരം ചിലപ്പോൾ ശമിക്കാതെ തുടർന്നു നിൽക്കുകയാണെങ്കിൽ അതിനു വായും മൂക്കും കൂടി അടച്ചുപിടിക്കുന്നതും മുലപ്പാൽ കൊടുക്കുന്നതും മുലപ്പാൽകൊണ്ടു നസ്യം ചെയ്യുന്നതും ഹിതമാകുന്നു. താമരവളയം, താമരത്തണ്ട്, തിപ്പലി, കടുക്ക ഇവ പച്ചവെള്ളത്തിൽ അരച്ചു തേനിൽ കുഴച്ചു നക്കുന്നതും കൊടിത്തൂവവേരരച്ചു തേൻ ചേർത്തു നക്കുന്നതും മദാദികൾക്കു ഹിതമാകുന്നു.

മരിചകോലാദി ശീതകഷായം—

പിബേന്മരിചകോലാസ്ഥിമജ്ജോശീരാഹികേസരം
സുശീതളേന തോയേന മദാദിഷു വിശേഷതഃ. 32

സാരം - നല്ലമുളക്, ലന്തക്കുരുപ്പരിപ്പ്, രാമച്ചം, നാഗകേസരം ഇവകൊണ്ടു ശീതകഷായമുണ്ടാക്കി സേവിക്കുന്നത് മദാദികൾക്കു വിശേഷിച്ചു ഹിതമാകുന്നു.

ധാത്രീഘൃതാദി യോഗം—

ധാത്രീഫലരസേ സിദ്ധം
ഘൃതം പത്ഥ്യം ചതുർഗ്ഗുണേ
പത്ഥ്യാക്വാഥേന വാ സിദ്ധം
സദൃശേന ഘൃതം ഹിതം. 33

സാരം - നാലിരട്ടി നെല്ലിക്കാനീരിൽ നെയ്യു കാച്ചി സേവിക്കുകയോ സമം കടുക്കാക്കഷായത്തിൽ നെയ്യു കാച്ചി സേവിക്കുകയോ ചെയ്യുക. മദാത്യയം മുതലായവ ശമിക്കും.

മദാത്യയാദിരോഗേഷു ധാത്ര്യാദി ച ഘൃതം ഹിതം
പത്മകാദിഗണക്വാഥം മൂർച്ഛായാം തൽ സിതായുതം
മദേഷു വാതപിത്തഘ്നോ വിധിഃ പ്രായേണ ശസ്യതേ. 34

ഇതി വൈദ്യമനോരമായാം ചികിത്സാക്രമേ
മദാത്യയാദിചികിത്സാക്രമോ നാമ നവമോ*f*ദ്ധ്യായഃ

സാരം - മദാത്യയാദി രോഗങ്ങളിൽ ധാത്ര്യാദിഘൃതം സേവിക്കുന്നതും മൂർഛയിൽ പത്മകാദിഗണത്തിലെ മരുന്നുകൾ ഇട്ടു വച്ച കഷായം പഞ്ചസാര മേമ്പൊടി ചേർത്തു സേവിക്കുന്നതും നല്ലതാണ്. മദങ്ങളിൽ വാതപിത്തഹരമായ വിധി മിക്കവാറും പ്രശസ്തമാകുന്നു.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
മദാത്യയാദി ചികിത്സിതമെന്ന ഒൻപതാമദ്ധ്യായം കഴിഞ്ഞു.

# ദശമോ*f*ദ്ധ്യായഃ

## അർശശ്ചികിത്സാക്രമം

അർശസ്സിന്റെ ചികിത്സാഭേദങ്ങൾ—

അർശാംസി ശസ്ത്രക്ഷാരാഗ്നിലേപാഭ്യംഗൈരുപാചരേൽ
ദൃശ്യാന്യദൃശ്യാനി പുനസ്സദാന്തഃപരിമാർജ്ജനൈഃ. 1

സാരം - വെളിക്കു കാണാവുന്ന അർശസ്സുകളെ ശസ്ത്രക്രിയ, ക്ഷാരകർമ്മം, അഗ്നികർമ്മം, ഔഷധം അരച്ചുതേക്കുക, അഭ്യംഗം ഇവകൊണ്ടും വെളിക്കുകാണാൻ വയ്യാതുള്ള ആന്തരാർശസ്സുകളെ അന്തഃശുദ്ധികരങ്ങളായ ക്രിയകൾകൊണ്ടും ചികിത്സിക്കണം.

സ്നുഹീക്ഷീരാദി ലേപനം—

സ്നുക്ക്ഷീരാർദ്രനിശാലേപോ ഗുദാംകുരവിനാശനഃ

സാരം - പച്ചമഞ്ഞൾ അരച്ചു കള്ളിപ്പാലിൽ കലക്കി ലേപനം ചെയ്യുക. ഗുദത്തിലുള്ള അർശാംകുരങ്ങൾ നശിക്കും.

ക്ഷീരജാതഗോരസപ്രയോഗം—

യോ ജാതോ ഗോരസഃക്ഷീരാ-
ദ്വഹ്നിമൂലാവചൂർണ്ണിതാൽ. 2
പിബൻ തമേവ തേനൈവ
ഭുഞ്ജാനോ ഗുദജാൻ ജയേൽ

സാരം - ശുദ്ധിചെയ്ത കൊടുവേലിക്കിഴങ്ങരച്ചുണക്കി പൊടിച്ചിട്ട് പാൽ കാച്ചി ഉറ ഒഴിച്ചു തൈരാക്കി ആ തൈര് കലക്കിയെടുത്ത മോരു കുടിക്കുകയും അതു കൂട്ടി ഊണുകഴിക്കുകയും ചെയ്യുക. അർശസ്സു ശമിക്കും.

ഹിംഗ്വാദി ചൂർണ്ണപാനം—

ഗുദശ്വയഥുശൂലാർത്തോ
മന്ദാഗ്നിഃ പ്രപിബേന്നരഃ. 3
ചൂർണ്ണാൻ ഗുന്മചികിത്സോക്താൻ
ഹിംഗ്വാദീൻ മഥിതേന വൈ

സാരം - ഗുദത്തിൽനീര്, വേദന ഇവയോടും അഗ്നിമാന്ദ്യത്തോടും കൂടിയവൻ ഗുന്മചികിത്സിതത്തിൽ പറഞ്ഞിരിക്കുന്ന ഹിംഗ്വാദിചൂർണ്ണങ്ങളെ വെള്ളം കൂടാതെ കലക്കി എടുത്ത മോരിൽ കലക്കി സേവിക്കണം.

പത്ഥ്യാദി ചൂർണ്ണം—

പത്ഥ്യാവത്സകവേല്ലാഗ്നി-
ചൂർണ്ണം തക്രേണ വാ പിബേൽ. 4

സാരം - കടുക്കാത്തോട്, കുടകപ്പാലയരി, വിഴാലരി, കൊടുവേലി ശുദ്ധിചെയ്തരച്ചുണക്കി ഇവ പൊടിച്ചു മോരിൽ കലക്കി കുടിച്ചാലും ഗുദത്തിലെ നീര് മുതലായവ ശമിക്കും.

മഥിതപാനം—

മഥിതം ഭാജനേ ക്ഷുദ്രബൃഹതീഫലലേപിതേ
നിശാം പര്യുഷിതം പേയമിഛേദ്യദി ഗുദക്ഷയം. 5

സാരം - ചെറുവഴുതിനയുടെ കായ് ഒരു കലത്തിൽ അരച്ചുതേച്ചു അതിൽ

മോരൊഴിച്ചു ഒരു രാത്രി മുഴുവൻ വച്ചിരുന്നതിനുശേഷം എടുത്തു കഴിക്കുക. അർശസ്സു ശമിക്കും.

തക്രപാനവിധി—

ത്വചശ്ചിത്രകമൂലസ്യ പിഷ്ട്വാ കുംഭം പ്രലേപയേൽ
തക്രം വാ ദധി വാ തത്ര ജാതമർശോഹരം പിബേൽ. 6

സാരം - ശുദ്ധിചെയ്ത കൊടുവേലിക്കിഴങ്ങു ഒരു കുടത്തിൽ അരച്ചുതേച്ചു ണക്കി അതിൽ മോരോ തൈരോ ആക്കി വച്ചിരുന്നു കുടിക്കുക. അർശസ്സു ശമിക്കും.

അയം ഭിന്നശകൃതാം ക്രമഃ

സാരം - മുൻപറഞ്ഞ ചികിത്സകളെല്ലാം മലമിളകിപ്പോകുന്ന അർശസ്സിനുള്ള ചികിത്സയാകുന്നു.

ഗോമൂത്രഹരീതകീ—

പത്ഥ്യാശതദ്വയം മൂത്ര-
ദ്രോണേനാമൂത്രസംക്ഷയാൽ
പക്ത്വാ ഖാദേൽ സമധുനീ
ദ്വേ ദ്വേ ഹന്തി കഫോദ്ഭവാൻ. 7

ദുർന്നാമകുഷ്ഠശ്വയഥു-
ഗുന്മമേഹോദരകൃമീൻ
ഗ്രന്ഥ്യർബുദാപചീസ്ഥൗല്യ-
പാണ്ഡുരോഗാഢ്യമാരുതാൻ. 8

സാരം - ഇരുനൂറു കടുക്ക പതിനാറിടങ്ങഴി ഗോമൂത്രത്തിൽ പാകംചെയ്തു ഗോമൂത്രമെല്ലാം കടുക്കയിൽ പിടിപ്പിച്ചു വാങ്ങി വച്ചിരുന്നു തേൻ കൂട്ടി ഈരണ്ടു കടുക്കാവീതം സേവിച്ചാൽ കഫജങ്ങളായ അർശസ്സ്, കുഷ്ഠം, ശോഫം, ഗുന്മം, മഹോദരം, കൃമി ഇവയും ഗ്രന്ഥി, അർബുദം, അപചി, സ്ഥൗല്യരോഗം, പാണ്ഡുരോഗം, ആഢ്യവാതം ഇവയും ശമിക്കും.

ദുസ്പർശകാദി കഷായം—

ദുസ്പർശകേന വില്വേന
യവാന്യാ നാഗരേണ വാ
ഏകൈകേനാപി സംയുക്താ
പാഠാ ഹന്ത്യർശസാം രുജം. 9

സാരം - കൊടിത്തൂവവേര്, കൂവളത്തിൻവേര് കുറാശാണി, ചുക്ക് ഇവയിൽ

ഓരോന്നിനോടും പാടക്കിഴങ്ങ് ചേർത്തോ കൊടിത്തൂവവേര് 6 കഴഞ്ച് പാടക്കിഴങ്ങ് 6 കഴഞ്ച് ഈ രീതിയിലോ, കൊടിത്തൂവ മുതലായ മരുന്നുകൾ ഒന്നരക്കഴഞ്ചുവീതം പാടക്കിഴങ്ങ് 6 കഴഞ്ച് ഈ ക്രമത്തിലോ കഷായം വച്ച് സേവിക്കുക. അർശസ്സ് നിമിത്തമുള്ള വേദന ശമിക്കും.

പിപ്പല്യാദി ഘൃതം—

പിപ്പലീപിപ്പലീമൂല-
ധാനകാഡാഡിമൈർഘൃതം
ദധ്നാ ച സാധിതം പീതം
ശകൃന്മൂത്രവിബന്ധനുൽ. 10

സാരം - തിപ്പലി, കാട്ടുത്തിപ്പലിവേര്, കൊത്തമ്പാലയരി, മാതളത്തോട് ഇവ കൽക്കമായി നെയ്യു കാച്ചി സേവിച്ചാൽ മലബന്ധവും മൂത്രത്തിന്റെ തടസ്സവും ശമിക്കും.

പാഠാദി ഘൃതം—

പാഠാജമോജധനികാ-
ശ്വദംഷ്ട്രാപഞ്ചകോലകൈഃ
സവില്വൈർദ്ദധ്നി ചാർങ്ഗേരീ-
സ്വരസേ ച ചതുർഗ്ഗുണേ. 11

ഹന്ത്യാജ്യം സിദ്ധമാനാഹം മൂത്രകൃച്ഛ്രം പ്രവാഹികാം
ഗുദഭ്രംശാർത്തിഗുദജഗ്രഹണീകഫമാരുതാൻ. 12

സാരം - പാടക്കിഴങ്ങ്, അയമോദകം, കൊത്തമ്പാലരി, ഞെരിഞ്ഞിൽ, പഞ്ചകോലം (തിപ്പലി, കാട്ടുത്തിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) കൂവളത്തിൻവേര് ഇവ നെയ്യിന്റെ നാലിരട്ടി പുളിയാരിലനീരിൽ അരച്ചു കലക്കി ചെളിപാകത്തിൽ തൈരും ചേർത്ത് നെയ്യു കാച്ചി ഉപയോഗിക്കുക. മേൽവയറു വീർപ്പ്, മൂത്രകൃച്ഛ്രം, പ്രവാഹിക (മുക്കൽ), ഗുദഭ്രംശം, വയറ്റിൽവേദന, അർശസ്സ്, ഗ്രഹണി, കഫം, വാതം ഇവ ശമിക്കും.

അപാമാർഗപ്രയോഗം—

അപാമാർഗ്ഗം തു സംപിഷ്ട്വാ പിബേത്തണ്ഡുലവാരിണാ
രക്താർശസാം ഹിതമിദം പരമിത്യുദിതം ബുധൈഃ. 13

സാരം - ചെറുകടലാടി അരിക്കാടിയിൽ അരച്ചു കലക്കി സേവിക്കുന്നതു രക്താർശസ്സുകൾക്ക് ഏറ്റവും ഹിതമാകുന്നു.

യവാന്യാദി ചൂർണ്ണം—

യവാനീന്ദ്രയവാപാഠാ-
വില്വശുണ്ഠീരസാഞ്ജനം
ചൂർണ്ണം ശൂലേ ഹിതം ചാത്ര
പ്രവൃത്തേ ചാതിശോണിതേ. 14

സാരം - കുറാശാണി, കുടകപ്പാലയരി, പാടക്കിഴങ്ങ്, കൂവളത്തിൻവേര്, ചുക്ക്, രസാഞ്ജനം ഇവ പൊടിച്ചു സേവിച്ചാൽ ശൂലം ശമിക്കും. ഈ ചൂർണ്ണം രക്തം അധികമായി പോകുന്നതിനും നല്ലതാകുന്നു.

മധുകാദി ഘൃതം—

മധുകോൽപലലോധ്രാംബുസമംഗാവില്വചന്ദനം
ചവികാതിവിഷാ മുസ്താ പാഠാ ക്ഷാരോ യവാഗ്രജഃ. 15
ദാർവീത്വങ്നാഗരം മാംസീ ചിത്രകോ ദേവദാരു ച
ചാർങ്ഗേരിസ്വരസേ സർപ്പി-
സ്സാധിതം തത്ത്രിദോഷജിൽ. 16
അർശോ/തിസാരഗ്രഹണീപാണ്ഡുരോഗജ്വരാരുചൗ
മൂത്രകൃച്ഛ്രേ ഗുദഭ്രംശേ വസ്ത്യാനാഹേ പ്രവാഹണേ. 17
പിഞ്ഛാസ്രാവേ/ർശസാം ശൂലേ ദേയം തൽപരമൗഷധം

സാരം - ഇരട്ടിമധുരം, ചെങ്ങഴുനീർക്കിഴങ്ങ്, പാച്ചോറ്റിത്തൊലി, ഇരുവേലി, പടർച്ചുണ്ട, കൂവളത്തിൻവേര്, ചന്ദനം, കാട്ടുമുളകിൻവേര്, അതിവിടയം, മുത്തങ്ങാക്കിഴങ്ങ്, പാടക്കിഴങ്ങ്, ചവർക്കാരം, മരമഞ്ഞൾത്തൊലി, ചുക്ക്, മാഞ്ചി, കൊടുവേലിക്കിഴങ്ങ്, ദേവതാരം ഇവ പുളിയാരിലനീരിൽ അരച്ചു കലക്കി നെയ്യു കാച്ചി സേവിച്ചാൽ അർശ്ശസ്സ്, അതിസാരം, ഗ്രഹണി, പാണ്ഡുരോഗം, ജ്വരം, അരുചി, മൂത്രകൃച്ഛ്രം, ഗുദഭ്രംശം, വസ്തിക്കുണ്ടാകുന്ന വീർപ്പ്, മുക്കൽ, പിഞ്ഛാസ്രാവം (ഗുദത്തിൽനിന്ന് വഴുവഴുത്ത വെള്ളമൊലിക്കൽ) അർശസ്സുകൊണ്ടുള്ള വേദന ഇവ ശമിക്കും.

കല്യാണക്ഷാരം—

ത്രികടുത്രിപടുശ്രേഷ്ഠാദന്ത്യരുഷ്കരചിത്രകം. 18
സംക്ഷുണ്ണം സ്നേഹമൂത്രാക്തമന്തർദ്ധൂമം വിപാചയേൽ
ശരാവസന്ധൗ മൃല്ലിപ്തേ ക്ഷാരഃ കല്യാണകാഹ്വയഃ. 19
സ പീതസ്സർപ്പിഷാ യുക്തോ ഭക്ഷേത വാ സ്നിഗ്ദ്ധഭോജിനാം
ഉദാവർത്തവിബന്ധാർശോഗുന്മപാണ്ഡൂദരകൃമീൻ. 20

മൂത്രസംഗാശ്മരീശോഷഹൃദ്രോഗഗ്രഹണീഗദാൻ
മേഹപ്ലീഹരുജാനാഹശ്വാസകാസാംശ്ച നാശയേൽ. 21

സാരം - ചുക്ക്, മുളക്, തിപ്പലി, ഇന്തുപ്പ്, കല്ലുപ്പ്, വെടിയുപ്പ്, ത്രിഫലത്തോട്, നാഗദന്തിവേര്, ചേർക്കുരു ശുദ്ധിചെയ്ത്, കൊടുവേലിക്കിഴങ്ങ് ഇവ ചെറുതായി നുറുക്കി ഉരലിലിട്ടു ചതച്ചു ആവണക്കെണ്ണയും ഗോമൂത്രവും ചേർത്ത് ഒരു കുടത്തിലാക്കി വേറൊരു ചട്ടികൊണ്ട് അടച്ച് ശീലമൺചെയ്ത് പുക വെളിയിൽ പോകാതെ ക്ഷാരമാക്കി വാങ്ങി എടുത്ത് വയ്ക്കുക. ഇതിനു കല്യാണക്ഷാരമെന്നു പേർ. ഈ ക്ഷാരം നെയ്യിൽ കുഴച്ചോ ചോറിൽ വിതറി നെയ്യു കൂട്ടിയോ സേവിച്ചാൽ ഉദാവർത്തം, മലബന്ധം, അർശസ്സ്, ഗുന്മം, പാണ്ഡു, മഹോദരം, കൃമി, മൂത്രത്തടവ്, അശ്മരി (കല്ലടപ്പ്), ശരീരശോഷം, ഹൃദ്രോഗം, ഗ്രഹണി, പ്രമേഹം, പ്ലീഹരോഗം, മേൽവയറുവീർപ്പ്, ശ്വാസം, ചുമ ഇവ ശമിക്കും.

പത്ഥ്യാദി ചൂർണ്ണം—

പത്ഥ്യാനാഗരകൃഷ്ണാ-
കരഞ്ജവേല്ലാഗ്നിഭിഃ സിതാതുല്യൈഃ
ബലവാനനല ഇവ
ജരയതി ബഹുഗുർവപി ഭോജനം ചൂർണ്ണം. 22

സാരം - കടുക്കാത്തോട്, ചുക്ക്, തിപ്പലി, പുങ്കിൻതൊലി, വിഴാലരി, കൊടുവേലിക്കിഴങ്ങ് ഇവ സമമായി എടുത്തു പൊടിച്ചു എല്ലാത്തിനും സമം പഞ്ചസാര ചേർത്ത് യോജിപ്പിച്ച് സേവിക്കുക. വളരെ ഗുരുത്വമുള്ള ഭക്ഷണവും ദഹിക്കും.

ഗന്ധർവഹസ്തചിരിവില്വഹുതാശവിശ്വ-
പത്ഥ്യാപുനർന്നവയവാഷകഭൂമിതാലൈഃ
ക്വാഥസ്സസൈന്ധവഗുളഃ പവനസ്യ ശാന്ത്യൈ
വഹ്നേർബലായ രുചയേ മലശോധനായ. 23

സാരം - വെളുത്താവണക്കിൻവേര്, ആവിത്തൊലി, കൊടുവേലിക്കിഴങ്ങ്, ചുക്ക്, കടുക്കാത്തോട്, തഴുതാമവേര്, കൊടിത്തൂവവേര്, നിലപ്പനക്കിഴങ്ങ് ഇവ കൊണ്ടുള്ള കഷായം ഇന്തുപ്പും ശർക്കരയും മേമ്പൊടി ചേർത്ത് സേവിച്ചാൽ വായു ശമിക്കും. അഗ്നിബലവും രുചിയും മലശോധനയും ഉണ്ടാവുകയും ചെയ്യും.

കൃഷ്ണാദി ലേപനത്രയം—

ഗോമൂത്രപിഷ്ടൈഃ കൃഷ്ണാഗ്നി-
സൈന്ധവാമയരാത്രിഭിഃ
സസ്നുക്ക്ഷീരൈർന്നിശാചൂർണ്ണൈ-
ർല്ലവണാമയസംയുതൈഃ. 24

സാർക്കക്ഷീരൈശ്ച ശൈരീഷ-
ലാംഗലീകണസൈന്ധവൈഃ
അർദ്ധശ്ലോകൈഃ കൃതാ ലേപാ
ഹന്ത്യർശാംസ്യാന്തരാണി ച. 25

സാരം (1) തിപ്പലി, കൊടുവേലിക്കിഴങ്ങ്, ഇന്തുപ്പ്, കൊട്ടം, മഞ്ഞൾ ഇവ പൊടിച്ച് ഗോമൂത്രത്തിൽ അരച്ചു ലേപനം ചെയ്യുക. (2) മഞ്ഞൾ, ഇന്തുപ്പ്, കൊട്ടം ഇവ പൊടിച്ച് കള്ളിപ്പാലക്കറയിൽ കുഴച്ചു ലേപനം ചെയ്യുക. (3) നെന്മേനിവാകത്തൊലി, മേന്തോന്നിക്കിഴങ്ങ്, തിപ്പലി, ഇന്തുപ്പ് ഇവ പൊടിച്ച് എരിക്കിൻപാലിൽ കുഴച്ചു തേക്കുക. ആന്തരാർശസ്സു ശമിക്കും.

ഹരീതക്യാദി കഷായം—

ഹരീതകീചിത്രകനാഗരാണാം
ക്വാഥോ യവക്ഷാരപരാഗമിശ്രഃ
പ്രമാർഷ്ട്യശേഷേണ ഗുദാങ്കുരാണാം
കുലം സഹസ്രാംശുരിവാന്ധകാരം. 26

സാരം - കടുക്കാത്തോട്, കൊടുവേലിക്കിഴങ്ങ്, ചുക്ക് ഇവകൊണ്ടുള്ള കഷായം ചവർക്കാരം പൊടിച്ചു മേമ്പൊടി ചേർത്തു സേവിച്ചാൽ എല്ലാ അർശസ്സുകളും ശമിക്കും.

ചിരിവില്വാദി കഷായം—

ചിരിവില്വപുനർന്നവവഹ്യഭയാ-
കണനാഗരസൈന്ധവപക്വജലം
ഗുദകീലഭഗന്ദരഗുന്മഹരം
ജഠരാഗ്നിവിവർദ്ധനമാശു നൃണാം. 27

സാരം - ആവിത്തൊലി, തഴുതാമവേര്, കൊടുവേലിക്കിഴങ്ങ്, കടുക്കാത്തോട്, തിപ്പലി, ചുക്ക് ഇവകൊണ്ടുള്ള കഷായം ഇന്തുപ്പ് മേമ്പൊടി ചേർത്തു സേവിച്ചാൽ അർശസ്സ്, ഭഗന്ദരം, ഗുന്മം ഇവ ശമിക്കുകയും വേഗത്തിൽ ജഠരാഗ്നി വർദ്ധിക്കുകയും ചെയ്യും.

പത്ഥ്യാദി കഷായം—

പത്ഥ്യാചിത്രകദന്തീനാം ക്വാഥസൈന്ധവസംയുതഃ
അർശാംസി ശമയത്യാശു മലസംശോധനേ ഹിതഃ. 28

സാരം - കടുക്കാത്തോട്, കൊടുവേലിക്കിഴങ്ങ്, നാഗദന്തിവേര് ഇവകൊണ്ടുള്ള കഷായം ഇന്തുപ്പു മേമ്പൊടി ചേർത്തു സേവിക്കുക. അർശസ്സു ശമിക്കും. ഇതു മലശോധനയ്ക്കും നല്ലതാകുന്നു.

യാഷാദി കഷായം—

യാഷപത്ഥ്യകണാവില്വനാഗരാഗ്നിശൃതം ജലം
ജയേദ് ഗുദാങ്കുരം പ്ലീഹശൂലാരോചകപീനസാൻ. 29

സാരം - കൊടിത്തൂവവേര്, കടുക്കാത്തോട്, തിപ്പലി, കൂവളത്തിൻവേര്, ചുക്ക്, കൊടുവേലിക്കിഴങ്ങ് ഇവകൊണ്ടുണ്ടാക്കിയ കഷായം അർശസ്സ്, പ്ലീഹരോഗം, ശൂലം, അരുചി, പീനസം ഇവയെ ശമിപ്പിക്കും.

ഹുതഭുഗാദി ചൂർണ്ണം-

ഹുതഭുഗജമോദമഗധാസ്സർവൈരേതൈസ്സമാ പത്ഥ്യാ
ആമ്ലോദശ്വിൽ പീതാ പാണ്ഡ്വർശോവഹ്നിസാദഹരീ. 30

സാരം - കൊടുവേലിക്കിഴങ്ങ്, അയമോദകം, തിപ്പലി ഇവ സമാംശം, എല്ലാം കൂടിയിടത്തോളം കടുക്കാത്തോട് ഇവപൊടിച്ച് പുളിച്ചതും പകുതി വെള്ളം ചേർത്തു കലക്കിയതുമായ മോരിൽ സേവിച്ചാൽ പാണ്ഡു, അർശസ്സ്, അഗ്നിമാന്ദ്യം ഇവ ശമിക്കും.

## രക്താർശചികിത്സ

ദാർവ്യംബുദോശീരമയൂരവത്സ-
ദുസ്പർശതോയാതിവിഷൈഃ കഷായഃ
സമാക്ഷികഃ സാധു നിഷേവ്യമാണോ
ഗുദാങ്കുരാനസ്രഭവാൻ നിഹന്തി. 31

സാരം - മരമഞ്ഞൾത്തൊലി, മുത്തങ്ങാക്കിഴങ്ങ്, രാമച്ചം, ചെറുകടലാടിവേര്, കുടകപ്പാലയരി, കൊടിത്തൂവവേര്, ഇരുവേലി, അതിവിടയം ഇവ കഷായം വച്ച് തേൻ മേമ്പൊടി ചേർത്തു സേവിക്കുക. രക്താർശസ്സു ശമിക്കും.

മുസ്താദി കഷായം-

മുസ്താദാർവ്യഭയാകൃഷ്ണാ-
വാരിവത്സകവല്ക്കലൈഃ
ക്വാഥോ ലോഹിതജാൻ ഹന്തി
സവിഡ്ബന്ധാൻ ഗുദാങ്കുരാൻ. 32

സാരം - മുത്തങ്ങാക്കിഴങ്ങ്, മരമഞ്ഞൾത്തൊലി, കടുക്കാത്തോട്, തിപ്പലി, ഇരുവേലി, കുടകപ്പാലത്തൊലി ഇവകൊണ്ടുള്ള കഷായം മലബന്ധത്തോടുകൂടിയ രക്താർശസ്സുകളെ ശമിപ്പിക്കും.

സ്നുഹിപത്രപ്രയോഗം—

സ്വിന്നം നിഷ്പീഡിതം പത്രം
സ്നുഹ്യാഃ പായൗ നിധാപയേൽ.
ദുർന്നാമകൃമികണ്ഡൂതി-
ശോഫനുദ്വഹ്നികൃൽ പരം. 33

സാരം - കള്ളിപ്പാലയുടെ ഇല വാട്ടി ഗുദത്തിൽ വച്ചുടുത്താൽ അർശസ്സ്, കൃമി, ചൊറിച്ചിൽ, വീക്കം ഇവ ശമിക്കും. ജഠരാഗ്നിബലവും ഉണ്ടാകും.

ഉശീരാദി കഷായം—

ഉശീരാരിഷ്ടദാർവീത്വക്ക്വാഥഃ സ്യാച്ഛോണിതാർശസാം
യഷ്ടീചന്ദനഭൂനിംബധന്വയാഷകജോ$f$ഥവാ. 34

സാരം - രാമച്ചം, വേപ്പിൻതൊലി, മരമഞ്ഞൾതൊലി ഇവയോ ഇരട്ടിമധുരം, ചന്ദനം, പുത്തരിച്ചുണ്ടവേര്, കൊടിത്തൂവവേര് ഇവയോ കഷായം വച്ചു സേവിക്കുക, രക്താർശസ്സ് ശമിക്കും.

ഛാഗക്ഷീരാദി പ്രയോഗം—

ഛാഗക്ഷീരം പ്രയോക്തവ്യം ഗുദജേ ശോണിതോദ്ഭവേ
ഉദാവർത്തവദർശാംസി ബദ്ധവർചാംസ്യുപാചരേൽ. 35

ഭിന്നവർചാംസ്യതീസാരഗ്രഹണീദോഷവത്തഥാ,
അതിപ്രവൃത്തരക്താനി രക്തപിത്താതിസാരവൽ. 36

വാതോല്ബണാനി പ്രായേണ
ഭവന്ത്യസ്രേ$f$തിനിസ്സൃതേ
അർശാംസി തസ്മാദധികം
തജ്ജയേ യത്നമാചരേൽ. 37

സാരം - രക്താർശസ്സിന് ആട്ടിൻപാൽ കൊടുക്കുന്നത് നല്ലതാണ്. മലബന്ധമുള്ള അർശസ്സുകൾക്ക് ഉദാവർത്തത്തിന്റെ ചികിത്സയും മലമിളകിപ്പോകുന്ന അർശസ്സുകൾക്ക് അതിസാരത്തിന്റേയും ഗ്രഹണീയുടേയും ചികിത്സയും ചെയ്തുകൊള്ളണം. രക്തം അധികം പോയ അർശസ്സുകൾക്ക് രക്താതിസാരത്തിനും പിത്താതിസാരത്തിനും പറഞ്ഞിരിക്കുന്ന ചികിത്സ ചെയ്യണം. വാതവർദ്ധനയോടുകൂടിയ അർശസുകൾ മിക്കവാറും രക്തം അധികം പോയതിനുശേഷമാണ് ഉണ്ടാകുന്നത്. അതിനാൽ അതിയായ പ്രയത്നം ചെയ്തിട്ടെങ്കിലും അതിനെ ശമിപ്പിക്കണം.

പൂതീകാദി കഷായം—

പൂതീകപിപ്പലീശുണ്ഠീവിജയാധാന്യചിത്രകൈഃ

നിർയ്യൂഹസ്സയവക്ഷാരോ വിഡ്ബന്ധാർശഃ പ്രണാശനഃ. 38

സാരം - ആവിത്തൊലി, തിപ്പലി, ചുക്ക്, കടുക്കാത്തോട്, കൊത്തമ്പാലയരി, കൊടുവേലിക്കിഴങ്ങ് ഇവകൊണ്ടുള്ള കഷായം ചവർക്കാരം പൊടിച്ചു മേമ്പൊടി ചേർത്തു സേവിച്ചാൽ മലബന്ധം, അർശസ്സ് ഇവ ശമിക്കും.

ദുരാലഭാദി കഷായം—

ദുരാലഭാനാഗരവില്വപത്ഥ്യാ-
കണാവിളംഗാഗ്നിയവാനികാംഭഃ
ഗുദാങ്കുരാരോചകഗുന്മശൂല-
പ്ലീഹാഗ്നിസാദാൻ വിനിഹന്തി സദ്യഃ. 39

സാരം - കൊടിത്തൂവവേര്, ചുക്ക്, കൂവളത്തിൻവേര്, കടുക്കാത്തോട്, തിപ്പലി, വിഴാലരി, കൊടുവേലിക്കിഴങ്ങ്, കുറാശാണി ഇവകൊണ്ടുള്ള കഷായം അർശസ്സ്, അരുചി, ഗുന്മം, ശൂലം, പീഹരോഗം, അഗ്നിമാന്ദ്യം ഇവയെ ശമിപ്പിക്കും.

പാഠാദി മുക്കുടി—

പാഠാസൂരണകന്ദം ച ചാർങ്ഗേരീചവ്യചിത്രകം
യവാഷദീപ്യവൈകുണ്ഠവൃശ്ചീവഗ്രന്ഥികം ച തൈഃ. 40
ഖളോ ദുർന്നാമജിദയമേകദ്വിത്രിസമസ്തശഃ

സാരം - പാടക്കിഴങ്ങ്, കാട്ടുചേന, പുളിയാറില, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, കൊടിത്തൂവവേര്, അയമോദകം, തുളസിക്കതിര്, തഴുതാമവേര്, കാട്ടുത്തിപ്പലിവേര് ഈ മരുന്നുകൾ ഓരോന്നോ ഈരണ്ടോ എല്ലാം കൂടിയോ എടുത്ത് മുക്കുടിയുണ്ടാക്കി സേവിച്ചാൽ അർശസ്സു ശമിക്കും.

വനസൂരണഘൃതം—

വനസൂരണനിഷ്ക്വാഥേ പഞ്ചകോലേന കല്ക്കിതം
ഘൃതം സതക്രം വിപചേൽ പീതം തദ്ഗുദജാപഹം. 41

സാരം - കാട്ടുചേന കഷായം വച്ച് അതിൽ പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) കല്ക്കമായി മോരും ചേർത്തു നെയ്യു കാച്ചി സേവിക്കുക.

കൃഷ്ണാദി പ്രലേപനം—

കൃഷ്ണാം തു സനിശാം പിഷ്ട്വാ ഗോമൂത്രേണ പ്രലേപയേൽ
ഏതദർശോവിനാശായ പരം ഹിതമിതീരിതം. 42

സാരം - തിപ്പലിയും മഞ്ഞളും കൂടി ഗോമൂത്രത്തിൽ അരച്ചു അർശോങ്കുരത്തിൽ ലേപനം ചെയ്താൽ അർശസ്സു ശമിക്കും.

ചിത്രകാദി ചൂർണ്ണം—

ചിത്രകം മൗസലീകന്ദം വത്സകത്വക് സുചൂർണ്ണിതം
തക്രേണ സഹ പാതവ്യം സർവദുർന്നാമശാന്തയേ. 43

സാരം - കൊടുവേലിക്കിഴങ്ങ്, നിലപ്പനക്കിഴങ്ങ്, കുടകപ്പാലത്തൊലി ഇവ നല്ല പോലെ പൊടിച്ചു നാലൊന്നുവെള്ളം ചേർത്തു കലക്കിയ മോരിൽ കലക്കി കുടിക്കുക. എല്ലാ അർശസ്സും ശമിക്കും.

# ഉദാവർത്തചികിത്സ

ഉദാവർത്തലക്ഷണം—

ഊർദ്ധ്വം ഹ്യപാനസ്സംപ്രാപ്ത ഉദാനേന സമാവൃതഃ
ഉദാവർത്ത ഇതി പ്രോക്തശ്ശസ്ത്രസർപവിഷോപമഃ. 44

സാരം - അപാനവായു മേൽപ്പോട്ടുവന്ന് ഉദാനനാൽ സമാവൃതനായിട്ടു മലബന്ധം ഉണ്ടാക്കുന്ന രോഗത്തിനു ഉദാവർത്തമെന്നു പേരു പറയപ്പെടുന്നു. ഇത് ശസ്ത്രത്തോടും സർപ്പവിഷത്തോടും തുല്യമാകുന്നു.

അസാദ്ധ്യമായ ഉദാവർത്തത്തിന്റെ ലക്ഷണം—

പ്രധ്മാതകുക്ഷിം സ്രസ്താക്ഷം
ക്ഷീണം തൃച്ശൂലപീഡിതം
ശകൃദ്വമന്തം മതിമാനു-
ദാവർത്തിനമുൽസൃജേൽ. 45

സാരം - വയറുവീർക്കുക, കണ്ണുകുഴിഞ്ഞുതാഴുക, ക്ഷീണിക്കുക, ഉദാവർത്തത്തിന്റെ വേദനയാൽ പീഡിതനാകുക, മലം ഛർദ്ദിക്കുക ഈ ലക്ഷണങ്ങളുള്ള ഉദാവർത്തരോഗിയെ ബുദ്ധിമാനായ വൈദ്യൻ ഉപേക്ഷിക്കണം.

വർത്തിപ്രയോഗം—

ഉദാവർത്താർത്തമഭ്യജ്യ
തൈലൈഃ ശീതജ്വരാപഹൈഃ
സ്വിന്നായാസ്മൈ പുനർദ്ദദ്യാൽ
തൽകരാങ്ഗുഷ്ഠസന്നിഭാം. 46
ഗുദേƒനുലോമനീം വർത്തി-
മുദാവർത്താർത്തിഹാരിണീം.

സാരം - ഉദാവർത്തരോഗത്താൽ പീഡിതനായവനെ ശീതജ്വരഹരങ്ങളായ എണ്ണ

കൾകൊണ്ട് അഭ്യംഗസ്നാനം ചെയ്യിച്ചു വിയർപ്പിച്ചതിനു ശേഷം അവന്റെ ഗുദ ത്തിന്റെ മലത്തെ ഇളക്കി കളയുന്നതും രോഗിയുടെ പെരുവിരലിനു തുല്യവും ഉദാ വർത്തരോഗം കൊണ്ടുള്ള പീഡയെ ശമിപ്പിക്കുന്നതുമായ വർത്തിയെ പ്രവേശിപ്പി ക്കണം.

മാഗധികാദി വർത്തി—

പീഷ്ടൈർമാഗധികാരാഠഗൃഹധൂമൈസ്സസർഷപൈഃ
ഗോമൂത്രേണ കൃതാ വർത്തിരുദാവർത്തവിനാശനീ. 47

സാരം - തിപ്പലി, മലങ്കാരയ്ക്കായ്, പുകയറ, കടുക് ഇവ പൊടിച്ച് ഗോമൂത്ര ത്തിൽ അരച്ചു ഉണ്ടാക്കിയ വർത്തി (തിരി) ഉദാവർത്തത്തെ ശമിപ്പിക്കും.

രാഠധൂമാദി വർത്തി—

രാഠധൂമവിളവ്യോഷ-
ഗുളമൂത്രൈർവിപാചിതൈഃ
ഗുദേƒങ്ഗുഷ്ഠസമാ വർത്തിർവി-
ഡ്ബന്ധാനാഹശൂലജിൽ 48

സാരം - മലങ്കാരയ്ക്കാ, പുകയറ, വിളയുപ്പ്, ചുക്ക്, മുളക്, തിപ്പലി ഇവ പൊടിച്ചു ശർക്കരയും ചേർത്തു ഗോമൂത്രത്തിൽ പാകം ചെയ്ത് അതുകൊണ്ടുണ്ടാക്കിയതും പെരുവിരലിനോടു തുല്യവും ആയ വർത്തി, ഗുദത്തിൽ പ്രവേശിപ്പിച്ചാൽ മലബ ന്ധം, മേൽവയറുവീർപ്പ്, ശൂലം ഇവ ശമിക്കും.

കുലത്ഥാദി കഷായം—

കുലത്ഥലശുനൈരണ്ഡപത്ഥ്യാഗ്രന്ഥികനാഗരൈഃ
കഷായസ്സയവക്ഷാരശ്ശൂലോദാവർത്തനാശനഃ. 49

സാരം - പഴമുതിര, വെളുത്തുള്ളി, വെളുത്താവണക്കിൻവേര്, കടുക്കാത്തോട്, കാട്ടുതിപ്പലിവേര്, ചുക്ക് ഇവകൊണ്ടുള്ള കഷായം ചവർക്കാരം പൊടിച്ചു മേമ്പൊ ടി ചേർത്തു സേവിച്ചാൽ ശൂലവും ഉദാവർത്തവും ശമിക്കും.

അഭയാദി കഷായം—

അഭയാകണകാളശാകദന്തീ-
ത്രിവൃദൈരണ്ഡപുനർന്നവാംഘ്രിവില്ലൈഃ
ഗുളഹിംഗുപടൂൽകടഃ കഷായഃ
പവനാദീനനുലോമയത്യശേഷാൽ. 50

സാരം - കടുക്കാത്തോട്, തിപ്പലി, കരുവേപ്പിലത്തണ്ട്, നാഗദന്തിവേര്, ത്രികോ ല്പക്കൊന്ന, വെളുത്താവണക്കിൻവേര്, തഴുതാമവേര്, കൂവളത്തിൻവേര് ഇവകൊ

ണ്ടുള്ള കഷായം ശർക്കരയും കായവും ഇന്തുപ്പും മേമ്പൊടി ചേർത്തു സേവി ച്ചാൽ എല്ലാ വായുക്കളും അനുകൂലങ്ങളാകും.

ത്രിവൃദാദി കഷായം—

ത്രിവൃദ്ദന്തീകഷായേണ തൈലമേരണ്ഡജം പിബേൽ
മൂത്രദോഷേ ഹ്യുദാവർത്തേ*f*പ്യാനാഹേ ച മഹോദരേ. 51

സാരം - ത്രികോല്പക്കൊന്നയും നാഗദന്തിവേരും കൂടി കഷായം വച്ച് അതിൽ ആവണക്കെണ്ണ മേമ്പൊടി ചേർത്തു സേവിക്കുക. മൂത്രദോഷം, ഉദാവർത്തം, വയ റുവീർപ്പ്, മഹോദരം ഇവ ശമിക്കും.

ത്രിവൃദാദി ഗുളിക—

ത്രിവൃൽകൃഷ്ണാഹരീതക്യോ ദ്വിചതുഷ്പാഞ്ചഭാഗികാഃ
ഗുളികാ ഗുളതുല്യാസ്താ ഉദാവർത്തഹരാഃ പരം. 52

സാരം - ത്രികോല്പക്കൊന്ന 2 കഴഞ്ച്, തിപ്പലി 4 കഴഞ്ച്, കടുക്കാത്തോട് 5 കഴഞ്ച് ഇവ പൊടിച്ച് എല്ലാറ്റിനും സമം ശർക്കര ചേർത്തു ഗുളികയാക്കി വച്ചു സേവിക്കുക. ഈ ഗുളിക ഉദാവർത്തത്തെ നിശ്ശേഷം നശിപ്പിക്കും.

ദന്ത്യാദി കഷായം—

ദന്തീത്രിവൃൽകഷായം വാ
ലശുനസ്വരസം തഥാ
സൈരണ്ഡതൈലസ്നുക്ക്ഷീര-
മുദാവർത്തഹരം പിബേൽ. 53

സാരം - നാഗദന്തിവേരും ത്രികോല്പക്കൊന്നയും കൂടി വച്ച കഷായമോ വെളു ത്തുള്ളിയുടെ നീരോ ആവണക്കെണ്ണയും കള്ളിപ്പാലക്കറയും ചേർത്തു സേവിച്ചാൽ ഉദാവർത്തം ശമിക്കും.

അഭയാത്രിവൃദാദി കഷായം—

അഭയാത്രിവൃൽകുലത്ഥൈഃ
ശൃതമുദകം പിപ്പലീരജോയുക്തം
ചിത്രാതൈലവിമിശ്രം
പീതമുദാവർത്തമസ്യതി ത്രിദിനാൽ. 54

സാരം - കടുക്കാത്തോട്, ത്രികോല്പക്കൊന്ന, പഴമുതിര ഇവ കഷായം വച്ച് അതിൽ തിപ്പലിപ്പൊടിയും ആവണക്കെണ്ണയും മേമ്പൊടി ചേർത്തു സേവിച്ചാൽ ഉദാവർത്തം മൂന്നു ദിവസംകൊണ്ടു ശമിക്കും.

വിരേചന ഗുളിക—

ദുരാലഭാ ച മുസ്താ ച സാജമോജാ ഹരീതകീ
പിപ്പലീ പിപ്പലീമൂലം ചിത്രകോ ഹസ്തിപിപ്പലീ. 55

ഏതേഷാം കാർഷികാൻ ഭാഗാൻ ത്രിവൃതാ ച സമം ധൃതാൻ
ശൃംഗിവേരപലം ചൈവ വിംശദ്ഗുളപലം ഭവേൽ. 56

അക്ഷപ്രമാണാം ഗുളികാം ഭക്ഷയേൽ പ്രാതരുത്ഥിതഃ
പാർശ്വശൂലേ$f$പ്യുദാവർത്തേ വാതഗുന്മേ പ്ലീഹോദരേ. 57

ഹൃദ്രോഗേ ഗ്രഹണീദോഷേ ക്ഷതക്ഷീണേ$f$ഗ്നിസംക്ഷയേ
ഭഗന്ദരേ മൂത്രകൃച്ഛ്രേ$f$പ്യർശസ്വപി വിശേഷതഃ. 58

മാർക്കണ്ഡേയകൃതാ സിദ്ധാ രൂപവർണ്ണബലപ്രദാ
ഏഷാ വൈരേചനീ നാമ ഗുളികാ (കാ)മചാരിണീ. 59

സാരം - കൊടിത്തൂവവേര്, മുത്തങ്ങാക്കിഴങ്ങ്, അയമോദകം, കടുക്കാത്തോട്, തിപ്പലി, കാട്ടുതിപ്പലിവേര്, കൊടുവേലിക്കിഴങ്ങ്, അത്തിത്തിപ്പലി ഇവ മുമ്മൂന്നു കഴഞ്ച്, എല്ലാം കൂടിയടത്തോളവും ത്രികോല്പക്കൊന്ന, ചുക്ക് ഒരു പലം എല്ലാം കൂടി പൊടിച്ച് 20 പലം ശർക്കര ചേർത്ത് ഇടിച്ച് 3 കഴഞ്ച് വീതം ഗുളികയാക്കിവച്ചിരുന്ന് രാവിലെ ഭക്ഷിക്കുക. ഇരുപുറത്തുമുണ്ടാകുന്ന വേദന, ഉദാവർത്തം, വാതഗുന്മം, പ്ലീഹോദരം, ഹൃദ്രോഗം, ഗ്രഹണീദോഷം, ക്ഷതക്ഷീണം, ജഠരാഗ്നിക്ഷയം, ഭഗന്ദരം, മൂത്രകൃച്ഛ്രം, വിശേഷിച്ച് അർശസ്സ് ഇവ ശമിക്കും. മാർക്കണ്ഡേയനാൽ ഉണ്ടാക്കപ്പെട്ട ഈ വിരേചനീഗുളിക സൗന്ദര്യത്തേയും നിറത്തേയും ബലത്തേയും പ്രദാനം ചെയ്യുന്നതാകുന്നു.

ഉദാവർത്തഹരയോഗങ്ങൾ—

ഉദാവർത്തേ പ്രയോക്തവ്യഃ
ക്ഷാരഃ കല്യാണകാഹ്വയഃ
സർവം ച കുര്യാദ്യൽ പ്രോക്ത-
മർശസാം ഗാഢവർച്ചസാം. 60

ഇതി വൈദ്യമനോരമായാം ചികിത്സാക്രമേ
അർശശ്ചികിത്സാക്രമോ നാമ ദശമോ$f$ദ്ധ്യായഃ

സാരം - കല്യാണക്ഷാരവും മലബന്ധമുള്ള അർശസ്സുകൾക്കു പറഞ്ഞിരിക്കുന്ന ചികിത്സയും ഉദാവർത്തത്തിൽ പ്രയോഗിക്കാം.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
അർശശ്ചികിത്സിതമെന്ന പത്താമദ്ധ്യായം കഴിഞ്ഞു.

# ഏകാദശോ$f$ദ്ധ്യായഃ

## അതിസാരചികിത്സാക്രമം

വാതജാതിസാരചികിത്സ—

അതിസാരോ ഹി ഭൂയിഷ്ഠം
ഭവത്യാമാശയാശ്രയഃ
ഹത്വാഗ്നിം വാതജേ$f$പ്യസ്മാൽ
പ്രാഗസ്മിൻ ലംഘനം ഹിതം. 1

സാരം - മിക്ക അതിസാരവും ആമാശയസംബന്ധത്തോടുകൂടി ജഠരാഗ്നിയെ നശിപ്പിച്ചിട്ട് ഉണ്ടാകുന്നു. അതിനാൽ ഏതുദോഷം കോപിച്ചുണ്ടാകുന്ന അതിസാരത്തിലും ആദ്യം ഉപവാസരൂപമായ ലംഘനം പ്രയോഗിക്കണം. വാതജമായ ഏതു രോഗത്തിലും ബൃംഹണമാണ് ശീലിപ്പിക്കേണ്ടത് എങ്കിലും വാതജമായ അതിസാരത്തിൽ ലംഘനം പ്രയോഗിക്കുന്നതിൽ ദോഷമില്ല എന്നു സാരം.

തത്രാമേ വമനം കാര്യം ലംഘനം ച പ്രശസ്യതേ
ശൂലാനാഹപ്രസേകാർത്തമുഷ്ണേന ലവണാംബുനാ. 2

വാമയേൽ തൃഷിതഃ സോ$f$പി
വിശോദീച്യോദകം പിബേൽ

സാരം - ആമാതിസാരത്തിൽ വമനം പ്രയോഗിക്കാം. ലംഘനവും നല്ലതാകുന്നു. ശൂലം, മേൽവയറുവീർപ്പ്, വായിൽകൂടി വെള്ളം വരിക ഇവയോടുകൂടിയ അതിസാരരോഗിക്കു ചെറുചൂടുള്ള ഉപ്പുവെള്ളം കൊടുത്തു ഛർദ്ദിപ്പിക്കണം. അപ്രകാരമുള്ള അതിസാരരോഗിക്കു തണ്ണീർദാഹമുണ്ടെങ്കിൽ ചുക്കും ഇരുവേലിയും കൂടി ഇട്ടു വെന്ത വെള്ളം കൊടുക്കണം.

ആമാതീസാരചികിത്സ—

നാമാതിസാരിണാം കാര്യ-
മാദൗ സംഗ്രഹണം നൃണാം
തേഷാം ദോഷാ വിബദ്ധാ ദ്രാഗ്-
ജനയന്ത്യാമയാനിമാൻ. 3

പ്ലീഹപാണ്ഡ്വാമയാനാഹമേഹകുഷ്ഠോദരജ്വരാൻ
ശോഷഗുന്മഗ്രഹണ്യർശഃ ശൂലാലസകഹൃദ്ഗദാൻ. 4

സാരം - അതിസാരമുള്ളവർക്ക് ആദ്യമേ മലം പിടിക്കുന്ന ഔഷധം കൊടുക്ക

രുത്. അങ്ങനെയുള്ള ഔഷധം കൊടുത്താൽ ദോഷങ്ങൾ തടഞ്ഞു പ്ലീഹരോഗം, പാണ്ഡുരോഗം, മേൽവയറുവീർപ്പ്, പ്രമേഹം, കുഷ്ഠം, മഹോദരം, ജ്വരം, ശരീര ശോഷം, ഗുന്മം, ഗ്രഹണി, അർശസ്സ്, ശൂലം, അലസകമെന്ന രോഗം, ഹൃദ്രോഗം ഇവ ഉണ്ടാകും.

അതിസാരത്തിൽ ഉണ്ടാകുന്ന തണ്ണീർദാഹത്തിന്—

ജാതായാം തൃഷ്യതീസാരീ മുസ്താപർപ്പടകേന വാ
ഹ്രീബേരനാഗരാഭ്യാം വാ വിപക്വം പായയേ(ജ്ജലം). 5

സാരം - തണ്ണീർദാഹത്തോടുകൂടിയ അതിസാരരോഗിക്ക് മുത്തങ്ങയും പർപ്പ ടകപ്പുല്ലും കൂടിയോ ഇരുവേലിയും ചുക്കും കൂടിയോ പാകം ചെയ്ത ജലം കൊടു ക്കണം.

അതിസാരത്തിലെ അന്നപാനാദികല്പന—

ധാന്യഡാഡിമവൃക്ഷാമ്ലയവാനീവിളസൈന്ധവൈഃ
ലഘുനാ പഞ്ചമൂലേന പഞ്ചകോലേന പാഠയാ. 6

അന്നപാനയവാഗ്വാദീനേതൈരസ്യ പ്രകല്പയേൽ. 7

സാരം - ഇവന്ന് കൊത്തമ്പാലരി, മാതളത്തോട്, വാളൻപുളിവേരിലെ തൊലി, ജീരകം, വിളയുപ്പ്, ഇന്തുപ്പ്, ചെറിയ പഞ്ചമൂലം (ഓരില, മൂവില, കറുത്തചുണ്ട, വെളുത്തചുണ്ട ഇവയുടെ വേര്, ഞെരിഞ്ഞിൽ) പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പ ലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) പാടക്കിഴങ്ങ് ഇവകൊണ്ടു വച്ച വെള്ളത്തിൽ ചോറു വെച്ചുണ്ണുകയും ഈ ജലം കുടിക്കുകയും ഈ ജലം കൊണ്ടു കഞ്ഞിയുണ്ടാക്കി ഉപയോഗിക്കുകയും ചെയ്യണം.

വരാലാദി കല്ക്കപാനം (ആമാതിസാരത്തിന്)

വരാലദീപ്യകകണാവിശ്വകല്ക്കം സുഖാംബുനാ
മുസ്താക്വാഥേന വാ പേയമാമാതീസാരസൂദനം. 8

സാരം - ഗ്രാമ്പൂവ്, അയമോദകം, തിപ്പലി, ചുക്ക് ഇവ ചൂടുവെള്ളത്തിലോ മുത്തങ്ങാക്കഷായത്തിലോ അരച്ചു സേവിക്കുക. ആമാതിസാരം ശമിക്കും.

വേറൊരു വരാലാദി കല്ക്കപാനം—

വരാലദീപ്യകകണാപത്ഥ്യാനാഗരസൈന്ധവാൽ
കല്ക്കമാമാതിസാരഘ്നം പിബേദ്ദീപനപാചനം. 9

സാരം - ഗ്രാമ്പൂവ്, അയമോദകം, തിപ്പലി, കടുക്കാത്തോട്, ചുക്ക്, ഇന്തുപ്പ് ഇവ അരച്ചു ചൂടുവെള്ളത്തിൽ കുടിക്കുക. ആമാതിസാരം ശമിക്കും. ഇതു ദീപ നവും പാചനവും ആകുന്നു.

വില്വാദി കഷായം—

> വില്വാംബുദാതിവിഷവത്സകപഞ്ചകോലൈർ-
> ഗ്രന്ഥ്യബ്ദവില്വകണവത്സമഹൗഷധൈർവാ
> വിശ്വാംബുവില്വകുടചോദകദൈഃ കഷായഃ
> സാമേ സശൂലരുധിരേ ച ഹിതോ$f$തിസാരേ. 10

സാരം - (1) കൂവളത്തിൻവേര്, മുത്തങ്ങാക്കിഴങ്ങ്, അതിവിടയം, കുടകപ്പാലയരി, പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) ഇവയോ (2) കാട്ടുതിപ്പലിവേര്, മുത്തങ്ങാക്കിഴങ്ങ്, കൂവളത്തിൻവേര്, തിപ്പലി, കുടകപ്പാലയരി, ചുക്ക് ഇവയോ (3) ചുക്ക്, ഇരുവേലി, കൂവളത്തിൻവേര്, കുടകപ്പാലത്തൊലി, മുത്തങ്ങ ഇവയോ കഷായം വച്ചു സേവിക്കുക. ദഹനക്കേടോടും ശൂലം, രക്തംപോക്ക് ഇവയോടും കൂടിയ അതിസാരം ശമിക്കും.

ശുണ്ഠീസമങ്ഗാദി കഷായം—

> ശുണ്ഠിസമങ്ഗാതിവിഷാബ്ദവില്വ-
> പാഠാകണാദീപ്യകവത്സകോത്ഥഃ
> ക്വാഥോ നിഹന്യാദതിസാരമാശു
> സാമം സശൂലം സകഫം സരക്തം. 11

സാരം - ചുക്ക്, പടർച്ചുണ്ടവേര്, അതിവിടയം, മുത്തങ്ങാക്കിഴങ്ങ്, കൂവളത്തിൻവേര്, പാടക്കിഴങ്ങ്, തിപ്പലി, അയമോദകം, കുടകപ്പാലയരി ഇവകൊണ്ടുള്ള കഷായം ദഹനക്കേട്, ശൂലം, കഫം, രക്തം ഇവയോടുകൂടിയ അതിസാരത്തെ വേഗത്തിൽ ശമിപ്പിക്കും.

പിപ്പല്യാദി യോഗദ്വയം—

> പിപ്പല്യതിവിഷാമുസ്തധന്വയാഷകവാളകം
> പാഠാവത്സകണാമുസ്തവചാശ്ച കടുരോഹണീ. 12
> ശ്ലോകാർദ്ധകഥിതൗ ക്വാഥാവാമാതീസാരനാശനൗ.

സാരം - (1) തിപ്പലി, അതിവിടയം, മുത്തങ്ങ, കൊടിത്തൂവവേര്, ഇരുവേലി ഇവയോ (2) പാടക്കിഴങ്ങ്, കുടകപ്പാലയരി, തിപ്പലി, മുത്തങ്ങ, വയമ്പ്, കടുരോഹണി ഇവയോ കഷായം വച്ചു സേവിക്കുക. ആമാതിസാരം ശമിക്കും.

വിശ്വാദി കഷായം—

> ക്വാഥോ വിശ്വാബ്ദയാ(ഷൈ)ർദ്രാ-
> ഗാമാതീസാരനാശനഃ. 13

സാരം - ചുക്ക്, മുത്തങ്ങാക്കിഴങ്ങ്, കൊടിത്തൂവവേര് ഇവകൊണ്ടുള്ള കഷായം

ആമാതിസാരത്തെ ശമിപ്പിക്കും.

മുസ്താകരഞ്ജാദി കഷായം—

മുസ്താകരഞ്ജാതിവിഷാഗ്നിവില്വ-
മഹൗഷധഗ്രന്ഥികവത്സകാനാം
ക്വാഥോ രുണദ്ധ്യാമമഥോ നിരാമം
പ്രവൃദ്ധശൂലം ത്വതിസാരമുഗ്രം. 14

സാരം - മുത്തങ്ങാക്കിഴങ്ങ്, പുങ്കിൻതൊലി, അതിവിടയം, കൊടുവേലിക്കിഴങ്ങ്, കൂവളത്തിൻവേര്, ചുക്ക്, കാട്ടുതിപ്പലിവേര്, കുടകപ്പാലയരി ഇവകൊണ്ടുള്ള കഷായം ദഹനക്കേടുള്ളതും ഇല്ലാത്തതും വേദന വർദ്ധിച്ചതും ഭയങ്കരവും ആയ അതിസാരത്തെ ശമിപ്പിക്കും.

വിംശതിമുസ്താപ്രയോഗം—

പയസ്യുൽക്വാഥ്യ മുസ്തായാ
വിംശതിം ത്രിഗുണാംഭസി
ക്ഷീരാവശിഷ്ടം തൽപീതം
ഹന്യാദാമം സവേദനം 15

സാരം - ഇരുപതു മുത്തങ്ങ മൂന്നിരട്ടി വെള്ളം ചേർത്ത പാലിൽ പാകം ചെയ്തു പാലാക്കി സേവിച്ചാൽ വേദനയോടുകൂടിയ ആമാതിസാരം ശമിക്കും.

ബദരഫലപ്രയോഗം—

ആമേ പരിണതേ യസ്തു ദീപ്തേ$f$ഗ്നാവുപവേശ്യതേ
സഫേനപിച്ഛം സരുജം സവിബന്ധം പുനഃ പുനഃ. 16
അല്പാല്പമല്പശമലം നിർവിഡ്വാ സപ്രവാഹികം
സ്വിന്നാനി ഗുളതൈലേന ഭക്ഷയേദ് ബദരാണി സഃ. 17

സാരം - ആമദോഷം ശമിക്കയും ജഠരാഗ്നിക്ക് ബലമുണ്ടാവുകയും ചെയ്തിട്ടും പതയോടും പിളുപിളുപ്പോടും വേദനയോടും തടഞ്ഞും കൂടെക്കൂടെ കുറേശ്ശെ കുറേശ്ശെ അല്പമലം ചേർന്നിട്ടോ മലം കൂടാതെയോ മുക്കലോടുകൂടി അതിസരിക്കുന്നു എങ്കിൽ അവനെ സ്വേദിപ്പിച്ച ലന്തക്കുരു എണ്ണയും ശർക്കരയും ചേർത്തു ഭക്ഷിപ്പിക്കണം.

കൃഷ്ണാദി കഷായം—

വിബന്ധം ദോഷബഹുലോ
ദീപ്താഗ്നിര്യോ$f$തിസാര്യതേ

കൃഷ്ണാവിളംഗത്രിഫലാ-
കഷായൈസ്തം വിരേചയേൽ. 18

സാരം - ദോഷകോപത്തിന് ആധിക്യവും അഗ്നിക്കു ദീപനശക്തിയും ഉള്ള അതിസാരരോഗി തടവോടുകൂടി അതിസരിക്കുന്നു എങ്കിൽ അവനെ തിപ്പലി, വിഴാലരി, ത്രിഫലത്തോട് ഇവ കഷായം വച്ചു കൊടുത്തു വയറിളക്കണം.

പിത്താതിസാരചികിത്സ—

പൈത്തേ തു സാമേ തീക്ഷ്ണോഷ്ണ-
വർജ്യം പ്രാഗിവ ലംഘനം
തൃഡ്വാൻ പിബേൽ ഷഡംഗാംബു
സഭൂനിംബം സശാരിബം. 19

സാരം - പിത്താതിസാരത്തിൽ ദഹനക്കേടുണ്ടെങ്കിൽ മുൻപലത്തെപോലെ ലംഘനം പ്രയോഗിക്കണം. അത് തീക്ഷ്ണമായും ഉഷ്ണമായും ഇരിക്കരുത്. (ദീപനപാചനങ്ങളായ പേയാദി ശീലിക്കണമെന്നു സാരം) പിത്താതിസാരത്തിൽ തണ്ണീർദാഹമുണ്ടെങ്കിൽ പുത്തരിചുണ്ട, നറുനീണ്ടിക്കിഴങ്ങ്, ഇവ ചേർത്തതായ ഷഡംഗകഷായം കൊടുക്കണം.

(മുത്തങ്ങ, ചന്ദനം, ചുക്ക്, ഇരുവേലി, പർപ്പടകപ്പുല്ല്, രാമച്ചം ഇവയാണ് ഷഡംഗകഷായത്തിന്റെ മരുന്നുകൾ)

കുടജഫലപാനം—

ഫലം സാതിവിഷം പിഷ്ട്വാ കൗടചം തണ്ഡുലാംഭസാ
സക്ഷൗദ്രം പായയേൽ സദ്യഃ പിത്താതീസാരനാശനഃ. 20

സാരം - അതിവിടയവും കുടകപ്പാലയരിയും കൂടി അരിക്കാടിയിൽ അരച്ചു തേൻ ചേർത്തു കുടിക്കുക. പിത്താതിസാരം പെട്ടെന്നു ശമിക്കും.

വാളകാദി കഷായം—

വാളകാതിവിഷായുക്തൈർവില്വവത്സകവാരിദൈഃ
ക്വാഥഃ പിത്താതിസാരഘ്നോ രുചികൃദ്വഹ്നിദീപനഃ. 21

സാരം - ഇരുവേലി, അതിവിടയം, കൂവളത്തിൻവേര്, കുടകപ്പാലയരി, മുത്തങ്ങാക്കിഴങ്ങ് ഇവകൊണ്ടുള്ള കഷായം പിത്താതിസാരത്തെ ശമിപ്പിക്കും. രുചിയെ ഉണ്ടാക്കും. ജഠരാഗ്നിയെ ദീപിപ്പിക്കുകയും ചെയ്യും.

മുസ്താദി കഷായദ്വയം—

മുസ്താകഷായം സമധു പിത്താതീസാരനാശകൃൽ
നിശേന്ദ്രയവലോധ്രൈലാക്വാഥഃ പക്വാതിസാരനുൽ. 22

സാരം - മുത്തങ്ങ കഷായം വച്ചു തേൻ ചേർത്തു സേവിക്കുക. പിത്താതിസാരം ശമിക്കും. മഞ്ഞൾ, കുടകപ്പാലയരി, പാച്ചോറ്റിത്തൊലി, ഏലത്തരി ഇവകൊണ്ടുള്ള കഷായം പക്വാതിസാരത്തെ ശമിപ്പിക്കും.

പലാശഫലയുക്തക്ഷീരകഷായം—

വ്യത്യാസേന ശകൃദ്രക്ത-
മുപവേശ്യേത യോ നരഃ
പലാശഫലനിര്യൂഹം
യുക്തം വാ പയസാ പിബേൽ. 23

സാരം - ചിലപ്പോൾ മലവും ചിലപ്പോൾ രക്തവും മാറിമാറി അതിസരിക്കുകയാണെങ്കിൽ അവന് പ്ലാശിൻകായ് കഷായം വച്ച് അതിൽ പാലുചേർത്തു കാച്ചി പാലാക്കി കൊടുക്കണം.

അതിസാരിയുടെ വിരേചനൗഷധം—

തതോƒനു കോഷ്ണം പാതവ്യം ക്ഷീരമേവ യഥാബലം
പ്രവാഹിതേ തേന മലേ പ്രശാമ്യത്യുദരാമയഃ
പലാശവൽ പ്രയോജ്യാ ച ത്രായമാണാ വിശോധനീ. 24

സാരം - പ്ലാശിൻകായിട്ടു പാലു കാച്ചി സേവിച്ചതിനു ശേഷം ചെറുചൂടുള്ള പാലുതന്നെ ബലമനുസരിച്ച് കുടിക്കണം. അതുനിമിത്തം മലം ഇളകിപോകുമ്പോൾ ഉദരരോഗം ശമിക്കും. പ്ലാശിൻകായ് പ്രയോഗിച്ചതുപോലെ ബ്രഹ്മിയും പാലിൽ സേവിച്ചാൽ വയറിളകും.

കുടജഫാണിതാദി പ്രയോഗം—

ഫാണിതം കുടചോത്ഥം ച സർവാതീസാരനാശനം
വത്സകാദിസമായുക്തം സാംബഷ്ഠാദി സമാക്ഷികം. 25

സാരം - കുടജഫാണിതത്തിൽ വത്സകാദിഗണത്തിന്റെയും അംബഷ്ഠാദിഗണത്തിന്റെയും മരുന്നുകൂടി പൊടിച്ച് അരച്ചു ചേർത്തു തേൻ കൂട്ടി യോജിപ്പിച്ചു സേവിച്ചാൽ എല്ലാ അതിസാരവും ശമിക്കും.

പുടപാകപ്രയോഗം—

നീരുങ്നിരാമം ദീപ്താഗ്നേരപി സാസൃക്ചിരോത്ഥിതം
നാനാവർണമതീസാരം പുടപാകൈരുപാചരേൽ. 26

സാരം - ജഠരാഗ്നിദീപ്തിയുള്ളവന് വേദനയോടും ദഹനക്കേടോടും കൂടാത്തതും രക്തത്തോടുകൂടിയതും കാലപ്പഴക്കമുള്ളതും പല നിറത്തോടുകൂടി ഉണ്ടാകുന്നതും ആയ അതിസാരത്തെ പുടപാകം കൊണ്ടു ചികിത്സിക്കണം.

അതിദീർഘവൃന്തത്വഗാദി പുടപാകം—

ത്വക്പിണ്ഡാദ്ദീർഘവൃന്തസ്യ
ശ്രീപർണ്ണീപത്രസംവൃതാൽ
മൃല്ലിപ്താദഗ്നിനാസ്വിന്നാ-
ദ്രസം നിഷ്പീഡിതം ഹിമം. 27
അതിസാരീ പിബേദ്യുക്തം
മധുനാ സിതയാഥവാ

സാരം - പലകപ്പയ്യാനിയുടെ തൊലി അരച്ചുരുട്ടി അതു കുമിഴിന്റെ ഇലകൊണ്ടു പൊതിഞ്ഞ് അതിൽ മണ്ണരച്ചു തേച്ച് അഗ്നിയിലിട്ടു മണ്ണു വെന്തു വിണ്ടുകീറി തുട ങ്ങുമ്പോൾ എടുത്തു മണ്ണു കളഞ്ഞ് പിഴിഞ്ഞു നീരെടുത്ത് ആ നീരു തണുത്തതി നുശേഷം തേനോ പഞ്ചസാരയോ ചേർത്തു സേവിക്കുക. അതിസാരം ശമിക്കും.

ക്ഷീരദ്രുമത്വഗാദി പുടപാകം—

ഏവം ക്ഷീരിദ്രുമത്വഗ്ഭിസ്തൽ പ്രരോഹൈശ്ച കല്പയേൽ 28
കടംഗത്വഗ്ഘൃതയുതാ സ്വേദിതാ സലിലോഷ്മണാ
സക്ഷൗദ്രാ ഹന്ത്യതീസാരം ബലവന്തമപി ക്ഷണാൽ. 29

സാരം - മുൻപു പറഞ്ഞപോലെ നാല്പാമരത്തിന്റെ തൊലികൊണ്ടും അതിന്റെ മൊട്ടുകളെക്കൊണ്ടും പുടപാകരീതിയിൽ നീരെടടുത്തു പ്രയോഗിക്കാം. പെരുമര ത്തിന്റെ തൊലി ചതച്ച് അതിൽ നെയ്യു പുരട്ടി വെള്ളത്തിന്റെ ഊഷ്മാവുകൊണ്ടു സ്വേദിപ്പിച്ച് നീരുപിഴിഞ്ഞെടുത്ത് ആ നീര് തേൻ കൂട്ടി ഉപയോഗിച്ചാൽ എത്ര ശക്തി യുള്ള അതിസാരവും വേഗത്തിൽ ശമിക്കും.

പാഠാദി കഷായം—

പാഠാനാഗരദുസ്പൃക്
വില്വാതിവിഷാബ്ദസംശൃതഃ ക്വാഥഃ
ആമാതീസാരഹരം
സാസ്രം സകഫം സശൂലമപി. 30

സാരം - പാടക്കിഴങ്ങ്, ചുക്ക്, കൊടിത്തൂവവേര്, കൂവളത്തിൻവേര്, അതിവിട യം, മുത്തങ്ങാക്കിഴങ്ങ് ഇവകൊണ്ടുണ്ടാക്കിയ കഷായം രക്തം, കഫം, ശൂലം ഇവ യോടുകൂടിയ ആമാതിസാരത്തെ ശമിപ്പിക്കും.

മുസ്താക്ഷീരസഞ്ജാതദധിപ്രയോഗം—

പയഃ പ്രസ്ഥേ പ്രസ്ഥത്രയമുദകമാസിച്യ ജലദാൽ
ശതദ്വന്ദ്വാൽ ക്ഷുണ്ണാദപി സപദി നിക്ഷിപ്യ വിപചേൽ

പയശ്ശിഷ്ടേ ത്യക്ത്വാ ജലദശകുലാനി പ്രതിവപേ-
ദുദശ്വിൽ സംജാതം ദധി ജഠരരോഗാനപനയേൽ 31

സാരം - ഇടങ്ങഴി പാലിൽ മൂന്നിടങ്ങഴി വെള്ളമൊഴിച്ച് അതിൽ 200 മുത്തങ്ങ ചതച്ചിട്ട് പാകം ചെയ്ത് വെള്ളം വറ്റിപ്പാലായാൽ വാങ്ങി മുത്തങ്ങ പിഴിഞ്ഞരിച്ചു കളഞ്ഞ് ആ പാൽ ഉറ ഒഴിച്ചു തൈരാക്കി ആ തൈരുപയോഗിച്ചാൽ ഉദരരോഗം ശമിക്കും.

ദശമൂലകഷായപ്രയോഗം—

ദശമൂലകഷായേണ
ശുണ്ഠീമക്ഷസമാം പിബേൽ
ജ്വരേ ചൈവാതിസാരേ ച
സശോഫേ ഗ്രഹണീഗദേ. 32

സാരം - ദശമൂലകഷായത്തിൽ മൂന്നു കഴഞ്ചു ചുക്കു പൊടിച്ചു മേമ്പൊടി ചേർത്തു സേവിച്ചാൽ ജ്വരം, അതിസാരം, ശോഫത്തോടുകൂടിയ ഗ്രഹണീരോഗം ഇവ ശമിക്കും.

ചാർങ്ഗേരീസ്വരസപ്രയോഗം—

ചാർങ്ഗേരീസ്വരസം തുല്യമഥിതേന സമന്വിതം
ലാജചൂർണ്ണയുതം പേയം സർവാതീസാരനാശനം. 33

സാരം - പുളിയാറിലനീരും അതിനു സമം വെള്ളം ചേർക്കാതെ കലക്കിയെടുത്ത മോരും കൂടി യോജിപ്പിച്ച് അതിൽ മലർപ്പൊടി ചേർത്തു സേവിച്ചാൽ എല്ലാ അതിസാരവും ശമിക്കും.

ദുരാലഭാദി കഷായം—

ദുരാലഭാനാഗരവില്വപാഠാ-
വലാഹകൈഃ കല്പിതമംബു പീതം
ജ്വരാതിസാരം ഗുദരുക്പ്രവാഹൗ
വിജിത്യ പിത്തഗ്രഹണീം ച ഹന്യാൽ. 34

സാരം - കൊടിത്തൂവവേര്, ചുക്ക്, കൂവളത്തിൻവേര്, പാടക്കിഴങ്ങ്, മുത്തങ്ങ ഇവകൊണ്ടുള്ള കഷായം സേവിച്ചാൽ ജ്വരാതിസാരം, ഗുദത്തിലുള്ള വേദന, മുക്കൽ, പിത്തഗ്രഹണി ഇവ ശമിക്കും.

വചാദി കഷായം—

വചാവില്വകണാകുഷ്ഠവിശ്വദീപ്യകവത്സകൈഃ
ക്വാഥഃ ശൃതോ ജയേൽ പക്വമതിസാരം സവേദനം. 35

സാരം - വയമ്പ്, കൂവളത്തിൻവേര്, തിപ്പലി, കൊട്ടം, ചുക്ക്, അയമോദകം, കുടകപ്പാലയരി ഇവകൊണ്ടുള്ള കഷായം വേദനയോടുകൂടിയ പക്വാതിസാരത്തെ ശമിപ്പിക്കും.

സദാഫലക്ഷീരയോഗം—

സദാഫലഭവക്ഷീരം സതൈലം ലേഹയേന്നരഃ
സർവാതീസാരനാശായ ഗ്രഹണീദോഷശാന്തയേ. 36

സാരം - അത്തിയുടെ കറയും എണ്ണയും കൂടി ചേർത്തു നക്കിയാൽ എല്ലാ അതിസാരവും ഗ്രഹണീദോഷവും ശമിക്കും.

ശീതോദകപ്രയോഗം—

ശീതോദകം വില്വമാത്രം തദർദ്ധം തിലതൈലകം
ലുളിതം പ്രപിബേൽ പ്രാതഃ സർവാതീസാരശാന്തയേ. 37

സാരം - ഒരു തുടം തണുത്ത വെള്ളം, അതിൽ പകുതി (അരത്തുടം) എള്ളെണ്ണ ഇവ ഒന്നിച്ചു ചേർത്തു യോജിപ്പിച്ച് അതിരാവിലെ കുടിച്ചാൽ എല്ലാ അതിസാരവും ശമിക്കും.

ഹരീതകീചൂർണ്ണപ്രയോഗം—

ഭൃഷ്ടം ഹരീതകീചൂർണ്ണമജാക്ഷീരേണ പായയേൽ
സർവാതിസാരഗ്രഹണീദോഷഘ്നം ദീപനം(പരം). 38

സാരം - കടുക്കാത്തോടു വറത്തു പൊടിച്ച് ആട്ടിൻപാലിൽ കലക്കി സേവിക്കുക. എല്ലാ അതിസാരദോഷവും ഗ്രഹണീദോഷവും ശമിക്കും. ഇത് ഏറ്റവും ദീപനവും ആകുന്നു.

നാളികേരക്ഷീരപ്രയോഗം—

നാളികേരഫലക്ഷീരം
ഭൃഷ്ടപത്ഥ്യാരജോ$f$ന്വിതം
പിബേൽ സർവാതിസാരഘ്നം
ഗ്രഹണീദോഷനാശനം 39

സാരം - കടുക്കാത്തോടു വറത്തു പൊടിച്ച് തേങ്ങാപ്പാലിൽ കലക്കി സേവിച്ചാൽ എല്ലാ അതിസാരവും ഗ്രഹണീദോഷവും ശമിക്കും.

ധന്വയാഷാദി കഷായം—

ധന്വയാഷൗഷധാംഭോദ-
പാഠാവാളകവത്സകൈഃ

പിത്താതിസാരം ശമയേ-
ന്നിഷ്കാഥോƒയം ത്രിഭിർദ്ദിനൈഃ. 40

സാരം - കൊടിത്തൂവവേര്, ചുക്ക്, മുത്തങ്ങാക്കിഴങ്ങ്, പാടക്കിഴങ്ങ്, ഇരുവേലി, കുടകപ്പാലയരി ഇവകൊണ്ടുള്ള കഷായം മൂന്നു ദിവസം സേവിച്ചാൽ പിത്താതിസാരം ശമിക്കും.

സാനന്താദി ഗണം—

സാനന്താതിവിഷാകൃമിഘ്നഹുതഭുക്
പാഠാവചാധാതകീ-
ലോധ്രാംബഷ്ഠവടാങ്കുരോഭയനിശാ-
പത്മാസമങ്ഗാഭയാഃ
ഏലാമോചരസാജമോജചപലാ-
മൂലാരളുത്ര്യൂഷണം
വില്വം ചേതി ബഹുപ്രകാരവിഹിതഃ
കുക്ഷ്യാമയഘ്നോ ഗണഃ. 41

സാരം - കൊടിത്തൂവവേര്, അതിവിടയം, വിഴാലരി, കൊടുവേലിക്കിഴങ്ങ്, പാടക്കിഴങ്ങ്, വയമ്പ്, താതിരിപ്പൂവ്, പാച്ചോറ്റിത്തൊലി, അമ്പഴത്തിൻതൊലി, പേരാലിൻമൊട്ട്, മഞ്ഞളും മരമഞ്ഞളും, ഓരിലത്താമര, പടർച്ചുണ്ട, കടുക്കാത്തോട്, ഏലത്തരി, ഇലവിൻപശ, അയമോദകം, കാട്ടുതിപ്പലിവേര്, പെരുമരത്തൊലി, ചുക്ക്, മുളക്, തിപ്പലി, കൂവളത്തിൻവേര് ഇവ പൊടിയായോ കഷായമായോ മറ്റു പ്രകാരത്തിലോ ഉപയോഗിച്ചാൽ എല്ലാ ഉദരരോഗവും ശമിക്കും.

വരാലാദി കല്ക്കം—

കല്ക്കം വരാലകണദീപ്യകവില്വശുണ്ഠീ-
ചൂതാസ്ഥിമോചരസധാതകിജീരകാണാം.
തക്രേണ സൈന്ധവസനാഥമപാകരോതി
സർവാതിസാരമതിദുസ്തരമാശു പീതം. 42

സാരം - ഗ്രാമ്പൂവ്, തിപ്പലി, അയമോദകം, കൂവളത്തിൻവേര്, ചുക്ക്, മാങ്ങാണ്ടിപരിപ്പ്, ഇലവിൻപശ, താതിരിപ്പൂവ്, ജീരകം ഇവ അരച്ചു മോരിൽ കലക്കി ഇന്തുപ്പും ചേർത്തു സേവിച്ചാൽ ദുസ്സാദ്ധ്യമായ അതിസാരം കൂടിയും ശമിക്കും.

ചിഞ്ചാബീജത്വഗാദി ചൂർണ്ണം—

ചിഞ്ചാബീജത്വചം വിശ്വം ദീപ്യകം സൈന്ധവദ്വയം
പിബേദമ്ലേന തക്രേണ സോƒതിസാരം വിനശ്യതി. 43

സാരം - പുളിങ്കുരുവിൻതൊലി, ചുക്ക്, അയമോദകം, ഇന്തുപ്പ്, വിളയുപ്പ് ഇവ പൊടിച്ച് പുളിച്ച മോരിൽ കലക്കി സേവിക്കുക. അതിസാരം ശമിക്കും.

# രക്താതിസാരചികിത്സ

രക്താതിസാരലക്ഷണം—

പിത്താതിസാരീ യസ്ത്വേതാം ക്രിയാം മുക്ത്വാ നിഷേവതേ
പിത്തളാന്യന്നപാനാനി തസ്യ പിത്തം മഹാബലം. 44
രക്താതിസാരം കുരുതേ രക്തമാശു പ്രദൂഷയൻ
തൃഷ്ണാം ശൂലം വിദാഹം ച ഗുദപാകം ജ്വരം തഥാ. 45

സാരം - പിത്താതിസാരമുള്ളവന് പിത്താതിസാരത്തിന് പറഞ്ഞിട്ടുള്ള ചികിത്സചെയ്യാതെ പിത്തവർദ്ധനങ്ങളായ അന്നപാനങ്ങളെ ഉപയോഗിക്കുക നിമിത്തം അവന്റെ പിത്തം അതിബലത്തോടുകൂടിയതായിത്തീർന്നു രക്തത്തെ ദുഷിപ്പിച്ച് രക്താതിസാരത്തെ ഉണ്ടാക്കുന്നു. തണ്ണീർദാഹം, ശൂലം, ഉൾപുഴുക്കം, ഗുദത്തിനുപഴുപ്പ്, ജ്വരം ഇവയും രക്താതിസാരത്തിൽ ഉണ്ടാകും.

അജാക്ഷീരപ്രയോഗം—

തത്ര ഛാഗം പയശ്ശസ്തം ശീതം സമധുശർക്കരം.

സാരം - രക്താതിസാരത്തിന് ആട്ടിൻപാൽ കാച്ചിയാറിയതിനുശേഷം തേനും പഞ്ചസാരയും ചേർത്തുപയോഗിക്കുന്നത് നല്ലതാകുന്നു.

പത്മോല്പലാദി പ്രയോഗങ്ങൾ—

പത്മോൽപലസമംഗാഭിശ്ശൃതം മോചരസേന വാ. 46
ശാരിബായഷ്ടിലോധ്രൈർവാ പ്രസവൈർവാ വടാദിജൈഃ
സക്ഷൗദ്രശർക്കരം പാനേ ഭോജനേ ഗുദസേചനേ. 47

സാരം - താമരയല്ലി, ചെങ്ങഴിനീർക്കിഴങ്ങ്, പടർചുണ്ട ഇവയോ ഇലവിൻപശയോ നറുനീണ്ടിക്കിഴങ്ങ്, ഇരട്ടിമധുരം, പാച്ചോറ്റിത്തൊലി ഇവയോ നാല്പാമരത്തിൻമൊട്ടോ കൊണ്ട് ആട്ടിൻപാൽ കാച്ചി ആറിയതിനുശേഷം തേനും പഞ്ചസാരയും ചേർത്തു കുടിക്കുന്നതും ആ പാൽ കൂട്ടി ഊണുകഴിക്കുന്നതും അതുകൊണ്ടു ഗുദത്തിൽ ധാരചെയ്യുന്നതും നല്ലതാകുന്നു.

ഹ്രീബേരാദി പാൽകഞ്ഞി—

പയസ്യർദ്ധോദകേ ഛാഗേ
ഹ്രീബേരോൽപലനാഗരൈഃ

പേയാ രക്താതിസാരഘ്നീ
പൃശ്നിപർണ്ണീരസാന്വിതാ. 48

സാരം - ആട്ടിൻപാലിൽ ഇരട്ടി വെള്ളവും പാലിനു സമം മൂവിലനീരും ചേർത്തു അടുപ്പത്തുവച്ച് അതിൽ ഇരുവേലി, ചെങ്ങഴിനീർക്കിഴങ്ങ്, ചുക്ക് ഇവ ചതച്ചു കിഴി കെട്ടി ആ കിഴിയും അരിയും കൂടി ഇട്ട് അരി വെന്താൽ കിഴി പിഴിഞ്ഞുകളഞ്ഞു ആ കഞ്ഞി കുടിക്കുക. രക്താതിസാരം ശമിക്കും.

ചാർങ്ഗേരീരസയുക്തതക്രപേയാ—

ചാർങ്ഗേരീരസതുല്യേന മഥിതേന പ്രസാധിതാ
പേയാ രക്താതിസാരഘ്നീ കിഞ്ചിദ്ദീപ്യകസംയുതാ. 49

സാരം - പുളിയാറിലനീരിനു തുല്യം വെള്ളം ചേർക്കാതെ കലക്കിയെടുത്ത മോരു ചേർത്തു അതിൽ അരിയിട്ടു കഞ്ഞി വെച്ചു ആ കഞ്ഞിയിൽ അല്പം അയമോദകം പൊടിച്ചുചേർത്തു കുടിക്കുക. രക്താതിസാരം ശമിക്കും.

ശതാവരീകല്ക്കപ്രയോഗം—

പീത്വാ ശതാവരീകല്ക്കം ക്ഷീരേണ ക്ഷീരഭോജനഃ
രക്താതിസാരം ഹന്ത്യാശു തയാ വാ സാധിതം ഘൃതം. 50

സാരം - ശതാവരിക്കിഴങ്ങ് പാലിൽ അരച്ചു കുടിച്ചതിനു ശേഷം പാൽ കൂട്ടി ഊണു കഴിക്കുകയോ ശതാവരിക്കിഴങ്ങു കല്ക്കമായി നെയ്യു കാച്ചി സേവിക്കുകയോ ചെയ്താൽ രക്താതിസാരം വേഗത്തിൽ ശമിക്കും.

ലാക്ഷാനാഗരാദി ഘൃതം—

ലാക്ഷാനാഗരവൈദേഹീകടുകാദാർവിവല്ക്കലൈഃ
സർപ്പിസ്സേന്ദ്രയവൈഃ സിദ്ധം പേയാമണ്ഡാവചാരിതം. 51
അതീസാരം ജയേച്ഛീഘ്രം ത്രിദോഷമപി ദാരുണം.

സാരം - കോലരക്ക്, ചുക്ക്, തിപ്പലി, കടുകരോഹണി, മരമഞ്ഞൾത്തൊലി, കുടകപ്പാലയരി ഇവകൊണ്ടു കാച്ചിയ നെയ്യ് കഞ്ഞിയിലൊഴിച്ചു കുടിച്ചാൽ ത്രിദോഷജവും അതിഭയങ്കരവുമായ അതിസാരം കൂടി ശമിക്കും.

കൃഷ്ണതിലപ്രയോഗം—

കല്ക്കസ്തിലാനാം കൃഷ്ണാനാം ശർക്കരാപാഞ്ചഭാഗികഃ. 52
ആജേന പയസാ പീതസ്സദ്യോ രക്തം നിയച്ഛതി.

സാരം - കാരെള്ളരച്ചു ആട്ടിൻപാലിൽ കലക്കി അതിന്റെ അഞ്ചുഭാഗം പഞ്ചസാരയും ചേർത്തു സേവിക്കുക. രക്തം പോകുന്നതു പെട്ടെന്നു ശമിക്കും.

ചന്ദനപ്രയോഗം—

പീത്വാ സശർക്കരാക്ഷൗദ്രം ചന്ദനം തണ്ഡുലാംഭസാ. 53
ദാഹതൃഷ്ണാപ്രമേഹേഭ്യോ രക്തസ്രാവാച്ച മുച്യതേ

സാരം - ചന്ദനമരച്ചു അരിക്കാടിയിൽ കലക്കി പഞ്ചസാരയും തേനും ചേർത്തു സേവിക്കുക. സർവാംഗസന്താപം, തണ്ണീർദാഹം, പ്രമേഹം, രക്തസ്രാവം ഇവ ശമിക്കും.

ഗുദപാകത്തിന്—

ഗുദസ്യ പാകേ ദാഹേ വാ സേകാ ലേപാ ഹിമാ ഹിതാഃ 54

സാരം - ഗുദത്തിനു പഴുപ്പോ ചൂടോ ഉണ്ടെങ്കിൽ ശീതങ്ങളായ ധാരകളും ലേപനങ്ങളും ഹിതങ്ങളാകുന്നു.

ശതാവരീഘൃതപ്രയോഗം—

രക്തം വിട്സഹിതം പൂർവം പശ്ചാദ്വാ യോ$f$തിസാര്യതേ
ശതാവരീഘൃതം തസ്യ ലേഹാർത്ഥമുപയോജയേൽ. 55

സാരം - രക്തം മലത്തോടുകൂടിയോ അല്ലെങ്കിൽ മലം പോകുന്നതിനു മുമ്പിലോ മലം പോയതിനു ശേഷമോ അധികമായി പോകുന്നു എങ്കിൽ ആ രോഗി ശതാവ രീഘൃതം ലേഹനം ചെയ്യണം.

നവനീതപ്രയോഗം—

ശർക്കരാർദ്ധാംശികം ലീഢം നവനീതം നവോദ്ധൃതം
ക്ഷൗദ്രപാദം ജയേച്ഛീഘ്രം തം വികാരം ഹിതാശിനഃ. 56

സാരം - പുതുവെണ്ണയിൽ പകുതി പഞ്ചസാരയും നാലിലൊന്നു തേനും ചേർത്തു സേവിക്കുകയും പത്ഥ്യമായി ഭക്ഷണം കഴിക്കുകയും ചെയ്താൽ രക്തംപോക്കു ശമിക്കും.

ന്യഗ്രോധാദി ഘൃതം—

ന്യഗ്രോധോദുംബരാശ്വത്ഥ-
ശുംഗാനാപോത്ഥ്യ വാസയേൽ
അഹോരാത്രം ജലേ തപ്തേ
ഘൃതം തേനാംഭസാ പചേൽ. 57
തദർദ്ധശർക്കരായുക്തം
ലേഹയേൽ ക്ഷൗദ്രപാദികം

സാരം - പേരാൽ, അത്തി, അരയാൽ ഇവയുടെ മൊട്ട് ചതച്ച് ചൂടുവെള്ളത്തിൽ

ഒരു രാത്രി ഇട്ടുവച്ചിരുന്നതിനുശേഷം അതെടുത്ത് ആ വെള്ളത്തിൽ അരച്ചു കലക്കി അതുകൊണ്ടു നെയ്യു കാച്ചി എടുത്തു നെയ്യിൽ പകുതി പഞ്ചസാരയും നാലിലൊന്നു തേനും ചേർത്തുവച്ചിരുന്നു സേവിച്ചാൽ രക്തംപോക്കു ശമിക്കും.

മുസ്താക്ഷീരപ്രയോഗം—

മുസ്താം സംക്ഷുദ്യ ശുദ്ധാം സമപയസി ദൃഢം
മർദ്ദയിത്വാ സുപൂതാം
പക്ത്വാ പാദാവശിഷ്ടാം മൃദുതരശിഖിനാ
ശീതളീകൃത്യ പശ്ചാൽ
ലീഢ്വാ ക്ഷൗദ്രാന്വിതാം താം ജയതി സകഫര-
ക്താതിസാരം സുഘോരം. 58

സാരം - നല്ലപോലെ കഴുകിയെടുത്ത മുത്തങ്ങ ചതച്ചു മുത്തങ്ങയ്ക്കു സമം വെള്ളം ചേർത്തു നല്ലപോലെ അരച്ചു അരിച്ചെടുത്തു അടുപ്പത്തുവച്ചു പതുക്കെ തീകത്തിച്ചു വറ്റി നാലൊന്നാകുമ്പോൾ വാങ്ങി തണുത്തതിനുശേഷം തേൻ ചേർത്തു സേവിക്കുക. അതിഭയങ്കരവും കഫത്തോടുകൂടിയതുമായ രക്താതിസാരം ശമിക്കും.

ആമ്രാമലകാദി കഷായം—

ആമ്രാമലകജംബൂനാം ക്ഷീരിവൃക്ഷാങ്കുരത്വചാം
കഷായോ മധുസംയുക്തോ രക്താതീസാരനാശനഃ. 59

സാരം - മാങ്ങയണ്ടിപ്പരിപ്പ്, നെല്ലിക്കാത്തോട്, ഞാവൽത്തൊലി, നാല്പാമരത്തിൻ മൊട്ടും നാല്പാമരത്തിൻ തൊലിയും ഇവ എല്ലാംകൂടി കഷായം വച്ചു ആറിയതിനുശേഷം തേൻ ചേർത്തു സേവിക്കുക. രക്താതിസാരം ശമിക്കും.

നാളികേരപുഷ്പകഷായം—

നാളികേരസ്യ പുഷ്പോത്ഥഃ ക്വാഥോ രക്താതിസാരഹാ.

സാരം - തെങ്ങിൻപൂക്കിലകൊണ്ടുള്ള കഷായം രക്താതിസാരത്തെ ശമിപ്പിക്കും.

പാഠാമൃതാദി കഷായം—

പാഠാമൃതാനീരദനാഗരാണാം
ക്വാഥോ നിഹന്യാദതിസാരമാശു
സാമം സശൂലം രുധിരാന്വയം ച
പ്രവാഹികാം ച ഗ്രഹണീവികാരാൻ. 60

സാരം - പാടക്കിഴങ്ങ്, അമൃത്, മുത്തങ്ങാക്കിഴങ്ങ്, ചുക്ക് ഇവകൊണ്ടുള്ള കഷായം ദഹനക്കേട്, ശൂലം, രക്തസംസർഗ്ഗം, മുക്കൽ ഇവയോടുകൂടിയ അതിസാരത്തേയും ഗ്രഹണീവികാരങ്ങളെയും ശമിപ്പിക്കും.

ആകുല്യാദി കഷായം—

ആകുല്യതിവിഷാമുസ്താ-
സമംഗോദീച്യനാഗരാൽ
കഷായഃ ശ്ലേഷ്മരക്തോത്ഥേ-
ഷതിസാരേഷു യോജയേൽ. 61

സാരം - ആവീരക്കുരു, അതിവിടയം, മുത്തങ്ങ, പടർച്ചുണ്ട, ഇരുവേലി, ചുക്ക് ഇവകൊണ്ടുള്ള കഷായം കഫരക്തജങ്ങളായ അതിസാരങ്ങളെ ശമിപ്പിക്കും.

ലാജപേയയും സിന്ധ്വാദി മുക്കുടിയും—

ലാജൈസ്തക്രേ കൃതാ പേയാ
സകണാ ചാതിസാരഹാ
ഖളശ്ച സിന്ധുചാർങ്ഗേരീ-
ഹംസപാദികണോഷണൈഃ. 62

പേയസ്സർവാതിസാരേഷു
പാചനോ വഹ്നിദീപനഃ

സാരം - മലർ ചേർത്തുണ്ടാക്കിയ മോർകഞ്ഞിയിൽ തിപ്പലി പൊടിച്ചുചേർത്തു കുടിച്ചാൽ അതിസാരം ശമിക്കും. ഇന്തുപ്പ്, പുളിയാറില, നിലപുള്ളടി, തിപ്പലി, നല്ല മുളക് ഇവകൊണ്ടുണ്ടാക്കിയ മുക്കുടി എല്ലാ അതിസാരങ്ങളിലും പാനം ചെയ്യത്തക്കതും ദോഷങ്ങളെ പചിപ്പിക്കുന്നതും ജഠരാഗ്നിയെ ദീപിപ്പിക്കുന്നതും ആകുന്നു.

പാഠാദി കഷായം—

പാഠാകലിംഗാതിവിഷാബ്ദവില്വ-
ദുസ്പർശവാളൗഷധസംഭൃതാംഭഃ
പ്രശസ്യതേ ശോണിതജേƒതിസാരേ
സാമേ നിരാമേ ജ്വരസംയുതേ ച. 63

സാരം - പാടക്കിഴങ്ങ്, കുടകപ്പാലയരി, അതിവിടയം, മുത്തങ്ങാക്കിഴങ്ങ്, കൂവളത്തിൻവേര്, ഇരുവേലി, ചുക്ക് ഇവകൊണ്ടുള്ള കഷായം ആമത്തോടുകൂടിയും കൂടാതെയും ഇരിക്കുന്നതും ജ്വരത്തോടുകൂടിയതുമായ അതിസാരത്തെ ശമിപ്പിക്കും.

വില്വാദി കഷായം—

വില്വകർക്കടികാംഭോദ-
പ്രാണദാവിശ്വഭേഷജം
പക്ത്വാ പിബേദതീസാരേ
ശ്ലേഷ്മജേ രക്തസംയുതേ. 64

സാരം - കൂവളത്തിൻവേര്, കുരുട്ടുപാവൽ, മുത്തങ്ങാക്കിഴങ്ങ്, കടുക്ക, ചുക്ക് ഇവകൊണ്ടുള്ള കഷായം കഫജമായ രക്താതിസാരത്തെ ശമിപ്പിക്കും.

# കഫാതിസാരചികിത്സ

പാഠാഗ്ന്യാദി കഷായം—

പാഠാഗ്നിവത്സകഗ്രന്ഥിശുണ്ഠീതിക്താവചാഭയാഃ
ക്വഥിതാ യദിവാ പിഷ്ട്വാഃ ശ്ലേഷ്മാതീസാരഭേഷജം. 65

സാരം - പാടക്കിഴങ്ങ്, കൊടുവേലിക്കിഴങ്ങ്, കുടകപ്പാലയരി, കാട്ടുതിപ്പലിവേര്, ചുക്ക്, പുത്തരിച്ചുണ്ടവേര്, വയമ്പ്, കടുക്കാത്തോട് ഇവ കഷായം വച്ചോ പച്ച വെള്ളത്തിൽ അരച്ചോ സേവിച്ചാൽ കഫാതിസാരം ശമിക്കും.

പത്ഥ്യാദി കഷായം—

പത്ഥ്യാഗ്നികടുകാപാഠാ-
വചാനാഗരവത്സകൈഃ
പേയസ്സാതിവിഷഃ ക്വാഥഃ
ശ്ലേഷ്മാതീസാരശാന്തയേ. 66

സാരം - കടുക്കാത്തോട്, കൊടുവേലിക്കിഴങ്ങ്, കടുകരോഹണി, പാടക്കിഴങ്ങ്, വയമ്പ്, ചുക്ക്, കുടകപ്പാലയരി, അതിവിടയം ഇവകൊണ്ടുള്ള കഷായം കഫാതിസാരത്തെ ശമിപ്പിക്കും.

താമലക്യാദി കഷായം—

താമലക്യഭയാപാഠാ-
കൃഷ്ണാവില്വാംബുദൈഃ കൃതഃ
ക്വാഥോ ലവണചൂർണ്ണാഢ്യഃ
ശ്ലേഷ്മാതീസാരനാശനഃ. 67

സാരം - കീഴാനെല്ലി, കടുക്കാത്തോട്, പാടക്കിഴങ്ങ്, തിപ്പലി, കൂവളത്തിൻവേര്, മുത്തങ്ങാക്കിഴങ്ങ് ഇവകൊണ്ടുള്ള കഷായം ഇന്തുപ്പു പൊടിച്ചു മേമ്പൊടി ചേർത്തു കൊടുത്താൽ കഫാതിസാരം ശമിക്കും.

വചാവിളംഗാദി കഷായം—

വചാവിളംഗപൂതീകൈസ്സസുരദ്രുമധാന്യകൈഃ
ക്വാഥഃ ശ്ലേഷ്മാതിസാരഘ്നോ വഹ്നിസന്ധുക്ഷണഃ പരം. 68

സാരം - വയമ്പ്, വിഴാലരി, ആവിത്തൊലി, ദേവതാരം, കൊത്തമ്പാലരി ഇവ

കൊണ്ടുള്ള കഷായം കഫാതിസാരത്തെ ശമിപ്പിക്കും. ഇത് ഏറ്റവും അഗ്നിവർദ്ധ നവുമാകുന്നു.

# പ്രവാഹികാചികിത്സ

പക്വദോഷോ$f$പി യശ്ശശ്വദനിലേനാതിസാര്യതേ
സഫേനശൂലപിഞ്ഛരഞ്ച സബന്ധപരികർത്തികം. 69

നിഷ്പുരീഷം രോമഹർഷനാഭിപാർശ്വരുജാന്വിതം
പ്രവാഹികാം ബിംബിസീം താം നിശ്ചാരം ച പ്രചക്ഷതേ. 70

സാരം - ദോഷം പാകംവന്നു എങ്കിലും എല്ലായ്പോഴും വാതം നിമിത്തം പത, ശൂലം, പിളുപിളുപ്പ്, തടവ്, അരിഞ്ഞുനോവ്, രോമാഞ്ചം, നാഭിക്കും പാർശ്വഭാഗ ത്തിലും വേദന ഇവയോടുകൂടിയും മലമില്ലാതെയും വയറിളകി പോകുന്നു. അതിനെ പ്രവാഹിക, മുക്കൽ, ബിംബിസി, നിശ്ചാരം എന്നിങ്ങനെ പേര് പറയുന്നു.

സ്രുതേ രക്തേ പുരീഷേ ച വായുനാ വിഡ്വിവർജ്ജിതം
പ്രവാഹികേതി തൽ ഖ്യാതം യൽ ഫേനാഭം പ്രവർത്തതേ 71

സാരം - രക്തവും മലവും സ്രവിച്ചുകൊണ്ടിരിക്കുമ്പോൾ വാതം നിമിത്തം മലമില്ലാതെ പതയോടുകൂടി അതിസരിക്കുന്നതിനു പ്രവാഹിക എന്നു പേർ പറയ പ്പെടുന്നു.

ബാലവില്വാദ്യവലേഹം—

ബാലവില്വം ഗുളം തൈലം പിപ്പലീം വിശ്വഭേഷജം
ലിഹ്യാദ്വാതേ പ്രതിഹതേ സശൂലഃ സപ്രവാഹികഃ. 72

സാരം - ഇളയ കൂവളക്കായുടെ മജ്ജ, തിപ്പലി, ചുക്ക് ഇവ ഉണക്കിപ്പൊടിച്ച് എണ്ണയും ശർക്കരയും ചേർത്തു നക്കിയാൽ വാതം തടഞ്ഞിരിക്കുമ്പോൾ ഉണ്ടാ വുന്ന ശൂലവും മുക്കലും ശമിക്കും.

പിപ്പലീരജഃപ്രയോഗം—

പിപ്പല്യാഃ പിബതഃ സൂക്ഷ്മരജോ മരിചജന്മ വാ
ചിരകാലാനുഷക്താപി നശ്യത്യാശു പ്രവാഹികാ. 73

സാരം - തിപ്പലിയുടെ സൂക്ഷ്മമായ പൊടിയോ നല്ലമുളകിൻപൊടിയോ വെള്ള ത്തിൽ കലക്കി കുടിച്ചാൽ കാലപ്പഴക്കം ചെന്ന പ്രവാഹികയും പെട്ടെന്നു ശമിക്കും.

ശുണ്ഠ്യാദി ഘൃതം—

ശുണ്ഠീഗ്രന്ഥികയോഃ ക്വാഥേ
പഞ്ചകോലം സസൈന്ധവം

കല്ക്കീകൃത്യ പചേൽ സർപ്പിഃ
ക്ഷിപ്രം ഹന്യാൽ പ്രവാഹികാം 74

സാരം - ചുക്കും, കാട്ടുമുളകിൻവേരും കൂടി കഷായം വച്ചു അതിൽ പഞ്ചകോലവും (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) ഇന്തുപ്പും കൂടി കല്ക്കമായി നെയ്യു കാച്ചി സേവിക്കുക. പ്രവാഹിക വേഗത്തിൽ ശമിക്കും.

ജലപാനവിധി—

പൂർവേദ്യുരാനീതസുരക്ഷിതം ജലം
പ്രഭാതകാലേ പ്രപിബേൽ സതൈലം
ചിരന്തനം ദ്രാക്ശമയേൽ സുഘോരം
പ്രവാഹണം രക്തകഫാന്വിതം ച. 75

സാരം - തലേദിവസം കോരിക്കൊണ്ടുവരുന്ന വെള്ളം ഒരു നല്ല പാത്രത്തിലാക്കി അടച്ചുകെട്ടിവച്ചിരുന്ന് പിറ്റേദിവസം എടുത്തു എണ്ണയും ചേർത്തു അതിരാവിലെ കുടിച്ചാൽ പഴക്കം ചെന്നതും അതിഭയങ്കരവും രക്തകഫങ്ങളോടുകൂടിയതും ആയ മുക്കൽ വേഗത്തിൽ ശമിക്കും.

പത്ഥ്യാചൂർണ്ണപ്രയോഗം—

ആജേ പയസി പാകാന്തേ പത്ഥ്യാചൂർണ്ണാന്വിതേ പുനഃ
ദധി ജാതം പിബേൽ പ്രാതഃ പ്രവാഹണനിപീഡിതഃ. 76

സാരം - ആട്ടിൻപാൽ കാച്ചി കഴിയാറാകുമ്പോൾ അതിൽ കടുക്കാപ്പൊടി ഇട്ടു വാങ്ങി ഉറയൊഴിച്ചു ആ തൈരു പിറ്റേദിവസം രാവിലെ എടുത്തു കുടിച്ചാൽ പ്രവാഹണം (മുക്കൽ) ശമിക്കും.

വില്വമജ്ജാദി ലേഹം—

ഗുളം വില്വശലാടൂനി ലോധ്രം ച മരിചാനി ച
ലേഹസ്തൈലേന സംയുക്തഃ ക്ഷിപ്രം ഹന്തി പ്രവാഹികാം. 77

സാരം - ഇളയ കൂവളത്തിൻകായുടെ മജ്ജ, പാച്ചോറ്റിത്തൊലി, നല്ലമുളക് ഇവ പൊടിച്ച് ശർക്കരയും എണ്ണയും കൂടി ചേർത്തു കുഴച്ചു ലേഹനം ചെയ്താൽ പ്രവാഹിക (മുക്കൽ) വേഗത്തിൽ ശമിക്കും.

കൃഷ്ണാദി പാൽക്കഷായം—

കൃഷ്ണാവില്വശടീശുണ്ഠീ ഛാഗക്ഷീരേണ സാധിതാ
പ്രവാഹികാം നിഹന്ത്യാശു ഗുദഭ്രംശം ച നാശയേൽ. 78

സാരം - തിപ്പലി, കൂവളത്തിൻവേര്, കാച്ചോലം, ചുക്ക് ഇവകൊണ്ടുള്ള

ആട്ടിൻപാൽകഷായം മുക്കലിനേയും ഗുദഭ്രംശത്തെയും ശമിക്കും.

മുസ്താദി കഷായം—

മുസ്താകരഞ്ജാജിനനാഗരാണാം
കൃഷ്ണാപരാഗാഢ്യുഷിതഃ കഷായഃ
പ്രവാഹികാനാഹകഫാതിസാരേ
സ്യാദഗ്നിസാദേ ഗ്രഹണീഗദേ ച. 79

സാരം - മുത്തങ്ങാക്കിഴങ്ങ്, പുങ്കിൻതൊലി, ചുക്ക് ഇവകൊണ്ടുള്ള കഷായം തിപ്പലിപ്പൊടി മേമ്പൊടി ചേർത്തു സേവിച്ചാൽ മുക്കൽ, വയറുവീർപ്പ്, കഫാതിസാരം, അഗ്നിമാന്ദ്യം, ഗ്രഹണീരോഗം ഇവ ശമിക്കും.

# ഗുദഭ്രംശചികിത്സ

ഗുദഭ്രംശലക്ഷണം--

പ്രവാഹണാതിസാരാഭ്യാം നിർഗ്ഗച്ഛതി ഗുദോ ബഹിഃ
രൂക്ഷദുർബലദേഹസ്യ ഗുദഭ്രംശം തമാദിശേൽ. 80

സാരം - രൂക്ഷനായും ദുർബലശരീരനായും ഇരിക്കുന്നവന്ന് മുക്കലുകൊണ്ടും അതിസാരം കൊണ്ടും ഗുദം വെളിക്കു പുറപ്പെടുന്നു. അതിനെ ഗുദഭ്രംശമെന്നു പറയുന്നു.

മുസ്താദി കഷായം—

മുസ്താകരഞ്ജമൂലത്വക്ശുണ്ഠീഭിഃ ക്വഥിതം ജലം
പ്രവാഹികാം ഗുദഭ്രംശം സദ്യോ ഹന്തി നിഷേവിതം. 81

സാരം - മുത്തങ്ങാക്കിഴങ്ങ്, പുങ്കിന്റെ വേരിലെ തൊലി, ചുക്ക് ഇവകൊണ്ടുള്ള കഷായം സേവിച്ചാൽ മുക്കലും ഗുദഭ്രംശവും ശമിക്കും.

കോലാമ്ലാദി ഘൃതം—

ഘൃതം കോലാമ്ലചാർങ്ങേരീ-
മരിചാജാജിധാന്യകൈഃ
സവില്വദാഡിമൈർദധ്നാ
ഗുദഭ്രംശം നിഹന്തി തൽ. 82

സാരം - ലന്തക്കുരുപ്പരിപ്പ്, പുളിയാറില, നല്ലമുളക്, ജീരകം, കൊത്തമ്പാലരി, കൂവളത്തിൻവേര്, മാതളത്തോട് ഇവ കല്ക്കമായി തൈരും ചേർത്തു കാച്ചിയെടുത്ത നെയ്യ് ഗുദഭ്രംശത്തെ നശിപ്പിക്കും.

വിശ്വാജമോജാദി കഷായം—

വിശ്വാജമോജശാർങ്ഗഷ്ഠാപാഠാവഹ്നിസുരദ്രുമൈഃ
പാക്യം പിബേദ് ഗുദഭ്രംശപ്രവാഹണനിബർഹണം. 83

സാരം - ചുക്ക്, അയമോദകം, കുറിച്ചൂലി, പാടക്കിഴങ്ങ്, കൊടുവേലിക്കിഴങ്ങ്, ദേവതാരം, ഇവകൊണ്ടുള്ള കഷായം ഗുദഭ്രംശത്തേയും മുക്കലിനേയും ശമിപ്പിക്കും.

മൂഷികമാംസപ്രയോഗം—

കേദാരസീമോദ്ഭവമൂഷികസ്യ
മാംസം ഗതാന്ത്രം പയസി പ്രപിഷ്ട്വാ
തൈലം പചേത്തദ്വിധിനാ പ്രലിമ്പേൽ
പിബേദ് ഗുദഭ്രംശവിനാശനായ. 84

സാരം - തെങ്ങുള്ള നാട്ടിലുണ്ടായ എലിയുടെ മാംസം എടുത്തു കുടലും പണ്ടവും കളഞ്ഞ് പച്ചവെള്ളത്തിൽ അരച്ചു കലക്കി അതുകൊണ്ട് എണ്ണ കാച്ചി പുരട്ടുകയോ ആ എണ്ണ സേവിക്കുകയോ ചെയ്താൽ ഗുദഭ്രംശം ശമിക്കും.

മഹൽപഞ്ചമൂലക്ഷീരം—

പഞ്ചമൂലസ്യ മഹതഃ ക്വാഥേ ക്ഷീരം വിപാചയേൽ

സാരം - മഹൽപഞ്ചമൂലം (കുമിൾ, കൂവളം, പാതിരി, പലകപ്പയ്യാനി, മുഞ്ഞ) കഷായം വച്ച് അതിൽ പാൽ ചേർത്തു കുറുക്കി പാലാകുമ്പോൾ വാങ്ങി സേവിച്ചാൽ ഗുദഭ്രംശം ശമിക്കും.

ഉന്ദുർവ്വാദി തൈലം—

ഉന്ദുരും ചാന്ത്രരഹിതം
തേന വാതഘ്നകല്ക്കവൽ. 85
തൈലം പചേദ് ഗുദഭ്രംശം
പാനാഭ്യങ്ഗേന തജ്ജയേൽ

സാരം - കുടലും പണ്ടവും കളഞ്ഞ എലിമാംസത്തോടുകൂടി വാതഹരങ്ങളായ ഔഷധവും ചേർത്ത് അതു കല്ക്കമായി എണ്ണ കാച്ചിയെടുത്ത് ആ എണ്ണ സേവിക്കുകയോ അതുകൊണ്ടു അഭ്യംഗമോ ചെയ്താൽ ഗുദഭ്രംശം ശമിക്കും.

പഞ്ചകോലാഭയാദി ഘൃതം—

പഞ്ചകോലാഭയാക്ഷാരയവാനീവിളസൈന്ധവൈഃ. 86
സപാഠാധാന്യമരിചൈസ്സവില്വൈർദ്ദധിമൽ ഘൃതം

സാധയേത്തജ്ജയത്യാശു ഗുദവംക്ഷണവേദനാം. 87
പ്രവാഹികാം ഗുദഭ്രംശം മൂത്രകൃച്ഛ്രം പരിസ്രവം

സാരം - പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) കടുക്കാത്തോട്, ചവർക്കാരം, ജീരകം, വിളയുപ്പ്, ഇന്തുപ്പ്, പാടക്കിഴങ്ങ്, കൊത്തമ്പാലരി, നല്ലമുളക്, കൂവളത്തിൻവേര് ഇവ അരച്ചു കലക്കി തൈരും ചേർത്തു നെയ്യു കാച്ചി സേവിച്ചാൽ ഗുദത്തിലും കഴലയ്ക്കുമുള്ള വേദന, മുക്കൽ, ഗുദഭ്രംശം, മൂത്രകൃച്ഛ്രം, ഗുദത്തിൽകൂടിയുള്ള വെള്ളമൊലിപ്പ് ഇവ ശമിക്കും.

ഗുദപാകചികിത്സ—

ഗുദോ ബഹുഭിരുത്ഥാനൈര്യസ്യ പിത്തേന പച്യതേ 88
സേചയേത്തം സുശീതേന പടോലമധുകാംബുനാ
പഞ്ചവല്ക്കമധൂകാനാം രസൈരിക്ഷുരസൈർഘൃതൈഃ 89
ചന്ദനാദ്യേന തൈലേന ശതധൗതഘൃതേന വാ

സാരം - വളരെ കാരണങ്ങൾ കൊണ്ട് പിത്തത്താൽ ഗുദത്തിനു പഴുപ്പുണ്ടാകുന്നു. ആ ഗുദപാകത്തെ പടോലവും ഇരട്ടിമധുരവും കൂടി കഷായം വച്ച് അതു നല്ലപോലെ തണുത്താൽ അതുകൊണ്ടോ പഞ്ചവല്ക്കം (അത്തി, ഇത്തി, അരയാൽ, പേരാൽ, കല്ലാൽ ഇവയുടെ തൊലി) ഇരിപ്പക്കാതൽ ഇവയുടെ രസംകൊണ്ടോ കരിമ്പിൻനീരുകൊണ്ടോ ഘൃതംകൊണ്ടോ ചന്ദനാദിതൈലം കൊണ്ടോ നൂറുപ്രാവശ്യം കടഞ്ഞെടുത്ത ഘൃതം കൊണ്ടോ ധാരചെയ്യണം. എന്നാൽ ഗുദപാകം ശമിക്കും.

വടാദി പ്രയോഗം—

വടാദിവല്ക്കകല്ക്കേന ശതധൗതാദിസർപിഷാ 90
ഗുദേ ലേപഃ പ്രയോക്തവ്യോ ഗുദപാകേ വിശേഷതഃ
ഗുദപാകേ വിശേഷേണ സേകലേപാദയോ ഹിമാഃ. 91

സാരം - നാല്പാമരത്തിൻതൊലി അരച്ച് അത് ശതധൗതാദിഘൃതത്തിൽ കുഴച്ച് ഗുദത്തിൽ തേക്കുന്നതു ഗുദപാകത്തിന് ഏറ്റവും നല്ലതാകുന്നു. വിശേഷിച്ചും ഗുദപാകത്തിൽ ശീതളമായ ധാരയും ലേപനവും പ്രയോഗിക്കുന്നത് നല്ലതാണ്.

വചാവില്വാദി കഷായം—

വചാവില്വകണാവിശ്വ-
കുഷ്ഠവത്സകദീപ്യകാഃ
ഏതൈഃ ക്വാഥോ നിഹന്ത്യാശു
വാതാതീസാരമാമയം. 92

സാരം - വയമ്പ്, കൂവളത്തിൻവേര്, തിപ്പലി, ചുക്ക്, കൊട്ടം, കുടകപ്പാലയരി, അയമോദകം ഇവകൊണ്ടുള്ള കഷായം വാതജമായ അതിസാരത്തെ ശമിപ്പിക്കും.

ദീപ്യകാദി കല്ക്കം—

ദീപ്യകാതിവിഷാംഭോദധാതകീഡാഡിമൗഷധാൽ
കല്ക്കം പീത്വാമ്ലതക്രേണ കുക്ഷിരോഗാൽ പ്രമുച്യതേ. 93

ഇതി വൈദ്യമനോരമായാം ചികിത്സാക്രമേ
അതിസാരചികിത്സാക്രമോ നാമ ഏകാദശോƒദ്ധ്യായഃ

സാരം - അയമോദകം, അതിവിടയം, മുത്തങ്ങാക്കിഴങ്ങ്, താതരിപ്പൂവ്, മാതളത്തോട്, ചുക്ക് ഇവ അരച്ചു പുളിച്ചമോരിൽ കലക്കി സേവിച്ചാൽ എല്ലാ കുക്ഷിരോഗവും ശമിക്കും.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
അതിസാരചികിത്സാക്രമം എന്ന പതിനൊന്നാമദ്ധ്യായം കഴിഞ്ഞു.

# ദ്വാദശോƒദ്ധ്യായഃ

## ഗ്രഹണീചികിത്സാക്രമം

ഗ്രഹണിക്ക് ആദിമദ്ധ്യാവസാനത്തിൽ ചെയ്യേണ്ട ചികിത്സ—

ഗ്രഹണ്യാഃ പാചനം പൂർവം മധ്യേ ദീപനപാചനം
അന്തേƒഗ്നിദീപനം ദദ്യാദതിസാരേƒപ്യയം വിധിഃ 1

സാരം - ഗ്രഹണിക്ക് ആദ്യം പാചനമായ ക്രിയയും, മധ്യത്തിൽ ദീപനവും പാചനവും ആയ ക്രിയയും, അവസാനത്തിൽ അഗ്നിദീപനമായ ചികിത്സയും പ്രയോഗിക്കണം. അതിസാരത്തിലും ഇപ്രകാരമുള്ള വിധിയാണ് ചെയ്യേണ്ടത്.

ഗ്രഹണിയിൽ ഉപചരിക്കേണ്ട ക്രമം—

ഗ്രഹണീമാശ്രിതം ദോഷമജീർണ്ണവദുപാചരേൽ
അതിസാരോക്തവിധിനാ തസ്യാമം ച വിപാചയേൽ. 2

അന്നകാലേ യവാഗ്വാദി പഞ്ചകോലാദിസാധിതം
വിതരേൽ പടുലഘ്വന്നം പുനർയോഗാംശ്ച ദീപനാൻ. 3

പാനേƒതിസാരവിഹിതം വാരിതക്രസുരാദി ച
നാഗരാതിവിഷാംഭോദക്വാഥമാമഹരം പിബേൽ. 4

സാരം - ഗ്രഹണി എന്ന കലയെ ആശ്രയിച്ചുണ്ടാകുന്ന ദോഷത്തിന് ആദ്യം അജീർണ്ണത്തിന്റെ ചികിത്സ ചെയ്താൽ മതി. ഗ്രഹണീദോഷത്തിൽ ഉണ്ടാകുന്ന ആമത്തെ അതിസാരത്തിൽ പറഞ്ഞിരിക്കുന്ന ദീപനൗഷധങ്ങൾകൊണ്ടു പചിപ്പിക്കണം. അന്നം ഭക്ഷിക്കേണ്ട കാലമായാൽ പഞ്ചകോലം മുതലായ ഔഷധങ്ങൾ ഇട്ടു പാകംചെയ്ത യവാഗു മുതലായവ കൊടുക്കണം. അതിനുശേഷം ലഘുവായ അന്നത്തേയും ദീപനങ്ങളായ യോഗങ്ങളേയും പ്രയോഗിക്കാം. വെള്ളം കുടിക്കണമെന്നു തോന്നിയാൽ അതിസാരത്തിൽ വിധിച്ചിരിക്കുന്ന ജലം, തക്രം, സുര മുതലായവ കൊടുക്കാം. ചുക്ക്, അതിവിടയം, മുത്തങ്ങ ഇവ കഷായം വച്ചു കൊടുത്താൽ ദഹനക്കേട് ഇല്ലാതാകും.

വിളലവണാദി പാനം—

വർച്ചസ്യാമേ സപ്രവാഹേ പിബേദ്വാ ഡാഡിമാംബുനാ
വിളേന ലവണം പിഷ്ടം വില്വചിത്രകനാഗരം. 5

സാരം - മലം ദഹിക്കാതെയും മുക്കലോടുകൂടിയും ഇരിക്കുന്ന ഗ്രഹണീരോഗത്തിനു കൂവളത്തിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്, വിളയുപ്പ് ഇവ അരച്ചു താളിമാതളക്കഷായത്തിൽ കലക്കി കൊടുക്കണം.

കലിംഗഹിംഗ്വാദി പാനം—

സാമേ കഫാനിലേ കോഷ്ഠരുക്കരേ കോഷ്ണവാരിണാ
കലിംഗഹിംഗ്വതിവിഷാവചാസൗവർച്ചലാഭയാഃ. 6

സാരം - ദഹനക്കേട്, വയറ്റിൽവേദന ഇവയോടുകൂടിയും കഫവായുക്കൾ കോപിച്ചും ഇരിക്കുന്ന ഗ്രഹണീദോഷത്തിൽ കുടകപ്പാലയരി, കായം, അതിവിടയം, വയമ്പ്, തുവർച്ചിലയുപ്പ്, കടുക്കാത്തോട് ഇവ പൊടിച്ച് ചൂടുവെള്ളത്തിൽ കലക്കി കുടിക്കണം.

പത്ഥ്യാദി പാനം—

ഛർദ്യനുഗ്രന്ഥിശൂലേഷു പേയമുഷ്ണേന വാരിണാ
പത്ഥ്യാസൗവർച്ചലാജാജീചൂർണ്ണം മരിചസംയുതം. 7

സാരം - കടുക്കാത്തോട്, തുവർച്ചിലയുപ്പ്, അയമോദകം, നല്ലമുളക് ഇവ പൊടിച്ചു ചൂടുവെള്ളത്തിൽ കുടിച്ചാൽ ഛർദ്ദി, വയറ്റിൽവേദന ഇവയോടുകൂടിയ ഗ്രഹണി ശമിക്കും.

താലീസപത്രാദിവടകം—

താലീസപത്രമരിചചവികാനാം പല പലം
കൃഷ്ണാതന്മൂലയോർദ്വേദ്വേപലേ ശുണ്ഠീപലത്രയം. 8

ചാതുർജാതമുശീരം ച കർഷാംശം ശ്ലക്ഷ്ണചൂർണ്ണിതം
ഗുളേന വടകാൻ കൃത്വാ ത്രിഗുണേന സദാ ഭജേൽ. 9

മദ്യയൂഷരസാരിഷ്ട-
മസ്തുപേയാപയോ*f*നുപഃ
വാതശ്ലേഷ്മാത്മനാം ഛർദ്ദി-
ഗ്രഹണീപാണ്ഡുഹൃദ്രുജാം 10

ജ്വരശ്വയഥുപാണ്ഡുത്വഗുന്മപാനാത്യയാർശസാം
പ്രസേകപീനസശ്വാസകാസാനാം ച നിവൃത്തയേ. 11

അഭയാം നാഗരസ്ഥാനേ
ദദ്യാദത്രൈവ വിഡ്ഗ്രഹേ
ഛർദ്ദ്യാദിഷു ച പൈത്തേഷു
ചതുർഗുണസിതാന്വിതാഃ. 12

സാരം - താലീസപത്രം, നല്ലമുളക്, കാട്ടുമുളകിൻവേര് ഇവ ഓരോ പലം, തിപ്പലി, കാട്ടുതിപ്പലിവേര് ഇവ ഈരണ്ടു പലം, ചുക്ക് 3 പലം, ഏലം, ഇലവർങം, പച്ചില, നാഗപ്പൂവ്, രാമച്ചം ഇവ 3 കഴഞ്ചുവീതം എല്ലാംകൂടി പൊടിച്ചു ശീലപ്പൊടി എടുത്ത് എല്ലാ മരുന്നുകളുടേയും 3 ഇരട്ടി ശർക്കര ചേർത്തു വടകമാക്കി വെച്ചു സേവിക്കുകയും മദ്യം, ചാറ്, മാംസരസം, അരിഷ്ടം, തൈരിൻവെള്ളം, കഞ്ഞി, പാല് ഇവയിലേതെങ്കിലും അനുപാനമായി ഉപയോഗിക്കുകയും ചെയ്താൽ വാതകഫസ്വരൂപമായ ഛർദ്ദി, ഗ്രഹണി, പാണ്ഡു, ഹൃദ്രോഗം ഇവയും ജ്വരം, നീര്, പാണ്ഡുത്വം, ഗുന്മം, പാനാത്യയമെന്ന രോഗം, അർശസ്സ്, പ്രസേകം, പീനസം, ശ്വാസം, കാസം ഇവയും ശമിക്കും. ഈ യോഗത്തിൽ തന്നെ മലബന്ധമുള്ളവനു ചുക്കിനുപകരം കടുക്കയും, പിത്തസംബന്ധമായ ഛർദ്ദി മുതലായവയുള്ളവന് ശർക്കരയ്ക്കു പകരം നാലിരട്ടി പഞ്ചസാരയും ചേർത്തുകൊള്ളണം.

പാഠാകരഞ്ജാദി കഷായം—

പാഠാകരഞ്ജദ്വയപഞ്ചകോല-
കൈഡര്യപത്ഥ്യാശരപുംഖവില്വൈഃ
ക്വാഥോ നിഹന്യാൽ കണചൂർണ്ണയുക്തോ
ഗുന്മാതിസാരഗ്രഹണീവികാരാൻ. 13

സാരം - പാടക്കിഴങ്ങ്, പുങ്കിൻതൊലി, ആവിത്തൊലി, പഞ്ചകോലം (തിപ്പലി, കാട്ടുത്തിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്), കുമിഴിൻവേര്, കടുക്കാത്തോട്, കൊഴിഞ്ഞിൽവേര്, കൂവളത്തിൻവേര് ഇവകൊണ്ടുള്ള കഷായം തിപ്പലിപ്പൊടി മേമ്പൊടി ചേർത്തു സേവിച്ചാൽ ഗുന്മം, അതിസാരം, ഗ്രഹണി ഇവ ശമിക്കും.

മുസ്താദി കഷായം—

മുസ്താകരഞ്ജബീജത്വക്ശുണ്ഠീഭിഃ ക്വഥിതം ജലം
പിപ്പലീചൂർണ്ണസംയുക്തം ഗ്രഹണീമാശു ദീപയേൽ. 14

സാരം - മുത്തങ്ങാക്കിഴങ്ങ്, പുങ്കിന്റെ അരിയും പുങ്കിൻതൊലിയും, ചുക്ക് ഇവ കൊണ്ടുള്ള കഷായം തിപ്പലിപ്പൊടി മേമ്പൊടി ചേർത്തു സേവിച്ചാൽ ഗ്രഹണീ കല വേഗത്തിൽ ദീപിക്കും.

ജീരകാദിസംയുക്തശുണ്ഠീയോഗം—

ജീരകേന കരഞ്ജേന ശരപുംഖേന വഹ്നിനാ
... ... ... ... ... വില്വേന ചവ്യേന ഗ്രന്ഥികേന വാ. 15

ഏകൈകേനാപി സർവൈർവാ സംയുക്തം വിശ്വഭേഷജം
കുക്ഷ്യാമയാൻ വിശേഷേണ നിഹന്ത്യാദഗ്നിദീപനം. 16

ഗ്രഹണീവ്യാപദഃ സർവാഃ സാകല്യേന വ്യപോഹതി.

സാരം - ചുക്ക്, ജീരകത്തോടോ പുങ്കിൻതൊലി, കൊഴിഞ്ഞിൽവേര്, കൊടുവേലിക്കിഴങ്ങ്, ... ... ... കൂവളത്തിൻവേര്, കാട്ടുമുളകിൻവേര്, കാട്ടുതിപ്പലിവേര് ഇവയിൽ ഏതെങ്കിലും ഒന്നിനോടുകൂടിയോ ജീരകാദി സർവൗഷധങ്ങളോടും കൂടിയോ കഷായം വച്ച് ഉപയോഗിച്ചാൽ കുക്ഷിരോഗങ്ങൾ ശമിക്കും. ജഠരാഗ്നി ദീപിക്കുകയും എല്ലാ ഗ്രഹണീവ്യാപത്തുകളും ശമിക്കുകയും ചെയ്യും.

രസോനാദി കഷായം—

രസോനവ്യോഷകൈഡര്യപത്ഥ്യാദീപ്യപുനർന്നവം
സഹിംഗുസൈന്ധവം പക്വം ഗ്രഹണീദോഷനാശനം. 17

സാരം - വെളുത്തുള്ളി, ചുക്ക്, മുളക്, തിപ്പലി, കുമിഴിൻവേര്, കടുക്കാത്തോട്, അയമോദകം, തഴുതാമവേര് ഇവ കഷായം വച്ച് കായവും ഇന്തുപ്പും മേമ്പൊടി ചേർത്തു സേവിച്ചാൽ ഗ്രഹണീദോഷം ശമിക്കും.

നാഗരാദി ചൂർണ്ണം—

സനാഗരം യവക്ഷാരം ചൂർണ്ണിതം സർപ്പിഷാ സഹ
യുക്ത്യാ പ്രപീതം സന്നസ്യ ജഠരാഗ്നേർവിവർദ്ധനം. 18

സാരം - ചുക്കും ചവർക്കാരവും കൂടി പൊടിച്ചു നെയ്യിൽ കുഴച്ചു യുക്തിപോലെ സേവിച്ചാൽ ക്ഷീണിച്ച ജഠരാഗ്നി വർദ്ധിക്കും.

ഹരീതക്യാദി പ്രയോഗം—

സാജമോജലവണാ ഹരീതകീ
ശൃങ്ഗിവേരസഹിതാ ച പിപ്പലീ

മസ്തുതക്രതരുണോഷ്ണവാരിണാ
ചൂർണ്ണപാനമുദരാഗ്നിദീപനം. 19

സാരം - കടുക്കാത്തോട്, അയമോദകം, ഇന്തുപ്പ് ഇവയോ ചുക്കും തിപ്പലിയും കൂടിയോ പൊടിച്ച് തൈരിൻവെള്ളത്തിലോ മോരിലോ ചൂടുവെള്ളത്തിലോ സേവിക്കുക. ജഠരാഗ്നി വർദ്ധിക്കും.

മഹാവൈശ്വാനരചൂർണ്ണം—

പഞ്ചകോലാഭയാജാജീ-
പാഠാമരിചസൈന്ധവൈഃ
ഹിംഗ്വേലാക്ഷാരരുഗ്ഭാർങ്ഗീ-
ത്വഗ്വിളൈസ്സമഭാഗികൈഃ
മഹാവൈശ്വാനരശ്ചൂ-
ർണ്ണോ ഭുക്തം ഭുക്തം പചത്യസൗ. 20

സാരം - പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) കടുക്കാത്തോട്, ജീരകം, പാടക്കിഴങ്ങ്, നല്ലമുളക്, ഇന്തുപ്പ്, കായം, ഏലത്തരി, ചവർക്കാരം, കൊട്ടം, ചെറുതേക്ക്, ഇലവർങത്തൊലി, വിളയുപ്പ് ഇവ സമഭാഗം വീതം എടുത്തു പൊടിച്ച് ഉപയോഗിക്കുക. കഴിക്കുന്ന ഭക്ഷണമെല്ലാം ദഹിക്കും.

സൈന്ധവശുണ്ഠീപ്രയോഗം—

സൈന്ധവനിസ്ത്വക്ശുണ്ഠീ
നിഷ്ക്കം നിഷ്ക്കദ്വയം ക്രമശഃ
സംചൂർണ്യ ഭോജനാദൗ
സാന്നം സഘൃതം പ്രഭോജയേച്ഛിഖിദം
കാസേ ശ്വാസേ ഗുന്മേ
ഗ്രഹണീരോഗേഽതിസാരേ ച. 21

സാരം - ഇന്തുപ്പ് 1 കഴഞ്ച്, തൊലികളഞ്ഞ ചുക്ക് 2 കഴഞ്ച് ഇവ പൊടിച്ചു ചോറിൽ വിതറി നെയ്യും ചേർത്ത് ഊണുകഴിച്ചാൽ ജഠരാഗ്നി വർദ്ധിക്കും. ചുമ, വായുമുട്ടൽ, ഗുന്മം, ഗ്രഹണി, അതിസാരം ഇവ ശമിക്കുകയും ചെയ്യും.

സൂതകാദി ഭസ്മപ്രയോഗം—

സൂതകം തുത്ഥകം ചൈവ ഗന്ധകം കാന്തമേവ ച
ഏകദ്വിത്രിചതുർന്നിഷ്ക്കം കാളലോഹരജസ്സമം. 22

കുമാര്യാഃ സ്വരസേനൈവ പേഷയേൽ പടവേഷ്ടിതേ
ആതപേ സ്ഥാപയേദേതൽ സ്വയം ജ്വലതി പാവകഃ. 23
തദ്ഭസ്മ ഗ്രഹണീഗുന്മവഹ്നിമാന്ദ്യാതിസാരജിൽ
ദദ്യാദതിവിഷാമോചരസക്ഷൗദ്രാന്വിതം ഭിഷക്. 24

സാരം - രസം 1 കഴഞ്ച്, തുത്ത് 2 കഴഞ്ച്, ഗന്ധകം 3 കഴഞ്ച്, കാന്തം 4 കഴഞ്ച്, കാരിരിമ്പിൻ ചൂർണ്ണം ഇവയ്ക്കു സമം, എല്ലാംകൂടി കറ്റാർവാഴപ്പോളനീരിൽ അരച്ചു മുണ്ടിൽ പൊതിഞ്ഞു വെയിലത്തു വയ്ക്കുക. തനിയെ തീകത്തും. ആ ഭസ്മമെടുത്ത് അതിവിടയത്തിൻ കഷായത്തിലോ വാഴമാണത്തിൻ നീരിലോ തേനിലോ കുഴച്ചു സേവിച്ചാൽ ഗുന്മം, അഗ്നിമാന്ദ്യം, അതിസാരം ഇവ ശമിക്കും.

കൈഡര്യാദി മുക്കുടി—

കൈഡര്യലശുനവ്യോഷപൂതികാഗ്നിപുനർന്നവൈഃ
സൈന്ധവാജാജിസംയുക്തൈരഗ്നിദീപ്തികരഃ ഖളഃ. 25

സാരം - കുമിഴിൻവേര്, വെളുത്തുള്ളി, ചുക്ക്, മുളക്, തിപ്പലി, ആവിത്തൊലി, കൊടുവേലിക്കിഴങ്ങ്, തഴുതാമവേര്, ഇന്തുപ്പ്, ജീരകം ഇവകൊണ്ടു മുക്കുടി ഉണ്ടാക്കി സേവിച്ചാൽ ജഠരാഗ്നിക്കു ദീപനശക്തി ഉണ്ടാകും.

നാഗരാദി ഘൃതം—

ക്വാഥേ നാഗരപൂതിവല്ക്കലശൃതേ
വ്യോഷാഗ്നിപാഠാനിശാ-
ഭാർങ്ഗീഗ്രന്ഥിവിളംഗഹിംഗ്വതിവിഷാ-
മൂർവാബ്ദസിന്ധൂദ്ഭവൈഃ
പത്ഥ്യാധാതകിദീപ്യജീരകവചാ-
യഷ്ടീദ്വികൃഷ്ണാന്വിതൈഃ
സക്ഷീരം വിപചേദ് ഘൃതം ഗ്രഹണികാ-
തീസാരഗുന്മാപഹം. 26

സാരം - ചുക്ക്, ആവിത്തൊലി ഇവ കഷായം വച്ച് അതിൽ ചുക്ക്, മുളക്, തിപ്പലി, കൊടുവേലിക്കിഴങ്ങ്, പാടക്കിഴങ്ങ്, മഞ്ഞൾ, ചെറുതേക്കിൻവേര്, കാട്ടുതിപ്പലിവേര്, വിഴാലരി, കായം, അതിവിടയം, പെരുങ്കുരുമ്പവേര്, മുത്തങ്ങാക്കിഴങ്ങ്, ഇന്തുപ്പ്, കടുക്കാത്തോട്, താതരിപ്പൂവ്, അയമോദകം, ജീരകം, വയമ്പ്, ഇരട്ടിമധുരം, തിപ്പലി, കാട്ടുതിപ്പലിവേര് ഇവ കല്ക്കമായി നെയ്യു കാച്ചി സേവിച്ചാൽ ഗ്രഹണി, അതിസാരം, ഗുന്മം ഇവ ശമിക്കും.

ഗ്രഹണ്യന്തകഘൃതം—

വ്യോഷോഗ്രാരളുധാതകീദ്വിരജനീ-
മോചാജമോജാഭയാ-
പാഠാവില്വഘുണപ്രിയാസരസിജാ-
ഭാർങ്ഗീസമങ്ഗാനലൈഃ
സൈലാലോധ്രവടാങ്കുരക്രിമിഹരാ-
നന്താകണാമൂലകൈ-
ശ്ചാർങ്ഗേരീസ്വരസേ സദധ്നി വിപചേൽ
സർപ്പിർഗ്രഹണ്യന്തകം. 27

സാരം - ചുക്ക്, മുളക്, തിപ്പലി, വയമ്പ്, പലകപ്പയ്യാനിവേര്, താതിരിപ്പൂവ്, മഞ്ഞളും മരമഞ്ഞളും, ഇലവിൻപശ, അയമോദകം, കടുക്കാത്തോട്, പാടക്കിഴങ്ങ്, കൂവളത്തിൻവേര്, അതിവിടയം, താമരയല്ലി, ചെറുതേക്ക്, പടർചുണ്ട, കൊടുവേലി ക്കിഴങ്ങ്, ഏലത്തരി, പാച്ചോറ്റിത്തൊലി, പേരാലിൻമൊട്ട്, വിഴാലരി, കൊടിത്തൂവ വേര്, കാട്ടുതിപ്പലിവേര് ഇവ പുളിയാറിലനീരിൽ അരച്ചു കലക്കി തൈരും ചേർത്തു നെയ്യു കാച്ചി എടുക്കുക. ഈ നെയ്ക്ക് ഗ്രഹണ്യന്തകം എന്നു പേർ.

മുസ്താദി ഘൃതം—

മുസ്താകഷായകംസേ ച ചാർങ്ഗേരീസ്വരസേ തഥാ
കല്ക്കിതൈർദ്ധാതകീപുഷ്പവരാലഗദചന്ദനൈഃ. 28
പിപ്പല്യതിവിഷാലോധ്രചവ്യചിത്രകവത്സകൈഃ
ദാർവീസുരദ്രുപാഠാംബുവില്വോൽപലയവാനികൈഃ 29
സർപ്പിർഗ്ഗവ്യം പചേദ്ധന്തി ഗ്രഹണീം തൽ പ്രവാഹികാം
ചിരോത്ഥിതമതീസാരം സശ്ലേഷ്മാണം സശോണിതം. 30

സാരം - നാലിടങ്ങഴി മുത്തങ്ങാക്കഷായവും നാലിടങ്ങഴി പുളിയാറിലനീരും കൂടി ചേർത്ത് അതിൽ താതിരിപ്പൂവ്, കരയാംപൂവ്, കൊട്ടം, ചന്ദനം, തിപ്പലി, അതി വിടയം, പാച്ചോറ്റിത്തൊലി, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, കുടകപ്പാല യരി, മരമഞ്ഞൾത്തൊലി, ദേവതാരം, പാടക്കിഴങ്ങ്, ഇരുവേലി, കൂവളത്തിൻവേര്, ചെങ്ങഴുനീർക്കിഴങ്ങ്, ജീരകം ഇവ അരച്ചു കലക്കി പശുവിൻനെയ്യു ചേർത്ത് കാച്ചി അരിച്ചെടുക്കുക. ഗ്രഹണി, മുക്കൽ ഇവയേയും കഫത്തോടും രക്തത്തോടും കൂടി യതും കാലപ്പഴക്കം ചെന്നതും ആയ അതിസാരത്തേയും ശമിപ്പിക്കും.

പഞ്ചകോലാദി കഷായം—

പഞ്ചകോലാംബുദക്വാഥം
സൈന്ധവാധ്യുഷിതം പിബേൽ

കഫവാതോത്തരേ സാമേ
സശൂലേ ഗ്രഹണീഗദേ. 31

സാരം - പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) മുത്തങ്ങാക്കിഴങ്ങ് ഇവ കഷായം വച്ച് അതിൽ ഇന്തുപ്പ് തലേദിവസമിട്ടുവച്ചിരുന്ന് സേവിക്കുക. കഫവാതപ്രധാനവും ആമത്തോടും ശൂലത്തോടും കൂടിയതുമായ ഗ്രഹണീരോഗം ശമിക്കും.

ചൂർണ്ണരാജൻ—

ത്രികടുകമജമോജം ചിത്രകോ ഹിംഗു ഭാർങ്ഗീ
വിളമഥ സഹചവ്യം സൈന്ധവം യാവശൂകം
അമൃതമിതി ഭിഷഗ്ഭിഃ പൂജിതശ്ചൂർണ്ണരാജഃ
കഫപവനനിഹന്താ ശൂലഹാ ദീപനശ്ച. 32

സാരം - ചുക്ക്, മുളക്, തിപ്പലി, അയമോദകം, കൊടുവേലിക്കിഴങ്ങ്, കായം, ചെറുതേക്കിൻവേര്, വിളയുപ്പ്, കാട്ടുമുളകിൻവേര്, ഇന്തുപ്പ്, ചവർക്കാരം ഇവ എല്ലാം കൂടി പൊടിച്ചുവയ്ക്കുക. വൈദ്യന്മാരാൽ അമൃതമെന്നു കരുതിപ്പോരുന്ന ഈ ചൂർണ്ണരാജൻ കഫം, വായു, ശൂലം ഇവയെ നശിപ്പിക്കും. ദീപനവും ആകുന്നു.

അഭയാദി കഷായം—

അഭയാചിരിവില്വവില്വശുണ്ഠീ-
ശരംപുംഖാഗ്നിപുനർന്നവോഷണാനാം
ക്ഷപയേദ് ഗുദകീലഗുന്മശൂലം
ഗ്രഹണീദോഷമശേഷതഃ കഷായഃ 33

സാരം - കടുക്കാത്തോട്, ആവിത്തൊലി, കൂവളത്തിൻവേര്, ചുക്ക്, കൊഴിഞ്ഞിൽവേര്, കൊടുവേലിക്കിഴങ്ങ്, തവിഴാമവേര്, നല്ലമുളക് ഇവകൊണ്ടുള്ള കഷായം അർശസ്സ്, ഗുന്മം, ശൂലം, ഗ്രഹണീദോഷം ഇവയെ ശമിപ്പിക്കും.

പാഠാദി കഷായം—

പാഠാകരഞ്ജയുഗകണ്ടകബാണപുംഖ-
ചവ്യാഗ്നിഭേഷജമഹാപിചുമന്ദവല്ക്കൈഃ
സിദ്ധം ജലം ജയതി സൈന്ധവഹിംഗുമിശ്രം
ശൂലാതിസാരകഫജഗ്രഹണീവികാരാൻ. 34

സാരം - പാടക്കിഴങ്ങ്, പുങ്കിൻതൊലിയും ആവിത്തൊലിയും, മുളനാമ്പ്, കൊഴിഞ്ഞിൽവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്, കരിവേപ്പിൻതൊലി ഇവ കഷായം വച്ച്, ഇന്തുപ്പും കായവും മേമ്പൊടി ചേർത്തു സേവിക്കുക. ശൂലം, അതിസാരം, കഫഗ്രഹണി ഇവയെ ശമിപ്പിക്കും.

ഹരീതക്യാദി കല്ക്കം—

ഹരീതകീനാഗരസൈന്ധവാനാം
ഘർമ്മാംഭസാ കല്ക്കമുദശ്വിതാ വാ
നിഷേവ്യമാണം ഗുദകീലശൂല-
ഗുന്മാഗ്നിസാദാനപഹന്തി സദ്യഃ. 35

സാരം - കടുക്കാത്തോട്, ചുക്ക്, ഇന്തുപ്പ് ഇവ അരച്ച് ചൂടുവെള്ളത്തിലോ പകുതിവെള്ളം ചേർത്തു കലക്കിയ മോരിലോ കലക്കി സേവിക്കുക. അർശസ്സ്, ശൂലം, ഗുന്മം, അഗ്നിമാന്ദ്യം ഇവ പെട്ടെന്നു ശമിക്കും.

ശുണ്ഠ്യാദി ചൂർണ്ണം—

ശുണ്ഠീമരിചസിന്ധൂത്ഥൈസ്സാജമോജൈസ്സചിത്രകൈഃ
അഗ്നിദീപ്തികരം ചൂർണ്ണം പിബേൽ സമ്യഗുദശ്വിതാ. 36

സാരം - ചുക്ക്, നല്ലമുളക്, ഇന്തുപ്പ്, അയമോദകം, കൊടുവേലിക്കിഴങ്ങ് ഇവ പൊടിച്ച് പകുതി വെള്ളം ചേർത്ത് കലക്കിയ മോരിൽ സേവിക്കുക. ജഠരാഗ്നിക്കു ദീപനശക്തി ഉണ്ടാകും.

വ്യോഷാദി ചൂർണ്ണം—

വ്യോഷം സക്രിമിജിൽ സസൈന്ധവവിളം
സാജാജികം സാഭയം
സക്ഷാരം സഹുതാശനം സചവികം
സഗ്രന്ഥികം സത്രിവൃൽ
ഏതൽ ചൂർണ്ണമുദശ്വിതാ പ്രപിബതാ-
മുഷ്ണേന വാ വാരിണാ
വഹ്നിർവൃദ്ധിമുപൈതി വിശ്വജരകൃൽ
സർവഗ്രഹണ്യർദനം. 37

സാരം - ചുക്ക്, മുളക്, തിപ്പലി, വിഴാലരി, ഇന്തുപ്പ്, വിളയുപ്പ്, അയമോദകം, കടുക്കാത്തോട്, ചവർക്കാരം, കൊടുവേലിക്കിഴങ്ങ്, കാട്ടുമുളകിൻവേര്, കാട്ടുത്തിപ്പലിവേര്, ത്രികോല്പക്കൊന്ന ഇവ പൊടിച്ചു പകുതി വെള്ളം ചേർത്തു കലക്കിയെടുത്ത മോരിലോ ചൂടുവെള്ളത്തിലോ സേവിക്കുക. ജഠരാഗ്നി വർദ്ധിക്കും. സകല ഭക്ഷണങ്ങളും ദഹിക്കുകയും എല്ലാ ഗ്രഹണിയും നശിക്കുകയും ചെയ്യും.

ചിത്രകാദി ഘൃതം—

ചിത്രകഗ്രന്ഥിപൂതീകപുനർന്നവമഹൗഷധാൽ
തുലാം പചേജ്ജലദ്രോണേ ചതുർഭാഗാവശേഷിതേ. 38

തൽകഷായൈർഘൃതപ്രസ്ഥം
ഷൾപലൈർവിപചേദ് ഭിഷക്
ക്ഷീരദ്വിഗുണിതം തദ്ധി
ഗ്രഹണീദീപനം പരം. 39

ഗുന്മഹൃദ്രോഗശൂലാർശഃ ശോഫാജീർണ്ണോദരാപഹം

സാരം - കൊടുവേലിക്കിഴങ്ങ്, കാട്ടുത്തിപ്പലിവേര്, ആവിത്തൊലി, തഴുതാമ വേര്, ചുക്ക് ഇവയെല്ലാംകൂടി ഒരു തുലാം 16 ഇടങ്ങഴി വെള്ളത്തിൽ പാകം ചെയ്ത് നാലിലൊന്നു ശേഷിക്കുമ്പോൾ വാങ്ങി ആ കഷായത്തിൽ ഷൾപലം (തിപ്പലി, കാട്ടുതിപ്പലിവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്, ഇന്തുപ്പ്) അരച്ചു കലക്കി രണ്ടിട ങ്ങഴി പാലും ചേർത്തു ഇടങ്ങഴി നെയ്യ് കാച്ചി സേവിക്കുക. ഈ ഘൃതം ഗ്രഹണീ കലയെ ദീപിപ്പിക്കുന്നതും ഗുന്മം, ഹൃദ്രോഗം, ശൂലം, അർശസ്സ്, നീര്, അജീർണ്ണം, മഹോദരം ഇവയെ ശമിപ്പിക്കുന്നതും ആകുന്നു.

പത്ഥ്യാദി ഘൃതം—

പത്ഥ്യാകഷായേ വിപചേത സർപി-
ശ്ചാർങ്ഗേരികായാസ്സ്വരസാഢകേ ച
കല്ക്കൈശ്ച വില്വാംബുദപഞ്ചകോലൈർ-
ഗുന്മാതിസാരഗ്രഹണീഗദഘ്നം. 40

സാരം - കടുക്കാക്കഷായത്തിൽ കൂവളത്തിൻവേര്, മുത്തങ്ങാക്കിഴങ്ങ്, പഞ്ച കോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) അരച്ചു കലക്കി 4 ഇടങ്ങഴി പുളിയാറിലനീരും ചേർത്തു ഇടങ്ങഴി നെയ്യ് കാച്ചിയെ ടുത്തു സേവിച്ചാൽ ഗുന്മം, അതിസാരം, ഗ്രഹണീരോഗം ഇവ ശമിക്കും.

ഗ്രഹണീകവാടം—

രസേന്ദ്രഗന്ധാതിവിഷാഭയാബ്ദ-
ക്ഷാരദ്വയം മോചരസോ വചാ ച
ജയാളിജംബീരരസേന പിഷ്ടം
പിണ്ഡീകൃതം സ്യാൽ ഗ്രഹണീകവാടം. 41

സാരം - ശുദ്ധിചെയ്ത രസം, ഗന്ധകം, അതിവിടയം, കടുക്കാത്തോട്, മുത്ത ങ്ങാക്കിഴങ്ങ്, ചവർക്കാരം, തുവർച്ചിലക്കാരം, ഇലവിൻപശ, വയമ്പ് ഇവ വിഷ്ണു ക്രാന്തി, കയ്യോന്നി, ചെറുനാരങ്ങാ ഇവയുടെ നീരിൽ അരച്ചു ഗുളികയാക്കി വയ്ക്കു ക. ഈ ഗുളികയ്ക്കു ഗ്രഹണീകവാടം എന്നു പേർ.

ചിത്രകാദി ചൂർണ്ണം—

ചിത്രകാതിവിഷാ കുഷ്ഠം ഹിംഗു സൗവർച്ചലം വചാ
മാഗധീ പൗഷ്ക്കരം ഭാർങ്ഗീ യവാനീ വിശ്വഭേഷജം 42
യവക്ഷാരവിളംഗാനി മരിചം ഗ്രന്ഥിശൗണ്ഡികം
ഏതാനി സമഭാഗാനി സർവൈസ്തുല്യാ ഹരീതകീ 43
ഏഷാം ചൂർണ്ണം തു തക്രേണ പത്ഥ്യാക്വാഥേന വാ പിബേൽ
ശുണ്ഠ്യംബുനാ വോഷ്ണജലൈഃ പേയാമണ്ഡഘൃതൈരപി. 44
ഹന്യാദജീർണ്ണമാനാഹം വാതോദാവർത്തകുണ്ഡലം
അർശാംസി ഗ്രഹണീദോഷം പ്രത്യാധ്മാനം ച ദാരുണം. 45
ഹിക്കാശ്വാസാരുചിഹരം ജഠരാനലദീപനം
വസ്തിഹൃന്നാഭികോഷ്ഠസ്ഥം മഹാന്തം ദോഷസഞ്ചയം. 46
നിർഹരേദ്വിവിധം ചാന്നം ഭസ്മീഭവതി തൽക്ഷണാൽ.

സാരം - കൊടുവേലിക്കിഴങ്ങ്, അതിവിടയം, കൊട്ടം, കായം, തൂവർച്ചിലക്കാരം, വയമ്പ്, തിപ്പലി, പുഷ്ക്കരമൂലം, ചെറുതേക്ക്, ജീരകം, ചുക്ക്, ചവർക്കാരം, വിഴാലരി, നല്ലമുളക്, കാട്ടുതിപ്പലിവേര് ഇവ സമഭാഗം എല്ലാം കൂടിയടത്തോളവും കടുക്കാത്തോട് ഇവ പൊടിച്ചു മോരിലോ കടുക്കാക്കഷായത്തിലോ കഞ്ഞിവെള്ളത്തിലോ ചുക്കുകഷായത്തിലോ ചൂടുവെള്ളത്തിലോ നെയ്യിലോ സേവിക്കുക. അജീർണ്ണം, മേൽവയറുവീർപ്പ്, വാതോദാവർത്തം, വാതകുണ്ഡലം, അർശസ്സ്, ഗ്രഹണീദോഷം, പ്രത്യാധ്മാനം, ഇക്കിൾ, ശ്വാസം, അരുചി ഇവ ശമിക്കുകയും ജഠരാഗ്നി ദീപിക്കുകയും വസ്തി, ഹൃദയം, നാഭി, കോഷ്ഠം ഈ സ്ഥാനങ്ങളിൽ സ്ഥിതിചെയ്യുന്ന ദോഷസംഘം നശിക്കുകയും ഭക്ഷിച്ച വിവിധാന്നം ഭസ്മമാകുകയും ചെയ്യും.

പാഠാകരഞ്ജാദി ഘൃതം—

പാഠാകരഞ്ജയുഗ്മാഗ്നി-
ശരപുംഖൗഷധാംബുദാൽ
രസേ സാർദ്രകചാർങ്ഗേരീ-
വാരി ദധ്നി ചതുർഗുണേ. 47
ആജമാജ്യമഥോ ഗവ്യം കല്ക്കൈരേതൈർവിപാചയേൽ
ഹിംഗുപ്രതിവിഷാവ്യോഷയവക്ഷാരകണാഗ്നിഭിഃ. 48
ചവികാജീരകാജാജീവില്വവേല്ലസുരദ്രുമൈഃ
വരാലധാതകീലോധ്രഭാർങ്ഗീകടങ്കടവത്സകൈഃ 49
നിശാഢാഡിമമോചൈശ്ച തൽസിദ്ധം ഗ്രഹണീഗദം

ചതുർവിധം പ്രശമയേദതിസാരം പ്രവാഹികാം. 50
ഗുദഭ്രംശപ്ലീഹാഷ്ഠീലാപ്രതിശ്യായോദരക്രിമീൻ
ഗുന്മശൂലാരുചിഹരം പരമഗ്നിവിവർദ്ധനം. 51

സാരം - പാടക്കിഴങ്ങ്, പുങ്കിൻതൊലി, ആവിത്തൊലി, കൊടുവേലിക്കിഴങ്ങ്, കൊഴിഞ്ഞിൽവേര്, ചുക്ക്, മുത്തങ്ങാക്കിഴങ്ങ് ഇവ കഷായം വച്ച് അതിൽ കായം, അതിവിടയം, ചുക്ക്, മുളക്, തിപ്പലി, ചവർക്കാരം, കൊടുവേലിക്കിഴങ്ങ്, കാട്ടുമുള കിൻവേര്, ജീരകം, അയമോദകം, കൂവളത്തിൻവേര്, വിഴാലരി, ദേവതാരം, ഇവർങ ത്തൊലി, താതിരിപ്പൂവ്, പാച്ചോറ്റിത്തൊലി, ചെറുതേക്കിൻവേര്, പലകപ്പയ്യാനിവേ ര്, കുടകപ്പാലയരി, മഞ്ഞൾ, മാതളത്തോട്, വാഴമാണം ഇവ അരച്ചു കലക്കി ആട്ടിൻനെയ്യോ പശുവിൻ നെയ്യോ ചേർത്ത് ചെളിപാകത്തിൽ നെയ്യിന്റെ നാലിരട്ടി ഇഞ്ചിനീരും പുളിയാറിലനീരും തൈരും ചേർത്തു കാച്ചിയെടുത്തു സേവിക്കുക. നാലുവിധം ഗ്രഹണീരോഗം, അതിസാരം, മുക്കൽ, ഗുദഭ്രംശം, പ്ലീഹാരോഗം, അഷ്ഠീ ല, പീനസം, ഉദരം, കൃമിരോഗം, ഗുന്മം, ശൂലം, അരുചി ഇവ ശമിക്കും. ജഠരാഗ്നി വർദ്ധിക്കുകയും ചെയ്യും.

## വിഷൂചികാചികിത്സ

അജീർണ്ണസംഖ്യ—

ആമം വിദഗ്ദ്ധം വിഷ്ടബ്ധം വിഷൂച്യലസകോഽലസഃ
വിളംബികാഖ്യാമവിഷം ദണ്ഡകാലസകാനി ച. 52

ഇത്യജീർണ്ണാനി തേഷന്ത്യാവസാദ്ധ്യൗ സപ്ത സാധയേൽ.

സാരം - ആമം, വിദഗ്ദ്ധം, വിഷ്ടബ്ധം, വിഷൂചി, അലസകം, അലസം, വിളം ബിക, ആമവിഷം, ദണ്ഡാലസകം ഇങ്ങനെ അജീർണ്ണം ഒൻപതുവിധം. അവയിൽ വിഷാജീർണ്ണവും ദണ്ഡാലസകവും അസാദ്ധ്യവും മറ്റു ഏഴു അജീർണ്ണങ്ങളും സാദ്ധ്യങ്ങളും ആകുന്നു.

ആമാദ്യജീർണ്ണചികിത്സ—

ലംഘനം കാര്യമാമേ തു
വിഷ്ടബ്ധേ സ്വേദനം ഭൃശം
വിദഗ്ദ്ധേ വമനം യദ്വാ
യഥാവസ്ഥം ഹിതം ഭവേൽ. 53

സാരം - ആമാജീർണ്ണത്തിൽ ഉപവാസവും വിഷ്ടബ്ധാജീർണ്ണത്തിൽ വിയർപ്പി ക്കുകയും വിദഗ്ദ്ധാജീർണ്ണത്തിൽ ഛർദ്ദിപ്പിക്കുകയും ചെയ്യണം. അല്ലെങ്കിൽ അവ സ്ഥയ്ക്കു തക്കവണ്ണം ചികിത്സിക്കുകയും ചെയ്യാം.

വിഷൂചിചികിത്സ—

ഗാഢം പ്രച്ഛർദ്ദനം പ്രാക് സലവണസലിലൈർ-
ഭൃങ്ഗതോയേന നസ്യം
ചിഞ്ചാപത്രാംഭസാ വാ ത്രികടുപടുയുതേ-
നാഗ്നിനാ പാർഷ്ണിദാഹഃ
കല്ക്കം ശുണ്ഠീകണാനാമശിശിരസലിലൈഃ
പേയമഗ്നിപ്രതാപേ
ലുംഗാഘ്രിവ്യോഷനക്താഹ്വയഫലരജനി
ത്വഞ്ജനം സ്യാദ്വിഷൂച്യാം. 54

സാരം - ആദ്യം ഉപ്പുവെള്ളംകൊണ്ടു നല്ലവണ്ണം ഛർദ്ദിപ്പിക്കുന്നതും, കയ്യോന്നിനീരുകൊണ്ടോ ചുക്ക്, മുളക്, തിപ്പലി, ഇന്തുപ്പ് ഇവ ചേർത്തിട്ടുള്ള പുളിയില വെള്ളംകൊണ്ടോ നസ്യം ചെയ്യുന്നതും, കാലിന്റെ മടമ്പിൽ തീകൊണ്ടു പൊള്ളിക്കുന്നതും പൊള്ളിച്ചാൽ ചുക്കും, തിപ്പലിയും കൂടി അരച്ചു ചൂടുവെള്ളത്തിൽ കുടിക്കുന്നതും മാതളനാരകത്തിൻവേര്, ചുക്ക്, മുളക്, തിപ്പലി, പുങ്കിൻഅരി, മഞ്ഞൾ ഇവ അരച്ചു കണ്ണിൽ എഴുതുന്നതും വിഷൂചികയ്ക്കു പത്ഥ്യമാകുന്നു.

ശുണ്ഠീജലപ്രയോഗം—

പിപ്പലീചൂർണ്ണസംയുക്തം ശുണ്ഠ്യംബൂദരശൂലനുൽ
വിഷൂചികാസു ശസ്തം സ്യാദമ്ലോദ്ഗാരയുതാസു ച 55

സാരം - ചുക്കുകഷായത്തിൽ തിപ്പലിപ്പൊടിചേർത്തു കുടിക്കുന്നത് വയറ്റിൽ ഉണ്ടാകുന്ന വേദനയ്ക്കും പുളിച്ചുതികട്ടലോടുകൂടിയ വിഷൂചികയ്ക്കും പത്ഥ്യമാകുന്നു.

മുസ്താദി കഷായം—

മുസ്താജമോജപൂതീകവചാശുണ്ഠ്യഗ്നിധാന്യകൈഃ
സവാളകശടീവില്വൈഃ ക്വാഥസ്തൃട്ശൂലവാൻ പിബേൽ 56

സാരം - മുത്തങ്ങാക്കിഴങ്ങ്, അയമോദകം, ആവിത്തൊലി, വയമ്പ്, ചുക്ക്, കൊടുവേലിക്കിഴങ്ങ്, കൊത്തമ്പാലരി, ഇരുവേലി, കച്ചോലം, കൂവളത്തിൻവേര് ഇവകൊണ്ടുള്ള കഷായം സേവിച്ചാൽ തണ്ണീർദാഹത്തോടും വയറ്റിൽവേദനയോടും കൂടിയ വിഷൂചിക ശമിക്കും.

കൃഷ്ണനിംബാദി കഷായം—

കൃഷ്ണനിംബാഭയാശുണ്ഠീസിദ്ധമംഭസ്സസൈന്ധവം
പിബേദ്വിഷൂചികാജീർണ്ണശൂലാദ്ധ്മാനനിബർഹണം. 57

സാരം - കരിവേപ്പിൻതണ്ട്, കടുക്കാത്തോട്, ചുക്ക് ഇവ കഷായം വച്ച് അതിൽ ഇന്തുപ്പു മേമ്പൊടി ചേർത്തു സേവിച്ചാൽ വിഷൂചിക, അജീർണ്ണം വയറ്റിൽവേദന, മേൽവയറുവീർപ്പ് ഇവ ശമിക്കും.

നാളികേരജലപ്രയോഗം—

മാക്ഷികവ്യോഷസംയുക്തം
നാളികേരോദകം പിബേൽ
പിപാസാ പരിദാഹം ച
വിഷൂചീ നശ്യതി ക്ഷണാൽ. 58

സാരം - വരണ്ട തേങ്ങാവെള്ളത്തിൽ ചുക്ക്, മുളക്, തിപ്പലി ഇവ ചതച്ചിട്ട് തേനും ചേർത്തു സേവിച്ചാൽ തണ്ണീർദാഹം, സർവാങ്ഗസന്താപം, വിഷൂചി ഇവ ശമിക്കും.

താലമൂലപ്രയോഗം—

തണ്ഡുലോദകപിഷ്ടേന താലമൂലേന ലേപനം
നാഭൗ വിഷ്ടംഭസംയുക്താം ജയത്യേവ വിഷൂചികാം. 59

സാരം - കരിമ്പനയുടെ വേര് അരിക്കാടിയിൽ അരച്ചു നാഭിയിൽ തേച്ചാൽ വിഷ്ടംഭത്തോടുകൂടിയ വിഷൂചിക പെട്ടെന്നു ശമിക്കും.

നാഗരാദി ലാജപേയ—

നാഗരേണ ബലാവില്വമൂലാഭ്യാം സാധിതേ ജലേ
സിദ്ധാം പിബേല്ലാജപേയാം തൃഷ്ണാമോഹഭ്രമാന്വിതഃ. 60

സാരം - ചുക്ക്, കുറുന്തോട്ടിവേര്, കൂവളത്തിൻവേര് ഇവയിട്ടു പാകം ചെയ്ത ജലത്തിൽ മലരിട്ടു കഞ്ഞി വെച്ച് കുടിച്ചാൽ തണ്ണീർദാഹം, മോഹാലസ്യം, തലതിരിച്ചിൽ ഇവയോടുകൂടിയ വിഷൂചിക ശമിക്കും.

വരാലാദി പേയ—

വരാലദീപ്യകകണാ-
വില്വലാജൈഃ ശൃതാ ഹിതാ
പേയാƒജീർണ്ണവിഷൂച്യാദൗ
ലാജൈസ്തക്രേ ച സാധിതാ. 61

സാരം - കരയാംപൂവ്, അയമോദകം, തിപ്പലി, കൂവളത്തിൻവേര് ഇവയിട്ടു വെന്ത വെള്ളത്തിൽ പാകം ചെയ്തെടുക്കുന്ന മലർകഞ്ഞിയും മലരിട്ടുണ്ടാക്കിയ മോർകഞ്ഞിയും അജീർണ്ണം, വിഷൂചി മുതലായവയെ ശമിപ്പിക്കും.

സൈന്ധവാദി കൽക്കം—

സൈന്ധവം പിപ്പലീമൂലം ചിത്രകം ചൈവ പേഷയേൽ
സുഖോദകേന പാതവ്യം സദ്യോ ഹന്തി വിഷൂചികാം. 62

സാരം - ഇന്തുപ്പ്, കാട്ടുതിപ്പലിവേര്, കൊടുവേലിക്കിഴങ്ങ് ഇവ അരച്ചു ചൂടു വെള്ളത്തിൽ കുടിക്കുക. വിഷൂചിക പെട്ടെന്നു ശമിക്കും.

വില്വാജമോജാദി കഷായം—

വില്വാജമോജഘനനാഗരധാന്യകോഗ്രാ-
പൂതീകവാളകശടീദഹനൈഃ ശൃതാംഭഃ
തൃട്ശൂലവാൻ പരിപിബേദഥവാ വിഷൂച്യാം
കൈഡര്യസിദ്ധസലിലം ശരപുംഖജം വാ. 63

സാരം - കൂവളത്തിൻവേര്, അയമോദകം, മുത്തങ്ങാക്കിഴങ്ങ്, ചുക്ക്, കൊത്തമ്പാലരി, വയമ്പ്, ആവിത്തൊലി, ഇരുവേലി, കച്ചോലം, കൊടുവേലിക്കിഴങ്ങ് ഇവ കൊണ്ടുള്ള കഷായമോ കരിവേപ്പിൻതണ്ടുകൊണ്ടോ കൊഴിഞ്ഞിലിൻവേരു കൊണ്ടോ ഉണ്ടാക്കിയ കഷായമോ സേവിച്ചാൽ തണ്ണീർദാഹത്തോടുകൂടിയ വിഷൂചിക ശമിക്കും.

ആർദ്രകപ്രയോഗം—

മന്ദാഗ്നിത്വം പ്രതിശ്യായം പാണ്ഡുതാം വിഷമജ്വരം
അരുചിം ശ്വാസകാസം ച നിഹന്യാന്മധുനാർദ്രകം. 64

സാരം - തേനും ഇഞ്ചിയും കൂടി ഉപയോഗിച്ചാൽ അഗ്നിമാന്ദ്യം, പീനസം, പാണ്ഡുത്വം, വിഷമജ്വരം, അരുചി, വായുമുട്ടൽ, ചുമ ഇവ ശമിക്കും.

തക്രാദി പ്രയോഗം—

അതിമാത്രം വിഷൂചീ ചേത്തക്രം ദധി ഹിമം ജലം
നാളികേരാംബു പേയാം വാ പ്രാണത്രാണായ ദാപയേൽ. 65

സാരം - വിഷൂചിക അത്യധികം വർദ്ധിച്ചാൽ പ്രാണരക്ഷണത്തിനായിട്ട് മോര്, തൈര്, തണുത്തവെള്ളം, ഉണങ്ങിവരണ്ട നാളികേരത്തിന്റെ ജലം, കഞ്ഞി ഇവയിലേതെങ്കിലും കൊടുക്കാം.

ഇതി വൈദ്യമനോരമായാം ചികിത്സാക്രമേ
ഗ്രഹണീചികിത്സാക്രമോ നാമ ദ്വാദശോ*f*ദ്ധ്യായഃ

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
ഗ്രഹണീചികിത്സാക്രമം എന്ന പന്ത്രണ്ടാമദ്ധ്യായം കഴിഞ്ഞു.

# ത്രയോദശോƒധ്യായഃ

## മൂത്രകൃച്ഛ്രചികിത്സാക്രമം

വാതാദി കൃച്ഛ്രചികിത്സ—

സൗവർച്ചലാഢ്യാം മദിരാം വാതകൃച്ഛ്രഹരാം പിബേൽ
തോയേന കൽക്കം ദ്രാക്ഷായാഃ പിബേൽ പര്യുഷിതേന ഹി. 1

ക്വഥിതേന നിശാം പ്രാതഃ പിത്തകൃച്ഛ്രഹരാം പരം
ഏലാചൂർണ്ണം പിബേൽ പ്രാതർമദ്യേന സഹ നിത്യശഃ 2

കഫോത്ഥകൃച്ഛ്രനാശായ ധാത്രീഫലരസേന വാ.

സാരം - മദ്യത്തിൽ തുവർച്ചിലയുപ്പു ചേർത്തു കുടിച്ചാൽ വാതജമൂത്രകൃച്ഛ്രം ശമിക്കും. ഒരു ദിവസം രാത്രി അടച്ചുകെട്ടി വച്ചിരുന്ന വെള്ളത്തിൽ മുന്തിരിങ്ങ അരച്ചു കുടിക്കുകയോ തിളപ്പിച്ച വെള്ളത്തിൽ അതിരാവിലെ മഞ്ഞൾ അരച്ചു കുടിക്കുകയോ ചെയ്താൽ പിത്തജമൂത്രകൃച്ഛ്രവും മദ്യത്തിലോ നെല്ലിക്കാനീരിലോ ഏലത്തരി പൊടിച്ചിട്ട് സേവിച്ചാൽ കഫജമൂത്രകൃച്ഛ്രവും ശമിക്കും.

ഏലാദി ചൂർണ്ണപ്രയോഗം—

ഏലാശ്മഭേദകശിലാജതുപിപ്പലീനാം
ചൂർണ്ണാനി തണ്ഡുലജലേ ലുളിതാനി പീത്വാ
തദ്വദ്ഗുളേന സഹിതാന്യുപയുജ്യ മാസ-
മാസന്നമൃത്യുരപി ജീവതി മൂത്രകൃച്ഛ്രീ. 3

സാരം - ഏലത്തരി, കല്ലൂർവഞ്ചിവേര്, കന്മദം, തിപ്പലി ഇവ പൊടിച്ച് അരിക്കാടിയിൽ കലക്കിയോ ശർക്കരയിൽ കുഴച്ചോ ഒരു മാസം സേവിച്ചാൽ മരിക്കാനായി കിടക്കുന്ന മൂത്രകൃച്ഛ്രരോഗിയും ജീവിക്കും.

ഏലോപകുല്യാദി കഷായം—

ഏലോപകുല്യാമധുകാശ്മഭേദ-
കൗന്തീശ്വദംഷ്ട്രാവൃഷകോരുപൂകൈഃ
ക്വാഥം പിബേച്ഛർക്കരയാവഗാഢം
കൃച്ഛ്രേ സദാഹേ സരുജേ വിദാഹേ. 4

സാരം - ഏലത്തരി, തിപ്പലി, ഇരട്ടിമധുരം, കല്ലൂർവഞ്ചി, അരേണുകം, ഞെരിഞ്ഞിൽ, ആടലോടകത്തിൻവേര്, വെളുത്താവണക്കിൻവേര് ഇവകൊണ്ടുള്ള കഷായം പഞ്ചസാര മേമ്പൊടി ചേർത്തു സേവിച്ചാൽ ചുടിച്ചിലോടുകൂടിയ മൂത്രകൃച്ഛ്രവും

വേദനയോടുകൂടിയ വിദാഹവും ശമിക്കും.

ഹരീതക്യാദി കഷായം—

ഹരീതകീഗോക്ഷുരരാജവൃക്ഷ-
പാഷാണഭിദ്ധന്വയവാഷകാണാം
ക്വാഥം പിബേദശ്മജതുപ്രഗാഢം
സശർക്കരേ ചാശ്മരിമൂത്രകൃച്ഛ്രേ. 5

സാരം - കടുക്കത്തോട്, ഞെരിഞ്ഞിൽ, കൊന്നത്തൊലി, കല്ലൂർവഞ്ചി, കൊടിത്തൂവവേര് ഇവ കഷായം വെച്ച് അതിൽ കന്മദം മേമ്പൊടി ചേർത്തു സേവിക്കുക. കല്ലടപ്പും മൂത്രകൃച്ഛ്രവും ശമിക്കും.

ജലപ്രസാദാദി കഷായം—

ജലപ്രസാദാസ്ഥികപോതപങ്കാ-
ശതാവരീഗോക്ഷുരസിദ്ധമംഭഃ
പുരാന്വിതം ഹന്ത്യനിലോല്ബണാനി
കൃച്ഛ്രാണി കൃച്ഛ്രാണി ഹി ശർക്കരാം ച. 6

സാരം - തേറ്റാമ്പരൽ, അടയ്ക്കാമണിയൻവേര്, ശതാവരിക്കിഴങ്ങ്, ഞെരിഞ്ഞിൽ ഇവകൊണ്ടുള്ള കഷായം ഗുൽഗുലു മേമ്പൊടി ചേർത്തു സേവിച്ചാൽ വാതപ്രധാനങ്ങളും സുകൃച്ഛ്രങ്ങളും ആയ മൂത്രകൃച്ഛ്രങ്ങളും കല്ലടപ്പും ശമിക്കും.

ഗോപാങ്ഗനാദി കഷായം—

ഗോപാങ്ഗനാഭീരുകശേരുവാരി-
വിദാരിഗോകണ്ടകസംഭൃതാംഭഃ
സശർക്കരം തച്ഛരണം നരാണാം
മൂത്രഗ്രഹാവഗ്രഹപീഡിതാനാം. 7

സാരം - നറുനീണ്ടിക്കിഴങ്ങ്, ശതാവരിക്കിഴങ്ങ്, കഴിമുത്തങ്ങാ, ഇരുവേലി, പാൽമുതുക്കിൻകിഴങ്ങ്, ഞെരിഞ്ഞിൽ ഇവകൊണ്ടുള്ള കഷായം പഞ്ചസാര മേമ്പൊടി ചേർത്തു സേവിച്ചാൽ മൂത്രകൃച്ഛ്രമാകുന്ന വർഷപ്രതിബന്ധം കൊണ്ടുള്ള പീഡ ശമിക്കും.

ശതാവര്യാദി പാൽകഷായം—

ശതാവര്യാസ്തു മൂലാനാം നിഷ്ക്വാഥം ക്ഷീരസംയുതം
മൂത്രദോഷം നിഹന്ത്യാശു വാതപിത്തകഫാത്മകം. 8

സാരം - ശതാവരിക്കിഴങ്ങിട്ട് പാൽക്കഷായം വച്ചു സേവിച്ചാൽ വാതപിത്തകഫജമായ മൂത്രദോഷം ശമിക്കും.

ഗോകണ്ടകാദി പാൽകഷായം—

ഗോകണ്ടമൂലദ്വിപലപ്രസിദ്ധം
ജലം പയഃശിഷ്ടമിദം പ്രപീതം
മൂത്രാപ്രവൃത്ത്യുത്ഥഗദാനശേഷാൻ
ഭിന്ദ്യാൽ പ്രവൃദ്ധാശ്മരിശർക്കരാം ച. 9

സാരം - രണ്ടു പലം ഞെരിഞ്ഞിലിന്റെ വേരിട്ട് കഷായം വച്ച് അതിൽ പാലു ചേർത്തു കാച്ചി വറ്റിച്ച് പാലാക്കിയതിനു ശേഷം വാങ്ങി സേവിച്ചാൽ മൂത്രം പോകാത്തതു നിമിത്തമുള്ള സകല രോഗങ്ങളും വർദ്ധിച്ച അശ്മരിയും കല്ലടപ്പും ശമിക്കും.

കൂശ്മാണ്ഡാദി രസപ്രയോഗം—

കൂശ്മാണ്ഡവില്വസ്വരസം രസം വാ
യേ ചാമൃതായാശ്ച പിബന്തി തൈലം
തേഷാം ഭവിഷ്യന്തി ഭവാന്തരേfപി
ന മൂത്രകൃച്ഛ്രാണി ച ചിത്രമേതൽ. 10

സാരം - കുമ്പളങ്ങയുടെയോ കൂവളക്കായുടെയോ സ്വരസമോ കഷായമോ അമൃതുകൊണ്ടു കാച്ചിയ തൈലമോ സേവിച്ചാൽ ഒരു ജന്മങ്ങളിലും മൂത്രകൃച്ഛ്രരോഗങ്ങൾ ഉണ്ടാവുകയില്ല.

ഏലാചൂർണ്ണപ്രയോഗം—

കദളീകന്ദസാരേണ നാളികേരജലേന വാ
മസ്തുതക്രരസക്ഷീരൈരേലാനാം കൃച്ഛ്രജിദ്രജഃ 11

സാരം - ഏലത്തരി പൊടിച്ചു കദളിവാഴമാണത്തിന്റെയോ നാളികേരത്തിന്റെയോ രസത്തിലോ തൈരിൻവെള്ളം, മോര്, മാംസരസം, പാല് ഇവയിൽ ഏതെങ്കിലുമോ ചേർത്ത് സേവിക്കുക. മൂത്രകൃച്ഛ്രം ശമിക്കും.

നാളികേരജലപ്രയോഗം—

നാളികേരോദകം ശീതം സഗുളം സഹരീതകീം
വർച്ചോവിബന്ധേ പ്രപിബേന്മൂത്രദോഷേ തഥൈവ ച. 12

സാരം - തണുത്ത നാളികേരജലത്തിൽ ശർക്കരയും കടുക്കാപ്പൊടിയും ചേർത്തു സേവിച്ചാൽ മലബന്ധവും മൂത്രദോഷവും ശമിക്കും.

ഗോക്ഷുരാദി പ്രയോഗം—

ഗോക്ഷുരസ്യ പലം പിഷ്ട്വാ പയസാ സഗുളം പിബേൽ
പത്ഥ്യായാ മൂലകൽക്കം വാ സരുജേ മൂത്രകൃച്ഛ്രകേ. 13

സാരം - ഒരു പലം ഞെരിഞ്ഞിൽ അരച്ചു പാലിൽ കലക്കി ശർക്കര ചേർത്തു സേവിക്കുകയോ ഓരിലത്താമരയുടെ വേരരച്ചു പാലിൽ കലക്കി ശർക്കര ചേർത്തു സേവിക്കുകയോ ചെയ്താൽ വേദനയോടുകൂടിയ മൂത്രകൃച്ഛ്രം ശമിക്കും.

ഗുളൂചീകൽക്കപ്രയോഗം—

പയസാ പ്രപിബേൽ കൽക്കം ഗുളൂച്യാശ്ശർക്കരാന്വിതം
മൂത്രകൃച്ഛ്രേ മൂത്രശുക്ലേ ബിംബീപത്രരസം തഥാ. 14

സാരം - അമൃത് അരച്ച് പാലിൽ കലക്കി പഞ്ചസാര ചേർത്തു സേവിക്കുകയോ കോവലിലയുടെ നീരും പാലും കൂടി ചേർത്തു പഞ്ചസാര കൂട്ടി സേവിക്കുകയോ ചെയ്താൽ മൂത്രകൃച്ഛ്രവും മൂത്രശുക്ലവും ശമിക്കും.

ത്രിഫലാക്വാഥപ്രയോഗം—

ത്രിഫലാക്വാഥസംയുക്തം സൈന്ധവേന തനൂകൃതം
തൈലമേരണ്ഡജം പീത്വാ മൂത്രകൃച്ഛ്രം ജയേന്നരഃ 15

സാരം - ആവണക്കെണ്ണയിൽ ത്രിഫലക്കഷായവും ഇന്തുപ്പും ചേർത്തു സേവിച്ചാൽ മൂത്രകൃച്ഛ്രം ശമിക്കും.

നിർഗുണ്ഡീരസപ്രയോഗം—

സതൈലനിർഗുണ്ഡിരസേന്ദുലിപ്തയാ
ശലാകയാ മേഢ്രമുഖം പ്രവേശയേൽ
വിൺമൂത്രരോധേ പ്രതിപീഡയേച്ച
നാഭേരധസ്താൽ സ്രവതീഹ മൂത്രം. 16

സാരം - കരിനൊച്ചിയിലയുടെ നീരും എണ്ണയും കൂട്ടിച്ചേർത്തു അതിൽ കർപ്പൂരം അരച്ചു കുഴമ്പാക്കി ഒരു ഇരുമ്പുകമ്പിയിൽ തേച്ച് ആ ഇരുമ്പുകമ്പി ലിംഗദ്വാരത്തിൽ പ്രവേശിപ്പിച്ചാൽ മൂത്രം ഒഴിഞ്ഞുപോകും. മലമൂത്രങ്ങൾക്കു തടവുണ്ടെങ്കിൽ മുൻപറഞ്ഞ കമ്പികൊണ്ട് നാഭിക്കു താഴെ ഞെക്കിയാലും മൂത്രം സ്രവിക്കും.

കദളീകന്ദാദി പാനം—

കദളീകന്ദസംയുക്തം നാളികേരജലം പിബേൽ
കൽക്കമൂർവാരുബീജാനാമക്ഷമാത്രം സസൈന്ധവം. 17
ധാന്യാമ്ലയുക്തം പീത്വാ തു മൂത്രകൃച്ഛ്രാൽ പ്രമുച്യതേ.

സാരം - കദളിവാഴമാണത്തിന്റെ നീരും തേങ്ങാവെള്ളവും കൂടി കുടിക്കുകയോ മൂന്നു കഴഞ്ചു വെള്ളരിക്കായുടെ അരിയും ഇന്തുപ്പും കൂടി അരച്ചു കാടിയിൽ കലക്കി സേവിക്കുകയോ ചെയ്താലും മൂത്രകൃച്ഛ്രം ശമിക്കും.

പുനർന്നവാപ്രയോഗം—

പുനർന്നവസ്യ മൂലക്വാഥം കൽക്കം ച സേവിതം പയസാ
അവശപ്രവൃത്തമൂത്രം രുണദ്ധി കൃശതഃ പ്രവൃത്തിം ച. 18

സാരം - തവിഴാമ കഷായം വെച്ചു സേവിക്കുകയോ പാലിൽ അരച്ചു കലക്കി സേവിക്കുകയോ ചെയ്താൽ മൂത്രം അവശമായിട്ടു പോകുന്നതും കുറേശ്ശെ പോകുന്നതും ശമിക്കും.

രക്തനാളികേരജലപ്രയോഗം—

രക്തസ്യ നാളികേരസ്യ ജലം കതകസംയുതം
മൂത്രകൃച്ഛ്രാണി സർവാണി ശർക്കരാമപി നാശയേൽ. 19

സാരം - ചെന്തെങ്ങിൻ കരിക്കിന്റെ വെള്ളത്തിൽ തേറ്റാമ്പരൽ ചതച്ചിട്ട് ഊറ്റിയെടുത്ത ആ വെള്ളം സേവിച്ചാൽ എല്ലാ മൂത്രകൃച്ഛ്രങ്ങളും കല്ലടപ്പും ശമിക്കും.

കേതകീസ്വരസഘൃതം—

കേതകീസ്വരസേ സിദ്ധം തൽപ്രരോഹാഗ്രകൽക്കിതം
സർപിഃ പീതം ദിനസ്യാദൗ മൂത്രകൃച്ഛ്രം ജയേദ് ധ്രുവം. 20

സാരം - പൂക്കൈതവേരിന്റെ സ്വരസത്തിൽ അതിന്റെ വേര് അരച്ചുക്കലക്കി നെയ്യ് കാച്ചിയെടുത്ത് അതിരാവിലെ സേവിച്ചാൽ നിശ്ചയമായും മൂത്രകൃച്ഛ്രം ശമിക്കും.

പ്രസാരിണീപ്രയോഗം—

സലിലേ നാളികേരസ്യ പിബേൽ പ്രാതഃ പ്രസാരിണീം
മൂത്രകൃച്ഛ്രവിനാശായ ശർക്കരാപാതനായ ച. 21

സാരം - തേങ്ങാവെള്ളത്തിൽ പ്രസാരിണി അരച്ചു കലക്കി അതിരാവിലെ സേവിച്ചാൽ മൂത്രകൃച്ഛ്രവും കല്ലടപ്പും ശമിക്കും.

കുമാരീസ്വരസാദി പ്രയോഗം—

ജ്വരേഷു മൂത്രകൃച്ഛ്രം ചേൽ കുമാരീസ്വരസം പിബേൽ
കനീയഃ പഞ്ചമൂലസ്യ ഗുഹ്യമേതൽ ചികിത്സിതം. 22

സാരം - ജ്വരങ്ങളിൽ മൂത്രകൃച്ഛ്രമുണ്ടെങ്കിൽ കറ്റാർവാഴപോളയുടെ സ്വരസമോ ചെറുപഞ്ചമൂലത്തിന്റെ രസമോ സേവിക്കണം. ഈ ചികിത്സ ഏറ്റവും ഗോപ്യമാകുന്നു.

ധാന്യാമ്ലസേകം—

നാഭേരധസ്താൽ ധാന്യാമ്ലസേകോ ജയതി നിശ്ചിതം
മൂത്രകൃച്ഛ്രം ശരീരേഷു സേകസ്തേനാങ്ഗസാദഹാ. 23

സാരം - നാഭിക്കുതാഴെ ചെറുചൂടോടെ കാടികൊണ്ടു ധാര കഴിച്ചാൽ മൂത്ര കൃച്ഛ്രം ശമിക്കും. ശരീരമാസകലം ധാരചെയ്താൽ ശരീരക്ഷീണവും ഇല്ലാതാകും.

കതകാദി പ്രയോഗം—

രക്തസ്യ നാളികേരസ്യ ജലം കതകസംയുതം
ശർക്കരൈലാസമായുക്തം മൂത്രകൃച്ഛ്രഹരം പരം. 24

സാരം - ചെന്തെങ്ങിൻകരിക്കിന്റെ വെള്ളത്തിൽ തേറ്റാമ്പരൽ ചതച്ചിട്ട് ഊറ്റി എടുത്ത് അതിൽ പഞ്ചസാരയും ഏലത്തരിയുടെ പൊടിയും ചേർത്തു സേവിച്ചാൽ മൂത്രകൃച്ഛ്രം ശമിക്കും.

ഏലാദി പ്രയോഗം—

ഏലാഹിംഗുയുതം ക്ഷീരം സർപ്പിർമ്മിശ്രം പിബേന്നരഃ
മൂത്രദോഷവിശുദ്ധ്യർത്ഥം ശുക്ലദോഷാപഹം ച തൽ. 25

സാരം - പാലിൽ ഏലത്തരിയും കായവും പൊടിച്ചിട്ടു നെയ്യും ചേർത്തു സേവി ച്ചാൽ മൂത്രദോഷവും ശുക്ലദോഷവും ശമിക്കും.

ദ്രാക്ഷാദി പ്രയോഗം—

ദ്രാക്ഷാസിതോപലാകൽക്കം കൃച്ഛ്രഘ്നം മസ്തുനാ സഹ
ശർക്കരാ സയവക്ഷാരാ സർവകൃച്ഛ്രാവഭേദിനീ. 26

സാരം - മുന്തിരിങ്ങാപ്പഴം അരച്ചു തൈരിൽവെള്ളത്തിൽ കലക്കി കൽക്കണ്ടം ചേർത്തു സേവിച്ചാൽ മൂത്രകൃച്ഛ്രം ശമിക്കും. ചവർക്കാരവും പഞ്ചസാരയും കൂടി സേവിച്ചാൽ എല്ലാ മൂത്രകൃച്ഛ്രവും ശമിക്കും.

ശ്വേതാർക്കമൂലപ്രയോഗം—

ശ്വേതാർക്കമൂലം കുഷ്ഠം ച മധുസർപ്പിസ്സമന്വിതം
പാതവ്യം നിർവിശങ്കേന മൂത്രകൃച്ഛ്രാന്നിവർത്തതേ. 27

സാരം - വെള്ളെരിക്കിൻവേരും കൊട്ടവും കൂടി പൊടിച്ചു തേനും നെയ്യുമൊ ന്നിച്ചു ചേർത്തു അതിൽ കുഴച്ചു സേവിച്ചാൽ നിശ്ചയമായും മൂത്രകൃച്ഛ്രം ശമി ക്കും.

സാലപർണ്ണ്യാദി കഷായം—

സാലപർണ്ണീം പൃശ്നിപർണ്ണീം ബൃഹത്യൗ വിശ്വഗോക്ഷുരം
ബലൈരണ്ഡമപാമാർഗ്ഗമേതൈഃ കർഷാർദ്ധപാലികൈഃ 28

ക്വഥിതം പായയേദ്വൈദ്യോ മൂത്രകൃച്ഛ്രാൻ സമുച്ഛ്രിതാൻ
ആനാഹം വസ്തിശൂലം ച ക്ഷിപ്രമേവ വിനശ്യതി. 29

സാരം - ഓരില, മൂവില, ചെറുവഴുതിന, വെൺവഴുതിന ഇവയുടെ വേര്, ചുക്ക്, ഞെരിഞ്ഞിൽ, കുറുന്തോട്ടിവേര്, വെളുത്താവണക്കിൻവേര്, ചെറുകടലാടിവേര് ഇവ ഒന്നര കഴഞ്ചുവീതം കഷായം വെച്ചു സേവിച്ചാൽ വർദ്ധിച്ച മൂത്രകൃച്ഛ്രം, മേൽവയറുവീർപ്പ്, വസ്തിക്കുള്ള വേദന ഇവ ശമിക്കും.

ഗുളക്ഷീരപ്രയോഗം—

ഗുളക്ഷീരം പിബേദുഷ്ണം കാമതഃ കാംക്ഷിതോ നരഃ
മൂത്രകൃച്ഛ്രസ്യ ഭൈഷജ്യമശ്വിഭ്യാം നിർമ്മിതം പുരാ. 30

സാരം - ശർക്കരയും പാലും കൂടി ചേർത്തു ചൂടാക്കി വേണ്ടിടത്തോളവും കുടിച്ചാൽ മൂത്രകൃച്ഛ്രം ശമിക്കും. ഇതു അശ്വിനീദേവന്മാരാൽ നിർമ്മിതമായിട്ടുള്ള ഒരു യോഗമാകുന്നു.

ചെറുപഞ്ചമൂലാദി കഷായം—

ക്ഷുദ്രകം പഞ്ചമൂലം ച കുലത്ഥോ ബദരാണി ച
ക്വാഥയിത്വാ ജലം പേയം ഘൃതസിന്ധുജസംയുതം 31
മൂത്രസംഗേഷു സർവേഷു ശ്രേഷ്ഠമാഹുരിദം ബുധാഃ.

സാരം - ചെറുപഞ്ചമൂലം, പഴമുതിര, ലന്തുക്കുരുപ്പരിപ്പ് ഇവ കഷായം വെച്ചു നെയ്യും ഇന്തുപ്പും മേമ്പൊടി ചേർത്തു സേവിച്ചാൽ സകലമൂത്രസംഗവും ശമിക്കും.

കപോതവങ്കാദി കഷായം—

കപോതവങ്കമമൃതാ ഗോക്ഷുരം വസുകം തഥാ. 32
പാഷാണഭേദകം ചൈഷാം ക്വാഥമേലാരജോയുതം
പിബേന്മൂത്രരുജാകൃച്ഛ്രഹരം ശൂലപ്രണാശനം. 33

സാരം - അടയ്ക്കാമണിയൻവേര്, അമൃത്, ഞെരിഞ്ഞിൽ, താർതാവൽ, കല്ലൂവഞ്ചി ഇവ കഷായം വെച്ചു ഏലത്തരി പൊടിച്ചു മേമ്പൊടി ചേർത്തു സേവിക്കുക. മൂത്രം പോകുമ്പോൾ ഉള്ള വേദന, മൂത്രകൃച്ഛ്രം, കുത്തിനോവ് ഇവ ശമിക്കും.

ഏലാദി ചൂർണ്ണപ്രയോഗം—

നാളികേരഫലം യൽ സ്യാത്തരുണം തസ്യ വാരിണാ
ഏലാപിപ്പലീചൂർണ്ണം വാ കൽക്കം വാ മൂത്രശൂലനുൽ. 34

സാരം - ഇളയതും മൂത്തതുമല്ലാത്ത (മദ്ധ്യപ്രായത്തിലുള്ള) നാളികേരത്തിന്റെ ജലത്തിൽ ഏലത്തരിയും തിപ്പലിയും പൊടിച്ചിട്ടോ അരച്ചുകലക്കിയോ സേവിച്ചാൽ മൂത്രശൂലം ശമിക്കും.

വരണമൂലത്വക്പ്രയോഗം—

പിബേദ്വരണമൂലത്വക്കഷായം കൽക്കസംയുതം
വാതശ്ലേഷ്മോദ്ഭവേ ശൂലേ ശർക്കരാസ്വശ്മരീഷു ച. 35

സാരം – നീർമ്മാതളത്തിന്റെ വേരിലെ തൊലി കഷായം വെച്ച് അതിൽ നീർമാതളത്തൊലി തന്നെ അരച്ചു കലക്കി സേവിച്ചാൽ വാതകഫോദ്ഭവമായ ശൂലവും കല്ലടപ്പും അശ്മരിയും ശമിക്കും.

നാളികേരജലാദി പ്രയോഗം—

യേ നാളികേരാംബു ഗുളാവഗാഢം
പിബന്തി കസ്തുംബുരുചൂർണ്ണയുക്തം
ഛിന്നോദ്ഭവാ കൽക്കവിലോളിതം വാ
ഗവ്യം പയഃ ശർക്കരയാ വിമിശ്രം. 36

ജംബൂപ്രവാളോദ്ഭവകൽക്കമിശ്രം
ക്ഷൗദ്രേണ വാ തണ്ഡുലധാവനാംബു
തേ മൂത്രകൃഛ്രം സരുജം സദാഹം
സരക്തമപ്യാശു വിനാശയന്തി. 37

സാരം – തേങ്ങാവെള്ളത്തിൽ ശർക്കര കലക്കി കൊത്തമ്പലാരി പൊടിച്ചു ചേർത്തു സേവിക്കുകയോ, പശുവിൻപാലിൽ അമൃത് അരച്ചു കലക്കി പഞ്ചസാര ചേർത്തു സേവിക്കുകയോ, അരിക്കാടിയിൽ ഞാവൽതളിരരച്ചുകലക്കി തേൻ ചേർത്തു സേവിക്കുകയോ ചെയ്താൽ വേദനയോടും ചൂടോടും രക്തത്തോടും കൂടിയ മൂത്രകൃഛ്രം ശമിക്കും.

വ്യാഘ്ര്യാദി പാൽകഷായം—

വ്യാഘ്രീഗോക്ഷുരമത്സ്യാക്ഷീപത്മാപാഷാണഭേദകൈഃ
കപോതപങ്കകതകവരീവസുകവാളകൈഃ. 38

ശൃതഃ ക്ഷീരാവശിഷ്ടോഽയം കഷായശ്ശർക്കരാന്വിതഃ
മൂത്രകൃഛ്രാണി സർവ്വാണി രക്തസ്രാവഞ്ച നാശയേൽ. 39

സാരം – ചെറുവഴുതിനവേര്, ഞെരിഞ്ഞിൽ, മീനങ്ങാണി, ഓരിലത്താമര, കല്ലൂർവഞ്ചിവേര്, അടയ്ക്കാമണിയൻവേര്, തേറ്റാമ്പരൽ, ശതാവരിക്കിഴങ്ങ്, താർതാവൽ, ഇരുവേലി ഇവകൊണ്ടു പാൽകഷായം വെച്ചു പഞ്ചസാര മേമ്പൊടി ചേർത്തു സേവിച്ചാൽ എല്ലാ മൂത്രകൃഛ്രങ്ങളും രക്തസ്രാവവും ശമിക്കും.

ദശമൂലാദി കഷായം—

ദശമൂലം ബലാമൂലം ദ്രാക്ഷായഷ്ട്യാഹ്വചന്ദനം
ക്വാഥയിത്വാ പിബേദേതാൻ മൂത്രകൃച്ഛ്രപ്രശാന്തയേ. 40

സാരം - ദശമൂലം, കുറന്തോട്ടിവേര്, മുന്തിരിങ്ങാപ്പഴം, ഇരട്ടിമധുരം, ചന്ദനം ഇവ കഷായം വെച്ചു സേവിച്ചാൽ മൂത്രകൃച്ഛ്രം ശമിക്കും.

മൂത്രകൃച്ഛ്ര സാമാന്യചികിത്സ—

ശതാവരീഘൃതം വൈദ്യസ്ത്രൈകണ്ടകഘൃതം തഥാ
വസ്ത്യാമയാന്തകം ചൈവ മൂത്രകൃച്ഛ്രേഷു യോജയേൽ. 41

സാരം - ശതാവരീഘൃതം, ത്രൈകണ്ടകഘൃതം, വസ്ത്യാമയാന്തകഘൃതം ഇവയും മൂത്രകൃച്ഛ്രരോഗങ്ങളിൽ പ്രയോഗിക്കണം.

അശ്മരീചികിത്സാക്രമം—

അവഗാഹം ച ധാന്യാമ്ലേ വിരേകം വസ്തികർമ്മ ച
ക്ഷീരം കഷായമാജ്യം ച സിദ്ധം വീരതരാദിനാ. 42

യോജ്യം നവാസ്വശ്മരീഷു പ്രവൃദ്ധാസു വിഭേദനഃ
വാതാനുലോമനം സ്നിഗ്ദ്ധമുഷ്ണം സ്രോതോവിശോധനം 43
ദീപനം യച്ച പാനാന്നഭേഷജം കൃച്ഛ്രിണാം ഹിതം

സാരം - കാടിയിൽ ഇരിക്കുക, വയറിളക്കുക, വസ്തിചെയ്യുക, വീരതരാദി ഗണം കൊണ്ടു സിദ്ധമായ കഷായമോ പാൽകഷായമോ നെയ്യോ സേവിക്കുക. ഇവയെല്ലാം അശ്മരിയെ ഭേദിക്കും. വാതത്തിനനുകൂലമായും സ്നിഗ്ദ്ധമായും സ്രോതസ്സുകൾക്ക് ശുദ്ധിയുണ്ടാക്കുന്നതായും ദീപനമായും കൃച്ഛ്രരോഗിക്കു ഹിതമായും ഇരിക്കുന്ന പാനവും അന്നവും ഔഷധവും അശ്മരിക്കും യോജ്യമാകുന്നു.

ഗന്ധർവ്വഹസ്താദി പാനം—

ഗന്ധർവ്വഹസ്തബൃഹതീവ്യാഘ്രീഗോക്ഷുരകേക്ഷുരാൽ
മൂലം കൽക്കം പിബേദ്ദധ്നാ മധുരേണാശ്മഭേദനം. 44

സാരം - വെളുത്താവണക്കിൻവേര്, വെൺവഴുതിനവേര്, ചെറുവഴുതിനവേര്, ഞെരിഞ്ഞിൽ, വയൽചുള്ളിവേര് ഇവ അരച്ചു മധുരമുള്ള (പുളിക്കാത്ത) തൈരിൽ കലക്കി സേവിച്ചാൽ അശ്മരിയിലുള്ള കല്ല് പിളർന്നുപോകും.

ശിഗ്രുമൂലാദി പ്രയോഗം—

ക്വാഥശ്ച ശിഗ്രുമൂലോത്ഥഃ കദുഷ്ണോ$f$ശ്മരി പാതനഃ
ഹരീതകൃസ്ഥിസിദ്ധം വാ സാധിതം വാ പുനർന്നവൈഃ 45

ക്ഷീരം പിബേൽ പ്രഗേ മർത്ത്യോ വേദനാഭിരുപദ്രുതഃ.

സാരം - മുരിങ്ങവേരിന്റെ തൊലി എടുത്തു കഷായം വെച്ചു ചെറുചൂടോടെ സേവിക്കുക. അശ്മരി വീണുപോകും. കടുക്കായുടെ അകത്തെ കുരുവോ തവിഴാമയോ ഇട്ടു പാൽ കാച്ചി അതിരാവിലെ കുടിച്ചാലും അശ്മരിയുടെ വേദന ശമിക്കും.

ബർഹിശിഖാമൂലപ്രയോഗം—

ക്ഷീരാന്നഭുക് ബർഹിശിഖാമൂലം തണ്ഡുലവാരിണാ
പിബേദശ്മരിനാശായ വേദനാഭിരുപദ്രുതഃ. 46

സാരം - പാൽചോറുണ്ടതിനു ശേഷം മയൂരശിഖ അരിക്കാടിയിൽ അരച്ചു കലക്കി സേവിച്ചാൽ അശ്മരിയും വേദനയും ശമിക്കും.

ഹ്രസ്വപഞ്ചമൂലപ്രയോഗം—

ഹ്രസ്വാഖ്യപഞ്ചകേ സിദ്ധം ദ്വിഗുണീകൃതഗോക്ഷുരേ
തോയം പയോ വാ സർപിർവാ സർവമൂത്രരുജാപഹം. 47

സാരം - ചെറുപഞ്ചമൂലത്തിൽ ഇരട്ടി ഞെരിഞ്ഞിൽ ചേർത്തു കഷായമോ പാൽകഷായമോ നെയ്യോ ഉണ്ടാക്കി സേവിച്ചാൽ എല്ലാ മൂത്രരോഗങ്ങളും ശമിക്കും.

ദേവദാർവാദി പ്രയോഗം—

ദേവദാരു ഘനം മൂർവാം യഷ്ടീമധു ഹരീതകീം
മൂത്രാഘാതേഷു സർവേഷു സുരാക്ഷീരജലൈഃ പിബേൽ. 48

സാരം - ദേവതാരം, മുത്തങ്ങാക്കിഴങ്ങ്, പെരുങ്കുരുമ്പവേര്, ഇരട്ടിമധുരം, കടുക്ക ഇവയിലേതെങ്കിലും സുരാമദ്യത്തിലോ പാലിലോ വെള്ളത്തിലോ അരച്ചു കലക്കി സേവിച്ചാൽ എല്ലാ മൂത്രത്തടവും ശമിക്കും.

ദുരാലഭാക്വാഥാദി പ്രയോഗം—

ദുരാലഭായയാഃ ക്വാഥസ്തു സർവമൂത്രരുജാപഹഃ
സുഖാംഭസാ പിബേൽ പ്രാതസ്ത്രിഫലാം സൈന്ധവാന്വിതാം 49

സാരം - കൊടിത്തൂവ വേരുകൊണ്ടുള്ള കഷായം സേവിക്കുകയോ, ത്രിഫല അരച്ചു ചെറുചൂടുള്ള വെള്ളത്തിൽ കലക്കി ഇന്തുപ്പു ചേർത്തു സേവിക്കുകയോ ചെയ്താൽ എല്ലാ മൂത്രരോഗങ്ങളും ശമിക്കും.

സിന്ദുവാരാദി പ്രയോഗം—

സിന്ദുവാരനിശാവാരി ദാരയേന്മേഢ്രശർക്കരാം
നാളികേരാംബുനാ പീതസ്തയോഃ കൽക്കശ്ച തദ്ഗുണഃ 50

സാരം - കരിനൊച്ചിയും മഞ്ഞളുംകൂടി കഷായം വെച്ചോ നാളികേരജലത്തിൽ അരച്ചോ സേവിച്ചാൽ ലിംഗത്തിൽ ഉണ്ടായ കല്ലടപ്പു ശമിക്കും.

വാരാഹ്യാദി ലേഹം—

വാരാഹ്യാ രസപാത്രം തു വര്യാസ്തദ്വദ്ഗുളസ്യ ച
പചേദ്ദർവീപ്രലേപേ തു കർഷാംശൈരവചൂർണ്ണയേൽ. 51

ത്രിജാതപാഠാത്രികടുശ്വദംഷ്ട്രാമധുകാംബുദൈഃ
വിദാരീജീരകതുകാധാന്യൈഃ ക്ഷൗദ്രപലാഷ്ടകൈഃ 52

ലേഹോ ഹന്യാന്മൂത്രശുക്ലമസ്ഥിസ്രാവം ഹലീമകം
വിംശതിം മൂത്രകൃച്ഛ്രാണാം പ്രമേഹാണാം ച വിംശതിം. 53
നിഹന്യാദ്ദോഷമഖിലം ബല്യോ വാജീകരഃ പരം.

സാരം - നിലപ്പനക്കിഴങ്ങിൻ നീര് ഇടങ്ങഴി നാല്, ശതാവരിക്കിഴങ്ങിൻ നീര് ഇടങ്ങഴി നാല്, ശർക്കര ഇടങ്ങഴി നാല് എല്ലാംകൂടി ഒരു പാത്രത്തിലാക്കി അടുപ്പത്തു വെച്ച് ഇളക്കി ചട്ടുകത്തിൽ പറ്റിത്തുടങ്ങുമ്പോൾ ഏലം, ഇലവർങം, പച്ചില, പാടക്കിഴങ്ങ്, ചുക്ക്, മുളക്, തിപ്പലി, ഞെരിഞ്ഞിൽ, ഇരട്ടിമധുരം, മുത്തങ്ങാക്കിഴങ്ങ്, പാൽമുതുക്കിൻ കിഴങ്ങ്, ജീരകം, കൂവനൂറ്, കൊത്തമ്പാലരി ഇവ മൂന്നു കഴഞ്ചു വീതം പൊടിച്ചിട്ടു വാങ്ങി ആറിയാൽ 8 തുടം തേനും ചേർത്തു സൂക്ഷിച്ചുവച്ചിരുന്നു സേവിക്കുക. ഈ ലേഹം മൂത്രശുക്ലം, അസ്ഥിസ്രാവം, ഹലീമകം, ഇരുപതു വിധം മൂത്രകൃച്ഛ്രം, ഇരുപതു വിധം പ്രമേഹം ഇവയെ ശമിപ്പിക്കുന്നതു കൂടാതെ എല്ലാ ദോഷത്തെയും ശമിപ്പിക്കും. ഇതു വാജീകരവും ബലപ്രദവും ആകുന്നു.

വരണമൂലക്വാഥകൽക്കപ്രയോഗം—

ക്വാഥോ വരണമൂലസ്യ തൽകൽക്കേന സമന്വിതഃ
പീതോ നിവാരയേൽ സദ്യഃ ശർക്കരാമശ്മരീമപി. 54

സാരം - നീർമാതളത്തിൻവേര് കഷായം വെച്ച് അതിൽ അതു തന്നെ അരച്ചു കലക്കി സേവിച്ചാൽ കല്ലടപ്പും അശ്മരിയും പെട്ടെന്ന് ശമിക്കും.

യൂഥീമൂലാദി കഷായം—

യൂഥീമൂലകുലത്ഥാഭ്യാം ശൃതഃ ക്വാഥോ ജയത്യലം
ശർക്കരാം മൂത്രകൃച്ഛ്രം ച സദ്യ ഏവ ന സംശയഃ 55

സാരം - മുല്ലവേര്, പഴമുതിര ഇവ കൊണ്ടുള്ള കഷായം കല്ലടപ്പിനെയും മൂത്രകൃച്ഛ്രത്തെയും നിശ്ചയമായും ശമിപ്പിക്കും.

ഏലാചൂർണ്ണഗുളയോഗം—

ഏലാചൂർണ്ണം സമഗുളം പിബേദുഷ്ണേന വാരിണാ
പീതം വിജയതേ ക്ഷിപ്രം സുഘോരാം മൂത്രശർക്കരാം 56

സാരം – ഏലത്തരിപ്പൊടിക്കു തുല്യമായി ശർക്കര ചേർത്തു ചൂടുവെള്ളത്തിൽ സേവിച്ചാൽ അതിഭയങ്കരമായ മൂത്രശർക്കരയെ (കല്ലടപ്പിനെ) ശമിപ്പിക്കും.

പലാശചൂർണ്ണപ്രയോഗം—

പലാശചൂർണ്ണം സരളം പിബേദുഷ്ണേന വാരിണാ
പീതം വിനാശയേൽ ക്ഷിപ്രം സുഘോരാം മൂത്രശർക്കരാം 57

സാരം – പ്ലാശിൻതൊലിയും ചരളവും കൂടി പൊടിച്ചു ചൂടുവെള്ളത്തിൽ സേവിച്ചാൽ അതിഭയങ്കരമായ മൂത്രശർക്കര വേഗത്തിൽ ശമിക്കും.

തുടീഗുളപ്രയോഗം—

അശിശിരേണ ജലേന തുടീം ഗുള-
പ്രമൃദിതാം (തു) പിബേൽ സഹ കൃഷ്ണയാ
അഖിലമൂത്ര................ മയം ക്ഷണാൽ
ത്യജതി മേഹനശൂലമഥാശ്മരീം. 58

സാരം – ഏലത്തരിയും തിപ്പലിയും കൂടി പൊടിച്ചു ശർക്കരയിൽ കുഴച്ചു ചൂടുവെള്ളത്തിൽ കലക്കി സേവിച്ചാൽ എല്ലാ മൂത്രരോഗവും ലിംഗത്തിലുണ്ടാകുന്ന വേദനയും അശ്മരിയും വേഗത്തിൽ ശമിക്കും.

ഖരമഞ്ജരീമൂലപ്രയോഗം—

മൂലം തു ഖരമഞ്ജര്യാഃ പിബേത്തണ്ഡുലവാരിണാ
സദ്യോ ഭിനത്തി ദുർഭേദാമശ്മരീം മൂത്രരോധിനീം. 59

സാരം – കടലാടിയുടെ വേര് അരിക്കാടിയിൽ അരച്ചു കലക്കി സേവിച്ചാൽ ഭേദിക്കാൻ പ്രയാസമുള്ളതും മൂത്രത്തെ രോധിക്കുന്നതുമായ അശ്മരി പിളർന്നു പോകും.

മത്സ്യാക്ഷിമൂലപ്രയോഗം—

മത്സ്യാക്ഷിമൂലം സംപേഷ്യ ഗവാം തക്രേണ പായയേൽ
സദ്യോ വിനാശയേദേതൽ പ്രാക്തനാം മൂത്രശർക്കരാം. 60

സാരം – മീനങ്ങാണിയുടെ വേരരച്ചു പശുവിൻമോരിൽ സേവിച്ചാൽ കാലപ്പഴക്കം ചെന്ന മൂത്രശർക്കരയും പെട്ടെന്നു ശമിക്കും.

നിർഗുണ്ഡ്യാദി കഷായം—

നിർഗുണ്ഡ്യേരണ്ഡകോരണ്ഡഗോക്ഷുരദ്വിപുനർന്നവൈഃ
പഞ്ചകോലാഭയാശിഗ്രുകുലത്ഥൈശ്ച ശൃതം ജലം 61
അശ്മരീഭേദനേ ശ്രേഷ്ഠം മൂത്രകൃച്ഛ്രഹരം പരം.

സാരം - കരിനൊച്ചിവേര്, വെളുത്താവണക്കിൻവേര്, കരിംകുറുഞ്ഞിവേര്, ഞെരിഞ്ഞിൽ, വെളുത്ത തഴുതാമയും ചുവന്ന തഴുതാമയും, പഞ്ചകോലം (തിപ്പലിവേര്, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) കടുക്കാത്തോട്, മുരിങ്ങത്തൊലി, പഴമുതിര ഇവ കൊണ്ടുള്ള കഷായം അശ്മരിയേയും മൂത്രകൃച്ഛ്രത്തേയും ശമിപ്പിക്കും.

സിംഹ്യാദി കഷായം—

സിംഹ്യഗ്നിശിഗ്രുവരണകൃഷ്ണാപാഷാണഭേദകൈഃ 62
നിർഗുണ്ഡ്യാദിയുതൈഃ ക്വാഥഃ ശർക്കരാമശ്മരീമപി.
ശൂലാന്തവിദ്രധിപ്ലീഹജഠരാണി ച നാശയേൽ. 63
ക്ഷുത്തൃഷ്ണാശ്രമശോകപ്രഭൃതിഭിരുപപന്നമുഷ്ണമൂത്രത്വം
നാഭൗ പരിവിഹിതാഭിർനശ്യതി സികതാഭിരാർദ്രാഭിഃ 64

സാരം - ആടലോടകത്തിൻവേര്, കൊടുവേലിക്കിഴങ്ങ്, മുരിങ്ങത്തൊലി, നീർമാതളത്തൊലി, തിപ്പലി, കല്ലൂർവഞ്ചിവേര്, കരിനൊച്ചി മുതലായി മുൻപു പറഞ്ഞ മരുന്നുകൾ ഇവകൊണ്ടുള്ള കഷായം കല്ലടപ്പിനേയും അശ്മരിയേയും, ശൂലം, അന്തർവിദ്രധി, പ്ലീഹരോഗം, മഹോദരം മുതലായ രോഗങ്ങളെയും വിശപ്പ്, തണ്ണീർദാഹം, ക്ഷീണം, ശോകം എന്നിവകൊണ്ടുണ്ടായ മൂത്രം ചുടിച്ചിലും നാഭിക്ക് ചുറ്റുമുണ്ടാകുന്ന വേദനാവിശേഷങ്ങളേയും ശമിപ്പിക്കും.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
മൂത്രകൃച്ഛ്രാദി ചികിത്സാക്രമമെന്ന
പതിമൂന്നാമദ്ധ്യായം കഴിഞ്ഞു.

# ചതുർദ്ദശോഽദ്ധ്യായഃ

## പ്രമേഹചികിത്സാക്രമം

പ്രമേഹനിദാനം—

പ്രായഃ പ്രമേഹിണാമഗ്നേരല്പത്വാന്മൂത്രമേദസോഃ
ആധിക്യമഗ്നിവൃദ്ധ്യർത്ഥമതസ്തൽപ്രശമായ ച 1

പൂർവ്വം സംശോധനം കാര്യമസംശോധ്യസ്യ വൈ പുനഃ
ശമനാനി പ്രയുഞ്ജീത യഥാസ്വം ദേശകാലവിൽ. 2

സാരം - മിക്കവാറും പ്രമേഹരോഗികൾക്കു ജഠരാഗ്നിയുടെ അല്പത്വം നിമിത്തം മൂത്രമേദസ്സുകൾ അധികമായിരിക്കും. അതുകൊണ്ട് അഗ്നിവൃദ്ധിക്കും മൂത്രമേദസ്സുകളുടെ ശമനത്തിനും ആയിട്ട് ആദ്യം ശോധനക്രിയ പ്രയോഗിക്കണം. ശോധിക്കാൻ അയോഗ്യരായ പ്രമേഹികൾക്കു ദേശകാലജ്ഞനായ വൈദ്യൻ ദോഷകോപങ്ങളനുസരിച്ചുള്ള ശമനൗഷധങ്ങളെ പ്രയോഗിക്കണം.

ഹരിദ്രാപ്രയോഗം—

ധാത്രീരസപ്ലുതം കൽക്കം ഹാരിദ്രം മാക്ഷികാന്വിതം
പിബേന്മേഹവിനാശായ പ്രാതരിത്യാഹ വാഹടഃ 3

സാരം - മഞ്ഞളരച്ചു നെല്ലിക്കാനീരിൽ കലക്കി തേനും ചേർത്ത് അതിരാവിലെ സേവിച്ചാൽ പ്രമേഹം ശമിക്കും എന്നു വാഹടൻ പറഞ്ഞിരിക്കുന്നു.

ദാർവ്വ്യാദി കഷായം—

ദാർവ്വീവാരിദദേവാഹ്വത്രിഫലാഭിശ്ശൃതം ജലം
പിബേൽ ക്ഷൗദ്രാന്വിതം പ്രാതസ്സർവമേഹവിനാശകൃൽ. 4

സാരം - മരമഞ്ഞൾതൊലി, മുത്തങ്ങാക്കിഴങ്ങ്, ദേവതാരം, ത്രിഫത്തോട് ഇവ കഷായം വെച്ച് അതിൽ തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ സകല പ്രമേഹവും ശമിക്കും.

ലോധ്രാദിയും പാഠാദിയും 2 കഷായങ്ങൾ—

ലോധ്രാഭയാതോയദകട്ഫലാനാം
പാഠാവിളംഗാർജ്ജുനധന്വനാനാം 5

ക്വാഥൗ പിബേൽ ക്ഷൗദ്രയുതൗ പ്രഭാതേ
കഫപ്രമേഹപ്രശമപ്രദൗ തൗ. 6

സാരം - (1) പാച്ചോറ്റിത്തൊലി, കടുക്കാത്തോട്, മുത്തങ്ങാക്കിഴങ്ങ്, കുമിഴിൻവേര്, (2) പാടക്കിഴങ്ങ്, വിഴാലരി, നീർമരുത്, ധന്വനം ഈ രണ്ടു കഷായവും തേൻ മേമ്പൊടി ചേർത്തു അതിരാവിലെ സേവിക്കുക. പ്രമേഹം ശമിക്കും.

പടോലാദിയും ഉശീരാദിയും 2 കഷായങ്ങൾ—

പടോലനിംബാമലകാമൃതാനാ
മുശീരലോധ്രാർജ്ജുന ചന്ദനാനാം
ക്വാഥൗ പിബേൽ ക്ഷൗദ്രയുതൗ പ്രഭാതേ
പിത്തപ്രമേഹ പ്രശമപ്രദൗ തൗ 7

സാരം - (1) പടവലം, വേപ്പിൻതൊലി, നെല്ലിക്കാത്തോട്, അമൃത് (2) രാമച്ചം, പാച്ചോറ്റിത്തൊലി, നീർമരുത്, ചന്ദനം ഈ രണ്ടു കഷായങ്ങളും തേൻ മേമ്പൊടി ചേർത്തു അതിരാവിലെ സേവിച്ചാൽ പിത്തപ്രമേഹം ശമിക്കും.

ത്രിഫലാദി കഷായം—

ത്രിഫലാവേണുപത്രാബ്ദപാഠാക്വാഥഃ സമാക്ഷികഃ
കുംഭയോനിരിവാംഭോധീൻ പ്രമേഹാൻ ചൂഷയേൽ ക്ഷണാൽ 8

സാരം - ത്രിഫലത്തോട്, മുളനാമ്പ്, മുത്തങ്ങാക്കിഴങ്ങ്, പാടക്കിഴങ്ങ് ഇവകൊണ്ടുള്ള കഷായം തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ പ്രമേഹം ശമിക്കും.

ക്ഷീരദ്രുമാദി കഷായം—

ക്ഷീരദ്രുജംബ്വർജ്ജുനവൽക്കലാനാം
നിശാന്വിതാനാം മധുനാ കഷായഃ
പ്രണാശയത്യാശു നൃണാം പ്രമേഹാൻ
ലോഭോ യഥാ സർവ്വഗുണാൻ ക്ഷണേന 9

സാരം - നാൽപ്പാമരം, ഞാവൽ, നീർമരുത് ഇവയുടെ തൊലി, മഞ്ഞൾ ഇവകൊണ്ടുള്ള കഷായം തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ ലോഭം സർവ്വഗുണങ്ങളെ ക്ഷണത്തിൽ നശിപ്പിക്കുന്നതുപോലെ പ്രമേഹങ്ങളെ വേഗത്തിൽ ശമിപ്പിക്കും.

ത്രിഫലാകതകാദി കഷായം—

ത്രിഫലാ കതകം പാഠാ മുസ്താജംബൂ നിശാദ്വയം
സമങ്ഗാകുലിമൂലത്വക്ക്വാഥം മധുയുതം പിബേൽ,
സതൃഷ്ണാദാഹകൽക്കാനാം പ്രമേഹാണാം പ്രശാന്തയേ 10

സാരം - ത്രിഫലത്തോട്, തേറ്റാമ്പരൽ, പാടക്കിഴങ്ങ്, മുത്തങ്ങാക്കിഴങ്ങ്, ഞാവൽതൊലി, മഞ്ഞൾ, മരമഞ്ഞൾ, പടർച്ചുണ്ടവേര്, ആവീരത്തിന്റെ വേരിലെ തൊലി ഇവ കഷായം വെച്ചു തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ തണ്ണീർദാഹം, ചുടിച്ചിൽ, മൂത്രത്തിൽ ഉണ്ടാകുന്ന ഊറൽ ഇവയോടുകൂടിയ പ്രമേഹം ശമിക്കും.

ചതുരങ്ഗുലമൂലാദി കഷായം—

ചതുരങ്ഗുലമൂലത്വക്ധാത്രീഛിന്നരുഹാംബുദൈഃ
കഷായഃ ക്ഷൗദ്രസംയുക്തോ മേഹനുൽ കൽക്കനാശനഃ 11

സാരം - കൊന്നവേരിലെ തൊലി, നെല്ലിക്കാത്തോട്, അമൃത്, മുത്തങ്ങാക്കിഴങ്ങ് ഇവകൊണ്ടുള്ള കഷായം തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ പ്രമേഹവും മൂത്രത്തിലുണ്ടാകുന്ന ഊറലും ശമിക്കും.

കതകബീജപ്രയോഗം—

അക്ഷപ്രമാണം കതകസ്യ ബീജം
തക്രേണ പീതം മധുനാ സമേതം
കഷ്ടാൻ പ്രമേഹാൻ പിടകാഭിഭൂതാൻ
നിഹന്തി കൽക്കേന യുതാൻ പ്രസഹ്യ 12

സാരം - 3 കഴഞ്ച് തേറ്റാമ്പരൽ അരച്ചു മോരിൽ കലക്കി തേനും ചേർത്തു സേവിച്ചാൽ പിടകാവ്യാപ്തങ്ങളും ഊറലുള്ളവയും കഷ്ടങ്ങളും ആയ എല്ലാ പ്രമേഹങ്ങളും ശമിക്കും.

മേഹാരിമൂലപാനം—

മേഹാരിമൂലം മഥിതേന പീതം
മേഹാരിമൂലോദ്ധരണായ ശസ്തം
സദാഫലക്ഷീരമപി പ്രമേഹേ
സദാഫലം സ്യാൽ സമധു പ്രലീഢം. 13

സാരം - പൊൻകൊരണ്ടി വേരരച്ചു, വെള്ളം കൂടാതെ കലക്കിയെടുത്ത മോരിൽ കലക്കി സേവിച്ചാൽ പ്രമേഹമാകുന്ന ശത്രുവിന്റെ മൂലവിനാശം ഉണ്ടാകും. അത്തിമരത്തിന്റെ കറയും തേനും കൂടി സേവിച്ചാൽ പ്രമേഹത്തിൽ സദാ ഫലവത്തായിത്തീരും.

മേഹാരിപല്ലവപ്രയോഗം—

മേഹാരിപല്ലവം പിഷ്ട്വാ പിബേൽ തക്രേണ വോഷസി
ധാരോഷ്ണേന ച തൽബീജം മേഹകൽക്കപ്രശാന്തയേ. 14

സാരം - പൊൻകൊരണ്ടിയുടെ ഇല അരച്ചു നാലൊന്നു വെള്ളം ചേർത്തു കലക്കിയ മോരിൽ അതിരാവിലെ സേവിക്കുകയോ പൊൻകൊരണ്ടിയുടെ അരി ധാരോഷ്ണമായ പാലിൽ സേവിക്കുകയോ ചെയ്താൽ പ്രമേഹത്തിൽ ഉണ്ടാകുന്ന ഊറൽ ശമിക്കും.

ചിഞ്ചാബീജാദി പ്രയോഗം—

ഉദുംബരക്ഷീരസുപിഷ്ടചിഞ്ചാ-
ബീജത്വചാ നിർമ്മിതശുഷ്കപിണ്ഡഃ
സശ്വേതഗുഞ്ജോ മധുതക്രപീതോ
പ്രമേഹമാതങ്ഗഗജസ്യ സിംഹഃ 15

സാരം - അത്തിയുടെ കറയിൽ പുളിങ്കുരുവിന്റെ തൊലിയും വെളുത്ത കുന്നിയും കൂടി അരച്ച് ഉരുളയാക്കി ഉണക്കി ആ ഉരുള മോരിൽ കലക്കി തേൻ ചേർത്തു

സേവിച്ചാൽ പ്രമേഹം ശമിക്കും.

അശ്വത്ഥബീജാദി പ്രയോഗം—

അശ്വത്ഥബീജം ഹരിണസ്യ ശൃംഗം
തക്രേണ പീതം മധുനാ സഹൈവ
പ്രമേഹരോഗം സഹസാ നിഹന്യാൽ
ദശാനനം ദാശരഥിർയഥാജൗ. 16

സാരം - അരയാലിൻകുരു, കലംകൊമ്പ് ഇവ അരച്ചു മോരിൽ കലക്കി തേൻ ചേർത്തു സേവിച്ചാൽ പ്രമേഹരോഗം പെട്ടെന്നു ശമിക്കും.

കിംശുകത്വക്പ്രയോഗം—

കിംശുകസ്യ ത്വചം പിഷ്ട്വാ തക്രേണ മധുനാ സഹ
ശിലാജത്വാകുലീയുക്തം പിബേൽ കൽക്കവിനാശനം. 17

സാരം - മുരിക്കിൻതൊലി അരച്ചു മോരിൽ കലക്കി തേനും കന്മദവും ആവീരക്കുരുവിൻ പൊടിയും ചേർത്തു സേവിച്ചാൽ മൂത്രത്തിൽ ഉണ്ടാകുന്ന ഊറൽ ശമിക്കും.

ശ്വേതഗുഞ്ജാഫലാദി ചൂർണ്ണം—

ശ്വേതഗുഞ്ജാഫലനിശാശിലാജത്വാകുലീഫലം
ക്രമവൃദ്ധമിദം ചൂർണ്ണം മധുനാ സർവ്വമേഹനുൽ. 18

സാരം - വെളുത്ത കുന്നിക്കുരു 1 കഴഞ്ച്, മഞ്ഞൾ 2 കഴഞ്ച്, കന്മദം 3 കഴഞ്ച്, അവീരത്തിൻകുരു 4 കഴഞ്ച് എല്ലാംകൂടി പൊടിച്ചു തേനിൽ കുഴച്ചു സേവിച്ചാൽ എല്ലാ പ്രമേഹവും ശമിക്കും.

ആകുലീപഞ്ചാങ്ഗഘൃതം—

ആകുലീഭവപഞ്ചാങ്ഗക്വാഥേ സർപിർവിപാചയേൽ
വത്സകാദിഗണോപേതം ഹന്തി മേഹാൻ ന സംശയഃ. 19

സാരം - ആവീരത്തിന്റെ വേര്, ഇല, പൂവ്, കായ്, തൊലി ഇവ എല്ലാംകൂടി കഷായം വെച്ച് അതിൽ വത്സകാദിഗണത്തിലെ മരുന്നുകൾ കൽക്കമായി നെയ്യ് കാച്ചി സേവിച്ചാൽ പ്രമേഹം നിശ്ചയമായും ശമിക്കും.

ധാത്ര്യാദി രസപ്രയോഗം—

ധാത്രീഹരിദ്രാസ്വരസം ക്ഷൗദ്രേണ മധുരം പിബേൽ
കൽക്കം ഹരിദ്രാസംഭൂതമാമലക്യാ രസേന വാ. 20
മേഹാൻ വിനാശയേൽ ക്ഷിപ്രം വൃക്ഷമിന്ദ്രാശനിര്യഥാ

സാരം - നെല്ലിക്കാനീരും പച്ചമഞ്ഞളിൻ നീരും കൂടി ചേർത്തു തേനൊഴിച്ചു മധുരമാക്കി സേവിക്കുകയോ നെല്ലിക്കാനീരിൽ മഞ്ഞൾ അരച്ചു കലക്കി സേവിക്കുകയോ ചെയ്താൽ പ്രമേഹം ശമിക്കും.

വിളങ്ഗചൂർണ്ണപ്രയോഗം—

വിളങ്ഗസ്യ ച ചൂർണ്ണാനി തക്രേണ സഹ പായയേൽ
പ്ര(മേഹം ശർക്കാരം സർവ്വാ)മശ്മരീം ശമയേൽ ക്ഷണാൽ. 21

സാരം - വിഴാലരി പൊടിച്ചു നാലൊന്നു വെള്ളം ചേർത്തുണ്ടാക്കിയ മോരിൽ കലക്കി സേവിച്ചാൽ (പ്രമേഹം, കല്ലടപ്പ്) അശ്മരി ഇവ ശമിക്കും.

കർക്കന്ധുമൂലകഷായം—

കർക്കന്ധുമൂലത്വക്സിദ്ധം കഷായം ക്ഷൗദ്രസംയുതം
പ്രമേഹാൻ മൂത്രദോഷം ച നാശയേന്നാത്ര സംശയഃ. 22

സാരം - തുടരിവേരിലെ തൊലി കഷായം വെച്ചു തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ പ്രമേഹവും മൂത്രദോഷവും ശമിക്കും.

രജന്യാദി ചൂർണ്ണപ്രയോഗം—

പ്രാതരേവ രജനീസുഭാവിതാ
മേഹവിംശതിവിനാശിനീ ധ്രുവം
ആകുലീമുകുളപാദസംയുതാ
കിം പുനർമ്മധുമതീ സുചൂർണ്ണിതാ. 23

സാരം - മഞ്ഞൾ ഭാവനചെയ്ത് അതിരാവിലെ സേവിച്ചാൽ തന്നെ ഇരുപതു പ്രമേഹങ്ങളും ശമിക്കും. മഞ്ഞളും നാലിലൊന്ന് ആവീരത്തിന്റെ മൊട്ടും കൂടി ചേർത്തു പൊടിച്ചു തേനിൽ കുഴച്ചു സേവിച്ചാൽ ഇരുപതു പ്രമേഹങ്ങളും ശമിക്കുമെന്നുള്ളതിനു യാതൊരു സംശയവുമില്ല.

നന്ദ്യാവർത്തദളപ്രയോഗം—

നന്ദ്യാവർത്തദളൈഃ പിഷ്ടൈരീഷത്തണ്ഡുലസംയുതൈഃ
തൈലേ വിപാചിതം പൂപം മേഹവിംശതിനാശനം. 24

സാരം - നന്ത്യാർവട്ടകത്തിന്റ ഇലയും അൽപം അരിയും കൂടി അരച്ച് ഉരുട്ടി എണ്ണയിൽ പാകംചെയ്തുണ്ടാക്കിയ അപ്പം ഭക്ഷിച്ചാൽ ഇരുപതു പ്രമേഹങ്ങളും ശമിക്കും.

വ്രീഹിഭക്ഷണവിധി—

അഷ്ടാഭിർവാസരൈർവാരിവാസിതൈർവ്രീഹിഭിഃ കൃതാൻ
പൃഥുകാൻ ഭക്ഷയേൽ സായം സദ്യസ്കാൻ മേഹരോഗജിൽ 25

സാരം - എട്ടുദിവസം വെള്ളത്തിലിട്ടിരുന്ന നെല്ലുകൊണ്ട് അവലുണ്ടാക്കി ഭക്ഷിച്ചാൽ പ്രമേഹരോഗം ശമിക്കും.

വാതജപ്രമേഹചികിത്സ—

ക്വാഥം ചോശീരമിത്രസ്യ ഖദിരസ്യ പിബേത്ത്ര്യഹം
അഗ്നിമന്ഥസ്യ വാ സമ്യഗ്വാതമേഹഹരം പരം. 26

സാരം - രാമച്ചവും കരിങ്ങാലിയും കൂടിയോ രാമച്ചവും മുഞ്ഞവേരും കൂടിയോ കഷായം വെച്ചു മൂന്നു ദിവസം സേവിച്ചാൽ വാതജമായ പ്രമേഹം ശമിക്കും.

നിശോശീരാദി തൈലം—

നിശോശീരബലാക്വാഥേ തൈലമേലാദികൽക്കവൽ
സിദ്ധമഭ്യങ്ഗയോഗേന പിടകാമേഹസൂദനം
ഏകനായകസംയുക്തം ഷഡംഗാംബു പ്രമേഹജിൽ. 27

സാരം - മഞ്ഞൾ, രാമച്ചം, കുറുന്തോട്ടിവേര് ഇവകൊണ്ടുള്ള കഷായത്തിൽ ഏലാദിഗണം കൽക്കമായി എണ്ണ കാച്ചി തേച്ചുകുളിച്ചാൽ കുരുക്കളും പ്രമേഹവും ശമിക്കും. പൊൻകുരണ്ടിവേരും ഷഡങ്ഗവും (മുത്തങ്ങാക്കിഴങ്ങ്, ചന്ദനം, ചുക്ക്, ഇരുവേലി, പർപ്പകടപ്പുല്ല്, രാമച്ചം) കൂടി കഷായം വെച്ചു സേവിച്ചാലും പ്രമേഹം ശമിക്കും.

പ്രമേഹിക്കുള്ള വിരേചനചൂർണ്ണം—

ത്രിഫലാത്രിവൃതശ്ചൂർണ്ണം ശിലാജതുസമന്വിതം
സക്ഷൗദ്രശർക്കരം ദേയം വിരേകാർത്ഥം പ്രമേഹിണഃ. 28

സാരം - ത്രിഫലത്തോട്, ത്രികോൽപക്കൊന്ന ഇവ പൊടിച്ചു കന്മദവും തേനും പഞ്ചസാരയും ചേർത്ത് പ്രമേഹരോഗിക്കു വയറിളക്കുന്നതിനു കൊടുക്കണം.

കതകഖദിരാദി കഷായം—

കതകഖദിരധാത്രീവൈരിദാർവീസമങ്ഗാ-
വിദുളരജനിപാഠാചൂതബീജാഭയാബ്ദൈഃ;
പ്രസവരസസനാഥം തോയമേഭിഃ പ്രസിദ്ധം
ഹരതി സകലമേഹാൻ സപ്തരാത്രാൽ ക്ഷണേന 29

സാരം - തേറ്റാമ്പരൽ, കരിങ്ങാലിക്കാതൽ, നെല്ലിക്കാത്തോട്, പൊൻകുരണ്ടി വേര്, മരമഞ്ഞൾതൊലി, പടർച്ചുണ്ട, കാനാഞ്ചി, മഞ്ഞൾ, പാടക്കിഴങ്ങ്, മാങ്ങാണ്ടി പ്പരിപ്പ്, കടുക്കാത്തോട്, മുത്തങ്ങാക്കിഴങ്ങ് ഇവകൊണ്ടുള്ള കഷായം തേൻ മേമ്പൊ ടി ചേർത്തു സേവിച്ചാൽ ഏഴു ദിവസംകൊണ്ട് എല്ലാ പ്രമേഹങ്ങളും ശമിക്കും.

കതകാമലകാദി കഷായം—

കതകാമലകഹരിദ്രാകിംശുകവൽക്കാഭയാവിദുലൈഃ
മധുമധുരോ നിര്യൂഹോ മധുമേഹസ്യാപി മദദമനഃ. 30

സാരം - തേറ്റാമ്പരൽ, നെല്ലിക്കാത്തോട്, മഞ്ഞൾ, മുരിക്കൻതൊലി, കടുക്കാത്തോട്, കാനാഞ്ചി ഇവകൊണ്ടുള്ള കഷായം തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ മധുമേഹവും മറ്റു പ്രമേഹങ്ങളും ശമിക്കും.

ഗുളൂച്യാദി ക്വാഥം—

ഗുളൂച്യാമലകക്വാഥോ മധ്വാഢ്യോ മേഹനുൽ പരം
തൃഷ്ണാദാഹപ്രശമനോ ജ്വരാരുചിവിനാശനഃ 31

സാരം - അമൃതും നെല്ലിക്കാത്തോടും കൂടി കഷായം വെച്ച് അതിൽ തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ തണ്ണീർദാഹം, ചൂട്, ജ്വരം, അരുചി ഇവ ശമിക്കും.

ഖദിരത്രിഫലാദി ചൂർണ്ണം—

ഖദിരത്രിഫലാകുലീനിശാംഭഃ-
പരിപിഷ്ടം ഗിരിജം ത്വയഃപ്രലിപ്തം
മധുനാ പരിചൂർണ്യ സേവിതാരം
നരമാക്രാമതി ന പ്രമേഹസേനാ. 32

സാരം - കരിങ്ങാലിക്കാതൽ, ത്രിഫലത്തോട്, ആവീരക്കുരു, മഞ്ഞൾ ഇവയുടെ കഷായവെള്ളത്തിൽ കന്മദം അരച്ചു ഇരുമ്പുപാത്രത്തിൽ തേച്ചുണക്കിയെടുത്തു പൊടിച്ച് ആ പൊടി തേനിൽ കുഴച്ച് സേവിച്ചാൽ പ്രമേഹമാകുന്ന സേനയുടെ ആക്രമണം സംഭവിക്കുകയില്ല.

ഉദുംബരവന്ദാകപ്രയോഗം—

ഉദുംബരസ്യ വന്ദാകം തക്രേണ സഹ പായയേൽ
പ്രമേഹന്നാശയത്യാശു പിടകാകൽക്കപീഡിതാൻ. 33

സാരം - അത്തിയിലുണ്ടാകുന്ന ഇത്തിൾകണ്ണി അരച്ചു മോരിൽ കലക്കി സേവിച്ചാൽ പ്രമേഹക്കുരു, മൂത്രത്തിലുണ്ടാകുന്ന ഊറൽ, പ്രമേഹം ഇവ ശമിക്കും.

ഗോകണ്ടകാദി കഷായം—

ഗോകണ്ടകവരീധാത്രീജംബൂകതകജം ജലം
ദാഹാസ്രസ്രുതിതൃണ്മേഹവിനാശായ ഹിതം പരം. 34

സാരം - ഞെരിഞ്ഞിൽ, ശതാവരിക്കിഴങ്ങ്, നെല്ലിക്കാത്തോട്, ഞാവൽതൊലി, തേറ്റാമ്പരൽ ഇവകൊണ്ടുള്ള കഷായം പുകച്ചിൽ, രക്തസ്രാവം, തണ്ണീർദാഹം, പ്രമേഹം ഇവയെ ശമിപ്പിക്കും.

പിപ്പല്യാദി ചൂർണ്ണപ്രയോഗം—

പിപ്പല്യേലാരേണുഭിരാശു പിബേദംബു നാളികേരസ്യ
പഞ്ചഷഡ്ദിനാനാം ജേതും പ്രമേഹദാഹം മഹാന്തമപി. 35

സാരം - തിപ്പലിയും ഏലത്തരിയും കൂടി പൊടിച്ച് തേങ്ങാവെള്ളത്തിൽ അഞ്ചോ ആറോ ദിവസം സേവിച്ചാൽ പ്രമേഹത്തിലുണ്ടാകുന്ന സർവാങ്ഗസന്താപം അതി മഹത്താണെങ്കിലും വേഗത്തിൽ ശമിക്കും.

ത്രിഫലാദി കഷായം—

ത്രിഫലാരജനീജംബൂക്ഷീരിവൃക്ഷാർജുനൈഃ ശൃതം
കഷായം മധുസംയുക്തം സർവമേഹചികിത്സിതം. 36

സാരം - ത്രിഫലത്തോട്, മഞ്ഞൾ, ഞാവൽത്തൊലി, നാല്പാമരത്തൊലി, നീർമ രുതിൻതൊലി ഇവകൊണ്ടുള്ള കഷായം സർവപ്രമേഹത്തിന്റേയും ചികിത്സിതമാ കുന്നു.

ഫലത്രയാദി കഷായം—

ഫലത്രയം ദാരുനിശാം വിശാലാം
മുസ്താം ച നിഷ്ക്വാഥ്യ നിശാംശകൽക്കം
പിബേൽ കഷായം മധുസംപ്രയുക്തം
സർവപ്രമേഹേഷു സമുച്ഛ്രിതേഷു. 37

സാരം - ത്രിഫലത്തോട്, മരമഞ്ഞൾ, കാട്ടുവെള്ളരിവേര്, മുത്തങ്ങാക്കിഴങ്ങ് ഇവ കഷായം വെച്ച് അതിൽ മഞ്ഞൾ അരച്ചു കലക്കി തേൻ മേമ്പൊടി ചേർത്ത് സേവിച്ചാൽ വർദ്ധിച്ച എല്ലാ പ്രമേഹങ്ങളും ശമിക്കും.

ത്രിഫലാപ്രയോഗം—

പ്രമേഹീ മധുനാ സാർദ്ധം ലേഹയേൽ ത്രിഫലാം സദാ
ക്ഷീരിവൃക്ഷകഷായം വാ പിബേന്മധുസമായുതം. 38

സാരം - ത്രിഫലത്തോട് പൊടിച്ച് തേനിൽ കുഴച്ച് എല്ലായ്പോഴും സേവിക്കു കയോ നാൽപാമരത്തൊലി കഷായം വെച്ച് അതിൽ തേൻ മേമ്പൊടി ചേർത്ത് സേവിക്കുകയോ ചെയ്യുന്നത് പ്രമേഹത്തിനു വളരെ വിശേഷമാകുന്നു.

പടോലഘൃതം—

പടോലസ്വരസേ സർപിസ്തന്മൂലേന ച കൽക്കിതം
സ്നേഹനാർത്ഥം പ്രയോക്തവ്യം വിരേകേഷു പ്രമേഹിണാം 39

സാരം - പടവലം ഇടിച്ചുപിഴിഞ്ഞ് നീരെടുത്ത് അതിൽ പടോലത്തിന്റെ വേര രച്ചു കലക്കി നെയ്യു കാച്ചിയെടുത്ത് പ്രയോഗിച്ചാൽ പ്രമേഹരോഗികൾക്കു

സ്നേഹവിരേചനത്തിനുള്ള മരുന്നാകും.

ഏകനായകഘൃതം—

ഏകനായകനിഷ്ക്വാഥേ തൽകൽക്കേന സമന്വിതം
സിദ്ധം സർപ്പിഃ പ്രമേഹഘ്നം കാരസ്കരഘൃതം തഥാ. 40

സാരം - പൊൻകൊരണ്ടിവേരുകൊണ്ടുള്ള കഷായത്തിൽ പൊൻകൊരണ്ടി വേരുതന്നെ അരച്ചു കലക്കി കാച്ചിയെടുത്ത നെയ്യും കാരസ്കരഘൃതവും പ്രമേഹ ഹരമാകുന്നു.

പ്രമേഹാന്തകഘൃതം—

ആകുലീബീജകതകപാരന്തീമൂലരാത്രിഭിഃ
മേഹാരിമൂലാമലകഭദ്രാകിംശുകവൽക്കലൈഃ. 41

വൃശ്ചീവാംശുമതീദ്വന്ദ്വഗോക്ഷുരൈഃ ക്വഥിതേ ജലേ
വിദാരീമുസ്തയഷ്ട്യാഹ്വചന്ദനാദ്രിജഗോസ്തനൈഃ. 42

ഉർവാരുബീജചപലാപത്ഥ്യാപത്തൂരമൂലകൈഃ
ഏലാസമന്വിതൈരേതൈഃ സമക്ഷീരം പ്രസാധിതം. 43
ഘൃതം സിതായുതം പീതം പ്രമേഹാന്തകരം പരം

സാരം - ആവീരക്കുരു, തേറ്റാമ്പരൽ, ചെത്തിവേര്, മഞ്ഞൾ, പൊൻകൊരണ്ടി വേര്, നെല്ലിക്കാത്തോട്, ചെറുപൂളവേര്, മുരിക്കൻതൊലി, തഴുതാമവേര്, ഓരില വേര്, മൂവിലവേര്, ഞെരിഞ്ഞിൽ ഇവകൊണ്ടുള്ള കഷായത്തിൽ പാൽമുതുക്കിൻ കിഴങ്ങ്, മുത്തങ്ങ, ഇരട്ടിമധുരം, ചന്ദനം, കന്മദം, മുന്തിരിങ്ങാപ്പഴം, വെള്ളരിക്കാ യുടെ അരി, തിപ്പലി, കടുക്കാത്തോട്, മീനങ്ങാണി, മൂലവരിക്കിഴങ്ങ്, ഏലത്തരി ഇവ കൽക്കമായി സമം പാലും ചേർത്ത് നെയ്യു കാച്ചി പഞ്ചസാര ചേർത്ത് സേവി ക്കുക. ഘൃതം പ്രമേഹത്തെ ശമിപ്പിക്കും.

പ്രമേഹത്തിൽ പ്രയോഗിക്കേണ്ട ഘൃതങ്ങൾ—

ധാന്വന്തരം ഘൃതം യോജ്യം തഥാ ഗുൽഗുലുതിക്തകം
നിരൂപ്യ ദേശകാലാദി ഭിഷജാ മേഹരോഗിഷു. 44

വാതപിത്തപ്രമേഹേഷു ഘൃതം വസ്ത്യാമയാന്തകം
ശതാവരീഘൃതം ചാപി കൃച്ഛ്രോക്തം യോജയേദ്ഭിഷക് 45

സാരം - പ്രമേഹരോഗികൾക്ക് കാലദേശാദികളെ ആലോചിച്ചു ധാന്വന്തരഘൃ തവും ഗുൽഗുലുതിക്തകഘൃതവും കൊടുക്കാം. വാതപിത്തപ്രമേഹങ്ങളിൽ വസ്ത്യാമയാന്തകഘൃതവും മൂത്രകൃച്ഛ്രത്തിൽ പറഞ്ഞിരിക്കുന്ന ശതാവരീഘൃതവും വൈദ്യൻ പ്രയോഗിക്കണം.

# പിടകാചികിത്സാക്രമം

ശരാവികാദ്യാഃ പിടകാഃ ശോഫവൽ സമുപാചരേൽ
അപക്വാ വ്രണവൽ പക്വാസ്താസാം പ്രാഗ്രൂപ ഏവ തു. 46

ക്ഷീരിവൃക്ഷാംബു പാനായ വിശേഷേണ പ്രശസ്യതേ
തൈലമേലാദിനാ കുര്യാദ്ഗണേന വ്രണരോപണം. 47

ഉച്ഛാദനേ കഷായം തു ഗണമാരഗ്വധാദിനാ
പരിഷേകോസനാദ്യേന പാനാന്നേ വത്സകാദിനാ. 48

സാരം - ശരാവിക, കച്ഛപിക മുതലായ പ്രമേഹക്കുരുക്കൾ പഴുക്കാതിരിക്കുമ്പോൾ ശോഫത്തിനു വിധിച്ചിരിക്കുന്ന ചികിത്സയും, പഴുത്താൽ വ്രണത്തിനു പറഞ്ഞിരിക്കുന്ന ചികിത്സയും ചെയ്യണം. പ്രമേഹക്കുരുക്കളുടെ പ്രാഗ്രൂപത്തിൽ തന്നെ നാൽപാമരത്തൊലി കഷായം വെച്ചു കുടിക്കുന്നതു വിശേഷിച്ചും നല്ലതാകുന്നു. ഏലാദിഗണത്തിൽ പറഞ്ഞിരിക്കുന്ന മരുന്നുകൾ അരച്ചു കലക്കി എണ്ണ കാച്ചി പുരട്ടി വ്രണത്തെ ഉണക്കണം. ആരഗ്വധാദിഗണത്തിലെ മരുന്നുകൾ കഷായം വെച്ചു കുറുക്കി കട്ടിയാക്കി പുരട്ടുകയും അസനാദിഗണത്തിലെ മരുന്നുകൾ കഷായം വച്ചു ധാര കോരുകയും വത്സകാദിഗണത്തിലെ മരുന്നുകൾ കൊണ്ടുള്ള കഷായം കുടിക്കുകയും ആ കഷായത്തിൽ അരി വച്ചുണ്ണുകയും ചെയ്യണം.

നവായസചൂർണ്ണപ്രയോഗം—

ചൂർണ്ണം നവായസഖ്യാതം വിലിഹേന്മധുനാ സഹ
പ്രമേഹപിടകാവൃന്ദവിനിഘാതനകാംക്ഷിതഃ 49

സാരം - നവായസചൂർണ്ണം തേനിൽ കുഴച്ചു ലേഹനം ചെയ്താൽ പ്രമേഹക്കുരുക്കൾ എല്ലാം ശമിക്കും.

യഷ്ടീകൽക്കപ്രയോഗം—

യഷ്ടീകൽക്കം വിപക്വം ച ദൂർവായാഃ സ്വരസേ ഭിഷക്
ആലേപായ പ്രയുഞ്ജീത പക്വാനാം രോപണേƒപി ച. 50

സാരം - കറുകയുടെ നീരിൽ ഇരട്ടിമധുരം അരച്ചു കലക്കി കുറുക്കി ലേപനം ചെയ്താൽ പഴുത്ത വ്രണങ്ങൾ ഉണങ്ങും.

ക്ഷീരദ്രുമരസപ്രയോഗം—

ക്ഷീരദ്രുമത്വക്സ്വരസേ രസേ വാ
തഥാ ഹരിദ്രാസ്വരസേ രസേ ച
കൽക്കീകൃതൈലാദിഗണപ്രസിദ്ധം

തൈലം തദാഹുഃ പിടകാമയഘ്നം. 51

സാരം - നാൽപാമരത്തൊലിയുടെ സ്വരസത്തിലോ കഷായത്തിലോ അപ്ര കാരം പച്ചമഞ്ഞളിൻ സ്വരസത്തിലോ കഷായത്തിലോ ഏലാദിഗണത്തിലെ മരുന്നുകൾ അരച്ചു കലക്കി എണ്ണ കാച്ചി ഉപയോഗിച്ചാൽ കുരുക്കൾ ശമിക്കും.

ജാതീനിംബാദി തൈലം—

ജാതീനിംബപടോലാനാം രസം തൈലചതുർഗുണം
മാഗധീ മധുകം ലോധ്രം കുഷ്ഠമേലാഹരേണവഃ 52

മാതുളുംഗസ്യ പത്രാണി മധൂച്ഛിഷ്ടം സസൈന്ധവം
ഏതത്തൈലം വ്രണേ മുഖ്യം വ്രണശോധനരോപണം. 53
ആഗന്തുദോഷജാനാം ച വ്രണാനാം ഹിതമുച്യതേ.

സാരം - പിച്ചകത്തില, വേപ്പില, പടവലം ഇവയുടെ 4 ഇടങ്ങഴി നീരിൽ തിപ്പലി, ഇരട്ടിമധുരം, പാച്ചോറ്റിത്തൊലി, കൊട്ടം, ഏലത്തരി, അരേണുകം, മാതളനാരകത്തില, പൊന്മെഴുക്, ഇന്തുപ്പ് ഇവ അരച്ചു കലക്കി ഇടങ്ങഴി എണ്ണ ചേർത്തു കാച്ചിയെടുക്കുക. ഈ തൈലം വ്രണത്തിനു മുഖ്യവും വ്രണങ്ങളെ ശുദ്ധിയാക്കി ഉണക്കുന്നതും ആഗന്തുദോഷം കൊണ്ടുണ്ടായ വ്രണങ്ങൾക്കു ഹിതവും ആകുന്നു.

സേവ്യാദി വ്രണപ്രക്ഷാളനജലം—

സേവ്യക്ഷീരദ്രുനിംബത്വഗ്വർദ്ധിതം പലമാനതഃ
ജലപ്രസ്ഥദ്വയേ പാച്യമർദ്ധഭാഗാവശേഷിതം. 54

ഏലാചന്ദനകർപ്പൂരചൂർണ്ണൈരാവാസിതം ജലം
വ്രണപ്രക്ഷാളനേ ശസ്തമിദം ദുഷ്ടവ്രണേ$f$ഖിലേ 55
പൂയാസ്രാവേ ച വിവിധേ ദശധാ പിടകാമയേ.

സാരം - രാമച്ചം 1 പലം, നാൽപാമരത്തൊലി 2 പലം, വേപ്പിൻതൊലി 3 പലം ഇവ രണ്ടിടങ്ങഴി വെള്ളത്തിൽ കഷായം വെച്ച് ഇടങ്ങഴിയാക്കി പിഴിഞ്ഞരിച്ച് ഏലത്തരി, ചന്ദനം, കർപ്പൂരം ഇവ പൊടിച്ചിട്ട് വാസനവരുത്തിയ ജലം, വ്രണങ്ങളും ദുഷ്ടവ്രണങ്ങളും കഴുകുന്നതിനും ചലം ഒലിക്കുന്നതിനും പത്തു വിധമുള്ള പിടകാരോഗത്തിനും ഹിതമാകുന്നു.

ഏരണ്ഡബീജാദി വറകുഴമ്പ്—

ഏരണ്ഡബീജതിലകുഷ്ഠനിശാഹരേണു-
മാംസീപ്രിയംഗ്വഗരുചോചഫലത്രയാദ്യൈഃ
ക്ഷീരദ്രുമാങ്കുരതുടീനതലോധ്രമജ്ജൈ-
സ്തൈലേന ഗുൽഗുലുയുതൈശ്ചപുനഃ പ്രഭൃഷ്ടൈഃ 56

ലേപോ നിഹന്തി വ്രണശോഫവിസർപകോഠ-
കണ്ഡൂതികുഷ്ഠപിടകാമയഗണ്ഡമാലാഃ.

സാരം - ആവണക്കിൻകുരു, എള്ള്, കൊട്ടം, മഞ്ഞൾ, അരേണുകം, മാഞ്ചി, ഞാഴൽപൂവ്, അകിൽ, ഏലവർങ്ങത്തൊലി, ത്രിഫലത്തോട്, മുത്തങ്ങാക്കിഴങ്ങ്, നാൽപാമരത്തിൻതളിര്, ഏലത്തരി, തകരം, പാച്ചോറ്റിക്കായുടെ മജ്ജ, ഗുൽഗുലു ഇവ എണ്ണയിൽ വറുത്തു വറകുഴമ്പാക്കി തേച്ചാൽ വ്രണശോഫം, വിസർപം, വട്ടപ്പുണ്ണ്, ചൊറിച്ചിൽ, കുഷ്ഠം, കുരുക്കൾ, ഗണ്ഡമാല ഇവ ശമിക്കും.

ക്ഷീരിദ്രുവൽക്കലതൈലം—

ക്ഷീരദ്രുവൽക്കലക്വാഥേ മധൂച്ഛിഷ്ടാമയാംബുദൈഃ
പാഠാദ്വിരജനീയഷ്ടീധാതകീശാരിബോൽപലൈഃ. 57

കാർപ്പാസബീജത്രിഫലാചന്ദനോശീരവാളകൈഃ
സിദ്ധം തൈലം നിഹന്ത്യാശു പ്രമേഹപിടകാമയാൻ. 58
ദുഷ്ടാരുഃകുഷ്ഠകോഠാർശോഗണ്ഡമാലാഭഗന്ദരാൻ

സാരം - നാൽപാമരത്തൊലി കഷായം വെച്ചു അതിൽ പൊന്മെഴുക്, കൊട്ടം, മുത്തങ്ങാക്കിഴങ്ങ്, പാടക്കിഴങ്ങ്, മഞ്ഞൾ, മരമഞ്ഞൾതൊലി, ഇരട്ടിമധുരം, താതിരിപ്പൂവ്, നറുനീണ്ടിക്കിഴങ്ങ്, ചെങ്ങഴിനീർക്കിഴങ്ങ്, പരുത്തിക്കുരു, ത്രിഫലത്തോട്, ചന്ദനം, രാമച്ചം, ഇരുവേലി ഇവ കൽക്കമായി എണ്ണ കാച്ചി എടുക്കുക. ഈ എണ്ണ പ്രമേഹക്കുരുക്കളേയും ദുഷ്ടവ്രണങ്ങൾ, കുഷ്ഠം, വട്ടപ്പുണ്ണ്, അർശസ്സ്, ഗണ്ഡമാല, ഭഗന്ദരം ഇവയേയും ശമിപ്പിക്കും.

രക്തസ്രാവവിധി—

പ്രമേഹപിടകാനാം പ്രാക് കാര്യം രക്താവസേചനം
ഘൃതേന സേചനം തദ്വൽ ഘൃതതൈലേന വാ പുനഃ. 59
ജളൂകാഭിർഹൃതേ രക്തേ സേചയേത്തദ്വ്രണം മൃദു

സാരം - പ്രമേഹക്കുരുക്കൾക്ക് ആദ്യമേ രക്താവസേചനം ചെയ്യണം. അതുപോലെ നെയ്യുകൊണ്ടോ നെയ്യും എണ്ണയും ചേർത്തോ ധാര കോരുകയും ചെയ്യാം. അട്ടയിട്ടു രക്തമെടുത്തുകളഞ്ഞാൽ ആ വ്രണത്തെ മൃദുവാകുംവണ്ണം കഴുകണം.

# സോമരോഗചികിത്സ

സോമരോഗലക്ഷണം—

ശോകാച്ഛ്രമാദ്വാ വനിതാതിസംഗാൽ
ഗരേണ ചാപഃ ക്ഷുഭിതാഃ സ്രവന്തി

ദേഹേ സ്ഥിതാ വസ്തിമുഖം പ്രപന്നാ
നിരുത്തരാ നിർഗതഗന്ധവർണ്ണാഃ 60
ശീതാസ്സിതാസ്തേന മുഖോഷ്ഠതാലു-
ശോഷശ്ശിരസ്തോദമശക്തതാ ച.
ജിഹ്വാവിലേപോ വിവിധൈശ്ച ഭക്ഷ്യൈ-
രതൃപ്തിരാലസ്യമതീവ തൃഷ്ണാ. 61

ഭവേൽ സോമക്ഷയാദ്ദേഹീ നിശ്ചേഷ്ടഃ കഷ്ടമാമയം
സോമരോഗമിതി പ്രാഹുർദ്ദേഹസോമക്ഷയാന്നൃണാം. 62

സാരം - ദുഃഖം, ക്ഷീണം, അധികമായ സ്ത്രീസംഗം, കൈവിഷം ഇവയാൽ ശരീരസ്ഥിതങ്ങളായ ജലങ്ങൾ ക്ഷോഭിച്ചു വസ്തിദ്വാരത്തിൽ പ്രാപിച്ചു മണം, നിറം ഇവയില്ലാതെയും വേദനയോടുകൂടാതെയും തണുപ്പോടുകൂടിയും വെളുത്ത നിറത്തിലും സ്രവിക്കുന്നു. അതിനാൽ മുഖം, ചുണ്ട്, അണ്ണാക്ക് ഇവ വരളുക, തലവേദന, ബലമില്ലായ്മ, നാക്കിൽ ഏതോ പറ്റിയിരിക്കുന്നതുപോലെ തോന്നുക, പലവിധത്തിലുള്ള ആഹാരം കഴിച്ചാലും തൃപ്തിയില്ലായ്ക, മടി, അധികമായ തണ്ണീർദാഹം ഇവയുണ്ടാകും. ഇങ്ങനെ ശരീരത്തിലെ ജലാംശം ക്ഷയിക്കുക നിമിത്തം രോഗി ചേഷ്ടയില്ലാത്തവനായിത്തീരുന്നു. ഈ സോമരോഗം ദേഹത്തിലെ സോമക്ഷയത്താൽ കഷ്ടമായ ഒരു രോഗമാകുന്നു.

സോമശബ്ദത്തിന്റെ അന്വർത്ഥത—

ശരീരധാരണാദാപസ്സോമ ഇത്യഭിശബ്ദിതാഃ

സാരം - ശരീരത്തെ ധരിക്കുന്നതുകൊണ്ട് അപ്പുകൾക്ക് (ജലങ്ങൾക്ക്) സോമം എന്നു പേർ പറയപ്പെടുന്നു.

ധാത്ര്യാദി സ്വരസപ്രയോഗം—

ധാത്രീഫലസ്യ സ്വരസേന രംഭാഃ
ഫലം മധൂഢം സസിതം പിബേദ്വാ
സിതാമധൂഢം മധുകം വിദാരീ
മാഷം ച ദുഗ്ദ്ധൈസ്സഹ സോമരോഗേ. 63

സാരം - നെല്ലിക്കാനീരിൽ കദളിപ്പഴം, പിശകി യോജിപ്പിച്ചു പഞ്ചസാര ചേർത്തു സേവിക്കുകയോ, ഇരട്ടിമധുരം, പാൽമുതുക്കിൻകിഴങ്ങിൻനൂറ്, ഉഴുന്നുപൊടി ഇവ പാലിൽ കലക്കി തേനും പഞ്ചസാരയും ചേർത്തു സേവിക്കുകയോ ചെയ്താൽ സോമരോഗം ശമിക്കും.

ധാത്ര്യാദി ക്വാഥവും വിദാരീക്വാഥവും—

ധാത്രീമാഷദ്വിദർഭാംഘ്രിസാധിതാംബു സിതായുതം
വിദാരികാവരീയഷ്ടീമാഷക്വാഥശ്ച സോമജിൽ. 64

സാരം - നെല്ലിക്കാത്തോട്, ഉഴുന്ന്, ദർഭവേര്, കുശവേര് ഇവ കഷായം വെച്ചു പഞ്ചസാര മേമ്പൊടി ചേർത്തു കുടിച്ചാലും, പാൽമുതുക്കിൻകിഴങ്ങ്, ശതാവരിക്കിഴങ്ങ്, ഇരട്ടിമധുരം, ഉഴുന്ന് ഇവകൊണ്ടുള്ള കഷായം സേവിച്ചാലും സോമരോഗം ശമിക്കും.

ശതാവര്യാദി ചൂർണ്ണം—

ശതാവരീ സ്വയംഗുപ്താ മൃദ്വീകാ മാഷമേവ ച
ചൂർണ്ണിതം പയസാ പീതം സോമധാരണമുത്തമം 65

സാരം - ശതാവരിക്കിഴങ്ങ്, നായ്ക്കുരണവേര്, ഉഴുന്ന് ഇവ പൊടിച്ചു മുന്തിരിങ്ങാപ്പഴവും ചേർത്തു പാലിൽ കലക്കി കുടിച്ചാൽ സോമരോഗം ശമിക്കും.

ശതാവരീചൂർണ്ണപ്രയോഗം—

ശതാവരീചൂർണ്ണപലം മാസം തു പയസാ പിബേൽ
ജീർണ്ണേ ച ക്ഷീരഭോജീ ച മേധാവീ രൂപവാൻ ഭവേൽ. 66
സോമരോഗാദ്വിമുച്യേത ലഭേതായുശ്ശതം ബഹു.

സാരം - ഒരു പലം ശതാവരിചൂർണ്ണം പാലിൽ കലക്കി സേവിക്കുകയും അതു ദഹിച്ചാൽ പാൽകൂട്ടി ഊണു കഴിക്കുകയും ചെയ്യുക. ഇങ്ങനെ ഒരു മാസം ശീലിച്ചാൽ ബുദ്ധിമാനായും സൗന്ദര്യവാനായും ഭവിക്കും. സോമരോഗത്തിൽനിന്നു വിമുക്തനാകും. നൂറു വർഷം ജീവിച്ചിരിക്കുകയും ചെയ്യും.

കദളീഫലാദി പ്രയോഗം—

കദളീനാം ഫലം പക്വം ധാത്രീഫലരസം മധു
ശർക്കരാസഹിതം പേയം സോമധാരണമുത്തമം. 67

സാരം - നെല്ലിക്കാനീരിൽ കദളിപ്പഴം പിശകി തേനും പഞ്ചസാരയും ചേർത്തു സേവിച്ചാൽ സോമരോഗം ശമിക്കും.

# മൂത്രാതീസാരചികിത്സ

മൂത്രാതീസാരലക്ഷണം—

സോമലക്ഷണസംയുക്തം കാലാതിക്രാന്തമേവ ച
സോഽതിക്രാന്തപ്രമാണേന സ്രവേന്മൂത്രമഭീക്ഷ്ണശഃ 68

മൂത്രാതീസാര ഇത്യേഷ ശരീരബലനാശനഃ

സാരം - സോമരോഗത്തിന്റെ ലക്ഷണത്തോടുകൂടി വളരെ അളവിൽ എല്ലായ്പോഴും മൂത്രം സ്രവിക്കുന്നതിനു മൂത്രാതീസാരമെന്നു പറയപ്പെടുന്നു. ഇതു ശരീരബലത്തെ നശിപ്പിക്കും.

താലകന്ദാദി യോഗം—

താലകന്ദം ച തരുണം ഖർജ്ജൂരം കദളീഫലം.
പിഷ്ട്വാ ക്ഷീരേണ പാതവ്യം മൂത്രാതീസാരനാശനം. 69

സാരം - മദ്ധ്യപ്രായത്തിലുള്ള പനയുടെ കിഴങ്ങ്, ഈന്തപ്പഴം, കദളിപ്പഴം, ഇവ പാലിൽ അരച്ചു കുടിച്ചാൽ മൂത്രാതിസാരം ശമിക്കും.

വേറൊരു താലകന്ദാദി യോഗം—

താലകന്ദം ച മധുകം ഖർജൂരം സവിദാരികം
ശർക്കരാമധുസംയ്കുതം മൂത്രാതീസാരനാശനം. 70

സാരം - പനയുടെ കിഴങ്ങ്, ഇരട്ടിമധുരം, ഈന്തപ്പഴം, പാൽമുതുക്കിൻ കിഴങ്ങ് ഇവ കഷായമായോ ചൂർണ്ണമായോ പഞ്ചസാരയും തേനും ചേർത്തുപയോഗിച്ചാൽ മൂത്രാതിസാരം ശമിക്കും.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
പ്രമേഹചികിത്സാക്രമമെന്ന പതിനാലാമദ്ധ്യായം കഴിഞ്ഞു.

# പഞ്ചദശാ$f$ദ്ധ്യായഃ

# വിദ്രധിചികിത്സാക്രമം

വിദ്രധി ലക്ഷണം—

ഉക്താ വിദ്രധയോ യേ ഷട് തേഷസാധ്യസ്ത്രിദോഷജഃ
ശേഷേഷ്വാമേഷു കർത്തവ്യാ ത്വരയാ ശോഫവൽ ക്രിയാ. 1
സതതം സംഹരേദ്രക്തം പക്വേഷു വ്രണവൽ ക്രിയാ.

സാരം - ആറുവിധം വിദ്രധികൾ പറയപ്പെട്ടിട്ടുണ്ട്. അവയിൽ മൂന്നു ദോഷം കോപിച്ചുണ്ടാകുന്ന വിദ്രധി അസാദ്ധ്യമാകുന്നു. മറ്റു വിദ്രധികൾ പഴുക്കാതിരിക്കുമ്പോൾ വേഗത്തിൽ ശോഫത്തിനു പറഞ്ഞ ചികിത്സ ചെയ്യണം. എല്ലായ്പോഴും രക്തം കളയുന്നതും നല്ലതാണ്. വിദ്രധി പഴുത്താൽ വ്രണത്തിന്റെ ചികിത്സയാണു ചെയ്യേണ്ടത്.

വാതികം പഞ്ചമൂലാംബുക്ഷാളിതം ലേപയേൽ പുനഃ 2
യഷ്ടീമധുകസിന്ധൂത്ഥതിലയുക്തേന സന്തതം
ശോധനാദിഗണപ്രോക്തഭദ്രദാർവ്വാദിനാ വ്രണം. 3

സാരം - വാതജമായ വിദ്രധിയിൽ വലിയ പഞ്ചമൂലം കഷായം വെച്ചു അതു കൊണ്ടു കഴുകി ഇരട്ടിമധുരം, ഇന്തുപ്പ്, എള്ള് ഇവയും ശോധനാദിഗണത്തിൽ പറ ഞ്ഞിട്ടുള്ള ഭദ്രദാർവ്വാദിഗണത്തിലെ ഔഷധവും കൂടി അരച്ചു വ്രണത്തിൽ പുര ട്ടണം.

പിത്തവിദ്രധിചികിത്സ—

ക്ഷാളിതം ക്ഷീരിതോയേന ലിമ്പേദ്യഷ്ട്യമൃതാതിലൈഃ
പൈത്തം ഘൃതേന സിദ്ധേന മഞ്ജിഷ്ഠോശീരപത്മകൈഃ 4

പയസ്യാദ്വിനിശാശ്രേഷ്ഠായഷ്ടീദുഗ്ദ്ധൈശ്ച രോപയേൽ
ന്യഗ്രോധാദിപ്രവാളത്വക്ഫലസിദ്ധഘൃതേന വാ. 5

സാരം - പിത്തജമായ വിദ്രധിയിൽ നാല്പാമരത്തൊലിയുടെ കഷായം കൊണ്ടു കഴുകി ഇരട്ടിമധുരം, അമൃത്, എള്ള് ഇവ അരച്ചു തേക്കുകയും, മഞ്ചട്ടിപ്പൊടി, രാമ ച്ചം, പതിമുകം, അടപൊതിയൻ കിഴങ്ങ്, മഞ്ഞൾ, മരമഞ്ഞൾത്തൊലി, ത്രിഫല ത്തോട്, ഇരട്ടിമധുരം ഇവ കൽക്കമായി പാലും ചേർത്തു കാച്ചിയ നെയ്യോ, നാൽപാ മരത്തിന്റെ തളിര്, തൊലി, കായ് ഇവ കൽക്കമായി കാച്ചിയ നെയ്യോ പുരട്ടി ഉണ ക്കുകയും ചെയ്യണം.

കഫവിദ്രധിചികിത്സ—

ആരഗ്വധാദിനാ ധൗതം സക്തുകകുംഭനിശാതിലൈഃ
ലിമ്പേൽ കഫോത്ഥിതം സദ്യോ രക്താഗന്തൂദ്ഭവേ പുനഃ 6
പിത്തവിദ്രധിവൽ കാര്യാ ക്രിയാ സർവാ വിശേഷതഃ.

ശിഗ്രോശ്ച മൂലം വരണസ്യ മൂലം
കരഞ്ജമൂലം ത്വഥ വഹ്നിമൂലം
മധ്വാഖ്യശിഗ്രോശ്ച പുനർന്നവസ്യ
നിശാവചാമൂലമഥാശ്വഗന്ധാ. 7

ഏതൈഃ പ്രലേപം വിദധീത ധീമാൻ
ഗോമൂത്രപിഷ്ടൈസ്ത്വഥ വിദ്രധീനാം.

സാരം - ആരഗ്വധാദിഗണത്തിലെ ഔഷധങ്ങൾകൊണ്ടുള്ള കഷായം വെച്ചു കഴുകി ശുദ്ധിയാക്കി ത്രികോൽപക്കൊന്ന, മഞ്ഞൾ, എള്ള് ഇവ അരച്ചു അതിൽ മലർപ്പൊടിയും ചേർത്തു യോജിപ്പിച്ച് അതുകൊണ്ടു ലേപനം ചെയ്യണം. രക്ത

ജവും ആഗന്തുജവും ആയ വിദ്രധിയിൽ പിത്തവിദ്രധിയിൽ പറഞ്ഞിരിക്കുന്ന സകല ചികിത്സയും ചെയ്യാം. വിശേഷിച്ചു മുരിങ്ങ, നീർമാതളം, പുങ്ക്, കൊടുവേലി (ശുദ്ധി ചെയ്തു), പുനർമ്മുരിങ്ങ, തഴുതാമ ഇവയുടെ വേരും, മഞ്ഞൾ, വയമ്പ്, അമുക്കിരം ഇവയുംകൂടി ഗോമൂത്രത്തിൽ അരച്ചു പുരട്ടുന്നതും നല്ലതാകുന്നു.

ശിഗ്രുമൂലാദി ഘൃതം—

ശിഗ്രുമൂലതുലാം ക്ഷുണ്ണാം ദ്രോണേ$f$പാം സാധയേൽ പുനഃ
ചതുർഭാഗാവശിഷ്ടേ$f$സ്മിൻ ഘൃതപ്രസ്ഥം വിപാചയേൽ 8

വരണാദ്യൂഷരാദ്യൈശ്ച കൽക്കൈസ്തൽ പാനതോ ജയേൽ
അന്തർവിദ്രധിഗുന്മാഢ്യവാതാഗ്നിസദനാരുചീഃ. 9
ശിരശ്ശൂലപ്ലീഹാഷ്ഠീലാപ്രതിശ്യായോദരാണി ച.

സാരം - ഒരു തുലാം മുരിങ്ങവേരു ചതച്ചു 16 ഇടങ്ങഴി വെള്ളത്തിൽ കഷായം വെച്ചു നാലിടങ്ങഴിയാക്കി അതിൽ വരണാദിഗണത്തിലേയും ഊഷരാദിഗണത്തിലേയും ഔഷധങ്ങൾ കൽക്കമായി ഇടങ്ങഴി നെയ്യു കാച്ചിയെടുക്കുക. ഈ നെയ്യു സേവിച്ചാൽ അന്തർവിദ്രധി, ഗുന്മം, ആഢ്യവാതം, അഗ്നിമാന്ദ്യം, അരുചി, തലവേദന, പ്ലീഹരോഗം, അഷ്ഠീല, പീനസം, മഹോദരം ഇവ ശമിക്കും.

വരണാദി ഘൃതം—

വരണവർഗശൃതേ സലിലാഢകേ
പുരഫലത്രയശിഗ്രുസുരദ്രുമൈഃ
ഹവിരിദം പയസാ പരിപാചിതം
ജയതി വിദ്രധിഗുന്മശിരോരുജഃ 10

സാരം - വരണാദിഗണത്തിലെ മരുന്നുകൾ 16 ഇടങ്ങഴി വെള്ളത്തിൽ കഷായം വെച്ചു നാലിടങ്ങഴിയാക്കി അതിൽ ഗുൽഗുലു, ത്രിഫലത്തോട്, മുരിങ്ങവേര്, ദേവതാരം ഇവ കൽക്കമായി പാലും ചേർത്തു ഇടങ്ങഴി നെയ്യുകാച്ചിയെടുക്കുക. ഈ നെയ്യു വിദ്രധി, ഗുന്മം, തലവേദന ഇവയെ ശമിപ്പിക്കും.

ശിഗ്രുമൂലകഷായം—

ശിഗ്രുശിഫാപരിപക്വം ഗുൽഗുലുകൃഷ്ണാപരാഗവൽ ക്വാഥം
പ്രാതഃ പ്രാതഃ പീതം വിദ്രധിമപഹന്തി ഗുന്മം ച. 11

സാരം - മുരിങ്ങവേര് കഷായം വെച്ചു അതിൽ ഗുൽഗുലുവും തിപ്പലിയും പൊടിച്ചു മേമ്പൊടി ചേർത്തു രാവിലെ സേവിച്ചാൽ വിദ്രധിയും ഗുന്മവും ശമിക്കും.

വ്യാഘ്ര്യാദി കഷായം—

വ്യാഘ്രീവരണതക്കാരീശിഗ്രുവിശ്വപുനർന്നവം

ശ്രപയിത്വാ പിബേത്തോയം വിദ്രധാവന്തരാശ്രയേ. 12

സാരം - ചെറുവഴുതിനവേര്, നീർമാതളത്തിൻവേര്, മുഞ്ഞവേര്, മുരിങ്ങവേര്, ചുക്ക്, തഴുതാമവേര് ഇവ കഷായം വെച്ചു സേവിച്ചാൽ അന്തർവിദ്രധി ശമിക്കും.

പത്ഥ്യാദി ലേപനം—

പത്ഥ്യാമൃതാരാത്രിതിലൈഃ പ്രലിമ്പേൽ ക്ഷീരപേഷിതൈഃ
സുസ്നിഗ്ദ്ധശീതൈർല്ലിമ്പേച്ച മൃണാളാദിഗണേന ച. 13

സാരം - കടുക്കാത്തോട്, അമൃത്, മഞ്ഞൾ, എള്ള് ഇവ പാലിൽ പുഴുങ്ങി അരച്ചു ലേപനം ചെയ്യുകയോ മൃണാളാദി കുഴമ്പുകൊണ്ടു ലേപനം ചെയ്യുകയോ ചെയ്യുക. വിദ്രധി ശമിക്കും.

മുസ്താദി കഷായം—

മുസ്താചന്ദനദാർവീത്വഗ്ഭൂനിംബോശീരവത്സകൈഃ
സക്ഷൗദ്രൈശ്ശമനഃ ക്വാഥസ്തഥാ പൂയവിശോധനഃ. 14

സാരം - മുത്തങ്ങാക്കിഴങ്ങ്, ചന്ദനം, മരമഞ്ഞൾതൊലി, പുത്തരിച്ചുണ്ടവേര്, രാമച്ചം, കുടകപ്പാലയരി ഇവ കഷായം വെച്ചു തേൻ മേമ്പൊടി ചേർത്തു സേവിക്കുക. ഈ കഷായം ശമനവും വിദ്രധിയിലുള്ള ചലത്തെ ശുദ്ധമാക്കുന്നതും ആകുന്നു.

മൃണാളാദി ലേപനം—

മൃണാളമൃദുകുഞ്ചികാകുടചവല്ക്കനിംബാമൃതാ-
വരാരജനിസർഷപൈർജലദസേവ്യപൂതീഹിമൈഃ
പയോദ്രുജലചന്ദനഭ്രമരഗേഹദൂർവാമയൈർ-
വടാങ്കുരകുശാരിബാലവണലക്ഷ്മണാപർപടൈഃ. 15

ഏരണ്ഡബീജകുഹളീസംയുതൈഃ ക്ഷീരപേഷിതൈഃ
തൈലാജ്യമധുമാൻ ലേപഃ സർവ്വശോഫനിവാരണഃ. 16

സാരം - താമരവളയം, ഞെട്ടാഞൊടിയൻ, കുടകപ്പാലതൊലി, വേപ്പിൻതൊലി, അമൃത്, ത്രിഫലാത്തോട്, മഞ്ഞൾ, കടുക്, മുത്തങ്ങാക്കിഴങ്ങ്, രാമച്ചം, പുതിയുണർത്തി, ചന്ദനം, നാല്പാമരത്തൊലി, ഇരുവേലി, രക്തചന്ദനം, വേട്ടാവളിയന്റെ കൂട്, കറുകനാമ്പ്, കൊട്ടം, പേരാലിൻമൊട്ട്, നറുനീണ്ടിക്കിഴങ്ങ്, ഉപ്പ്, തിരുതാളി, പർപ്പടകപ്പുല്ല്, ആവണക്കരി, തെങ്ങിൻപൂക്കില ഇവ പാലിൽ പുഴുങ്ങി അരച്ചു എണ്ണ, തേൻ, നെയ്യ്, ഇവ ചേർത്തു തേക്കുക. എല്ലാ ശോഫവും ശമിക്കും.

ഉദകന്ദാദി ലേപനം—

ഉദകന്ദാമൃതാസേവ്യഗോജിഹ്വായഷ്ടിചന്ദനൈഃ

ഗോപീക്ഷീരദ്രുമുകുളതിലദൂർവ്വാവരീദളൈഃ. 17

കാരസ്കരോത്ഥമുകുളസഹിതൈഃ ക്ഷീരപേഷിതൈഃ
നവനീതേന വാ ലിമ്പേദപക്വാഃ പിടകാ ഭിഷക്. 18

സാരം - ആമ്പൽക്കിഴങ്ങ്, അമൃത്, രാമച്ചം, കൊഴുപ്പ, ഇരട്ടിമധുരം, ചന്ദനം, നറുനീണ്ടിക്കിഴങ്ങ്, നാല്പമാരമൊട്ട്, എള്ള്, കറുക, ശതാവരിക്കിഴങ്ങ്, പച്ചില, കാഞ്ഞിരത്തിൻമൊട്ട്, ഇവ പാലിൽ പുഴുങ്ങി അരച്ചു വെണ്ണനെയ്യ് ചേർത്ത് ചാലിച്ചു പുരട്ടുക. പഴുക്കാത്ത കുരുക്കൾ പഴുക്കും.

ഗുൽഗുല്വാദി പ്രയാഗം—

ഗുൽഗുല്വാദിം പ്രയുഞ്ജീത
യോഗരാജം ച ചൂർണ്ണകം
തൈലം ഘൃതം വാ ഗൗൽഗുല്യം
ക്വാഥം നിംബാദിജം പിബേൽ. 19

വരണാദിഘൃതം സർപ്പിസ്തിക്തകം ച പരം ഹിതം
തഥാ ഗുൽഗുലുതിക്തം ച വിദ്രധൗ പരമൗഷധം. 20

ന്യഗ്രോധാദികഷായേണ സിദ്ധമേലാദികല്ക്കവൽ
തൈലം സേകാനുലേപാച്ച വ്രണാനാം രോപണം പരം. 21

സാരം - ഗുൽഗുല്വാദി ചൂർണ്ണം, യോഗരാജചൂർണ്ണം, ഗുൽഗുല്വാദി തൈലം, അല്ലെങ്കിൽ ഗുൽഗുല്വാദി ഘൃതം, നിംബാദി കഷായം, വരണാദി ഘൃതം, തിക്തക ഘൃതം, ഗുൽഗുലുതിക്തകഘൃതം ഇവ വിദ്രധിക്കു പരമൗഷധമാകുന്നു. ന്യഗ്രോധാദി കഷായത്തിൽ ഏലാദി കല്ക്കമായി കാച്ചിയ എണ്ണകൊണ്ടു ധാര ചെയ്യുകയോ ലേപനം ചെയ്യുകയോ ചെയ്താൽ വ്രണങ്ങൾ നല്ലപോലെ ഉണങ്ങും.

സ്ത്രീകളുടെ മുലയിൽ ഉണ്ടാകുന്ന വ്രണത്തിന്—

കുടചത്വക്കഷായേണ തൽക്കല്ക്കേന ച സാധിതം
തൈലം തു പുഷ്കരാക്ഷീണാം കുചകുംഭവ്രണാപഹം. 22

സാരം - കുടകപ്പാലത്തൊലികൊണ്ടുള്ള കഷായത്തിൽ കുടകപ്പാലത്തൊലി തന്നെ കൽക്കമായി കാച്ചിയ എണ്ണ സ്ത്രീകളുടെ മുലയിൽ ഉണ്ടാകുന്ന വ്രണത്തെ ശമിപ്പിക്കും.

# വൃദ്ധിചികിത്സ

ബലാവരണനിർഗുണ്ഡീശക്രവല്ലീദ്രുമൗഷധൈഃ
പക്വമേരണ്ഡതൈലാഢ്യമാന്ത്രവൃദ്ധിവിനാശകൃൽ. 23

സാരം - കുറുന്തോട്ടിവേര്, നീർമാതളത്തൊലി, കരിനൊച്ചി, ഉഴിഞ്ഞ, ദേവതാരം, ചുക്ക്, ഇവകൊണ്ടുള്ള കഷായം ആവണക്കെണ്ണ മേമ്പൊടി ചേർത്തു സേവിച്ചാൽ ആന്ത്രവൃദ്ധി ശമിക്കും.

പൃശ്നിപർണ്യാദി കഷായം—

പൃശ്നിപർണീബലൈരണ്ഡനിഷ്ക്വാഥസ്സഘൃതോ ജയേൽ
വാതപിത്തോദ്ഭവാം വൃദ്ധിം പ്രാതഃ പ്രാതർന്നിഷേവിതഃ. 24

സാരം - ഓരിലവേര്, കുറുന്തോട്ടിവേര്, വെളുത്താവണക്കിൻവേര്, ഇവകൊണ്ടുള്ള കഷായം നെയ്യു മേമ്പൊടി ചേർത്തു സേവിച്ചാൽ വാതപിത്തജമായ വൃദ്ധി ശമിക്കും.

രസോനാദി കഷായം—

രസോനൈരണ്ഡകോരണ്ഡനിർഗുണ്ഡീഭിശ്ശൃതം ജലം
സൈന്ധവോരുപുതൈലാഢ്യമാന്ത്രവൃദ്ധിഹരം പരം. 25

സാരം - വെളുത്തുള്ളി, വെളുത്താവണക്കിൻവേര്, കരിങ്കുറിഞ്ഞിവേര്, കരിനൊച്ചിയില ഇവകൊണ്ടുള്ള കഷായം ഇന്തുപ്പും ആവണക്കെണ്ണയും മേമ്പൊടി ചേർത്തു സേവിച്ചാൽ ആന്ത്രവൃദ്ധി ശമിക്കും.

ഇന്ദ്രവല്യാദി കഷായം—

ഇന്ദ്രവല്ലീകുബേരാക്ഷീലശൂനക്വഥിതം ജലം
ചിത്രാതൈലയുതം പേയാമാന്ത്രവൃദ്ധിഹരം പരം. 26

സാരം - ഉഴിഞ്ഞവേര്, കഴഞ്ചിക്കുരു, വെളുത്തുള്ളി ഇവകൊണ്ടുള്ള കഷായം ആവണക്കെണ്ണ മേമ്പൊടി ചേർത്തു സേവിച്ചാൽ ആന്ത്രവൃദ്ധി ശമിക്കും.

ലശുനൈരണ്ഡാദി കഷായം—

ലശുനൈരണ്ഡയക്ഷാക്ഷീവർഷാഭൂഹപുഷൗഷധൈഃ
ക്വഥിതം ഹിംഗുമദ്വൃദ്ധിഗുന്മാനാഹോദരാപഹം. 27

സാരം - വെളുത്തുള്ളി, വെളുത്താവണക്കിൻവേര്, കഴഞ്ചിവേര്, തഴുതാമവേര്, അടയ്ക്കാമണിയൻവേര്, ചുക്ക് ഇവകൊണ്ടുള്ള കഷായം കായം മേമ്പൊടി ചേർത്ത് സേവിച്ചാൽ വൃദ്ധി, ഗുന്മം, വയറുവീർപ്പ്, മഹോദരം ഇവ ശമിക്കും.

യക്ഷദൃഗ്ബീജാദി ചൂർണ്ണം—

യക്ഷദൃഗ്ബീജചൂർണ്ണസ്യ ദ്വിഗുണം ഹപുഷാരജഃ
ചിത്രാതൈലേന ലീഢം തു സപ്തവൃദ്ധിമപോഹതി. 28

സാരം - കഴഞ്ചിക്കുരുവിന്റെ പൊടിയും അതിന്റെ ഇരട്ടി അടയ്ക്കാമണിയന്റെ പൊടിയും കൂടി ചേർത്തു ആവണക്കെണ്ണയിൽ കുഴച്ചു സേവിച്ചാൽ ഏഴു വിധത്തിലുള്ള വൃദ്ധിയും ശമിക്കും.

വരണാദി ഘൃതം—

വരണചിത്രബലേന്ദ്രലതാഭയാ-
ഹപുഷയക്ഷദൃഗഗ്നിമഹൗഷധൈഃ
സഹ കുലത്ഥരസോനസുരദ്രുമൈ-
രപി ശൃതേ സലിലേ*f*ഗ്നികണൗഷധൈഃ. 29

വരണജീരകഹിംഗുബലാജടാ-
മരിചചവ്യസുരദ്രുമദീപ്യകൈഃ
ഘൃതമഥോരുപുതൈലസമം പചേൽ
സകലവൃദ്ധ്യുദരാനിലഗുന്മനുൽ. 30

സാരം - നീർമാതളതൊലി, വെളുത്താവണക്കിൻവേര്, കുറുന്തോട്ടിവേര്, ഉഴിഞ്ഞ, കടുക്കാത്തോട്, അടയ്ക്കാമണിയൻവേര്, കഴഞ്ചിവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്, പഴമുതിര, വെളുത്തുള്ളി, ദേവതാരം, ഇവകൊണ്ടുള്ള കഷായത്തിൽ കൊടുവേലിക്കഴിങ്ങ്, തിപ്പലി, ചുക്ക്, നീർമാതളത്തൊലി, ജീരകം, കായം, കുറുന്തോട്ടിവേര്, നല്ലമുളക്, കാട്ടുമുളകിൻവേര്, ദേവതാരം, അയമോദകം, ഇവ കല്ക്കമായി ആവണക്കെണ്ണയും നെയ്യും സമം ചേർത്തു കാച്ചിയെടുക്കുക. ഈ ഘൃതം സകലവൃദ്ധിയേയും മഹോദരത്തേയും വാതഗുന്മത്തേയും ശമിപ്പിക്കും.

ഇന്ദ്രവല്ലീകഷായപ്രയോഗം—

ഇന്ദ്രവല്ലീകഷായശ്ച പാതവ്യസ്തൈലസംയുതഃ
ആന്ത്രവൃദ്ധിവിനാശായ തൽഖളേനാഹ ഭോജനം. 31

സാരം - ഉഴിഞ്ഞ കഷായം വച്ച് അതിൽ ആവണക്കെണ്ണ മേമ്പൊടി ചേർത്തു സേവിക്കുകയും ഉഴിഞ്ഞനീരുകൊണ്ട് മുക്കുടി ഉണ്ടാക്കി അതുകൂട്ടി ഊണുകഴിക്കുകയും ചെയ്താൽ ആന്ത്രവൃദ്ധി ശമിക്കും.

മോരടകഷായപ്രയോഗം—

കൃഷ്ണാനാഗരസിദ്ധാർത്ഥഹിംഗുചൂർണ്ണസമായുതഃ
മോരടസ്യ ച നിഷ്കാഥസ്സദ്യോ വൃദ്ധിമപോഹതി. 32

സാരം - പെരുങ്കുരുമ്പ കഷായം വച്ച് അതിൽ തിപ്പലി, ചുക്ക്, കടുക്, കായം ഇവ പൊടിച്ച് മേമ്പൊടി ചേർത്തു സേവിച്ചാൽ വൃദ്ധി പെട്ടെന്നു ശമിക്കും.

ഗന്ധർവഹസ്താദി കഷായം—

ഗന്ധർവഹസ്തകോരണ്ഡമുസ്താനാഗരസംയുതഃ
കഷായഃ കോഷ്ഠവാതാന്ത്രശൂലാദീൻ നാശയേദ്ദ്രുതം. 33

സാരം - വെളുത്താവണക്കിൻവേര്, കരിങ്കുറിഞ്ഞിവേര്, മുത്തങ്ങാക്കിഴങ്ങ്, ചുക്ക്

ഇവ കൊണ്ടുള്ള കഷായം കോഷ്ഠവാതം, ആന്ത്രശൂലം മുതലായവയെ ശമിപ്പിക്കും.

കുബേരാക്ഷീപ്രയോഗം—

ഏകാ ഏവ കുബേരാക്ഷീ സർവവാതവിനാശിനീ
കിം പുനർലശുനോപേതാ ഹിംഗുസൈന്ധവസംയുതാ. 34

സാരം - കഴഞ്ചി എന്ന ഒരു ഔഷധംതന്നെ എല്ലാ വാതത്തേയും നശിപ്പിക്കും. അങ്ങനെയിരിക്കെ വെളുത്തുള്ളി, കായം, ഇന്തുപ്പ്, ഇവയോടുചേർത്തു കഴഞ്ചിക്കുരു ഉപയോഗിച്ചാൽ എല്ലാ വാതത്തേയും ശമിപ്പിക്കുമെന്നുള്ളതിൽ എന്തു സംശയമാകുന്നു (ഒരു സംശയവുമില്ല).

നാളികേരക്ഷീരപ്രയോഗം—

നാളികേരഭവം ക്ഷീരം ഘനീഭൂതം പ്രയോജയേൽ
ശുണ്ഠീജീരകസംയുക്തം വൃദ്ധിനാശായ ഭോജനേ. 35

സാരം - തേങ്ങാപ്പാലു വെള്ളംചേർക്കാതെ പിഴിഞ്ഞെടുത്ത് ചുക്കും ജീരകവും പൊടിച്ചിട്ടു ഭക്ഷണത്തിന്റെ കൂടെ ഉപയോഗിച്ചാൽ വൃദ്ധി ശമിക്കും.

ഗന്ധർവഹസ്തതൈലം—

ശതമേരണ്ഡമൂലസ്യ ശുണ്ഠ്യാഃ പഞ്ച യവാഢകം
ജലദ്രോണ പചേദ്യാവച്ചതുർഭാഗാവശേഷിതം. 36

തസ്മിൻ കഷായേ പൂതേ ച പയസാ ദ്വിഗുണേന ച
പ്രസ്ഥമേരണ്ഡതൈലസ്യ തന്മൂലാച്ച ചതുഷ്പലം. 37

ദ്വിപലം ശൃങ്ഗിവേരസ്യ കൽക്കം ദത്വാ ശനൈഃ പചേൽ
തൽ പിബേന്നിയതഃ ശുദ്ധോ നരഃ ക്ഷീരാന്നഭോജനഃ. 38

ആന്ത്രവൃദ്ധിം നിഹന്ത്യാശു തൈലം ഗന്ധർവസംജ്ഞിതം

സാരം - വെളുത്താവണക്കിൻവേര് പലം 100 ചുക്ക് പലം 5, യവം നാലിടങ്ങഴി ഇവ 16 ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ച് നാലൊന്നാക്കി അരിച്ച് അതിൽ നാലു പലം വെളുത്താവണക്കിൻവേരും, രണ്ടു പലം ചുക്കും കല്ക്കമായി ഇടങ്ങഴി ആവണക്കെണ്ണ രണ്ടിടങ്ങഴി പാലും ചേർത്തു മന്ദാഗ്നിയിൽ കാച്ചി എടുത്തു പാൽചോറുണ്ടുകൊണ്ട് സേവിച്ചാൽ ആന്ത്രവൃദ്ധി ശമിക്കും.

പ്രസാരിണ്യാദി കഷായം-

പ്രസാരിണീമോരടശക്രവല്ലീ
കുബേരദൃഗ്വിശ്വകുലത്ഥശിഗ്രുഭിഃ
പുനർന്നവാദ്യൈർവിനിഹന്തി പാക്യ-
മേരണ്ഡതൈലേന ച മുഷ്ക്കവൃദ്ധിം. 39

സാരം - പ്രസാരിണി, പെരുംകുരുമ്പ, ഉഴിഞ്ഞ, കഴഞ്ചിവേര്, ചുക്ക്, മുതിര, മുരിങ്ങാത്തൊലി, തഴുതാമവേര് ഇവകൊണ്ടുള്ള കഷായം ആവണക്കെണ്ണ മേമ്പൊടി ചേർത്തു സേവിച്ചാൽ വൃഷണവൃദ്ധി ശമിക്കും.

ഹിംഗുത്രിഗുണം—

ഹിംഗുത്രിഗുണം സൈന്ധവ
മസ്മാത്ത്രിഗുണന്തു തൈലമേരണ്ഡം
തത്ത്രിഗുണം തു രസോന
രസം ഗുന്മോദരവൃദ്ധിശൂലഘ്നം. 40

സാരം - കായം 1 ഭാഗം, ഇന്തുപ്പു 3 ഭാഗം, ആവണക്കെണ്ണ 9 ഭാഗം, വെളുത്തുള്ളിനീര് 27 ഭാഗം ഇവ ഒന്നിച്ചു ചേർത്തു എണ്ണ കാച്ചി ഉപയോഗിച്ചാൽ ഗുന്മം, മഹോദരം, വൃദ്ധി, ശൂലം ഇവ ശമിക്കും.

യക്ഷദൃക്പല്ലവാദി പ്രയോഗം—

യക്ഷദൃക്പല്ലവം പിഷ്ട്വാ വിശ്വസൈന്ധവദീപ്യകൈഃ
തക്രേ പിബേത്തു വൃദ്ധ്യാർത്തോ നാസ്മാൽ പരതരാ ക്രിയാ. 41

സാരം - കഴഞ്ചിത്തളിര്, ചുക്ക്, ഇന്തുപ്പ്, അയമോദകം ഇവ മോരിൽ അരച്ചു കലക്കി സേവിക്കുക. വൃദ്ധിക്ക് അതിൽ ഉപരിയായി യാതൊരു ചികിത്സയും ഇല്ല.

വിശ്വൈരണ്ഡാദി ആവണക്കെണ്ണ—

വിശ്വൈരണ്ഡയവക്വാഥേ തൈലമേരണ്ഡജം പചേൽ
പയസാ ഷഡ്ഗുണേനൈതൽ സർവമാരുതവൃദ്ധിജിൽ. 42

സാരം - ചുക്ക്, വെളുത്താവണക്കിൻവേര്, യവം ഇവകൊണ്ടുള്ള കഷായത്തിൽ ആറിരട്ടി പാൽ ചേർത്തു ആവണക്കെണ്ണ കാച്ചിയെടുക്കുക ഇത് എല്ലാ വാതവൃദ്ധിയേയും ശമിപ്പിക്കും.

ദശമൂലാദി ആവണക്കെണ്ണ—

ദശമൂലസ്യ നിഷ്ക്വാഥേ തൈലമേരണ്ഡജം പചേൽ
സഖല്വയവകോലസ്യ തദ്ബീജാങ്കുരകല്ക്കവൽ. 43

പിപ്പലീഹിംഗുസംയുക്തം സപഞ്ചലവണം പിബേൽ
സർവവൃദ്ധിഹരം പ്രോക്തം സർവഗുന്മഹരം ച തൽ. 44

സാരം - ദശമൂലം, പഴമുതിര, യവം ലന്തക്കുരു ഇവ കഷായം വച്ചു അതിൽ ആവണക്കിൻകുരു, ആവണക്കിൻതളിര്, തിപ്പലി, കായം, പഞ്ചലവണം ഇവ കല്ക്കമായി ആവണക്കെണ്ണ കാച്ചിയെടുത്ത് സേവിച്ചാൽ എല്ലാ വൃദ്ധിയും എല്ലാ ഗുന്മവും ശമിക്കും.

ആന്ത്രവൃദ്ധിഹരയോഗങ്ങൾ—

നീലീമുലം തു സംപിഷ്ട്വാ പിബേത്തൈലസമന്വിതം
ഈഷദുഷ്ണം സതൈലം ച കാർപ്പാസീപത്രജം രസം. 45

സ്വരസം വംശപത്രസ്യ ഹിംഗുസിന്ധൂത്ഥസംയുതം
തഥാ കൂശ്മാണ്ഡപത്രസ്യ രസം തക്രസമന്വിതം. 46

തഥാ ച ഹിംഗുത്രിഗുണമാന്ത്രവൃദ്ധിഹരാ ഇമേ.

സാരം - അമരിവേരരച്ചു ആവണക്കെണ്ണ ചേർത്തു സേവിക്കുക. കുരുപ്പരത്തിയിലയുടെ നീര് അല്പം ചൂടാക്കി ആവണക്കെണ്ണ ചേർത്തു സേവിക്കുക. മുളയിലയുടെ നീരിൽ കായവും ഇന്തുപ്പുംകൂടി പൊടിച്ചിട്ടു സേവിക്കുക. കുമ്പളത്തിന്റെ ഇലയുടെ നീരിൽ മോരു ചേർത്തു സേവിക്കുക. ഹിംഗുത്രിഗുണമുപയോഗിക്കുക. ഈ പറഞ്ഞ യോഗങ്ങളെല്ലാം ആന്ത്രവൃദ്ധിഹരങ്ങളാകുന്നു.

ആന്ത്രവൃദ്ധിഹരങ്ങളായ വിശേഷയോഗങ്ങൾ—

ആന്ത്രവൃദ്ധൗ പ്രയോക്തവ്യം വിശേഷാൽ സുകുമാരകം 47

പ്രയോജ്യമിന്ദുകാന്തം ച ലശുനാദിഘൃതം തഥാ.

സാരം - സുകുമാരഘൃതം, ഇന്ദുകാന്തം, ലശുനാദി ഘൃതം ഇവ വിശേഷിച്ചും ആന്ത്രവൃദ്ധിയിൽ പ്രയോഗിക്കാം.

വൃദ്ധിയിൽ സിരാദാഹപ്രയോഗം—

ഏതൈരുപക്രമൈശ്ശാന്തിം ന യായാദ്വർധ്മ ചേൽ പുനഃ 48

യസ്മിൻ പാർശ്വേ ഗദസ്തസ്മിന്നംഗുഷ്ഠസ്യോപരി സ്ഥിതം.
സ്നാവതന്തുസമം യത്തൽ സൂച്യോൽക്ഷിപ്യ ദഹേദ് ഭിഷക്. 49

യസ്മിൻ പാർശ്വേ ഗദസ്തസ്മാദന്യപാർശ്വഗതാംഗുലേ
ദഹേദനാമികാഖ്യസ്യേത്യാഹുരന്യേ ഭിഷഗ്വരാഃ. 50

സാരം - മുൻപറഞ്ഞ ചികിത്സകൊണ്ട് വൃദ്ധിരോഗം ശമിച്ചില്ലെങ്കിൽ ഏതു വശത്താണോ വൃദ്ധിയുള്ളത് ആ വശത്തെ പെരുവിരലിന്റെ ഉപരിഭാഗത്തുള്ള ചെറുഞരമ്പിനെ സൂചികൊണ്ടുയർത്തി പൊള്ളിക്കണം. മറ്റു ചില വൈദ്യന്മാർ ഏതു വശത്താണോ വൃദ്ധിയുള്ളത് അതിന്റെ മറുവശത്തുള്ള മോതിരവിരലിന്റെ ചെറുഞെരമ്പിനെയാണ് പൊള്ളിക്കേണ്ടത് എന്നു പറയുന്നു.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
വിദ്രധിവൃദ്ധിചികിത്സാക്രമമെന്ന
പതിനഞ്ചാമദ്ധ്യായം കഴിഞ്ഞു.

# ഷോഡശോ$f$ദ്ധ്യായഃ

# ഗുന്മചികിത്സാക്രമം

വൃദ്ധിചികിത്സാനന്തരം ഗുന്മചികിത്സയുടെ യുക്തി-

ഉഭയോർവാതഹേതുത്വാദ്വക്ഷ്യതേ വൃദ്ധിഗുന്മയോഃ
ചികിത്സാനന്തരം വൃദ്ധേർഗുന്മസ്യാപി ചികിത്സിതം. 1

സാരം - വൃദ്ധിക്കും ഗുന്മത്തിനും കാരണം വായുവാകുന്നു. അതുകൊണ്ട് വൃദ്ധി ചികിത്സ പറഞ്ഞു കഴിഞ്ഞതിനുശേഷം ഗുന്മചികിത്സയും പറയപ്പെടുന്നു.

വാതഗുന്മത്തിന്— (ത്ര്യൂഷണാദി ഘൃതം)

ത്ര്യൂഷണത്രിഫലാധാന്യചവികാവേല്ലചിത്രകൈഃ
കല്ക്കീകൃതൈർഘൃതം പക്വം സക്ഷീരം വാതഗുന്മനുൽ. 2

സാരം - ചുക്ക്, മുളക്, തിപ്പലി, ത്രിഫലത്തോട്, കൊത്തമ്പാലരി, കാട്ടുമുളകിൻവേര്, വിഴാലരി, കൊടുവേലിക്കിഴങ്ങ് ഇവ കല്ക്കമായി പാലും ചേർത്തു നെയ്യു കാച്ചി സേവിച്ചാൽ വാതഗുന്മം ശമിക്കും.

സിന്ധൂത്ഥാദി ചൂർണ്ണം—

സിന്ധൂത്ഥപത്ഥ്യാകണദീപ്യകാനാം
ചൂർണ്ണാനി തോയൈഃ പിബതാം കവോഷ്ണൈഃ
പ്രയാതി നാശം കഫവാതജന്മാ
നാരാചനിർഭിന്ന ഇവാമയൗഘഃ[1] 3

സാരം - ഇന്തുപ്പ്, കടുക്കാത്തോട്, തിപ്പലി, അയമോദകം ഇവ പൊടിച്ചു ചൂടു വെള്ളത്തിൽ കലക്കി സേവിച്ചാൽ കഫജവും വാതജവും ആയ ഗുന്മം ശമിക്കും.

ശുണ്ഠ്യാദി ചൂർണ്ണം—

ശുണ്ഠ്യാഃ കർഷം ഗുളസ്യ ദ്വൗ ധൗതാൽ കൃഷ്ണതിലാൽ പലം
ഖാദന്നേകത്ര സംചൂർണ്യ കോഷ്ണക്ഷീരാനുപോ ജയേൽ. 4
വാതഹൃദ്രോഗഗുന്മാർശോയോനിശൂലശകൃദ്ഗ്രഹാൻ.

സാരം - ചുക്ക് 3 കഴഞ്ച്, ശർക്കര 6 കഴഞ്ച്, കഴുകി ശുദ്ധമാക്കി എടുത്ത

1. നാരാചം - അമ്പ്, ആമയൗഘം - രോഗസമൂഹം
അമ്പിനാൽ തകരുന്നതുപോലെ രോഗസമൂഹത്തെ ശമിപ്പിക്കുന്നു എന്ന് താല്പര്യം.

കാരെള്ള് 12 കഴഞ്ച്, ഇവ ഒന്നിച്ചു പൊടിച്ചു സേവിച്ചതിനുശേഷം പാൽ ചെറു ചൂടേ അനുപാനമായി ഉപയോഗിക്കുക. വാതഹൃദ്രോഗം, ഗുന്മം, അർശസ്സ്, യോനി ശൂലം, മലബന്ധം ഇവ ശമിക്കും.

ചിത്രകാദി കഷായം—

ചിത്രകഗന്ധികൈരണ്ഡശുണ്ഠീക്വാഥഃ പരം ഹിതഃ 5

ശൂലാനാഹവിബന്ധേഷു സഹിംഗുവിളസൈന്ധവഃ

സാരം - കൊടുവേലിക്കിഴങ്ങ്, കാട്ടുതിപ്പലിവേര്, വെളുത്താവണക്കിൻവേര്, ചുക്ക് ഇവകൊണ്ടുള്ള കഷായം കായവും വിളയുപ്പും ഇന്തുപ്പും മേമ്പൊടി ചേർത്തു സേവിച്ചാൽ ശൂലം, വയറുവീർപ്പ്, മലബന്ധം ഇവ ശമിക്കും.

പിത്തഗുന്മത്തിന്— (ആമലകാദി ഘൃതം)

രസേനാമലകേക്ഷൂണാം ഘൃതപ്രസ്ഥം വിപാചയേൽ 6

പത്ഥ്യാപാദം പിബേൽ സർപിസ്തൽസിദ്ധം പിത്തഗുന്മനുൽ

സാരം - നെല്ലിക്കാനീരും കരിമ്പിൻനീരും കൂട്ടി ചേർത്ത് അതിൽ നാലു പലം കടുക്കാ അരച്ചു കലക്കി ഒരിടങ്ങഴി നെയ്യുകാച്ചി സേവിച്ചാൽ പിത്തഗുന്മം ശമിക്കും.

കഫഗുന്മത്തിന്— (ദശമൂലഘൃതം)

സവ്യോഷക്ഷാരലവണം സഹിംഗുവിളഡാഡിമം. 7

കഫഗുന്മം ജയത്യാശു ദശമൂലശൃതം ഘൃതം

സാരം - ദശമൂലകഷായത്തിൽ ചുക്ക്, മുളക്, തിപ്പലി, ചവർക്കാരം, ഇന്തുപ്പ്, കായം, വിളയുപ്പ്, മാതളത്തോട് ഇവ കൽക്കമായി നെയ്യു കാച്ചി സേവിച്ചാൽ കഫ ഗുന്മം ശമിക്കും.

വാതഗുന്മത്തിനു വില്വമൂലാദി കഷായം—

വില്വമൂലബലാശുണ്ഠീചിത്രകാഗ്നിപുനർന്നവൈഃ 8

വില്വമൂലൗഷധാഭ്യാം വാ ക്വാഥഃ പവനഗുന്മനുൽ

സാരം - കൂവളത്തിൻവേര്, കുറുന്തോട്ടിവേര്, ചുക്ക്, വെളുത്താവണക്കിൻവേ ര്, കൊടുവേലിക്കിഴങ്ങ്, തഴുതാമവേര് ഇവകൊണ്ടോ, കൂവളത്തിൻവേര്, ചുക്ക് ഇവകൊണ്ടോ ഉള്ള കഷായം വാതഗുന്മത്തെ ശമിപ്പിക്കും.

ദശമൂലാദി കഷായം—

ദശമൂലരസോനവിശ്വദാരു-
ക്വഥിതം വാരി നിവാരയേൽ പ്രപീതം

പവനോദ്ബണഗുന്മകാസശോഫ-
സ്വരസാദോദരപൃഷ്ഠകോഷ്ഠശൂലം. 9

സാരം - ദശമൂലം, വെളുത്തുള്ളി, ചുക്ക്, ദേവതാരം ഇവകൊണ്ടുള്ള കഷായം സേവിച്ചാൽ വാതവർദ്ധനയോടുകൂടിയ ഗുന്മം, ചുമ, നീര്, സ്വരസാദം, മഹോദരം, പുറത്തുണ്ടാകുന്ന വേദന, വയറ്റിൽ വേദന ഇവ ശമിക്കും.

വ്യോഷാദി കഷായം—

വ്യോഷപൂതീകവർഷാഭൂപഥ്യാഗ്രന്ഥികൃശാനുഭിഃ
ക്വാഥോ ഗുന്മകുഠാരാഖ്യസ്സഹിംഗുവിളസൈന്ധവഃ. 10

സാരം - ചുക്ക്, മുളക്, തിപ്പലി, ആവിത്തൊലി, തഴുതാമവേര്, കടുക്കാത്തോട്, കാട്ടുതിപ്പലിവേര്, കൊടുവേലിക്കിഴങ്ങ് ഇവകൊണ്ടുള്ള കഷായം കായവും വിളയുപ്പും ഇന്തുപ്പും മേമ്പൊടി ചേർത്തു സേവിച്ചാൽ ഗുന്മം ശമിക്കും.

പഞ്ചകോലാദി കഷായം—

പഞ്ചകോലലശുനകഥിതാംഭോ
ഹിംഗുസൈന്ധവരജഃപരിമിശ്രം
കോഷ്ഠമാരുതഗുദാങ്കുരഗുന്മ-
ശൂലമഗ്നിസദനഞ്ച നിഹന്യാൽ. 11

സാരം - പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) വെളുത്തുള്ളി ഇവകൊണ്ടുള്ള കഷായം കായവും ഇന്തുപ്പുംകൂടി മേമ്പൊടി ചേർത്തു സേവിച്ചാൽ കോഷ്ഠവാതം, അർശസ്സ്, ഗുന്മം, ശൂലം, അഗ്നിമാന്ദ്യം ഇവ ശമിക്കും.

ലശുനാദി കഷായം—

ലശുനപുനർന്നവവിശ്വം സൈന്ധവചൂർണ്ണപ്രതീവാപം
ശ്രപയിത്വാ പരിപീതം ഗുന്മാനുന്മൂലയേന്നിയതം. 12

സാരം - വെളുത്തുള്ളി, തഴുതാമവേര്, ചുക്ക് ഇവകൊണ്ടുള്ള കഷായം ഇന്തുപ്പു മേമ്പൊടി ചേർത്തു സേവിച്ചാൽ നിശ്ചയമായും ഗുന്മത്തെ നശിപ്പിക്കും.

നിർഗുണ്ഡ്യാദി കഷായം—

നിർഗുണ്ഡ്യേരണ്ഡകോരണ്ഡബലാവില്വശൃതം ജലം
ഗുന്മോർദ്ധ്വവാതോരഃപൃഷ്ഠകോഷ്ഠശൂലം നിഹന്തി തൽ. 13

സാരം - കരിനൊച്ചി, വെളുത്താവണക്കിൻവേര്, കരിങ്കുറിഞ്ഞിവേര്, കുറുന്തോട്ടിവേര്, കൂവളത്തിൻവേര് ഇവകൊണ്ടുള്ള കഷായം ഗുന്മം, ഊർദ്ധ്വവാതം, ഉരോവേദന, പൃഷ്ഠവേദന, കോഷ്ഠവേദന ഇവയെ ശമിപ്പിക്കും.

ദശമൂലാദി പാൽക്കഷായം—

ദശമൂലശൃതം ക്ഷീരം സസിതം വാതഗുന്മനുൽ
ദശമൂലരസോനാഭ്യാം സിദ്ധം തദ്വാതഗുന്മനുൽ. 14

സാരം - ദശമൂലം കൊണ്ടോ ദശമൂലവും വെളുത്തുള്ളിയും കൊണ്ടോ പാൽക ഷായംവച്ച് സേവിച്ചാൽ വാതഗുന്മം ശമിക്കും.

പൂർവേ കഷായാഃ സക്ഷീരാ യോജ്യാ ദോഷാനുരോധതഃ

സാരം - മുൻപറഞ്ഞ എല്ലാ കഷായങ്ങളും ദോഷകോപമനുസരിച്ചു പാൽക ഷായമായും ഉപയോഗിക്കാം.

ലശുനപ്രയോഗം—

സ്വരസേന രസേന വാ രസോനാൽ
പ്രപിബേന്നാഗരഹിംഗുയാവശൂകാൻ
ഗുദശൂലവിബന്ധഗുന്മശൂലാ-
നിലസംഘാൻ ഝടുതി പ്രമാർഷ്ടുകാമഃ. 15

സാരം - വെളുത്തുള്ളിയുടെ തനിനീരോ, വെളുത്തുള്ളിക്കഷായമോ ചുക്ക്, കായം, ചവർക്കാരം ഇവ പൊടിച്ചു മേമ്പൊടി ചേർത്തു സേവിച്ചാൽ ഗുദശൂലം, മലബന്ധം, ഗുന്മം, ശൂലം, വായു ഇവ ശമിക്കും.

പിത്തഗുന്മചികിത്സ—

പിത്തജ്വരഹരഃ ക്വാഥഃ സഘൃതഃ പിത്തഗുന്മിനാം

സാരം - പിത്തജ്വരത്തിനു വിധിച്ചിട്ടുള്ള കഷായത്തിൽ നെയ്യു മേമ്പൊടി ചേർത്തു സേവിച്ചാൽ പിത്തഗുന്മം ശമിക്കും.

കഫഗുന്മചികിത്സ—

പഞ്ചകോലാഭയാശിഗ്രുദ്വികരഞ്ജപുനർന്നവൈഃ
ക്വഥിതം കഫഗുന്മാർശോഗ്രഹണ്യാമയമർദ്ദനം. 16

സാരം - പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടു വേലിക്കിഴങ്ങ്, ചുക്ക്) കടുക്കാത്തോട്, മുരിങ്ങാത്തൊലി, ഉങ്ങിൻതൊലി, ആവി ത്തൊലി, തഴുതാമവേര് ഇവകൊണ്ടുള്ള കഷായം കഫഗുന്മം, അർശസ്സ്, ഗ്രഹണീ രോഗം ഇവയെ ശമിപ്പിക്കും.

ത്രികട്വാദി കഷായം—

ത്രികടുജാജീദഹനാഭയാനാം
പടൂൽകടം യേ പ്രപിബന്തി പാഥഃ

കഫോത്തരാനാഹവിബന്ധശൂല-
ദുർന്നാമവാർത്താമപി തേ ത്യജന്തി. 17

സാരം - ചുക്ക്, മുളക്, തിപ്പലി, അയമോദകം, കൊടുവേലിക്കിഴങ്ങ്, കടുക്കാത്തോട് ഇവകൊണ്ടുള്ള കഷായം ഇന്തുപ്പു മേമ്പൊടി ചേർത്തു സേവിച്ചാൽ കഫപ്രധാനമായ വയറുവീർപ്പ്, മലബന്ധം, ശൂലം, അർശസ്സ് ഇവ ശമിക്കും.

ഷട്പലഘൃതം—

വിശ്വപൂതീകതോയേ തു ശുദ്ധഷട്പലകല്ക്കിതം
ഘൃതം പക്വം പയോയുക്തം ഗ്രഹണീഗുന്മശൂലനുൽ. 18

സാരം - ചുക്ക്, ആവിത്തൊലി ഇവകൊണ്ടുള്ള കഷായത്തിൽ ഷട്പലം, (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്, ഇന്തുപ്പ്) കല്ക്കമായി പാലും ചേർത്തു നെയ്യു കാച്ചി സേവിക്കുക. ഗ്രഹണി, ഗുന്മം, ശൂലം ഇവ ശമിക്കും.

പഞ്ചകോലഘൃതം—

പഞ്ചകോലകഷായേ തു ശുദ്ധഷട്പലകല്ക്കിതം
ഘൃതപ്രസ്ഥം പയോയുക്തം സിദ്ധം ഗുന്മപ്ലീഹാപഹം. 19

സാരം - പഞ്ചകോലം കൊണ്ടുള്ള കഷായത്തിൽ ഷട്പലം കല്ക്കമായി പാലും ചേർത്ത് ഇടങ്ങഴി നെയ്യു കാച്ചി സേവിച്ചാൽ ഗുന്മവും പ്ലീഹരോഗവും ശമിക്കും.

ഇന്ദുകാന്തഘൃതം—

പൂതീകദാരുദശമൂലകഷായസിദ്ധം
സക്ഷീരഷട്പലയുതം ഘൃതമിന്ദുകാന്തം
വാതാമയക്ഷയമഹോദരഗുന്മശൂല-
നിമ്നോന്നതജ്വരഹരം ബലവർദ്ധനം ച. 20

സാരം - ആവിത്തൊലി, ദേവതാരം, ദശമൂലം ഇവകൊണ്ടുള്ള കഷായത്തിൽ ഷട്പലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്, ഇന്തുപ്പ്) കല്ക്കമായി പാലും ചേർത്തു നെയ്യു കാച്ചി സേവിച്ചാൽ വാതരോഗം, ക്ഷയം, മഹോദരം, ഗുന്മം, ശൂലം, കുറഞ്ഞും കൂടിയും വരുന്ന ജ്വരം ഇവ ശമിക്കും. ബലവും വർദ്ധിക്കും.

ചെറുപഞ്ചമൂലം കഷായം—

ഹ്രസ്വേന പഞ്ചമൂലേന ക്വാഥം തേനാഥവാ പയഃ.
പിബേൽ പിത്തഭവേ ഗുന്മേ പൈത്തികേ ശൂല ഏവ ച. 21

സാരം - ചെറിയപഞ്ചമൂലം (ഓരില, മൂവില, കറുത്തചുണ്ട, വെളുത്തചുണ്ട

ഇവയുടെ വേര്, ഞെരിഞ്ഞില്) കൊണ്ടുള്ള കഷായമോ, പാൽകഷായമോ സേവിച്ചാൽ പിത്തഗുന്മവും പിത്തശൂലവും ശമിക്കും.

യവാന്യാദി ചൂർണ്ണം—

യവാനീസൈന്ധവക്ഷാരവചാസൗവർച്ച്വലാഭയാഃ
ഹരീതകീനാം ചൂർണ്ണം തു പിബേദുഷ്ണേന വാരിണാ. 22

നിചയം സർവഗുന്മാനാം ശൂലശ്വാസപരിഗ്രഹം
സപ്താഹാദ്ഭിദ്യതേ ചൈവ വായ്വാ വിദ്ധോ യഥാ ഘനഃ 23

സാരം - ജീരകം, ഇന്തുപ്പ്, ചവർക്കാരം, വയമ്പ്, തുവർച്ചിലയുപ്പ്, കടുക്കാത്തോട് ഇവയോ കടുക്കയോ പൊടിച്ചു ചൂടുവെള്ളത്തിൽ സേവിക്കുക. സകല ഗുന്മങ്ങളും ശൂലം, ശ്വാസം, ഇവയും ഏഴുദിവസംകൊണ്ടു ശമിക്കും.

ത്രിദോഷജഗുന്മത്തിന്— (ശതാഹ്വാദി കഷായം)

ശതാഹ്വാചിരിവില്വത്വക്ശുണ്ഠീക്വാഥഃ സമാക്ഷികഃ
തൽ സന്നിപാതജം ഗുന്മം ക്ഷിപ്രമേവ വിനശ്യതി. 24

സാരം - ശതകുപ്പ, ആവിത്തൊലി, ചുക്ക് ഇവകൊണ്ടുള്ള കഷായം തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ ത്രിദോഷജമായ ഗുന്മം പെട്ടെന്നു ശമിക്കും.

ശുണ്ഠ്യാദി കഷായം—

ശുണ്ഠീലശുനദേവാഹ്വാനിര്യൂഹഃ സ്നേഹവാൻ ജയേൽ
കോഷ്ഠമാരുതഗുന്മാഗ്നിമാന്ദ്യശൂലപ്രഭഞ്ജനാൻ. 25

സാരം - ചുക്ക്, വെളുത്തുള്ളി, ദേവതാരം ഇവകൊണ്ടുള്ള കഷായം എണ്ണയോ നെയ്യോ മേമ്പൊടി ചേർത്തു സേവിച്ചാൽ കോഷ്ഠത്തിലുള്ള വായു, ഗുന്മം, അഗ്നിമാന്ദ്യം, ശൂലം, വാതം ഇവ ശമിക്കും.

പത്ഥ്യാപൂതികാദി കഷായം—

പത്ഥ്യാപൂതീകശുണ്ഠീദഹനകരികണാ-
മൂലചവ്യാജഗന്ധാ-
വർഷാഭൂവില്വഖല്വോരുപുസഹചരശി-
ഗ്രൂഷണാനാം കഷായഃ
സക്ഷാരോ ഹിംഗുമിശ്രഃ ക്ഷപയതി ഗുദജ
പ്ലീഹഗുന്മാഗ്നിമാന്ദ്യാ-
ഷ്ഠീലാനാഹോദരാണാം ബലമതുലബലം
പീയമാനഃ ക്ഷണേന. 26

സാരം - കടുക്കാത്തോട്, ആവിത്തൊലി, ചുക്ക്, കൊടുവേലിക്കിഴങ്ങ്, അത്തി ത്തിപ്പലിവേര്, കാട്ടുമുളകിൻവേര്, ആട്ടുനാറിവേളവേര്, തഴുതാമവേര്, കൂവള ത്തിൻവേര്, പഴമുതിര, വെളുത്താവണക്കിൻവേര്, കരിങ്കുറിഞ്ഞിവേര്, മുരിങ്ങാത്തൊ ലി, നല്ലമുളക് ഇവകൊണ്ടുള്ള കഷായം ചവർക്കാരവും കായവുംകൂടി പൊടിച്ചു മേമ്പൊടി ചേർത്തു സേവിച്ചാൽ അർശസ്സ്, പ്ലീഹരോഗം, ഗുന്മം, അഗ്നിമാന്ദ്യം, അഷ്ഠീല, മേൽവയറുവീർപ്പ്, മഹോദരം ഇവ ശമിക്കും.

കരഞ്ജാദി കഷായം—

കരഞ്ജവില്വപൂതീകവിജയാകണനാഗരൈഃ
ക്വാഥോ ഗുന്മാഗ്നിസദനവിബന്ധാരുചിനാശനഃ. 27

സാരം - പൂങ്കിൻതൊലി, കൂവളത്തിൻവേര്, ആവിത്തൊലി, കടുക്കാത്തോട്, തിപ്പലി, ചുക്ക് ഇവകൊണ്ടുള്ള കഷായം, ഗുന്മം, അഗ്നിമാന്ദ്യം, മലബന്ധം, അരുചി ഇവയെ ശമിപ്പിക്കും.

ദശമൂലകഷായം—

ദശമൂലകഷായേണ ഹിംഗുനാഗരസൈന്ധവം
അന്നാദൗ പ്രപിബേദ്ഗുന്മേ വിശേഷാന്മരുദുല്ബണേ. 28

സാരം - ദശമൂലകഷായത്തിൽ കായവും ചുക്കും ഇന്തുപ്പും കൂടി പൊടിച്ചു മേമ്പൊടി ചേർത്തു ഭക്ഷണത്തിന്റെ ആദിയിൽ സേവിച്ചാൽ വാതവൃദ്ധിയോടുകൂ ടിയ ഗുന്മം ശമിക്കും.

പത്ഥ്യാഹിംഗ്വാദി ചൂർണ്ണം—

പത്ഥ്യാഹിംഗുയവക്ഷാരയവാനീസൈന്ധവോഷണൈഃ
ഉഷ്ണാംബുപീതൈസ്സപ്താഹാദ്ഭിദ്യതേ ഗുന്മസംചയഃ. 29

സാരം - കടുക്കാത്തോട്, കായം, ചവർക്കാരം, ജീരകം, ഇന്തുപ്പ്, കുരുമുളക് ഇവ പൊടിച്ചു ചൂടുവെള്ളത്തിൽ സേവിച്ചാൽ ഏഴു ദിവസത്തിനകം എല്ലാം ഗുന്മവും പിളർന്നുപോകും.

ശതാവര്യാദി പാൽകഷായം—

ശതാവരീവാരിശരേക്ഷുസിദ്ധം
ക്ഷീരം പിബേദ്ഗോക്ഷുരസാധിതം വാ
സദാഹതൃഷ്ണാജ്വരദാഹപിത്തേ
ദാഹാന്വിതേ പിത്തകൃതേ തു ഗുന്മേ. 30

സാരം - ശതാവരിക്കിഴങ്ങ്, ഇരുവേലി, അമവേര്, കരിമ്പിൻവേര്, ഇവകൊണ്ടോ, ഞെരിഞ്ഞിലുകൊണ്ടോ, പാൽകഷായമുണ്ടാക്കി സേവിച്ചാൽ സർവാങ്ഗസന്താ പം, ജ്വരസന്താപം, വെള്ളംദാഹം, ചൂട് ഇവയോടുകൂടിയ പിത്തഗുന്മം ശമിക്കും.

വിശ്വാഭയാദി കഷായം—

വിശ്വാഭയാചിത്രകപിപ്പലീഭി-
ർവ്വിപക്വമംഭഃ പരിപീയമാനഃ
ആനാഹവിഡ്രോധമപക്തൃശക്തിം
വ്യപോഹതി ദ്രാക് കഫജം ച ഗുന്മം. 31

സാരം - ചുക്ക്, കടുക്കാത്തോട്, കൊടുവേലിക്കിഴങ്ങ്, തിപ്പലി ഇവകൊണ്ടുള്ള കഷായം സേവിച്ചാൽ മേൽവയറുവീർപ്പ്, മലബന്ധം, ദഹനശക്തിയില്ലായ്മ ഇവയും കഫഗുന്മവും ശമിക്കും.

പൂതീകാദി ഘൃതം—

പൂതീകദശമൂലാനാം കഷായേ തു ചതുർഗുണേ
ദധിക്ഷീരദ്വിഗുണിതേ സർപ്പിഃപ്രസ്ഥം വിപാചയേൽ. 32

പലാംശൈർവിശ്വചവ്യാഗ്നിപിപ്പലീക്ഷാരസൈന്ധവൈഃ
ശ്ലക്ഷ്ണപിഷ്ടൈസ്സമാലോഡ്യ സാധിതം സുപരിസ്രുതം. 33

പഞ്ചഗുന്മപ്ലിഹാനാഹജഠരാധ്മാനശൂലനുൽ.

സാരം - ആവിത്തൊലി, ദശമൂലം ഇവകൊണ്ടുള്ള (നാലിടങ്ങഴി) കഷായത്തിൽ ചുക്ക്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, തിപ്പലി, ചവർക്കാരം, ഇന്തുപ്പ് ഇവ ഓരോ പലം കല്ക്കമായി ഇടങ്ങഴി നെയ്യും നെയ്യിൽ ഇരട്ടി തൈരും പാലും ചേർത്തു കാച്ചി എടുത്തു ഉപയോഗിക്കുക. ഈ ഘൃതം അഞ്ചുവിധം ഗുന്മം, പ്ലീഹരോഹം, മേൽവയറുവീർപ്പ്, മഹോദരം ഇവയെ ശമിപ്പിക്കും.

ശുണ്ഠ്യാദി കഷായം—

ശുണ്ഠീഗ്രന്ഥികചവ്യാഗ്നികൃഷ്ണാക്വാഥസ്സസൈന്ധവഃ 34

കദുഷ്ണഃ ശ്ലേഷ്മഗുന്മഘ്നോ ഹിംഗുതൈലസമായുതഃ

സാരം - ചുക്ക്, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, തിപ്പലി ഇവകൊണ്ടുള്ള കഷായം ഇന്തുപ്പും കായവും എണ്ണയും മേമ്പൊടി ചേർത്തു സേവിച്ചാൽ കഫഗുന്മം ശമിക്കും.

ഏഡകജപത്രപ്രയോഗം—

പത്രമേഡകജാനാം തു തൈലഭൃഷ്ടം വിപാചയേൽ 35

സുഖോദകാനുപാനം സ്യാദ്ഗുന്മശൂലവിനാശനം

സാരം - തകരയുടെ ഇല എണ്ണയിൽ വറുത്തു പാകം ചെയ്തു ഭക്ഷിച്ചതിനു ശേഷം ചൂടുവെള്ളം അനുപാനമായി ഉപയോഗിച്ചാൽ ഗുന്മവും ശൂലവും ശമിക്കും.

വാതഗുന്മത്തിന്— (ദശമൂലക്വാഥപ്രയോഗം)

ഗുന്മേ വാതോദ്ഭവേ ക്വാഥം ദശമൂലേന സാധിതം 36

അപാമാർഗ്ഗം സമൂലം തു പാരിഭദ്രത്വചാ സഹ
ദദ്ധ്വാ ക്ഷാരം സഹൈരണ്ഡതൈലം ഗുന്മഹരം പിബേൽ. 37

സാരം - ദശമൂലം കഷായംവച്ച് അതിൽ വലിയ കടലാടി സമൂലം വേപ്പിൻതൊലി ഇവകൊണ്ടു ക്ഷാരമുണ്ടാക്കി ആ ക്ഷാരവും ആവണക്കെണ്ണയും മേമ്പൊടി ചേർത്തു സേവിച്ചാൽ വാതഗുന്മം ശമിക്കും.

മഹൽപഞ്ചമൂലകഷായം—

മഹതഃ പഞ്ചമൂലസ്യ ക്വാഥം ശ്ലേഷ്മോദ്ഭവേ ഹിതം
തേന സിദ്ധം പയോ വാപി പിപ്പലീചൂർണ്ണസംയുതം. 38

സാരം - മഹൽപഞ്ചമൂലം (കുമ്പിൾ, കൂവളം, പാതിരി, പലകപ്പയ്യാനി, മുഞ്ഞ, ഇവയുടെ വേരിലെ തൊലികളഞ്ഞ്) കഷായമായോ പാൽകഷായമായോ തിപ്പലി പ്പൊടി ചേർത്തു സേവിച്ചാൽ കഫഗുന്മം ശമിക്കും.

ഹിംഗൂത്തരം ചൂർണ്ണം—

ഹിംഗുഗ്രഗന്ധാവിളശുണ്ഠ്യജാജീ-
ഹരീതകീപുഷ്കരമൂലകുഷ്ഠം
ഭാഗോത്തരം ചൂർണ്ണിതമേതദിഷ്ടം
ഗുന്മോദരാജീർണ്ണവിഷൂചികാസു. 39

സാരം - കായം 1 കഴഞ്ച്, വയമ്പ് 2 കഴഞ്ച്, വിളയുപ്പ് 3 കഴഞ്ച്, ചുക്ക് 4 കഴ ഞ്ച്, അയമോദകം 5 കഴഞ്ച്, കടുക്കാത്തോട് 6 കഴഞ്ച്, പുഷ്കരമൂലം 7 കഴഞ്ച്, കൊട്ടം 8 കഴഞ്ച് ഇവ പൊടിച്ചു സേവിച്ചാൽ ഗുന്മം, മഹോദരം, അജീർണ്ണം, വിഷൂ ചിക ഇവ ശമിക്കും.

ഗുന്മവിഹിതയോഗസംഗ്രഹം—

ഇന്ദുകാന്തം ച സേവേത തഥാ ച സുകുമാരകം
ഹിംഗുത്രിഗുണതൈലം ച തിന്ത്രിണീലേഹകം തഥാ. 40

ശമനം യോജയേൽ സർവം തിക്തകം ച മഹാഘൃതം

സാരം - ഇന്ദുകാന്തഘൃതം, സുകുമാരഘൃതം, ഹിംഗുത്രിഗുണതൈലം, തിന്ത്രി ണീലേഹം ഇവയും ശമനമായ സർവക്രിയയും മഹാതിക്തകഘൃതവും ഗുന്മത്തിനു നല്ലതാകുന്നു.

തൃണപഞ്ചകഘൃതം—

തൃണാഖ്യപഞ്ചകക്വാഥേ ജീവനീയഗണൈശ്ശൃതം 41

ശൃതം തേനൈവ വാ ക്ഷീരം ന്യഗ്രോധാദിഗണേന വാ

പിത്തജ്വരഹരാഃ ക്വാഥാഃ സംസ്മൃതാഃ പിത്തഗുന്മിനാം.

സാരം - തൃണപഞ്ചമൂലം (ദർഭ, ആറ്റുദർഭ, അമ, വരിനെല്ല്, കരിമ്പ് ഇവയുടെ വേര്) കഷായം വച്ച് അതിൽ ജീവനീയഗണത്തിലെ (അടപതിയൻകിഴങ്ങ്, കാകോളി, ക്ഷീരകാകോളി, മേദ, മഹാമേദ, കാട്ടുഴുന്ന്, കാട്ടുപയറ്, ജീവകം, ഇടവകം, ഇരട്ടിമധുരം) മരുന്നുകൾ അരച്ചു കലക്കി കാച്ചിയ നെയ്യോ തൃണപഞ്ചമൂലംകൊണ്ടുള്ള പാൽകഷായമോ ന്യഗ്രോധാദിഗണംകൊണ്ടുള്ള പാൽകഷായമോ സേവിക്കുക. ഗുന്മം ശമിക്കും. പിത്തജ്വരത്തെ ശമിപ്പിക്കുന്ന കഷായങ്ങൾ പിത്തഗുന്മത്തിനും ഹിതമാകുന്നു.

# രക്തഗുന്മചികിത്സ

ഗർഭകാലേ വ്യതിക്രാന്തേ രക്തഗുന്മേ ഭിഷഗ്വരഃ

സ്നിഗ്ദ്ധസ്വിന്നശരീരായൈ ദദ്യാൽ സ്നേഹവിരേചനം. 42

സാരം - ഗർഭകാലം കഴിഞ്ഞാൽ രക്തഗുന്മമുള്ളവർക്കു സ്നേഹസ്വേദങ്ങൾ ചെയ്തതിനുശേഷം സ്നിഗ്ദ്ധമായ വിരേചനൗഷധം കൊടുക്കണം.

കണാശതാഹ്വാദി കഷായം—

കണാശതാഹ്വാദികരഞ്ജദാരു-
ഭാർങ്ഗീകുലത്ഥൈഃ സതിലൈർവിപക്വം
തഥാ രസോനേന ച സിദ്ധമംഭഃ
സഹിംഗുകല്ക്കം ഹിതമസ്രഗുന്മേ. 43

സാരം - തിപ്പലി, ശതകുപ്പ, പുങ്കിൻതൊലി, ആവിത്തൊലി, ദേവതാരം, ചെറുതേക്ക്, പഴമുതിര, കാരെള്ള് ഇവകൊണ്ടുള്ള കഷായമോ വെളുത്തുള്ളിക്കഷായമോ കായം മേമ്പൊടി ചേർത്തു സേവിച്ചാൽ രക്തഗുന്മം ശമിക്കും.

എള്ളുകഷായം—

തിലക്വാഥോ ഘൃതഗുളവ്യോഷഭാർങ്ഗീരജോന്വിതഃ

പാനം രക്തഭവേ ഗുന്മേ നഷ്ടേ പുഷ്പേ ച യോഷിതഃ 44

സാരം - കാരെള്ള് കഷായംവച്ച് അതില് നെയ്യും ശർക്കരയും ചുക്ക്, മുളക്, തിപ്പലി, ചെറുതേക്ക് ഇവയുടെ പൊടിയും മേമ്പൊടി ചേർത്തു സേവിച്ചാൽ രക്തഗുന്മം ശമിക്കും. തീണ്ടാരിയിൽ രക്തം പോകാത്ത സ്ത്രീകൾക്കു രക്തം പോകുകയും ചെയ്യും.

കിംശുകത്വഗാദി കഷായം—

കിംശുകത്വഗ്വംശപത്രകുലത്ഥോത്ഥം സഹിംഗുകം
ക്വാഥം പിബേദ്രക്തഗുന്മേ നഷ്ടേ പുഷ്പേ ച വാ വധൂഃ. 45

സാരം - പ്ലാശിൻതൊലി, മുളനാമ്പ്, പഴമുതിര ഇവകൊണ്ടുള്ള കഷായം കായം മേമ്പൊടി ചേർത്തു സേവിച്ചാൽ രക്തഗുന്മം ശമിക്കുകയും നഷ്ടമായ ഋതുരക്തം വീണ്ടും ഉണ്ടാവുകയും ചെയ്യും.

ധാത്രീരസപ്രയോഗം—

പീതോ ധാത്രീരസോ യുക്ത്യാ കിംശുകക്ഷാരസംയുതഃ
രക്തഗുന്മഹരോ യോഗോ നഷ്ടേ പുഷ്പേ ച ശസ്യതേ. 46

സാരം - നെല്ലിക്കാനീരിൽ പ്ലാശിൻതൊലിയുടെ ക്ഷാരം ചേർത്തു സേവിച്ചാൽ രക്തഗുന്മം ശമിക്കും. നഷ്ടമായ ഋതുരക്തം വീണ്ടും ഉണ്ടാവുകയും ചെയ്യും.

ചിത്രഘൃതം—

തുലാർദ്ധം ചിത്രകാൽ പക്ത്വാ ദ്രോണേപാം പാദശേഷിതേ
തസ്മിൻ പലാശക്ഷാരാംബുസമം പ്രസ്ഥം ഘൃതാൽ പചേൽ. 47

പാലികൈസ്സൈന്ധവവ്യോഷഹിംഗുഭിസ്തൽ പ്രസാധിതം
പീതം ഗുന്മാൻ ജയേൽ സർവാൻ രക്തഗുന്മം വിശേഷതഃ 48

സാരം - അരത്തുലാം (50 പലം) കൊടുവേലിക്കിഴങ്ങ്, 16 ഇടങ്ങഴി വെള്ളത്തിൽ കഷായം വച്ച് 4 ഇടങ്ങഴിയാക്കി അതിൽ ഇടങ്ങഴി പ്ലാശിൻ ക്ഷാരം ഊറ്റിയെടുത്ത ജലവും ചേർത്തു ഇന്തുപ്പ്, ചുക്ക്, മുളക്, തിപ്പലി, കായം ഇവ ഓരോ പലം വീതം കല്ക്കമായി ഇടങ്ങഴി നെയ്യു കാച്ചി സേവിച്ചാൽ സകല ഗുന്മങ്ങളും വിശേഷിച്ചു രക്തഗുന്മവും ശമിക്കും.

ശുണ്ഠ്യാദി പാൽകഷായം—

ശുണ്ഠീഗ്രന്ഥികചവ്യാഗ്നിവില്വമൂലപുനർന്നവൈഃ
പീതഃ ക്ഷീരകഷായോ$f$യം സശൂലാനാഹഗുന്മനുൽ. 49

സാരം - ചുക്ക്, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, കൂവളത്തിൻവേര്, തഴുതാമവേര് ഇവകൊണ്ടു പാൽകഷായമുണ്ടാക്കി സേവിച്ചാൽ ശൂലം, മേൽവയറുവീർപ്പ്, ഗുന്മം ഇവ ശമിക്കും.

പുനർന്നവതൈലഘൃതങ്ങൾ—

പുനർന്നവരസേ പക്വം (സ)ഹിംഗുലശുനസ്യ ച
പലാഭ്യാം തിലജപ്രസ്ഥം സർപ്പിർവാ ഗുന്മശൂലനുൽ. 50

സാരം - തവിഴാമയുടെ നീരിൽ കായവും വെളുത്തുള്ളിയും ഓരോ പലം വീതം കല്ക്കമായി ഇടങ്ങഴി എണ്ണയോ ഇടങ്ങഴി നെയ്യോ കാച്ചി സേവിച്ചാൽ ഗുന്മവും ശൂലവും ശമിക്കും.

അതിപ്രവൃത്തരക്തായാ രക്തപിത്തഹരാഃ ക്രിയാഃ
കാര്യാ വാതരുഗാർത്തായാ വാതരക്തഹരാഃ ക്രിയാഃ. 51

ആനാഹാദാവുദാവർത്തചലാമഘ്നേ്യാ ഹിതാഃ ക്രിയാഃ

സാരം - രക്തം അധികം പോയ സ്ത്രീക്ക് രക്തപിത്തനാശകമായ ചികിത്സയും വാതരോഗപീഡിതയായവൾക്ക് വാതരക്തചികിത്സയും ഹിതമാകുന്നു. വയറുവീർപ്പ് മുതലായ ഗുന്മോപദ്രവങ്ങളിൽ ഉദാവർത്തം, വാതം, ആമം ഇവയെ നശിപ്പിക്കുന്ന ചികിത്സ ചെയ്തുകൊള്ളണം.

# ശൂലചികിത്സ

പൃഥഗ്ദോഷാൽ സന്നിപാതാദാമാദ്ഗുന്മാൽ സശർക്കരാൽ
ശൂലം സപ്തവിധം പ്രാഹുസ്തേഷ്വസാധ്യം ത്രിദോഷജം. 52

സാരം - (1) വാതജം, (2) പിത്തജം, (3) കഫജം, (4) ത്രിദോഷജം, (5) ആമജം, (6) ഗുന്മജം, (7) ശർക്കരാജം ഇങ്ങനെ ശൂലം ഏഴുവിധം. ഇവയിൽ ത്രിദോഷജമായ ശൂലം അസാദ്ധ്യമാകുന്നു.

വാതശൂലലക്ഷണം—

അത്യംബുപാനാദനിലാതിസംഗാൽ
ശ്രമാഭിഘാതാദതിമൈഥുനാച്ച
കരോതി ശൂലം പ്രബലസ്സമീരഃ
കട്യൂരുപൃഷ്ഠേഷു ഭഗേ ച വസ്തൗ. 53

സാരം - വളരെ വെള്ളം കുടിക്കുക, വായു അധികമായി തടയുക, ശ്രമം, ചതവ്, അധികമായ സ്ത്രീസംഗം ഈ കാരണങ്ങൾ കൊണ്ട് പ്രബലനായിത്തീർന്ന വായു, അരക്കെട്ട്, തുട, പൃഷ്ഠഭാഗം, യോനി, വസ്തി ഈ ഭാഗങ്ങളിൽ ശൂലത്തെ ഉണ്ടാക്കുന്നു.

പിത്തശൂലലക്ഷണം—

തീക്ഷ്ണാമ്ലകടുകൈഃ പിത്തം വൃദ്ധം സ്വേദജ്വരാന്വിതം
ശൂലം സദാഹമൂർച്ഛം ച വിദഗ്ദ്ധശമനപ്രദം. 54

സാരം - തീക്ഷ്ണമായും പുളിയും എരിവും ഉള്ളതായും ഇരിക്കുന്ന സാധനങ്ങൾ ഭക്ഷിക്കകൊണ്ടു വർദ്ധിച്ചതായ പിത്തം, സ്വേദം, ജ്വരം, ചൂട്, മൂർഛ, വിദഗ്ദ്ധാ

വസ്ഥയിൽ ശമനം ഇവയോടുകൂടിയ ശൂലത്തെ ഉണ്ടാക്കുന്നു.

കഫശൂലലക്ഷണം—

ഗ്രാമ്യാനൂപജമാംസാനാം തഥാ കീലാടമത്സ്യയോഃ
സേവനാൽ കുപിതഃ ശ്ലേഷ്മാ ശൂലം ജാഡ്യാരതിപ്രദം. 55

സാരം - ഗ്രാമ്യങ്ങളും അനൂപദേശജങ്ങളും ആയ മാംസങ്ങളേയും ക്ഷീരവികൃതി, മത്സ്യം ഇവയേയും ഭക്ഷിക്കുകകൊണ്ട് കഫം കോപിച്ചു ജാഡ്യം, അരതി ഇവയെ പ്രദാനം ചെയ്യുന്നതായ ശൂലത്തെ ഉണ്ടാക്കുന്നു.

ത്രിദോഷശൂലലക്ഷണം—

സർവജേ സർവലിംഗത്വമസാധ്യം പ്രവദന്തി തം.

സാരം - ത്രിദോഷജമായ ശൂലത്തിന് മൂന്നു ദോഷങ്ങളും കോപിച്ചാലുണ്ടാകുന്ന എല്ലാ ലക്ഷണങ്ങളും ഉണ്ടായിരിക്കും. അതുകൊണ്ടു ത്രിദോഷജമായ ശൂലം അസാദ്ധ്യമാകുന്നു.

ആമശൂലലക്ഷണം—

വേഗസന്ധാരണാസാത്മ്യവിഷമാശനശീലിനാം
പ്രവൃദ്ധമാമം കുരുതേ ശൂലം ഹൃൽപാർശ്വവസ്തിഷു. 56

സാരം - മലമൂത്രാദിവേഗങ്ങളെ തടുക്കുക, ശീലിച്ചിട്ടില്ലാത്ത അന്നം ശീലിക്കുക, വിഷമാശനം ശീലിക്കുക ഈ കാരണങ്ങളാൽ വർദ്ധിച്ചതായ ആമം, ഹൃദയം, പാർശ്വഭാഗം, വസ്തി ഈ ഭാഗങ്ങളിൽ ശൂലത്തെ ഉണ്ടാക്കുന്നു. ഇതാണ് ആമശൂലം.

ശർക്കരാശൂലലക്ഷണം—

പാർശ്വയോർന്നാഭിമൂലേ ച കട്യാം പൃഷ്ഠേ ഗുദേ തഥാ
പ്രവൃദ്ധാ ശർക്കരാ ശൂലം കുര്യാൽ കൃച്ഛ്റം ച ദാരുണം. 57

സാരം - വർദ്ധിച്ചിരിക്കുന്ന ശർക്കര, പാർശ്വഭാഗം, നാഭിമൂലം, അരക്കെട്ട്, പൃഷ്ഠഭാഗം, ഗുദം ഈ സ്ഥാനങ്ങളിൽ ഭയങ്കരവും കൃച്ഛ്രസാദ്ധ്യവും ആയ ശൂലത്തെ ഉണ്ടാക്കും. ഇതാണ് ശർക്കരാശൂലം.

ഗുന്മശൂലലക്ഷണം—

അതിവൃദ്ധേ വാതഗുന്മേ ശൂലസ്തീവ്രഃ പ്രജായതേ
തേന വിൺമൂത്രസംഗശ്ച ഛർദ്ദ്യുദ്ഗാരൗ തഥൈവ ച. 58

സസ്വേദതൃഷ്ണാ മൂർഛാ ച ഗുന്മശൂലം വദന്തി തം.

സാരം - വാതഗുന്മം ഏറ്റവും വർദ്ധിക്കുമ്പോൾ കഠിനമായ ശൂലം ഉണ്ടാകു

ന്നു. അതുകൊണ്ടു മലമൂത്രങ്ങൾക്ക് തടവ്, ഛർദ്ദി, ഏമ്പക്കം, വിയർപ്പ്, തണ്ണീർദാഹം, മോഹാലസ്യം ഇവയും സംഭവിക്കും. അതിനെ ഗുന്മശൂലമെന്നു പറയുന്നു.

കണമൂലാദി കഷായം—

ക്വാഥഃ പ്രസിദ്ധഃ കണമൂലകൃഷ്ണാ-
രസോനശുണ്ഠീചിരിവില്വവില്വൈഃ
സഹിംഗുകക്ഷാരപടുപ്രഗാഢഃ
ശൂലാഷ്ഠീലാപ്ലീഹതുനീം ധുനോതി. 59

സാരം - തിപ്പലിവേര്, തിപ്പലി, വെളുത്തുള്ളി, ചുക്ക്, ആവിത്തൊലി, കൂവളത്തിൻവേര് ഇവകൊണ്ടുള്ള കഷായം കായവും ചവർക്കാരവും ഇന്തുപ്പും മേമ്പൊടി ചേർത്തു സേവിച്ചാൽ ശൂലം, അഷ്ഠീല, പ്ലീഹരോഗം, തുനി എന്ന വേദന ഇവ ശമിക്കും.

ഗൃഹധൂമാദി ചൂർണ്ണം—

ഗൃഹധൂമഹിംഗുസിന്ധുത്രികടുകപരാഗഃ സുഖാംബുനാ പീതഃ
മുനിതരുപത്രസ്വരസം പടുഹിംഗുയുതം ച ശൂലഘ്നം. 60

സാരം - പുകയറ, കായം, ഇന്തുപ്പ്, ചുക്ക്, മുളക്, തിപ്പലി ഇവ പൊടിച്ചു ചൂടുവെള്ളത്തിൽ സേവിക്കുകയോ, അകത്തിയില കുത്തിപ്പിഴിഞ്ഞെടുത്ത നീരിൽ ഇന്തുപ്പും കായവും പൊടിച്ചു ചേർത്തു സേവിക്കുകയോ ചെയ്താൽ ശൂലം ശമിക്കും.

ശൂലഹരയോഗങ്ങൾ—

ആടരൂഷകപത്രസ്യ രസം തൈലസമന്വിതം
രസം കിംശുകവല്ക്കസ്യ സൈന്ധവേന സമന്വിതം 62

ഉഷ്ണോദകേന പ്രപിബേദ് യവക്ഷരാം സുചൂർണ്ണിതം
വൈകുണ്ഠപത്രസ്വരസം തഥാ തൈലസമന്വിതം. 63

ഏതേ യോഗാഃ പ്രയോക്തവ്യാശ്ശൂലവ്യാധൗ (പരം ഹിതാഃ)

സാരം - ആടലോടകത്തിലയുടെ നീരും എണ്ണയും കൂടി ചേർത്തും, മുരിക്കിൻതൊലിയുടെ നീരും ഇന്തുപ്പും കൂടി ചേർത്തും, ചവർക്കാരം പൊടിച്ചു ചൂടുവെള്ളത്തിൽ കലക്കിയും തുളസിനീരും എണ്ണയും കൂടി ചേർത്തും പ്രയോഗിക്കുക. ഈ യോഗങ്ങൾ ശൂലവ്യാധിയിങ്കൽ അത്യന്തം ഹിതങ്ങളാകുന്നു.

പാരാവതാദി പത്രരസപ്രയോഗം—

പാരാവതസ്യ ജംബീര്യാഃ പൃഥക് പത്രരസം പിബേൽ 64

സ്തനേ മൂലരുജാം സദ്യോ നിഹന്തി ദിവസത്രയാൽ

സാരം - ചെറുനാരകത്തിലയുടേയും വള്ളിനാരകത്തിലയുടേയും നീര് വെവ്വേറെ ഏടുത്തു സേവിക്കുക. മുലയുടെ ചുവട്ടിലുണ്ടാകുന്ന വേദന മൂന്നു ദിവസംകൊണ്ടു ശമിക്കും.

ആമശൂലചികിത്സ—

സ്വേദോപവാസച്ഛർദ്ദ്യാദീനാമശൂലേ പ്രയോജയേൽ 65

ആമാതിസാരവിഹിതം ഹിതമത്ര വിശേഷതഃ

സാരം - വിയർപ്പിക്കുക, പട്ടിണിയിടുക, ഛർദ്ദിപ്പിക്കുക ഇവയും ആമാതിസാരത്തിൽ വിധിച്ചിരിക്കുന്ന ചികിത്സയും ആമശൂലത്തിൽ പ്രയോഗിക്കണം.

ശർക്കരാശൂലചികിത്സ—

ശർക്കരോത്ഥേ ഹിതം ശൂലേ ശർക്കരാശ്മഭിഷഗ്ജിതം. 66

നിർഗുണ്ഡീശിഗ്രുദഹനഗോക്ഷുരൈശ്ശൃതമംബു ച

സാരം - ശർക്കരനിമിത്തമുണ്ടായ ശൂലത്തിനു ശർക്കരാശ്മരിക്കു പറഞ്ഞിരിക്കുന്ന ചികിത്സയും കരിനൊച്ചിയില, മുരിങ്ങാത്തൊലി, കൊടുവേലിക്കഴിങ്ങ്, ഞെരിഞ്ഞിൽ ഇവകൊണ്ടുള്ള കഷായവും ഹിതമാകുന്നു.

സപ്തസാരം കഷായം—

വർഷാഭൂവില്വഖല്വോരുപുസഹചരശു-
ണ്ഠ്യഗ്നിമന്ഥൈഃ കഷായഃ
പാതവ്യഃ സപ്തസാരോ ഗുളലവണകണാ-
ഹിംഗുമിശ്രോ യഥാസ്വം
വിഡ്ബന്ധം വഹ്നിമാന്ദ്യം രുജമതിമഹതീം
വസ്തിഹൃൽകുക്ഷിപാർശ്വ-
ശ്രോണീദേശേഷു സദ്യശ്ശമയതി ജഠരാ-
ഷ്ഠീലഗുന്മപ്ലീഹാംശ്ച. 67

സാരം - തഴുതാമവേര്, കൂവളത്തിൻവേര്, പഴമുതിര, വെളുത്താവണക്കിൻവേര്, കരിങ്കുറിഞ്ഞിവേര്, ചുക്ക്, മുഞ്ഞവേര് ഇവ കഷായം വച്ച് ശർക്കര, ഇന്തുപ്പ്, തിപ്പലി, കായം ഇവ യഥായോഗ്യം മേമ്പൊടി ചേർത്തു സേവിച്ചാൽ മലബന്ധം, അഗ്നിമാന്ദ്യം, വസ്തി, ഹൃദയം, കുക്ഷി, പാർശ്വഭാഗം, അരക്കെട്ട് ഈ ഭാഗങ്ങളിലുള്ള അതിവേദന, ഗുന്മം, പ്ലീഹാരോഗം ഇവ ശമിക്കും.

നിർഗുണ്ഡ്യേരണ്ഡാദി കഷായം—

നിർഗുണ്ഡ്യേരണ്ഡകോരണ്ഡഗോക്ഷുരദ്വിപുനർന്നവൈഃ
പഞ്ചകോലാഭയാശിഗ്രുകുലത്ഥൈശ്ച ശൃതം ജലം. 68

സക്ഷാരഹിംഗുലവണം സർവശൂലവിനാശനം

സാരം - കരിനൊച്ചി, വെളുത്താവണക്കിൻവേര്, കരിങ്കുറിഞ്ഞിവേര്, ഞെരിഞ്ഞിൽ, തഴുതാമ രണ്ടും, പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) കടുക്കാത്തോട്, മുരിങ്ങാത്തൊലി, പഴമുതിര ഇവ കഷായം വച്ചു ചവർക്കാരം, കായം, ഇന്തുപ്പ് ഇവ മേമ്പൊടി ചേർത്തു സേവിച്ചാൽ എല്ലാ ശൂലവും ശമിക്കും.

ശൂലത്തിനു ഗുന്മചികിത്സാവിധി—

ഗുന്മകർമ്മാഖിലം ശൂലേ പ്രയുംജ്യാദവിചാരയൻ 69

വാതാദിശൂലേ വാതാദിഗുന്മാനാം ഭേഷജം ഹിതം

സാരം - ഗുന്മത്തിനു പറഞ്ഞിരിക്കുന്ന എല്ലാ ചികിത്സയും ശൂലരോഗത്തിനു പ്രയോഗിക്കാം. വാതാദിശൂലത്തിൽ വാതാദിഗുന്മത്തിനു പറഞ്ഞിരിക്കുന്ന ചികിത്സ ഹിതമാകുന്നു.

വാതാദിശൂലചികിത്സ--

രസോനശുണ്ഠീദശമൂലസിദ്ധം
വാതാത്മകേ സൈന്ധവഹിംഗുയുക്തം
ശൂലേ പിബേൽ പിത്തഭവേ വരാംബു
കഫാത്മകേ വ്യോഷരസോനസിദ്ധം. 70

സാരം - വാതശൂലത്തിൽ വെളുത്തുള്ളി, ചുക്ക്, ദശമൂലം ഇവകൊണ്ടുള്ള കഷായവും പിത്തശൂലത്തിൽ ത്രിഫലക്കഷായവും, കഫശൂലത്തിൽ ചുക്കു, മുളകു, തിപ്പലി, വെളുത്തുള്ളി ഇവകൊണ്ടുള്ള കഷായവും ഇന്തുപ്പും കായവും മേമ്പൊടി ചേർത്തു സേവിക്കണം.

പിത്തശൂലചികിത്സ--

ബലാധാത്രീഹിമോശീരൈഃ ക്വാഥഃ സ്യാൽ പിത്തശൂലനുൽ.

സാരം - കുറുന്തോട്ടിവേര്, നെല്ലിക്കാത്തോട്, ചന്ദനം, രാമച്ചം ഇവകൊണ്ടുള്ള കഷായം പിത്തശൂലത്തെ ശമിപ്പിക്കും.

കഫശൂലചികിത്സ--

കിംശുകവല്ക്കലശുണ്ഠീവർഷാഭൂലശുനദഹനാംഭഃ
സൈന്ധവഹിംഗുസനാഥം സഹസാ വിനിഹന്തി കഫശൂലം. 71

സാരം - മുരിക്കിൻതൊലി, ചുക്ക്, തഴുതാമവേര്, വെളുത്തുള്ളി, കൊടുവേലി ക്കിഴങ്ങ് ഇവകൊണ്ടുള്ള കഷായം ഇന്തുപ്പും കായവും മേമ്പൊടി ചേർത്തു സേവി ച്ചാൽ കഫശൂലം പെട്ടെന്നു ശമിക്കും.

വർഷാഭ്വാദി കഷായം—

വർഷാഭൂയക്ഷദൃഗ്വിശ്വലശുനോഷണദീപ്യകൈഃ
ഹിംഗുസൈന്ധവതൈലാഢ്യഃ ക്വാഥസ്സ്യാൽ സർവശൂലനുൽ. 72

സാരം - തഴുതാമവേര്, കഴഞ്ചിക്കുരു, ചുക്ക്, വെളുത്തുള്ളി, നല്ലമുളക്, അയ മോദകം ഇവകൊണ്ടുള്ള കഷായം ഇന്തുപ്പും കായവും എണ്ണയും മേമ്പൊടി ചേർത്തു സേവിച്ചാൽ സകല ശൂലവും ശമിക്കും.

യക്ഷദൃഗാദി കഷായം—

യക്ഷദൃഗ്വിശ്വലശുനൈർവേദദൃഗൃതുഭാഗികൈഃ[1]
ക്വാഥോ ഗുന്മോദരാനാഹശൂലോദാവർത്തവൃദ്ധിഹൃൽ. 73

സാരം - കഴഞ്ചിക്കുരു 4 കഴഞ്ച്, ചുക്ക് 2 കഴഞ്ച്, വെളുത്തുള്ളി 6 കഴഞ്ച് ഇവ കഷായം വച്ച് സേവിച്ചാൽ ഗുന്മം, മഹോദരം, വയറുവീർപ്പ്, ശൂലം, ഉദാവർത്തം, വൃദ്ധി ഇവ ശമിക്കും.

പത്ഥ്യാദി കഷായം—

പത്ഥ്യാകുലത്ഥയോഃ ക്വാഥഃ പ്രാതഃ പ്രാതർന്നിഷേവിതഃ
ഏരണ്ഡതൈലഹിംഗുഭ്യാം സദ്യഃ ശൂലനിബർഹണഃ. 74

സാരം - കടുക്കാത്തോടും പഴമുതിരയും കൂടി കഷായം വച്ച് ആവണക്കെ ണ്ണയും കായവും മേമ്പൊടി ചേർത്തു രാവിലെ സേവിച്ചാൽ ശൂലം പെട്ടെന്നു ശമി ക്കും.

ആമശൂലയ്ക്ക്— (ഹിംഗ്വാദി ചൂർണ്ണം)

ഹിംഗ്വേലാഗ്നിവചാഭാർങ്ഗികുഷ്ഠസിന്ധൂത്ഥദീപ്യകം
ഉഷ്ണോദകേന വാജേന സർപ്പിഷാ വാമശൂലനുൽ. 75

സാരം - കായം, ഏലത്തരി, കൊടുവേലിക്കിഴങ്ങ്, വയമ്പ്, ചെറുതേക്കിൻവേര്, കൊട്ടം, ഇന്തുപ്പ്, അയമോദകം ഇവ പൊടിച്ചു ചൂടുവെള്ളത്തിലോ ആട്ടിൻനെയ്യിലോ സേവിച്ചാൽ ആമശൂലം ശമിക്കും.

ആമശൂലേ ച കർത്തവ്യം വചാലവണവാരിഭിഃ
വമനം പ്രഥമം ശ്രേഷ്ഠം സുവാന്തേ ലംഘനം ഹിതം. 76

---

1. വേദം - 4; ദൃക് (നേത്രം) -2; ഋതു -6

സാരം - ആമശൂലത്തിൽ ആദ്യമേ വയമ്പു കഷായം വച്ചു ഇന്തുപ്പു ചേർത്തുകൊടുത്തു ഛർദ്ദിപ്പിക്കണം. നല്ലപോലെ ഛർദ്ദിച്ചു കഴിഞ്ഞാൽ ഉപവസിപ്പിക്കുന്നതും ഹിതമാകുന്നു.

ശർക്കരാശൂലചികിത്സ—

കൃശാനുശിഗ്രുനിർഗ്ഗുണ്ഡീഗോകണ്ടകശൃതം ജലം
കൃഷ്ണാപരാഗസംമിശ്രം ശർക്കരാശൂലസൂദനം. 77

സാരം - കൊടുവേലിക്കിഴങ്ങ്, മുരിങ്ങാത്തൊലി, കരിനൊച്ചിവേര്, ഞെരിഞ്ഞില് ഇവകൊണ്ടുള്ള കഷായം തിപ്പലിപ്പൊടി മേമ്പൊടി ചേർത്തു സേവിച്ചാൽ ശർക്കരകൊണ്ടുള്ള വേദന ശമിക്കും.

ഗുന്മശൂലചികിത്സ—

ഗുന്മശൂലേ വിധിഃ കാര്യഃ പ്രഭഞ്ജനനിബർഹണഃ
ഹിംഗുസൈന്ധവകൃഷ്ണാനാം ചൂർണ്ണം ത്രിഗുണിതാഭയം. 78
ഉഷ്ണാംബുനാ പ്രഗേ പീത്വാ ഗുന്മശൂലാൻ പ്രമുച്യതേ.

സാരം - ഗുന്മശൂലത്തിനു വായുവിനെ ശമിപ്പിക്കുന്ന ചികിത്സയാണ് ചെയ്യേണ്ടത്. കായം, ഇന്തുപ്പ്, തിപ്പലി ഇവയും ഇവയുടെ മൂന്നിരട്ടി കടുക്കാത്തോടും കൂടി പൊടിച്ചു ചൂടുവെള്ളത്തിൽ സേവിച്ചാൽ ഗുന്മശൂലം ശമിക്കും.

പഞ്ചകോലാദി കഞ്ഞി—

പഞ്ചകോലകുലത്ഥാനാം യവാഗുശ്ശൂലനാശിനീ 79
ദീപ്യകേന ശൃതാ വാപി വില്വശുണ്ഠീശൃതാപി വാ

സാരം - പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) പഴമുതിര ഇവയോ അയമോദകമോ കൂവളത്തിൻവേരും ചുക്കും കൂടിയോ ചതച്ചിട്ടു വെള്ളം വെന്ത് അതിൽ കഞ്ഞി വെച്ചു കുടിച്ചാൽ ശൂലം ശമിക്കും.

പഞ്ചകോലാദി കഷായം—

പഞ്ചകോലാഭയാക്വാഥഃ പിപ്പലീചൂർണ്ണസംയുതഃ 80
പേയഃ കദുഷ്ണഃ ശൂലേഷു മന്ദാഗ്നൗ ച വിശേഷതഃ

സാരം - പഞ്ചകോലം, കടുക്കാത്തോട് ഇവ കഷായം വച്ചു തിപ്പലിപ്പൊടി മേമ്പൊടി ചേർത്തു ചെറുചൂടോടെ സേവിച്ചാൽ ശൂലവും വിശേഷിച്ച് അഗ്നിമാന്ദ്യവും ശമിക്കും.

യവക്ഷാരാദി ചൂർണ്ണം—

യവക്ഷാരവിളം പാഠാ ഹിംഗുജീരകദീപ്യകൈഃ 81

ഉഷ്ണോദകേന പാതവ്യം ഗുന്മശൂലവിനാശകൃൽ

സാരം - ചവർക്കാരം, വിളയുപ്പ്, പാടക്കിഴങ്ങ്, കായം, ജീരകം, അയമോദകം, ഇവ പൊടിച്ചു ചൂടുവെള്ളത്തിൽ സേവിച്ചാൽ ഗുന്മശൂലം ശമിക്കും.

പട്വാദി ചൂർണ്ണം—

പടുനാഗരപത്ഥ്യാനാം ക്രമാദ്ദ്വിഗുണിതം രജഃ 82

പീതമുഷ്ണാംബുനാ സദ്യഃ ശൂലഗുന്മവിബന്ധനുൽ.

സാരം - ഇന്തുപ്പ് 1 കഴഞ്ച്, ചുക്ക് 2 കഴഞ്ച്, കടുക്കാത്തോട് 4 കഴഞ്ച് ഇവ പൊടിച്ചു ചൂടുവെള്ളത്തിൽ സേവിച്ചാൽ ശൂലവും ഗുന്മവും മലബന്ധവും പെട്ടെന്നു ശമിക്കും.

ദശമൂലാദി പാൽക്കഷായം—

ദ്വിപഞ്ചമൂലസിദ്ധം ച പയഃ ശർക്കരയാ യുതം. 83

വാതശൂലേഷു പാതവ്യം ശ്രേഷ്ഠമേതദ്ഭിഷഗ്ജിതം

സാരം - ദശമൂലം കൊണ്ടു പാൽകഷായമുണ്ടാക്കി പഞ്ചസാര ചേർത്തു സേവിക്കുക. ഇതു വാതശൂലത്തിനു ശ്രേഷ്ഠമായ ഔഷധമാകുന്നു.

കുലത്ഥാദി കഷായം—

കുലത്ഥവഹ്നിനിർഗ്ഗുണ്ഡീപിപ്പലീക്വാഥകം പിബേൽ 84

സതൈലം സയവക്ഷാരം സർവശൂലാർശസാം ഹിതം

സാരം - പഴമുതിര, കൊടുവേലിക്കിഴങ്ങ്, കരിനൊച്ചിവേര്, തിപ്പലി ഇവകൊണ്ടുള്ള കഷായം ആവണക്കെണ്ണയും ചവർക്കാരവും മേമ്പൊടി ചേർത്തു സേവിച്ചാൽ എല്ലാ ശൂലവും അർശസ്സും ശമിക്കും.

യവന്യാദി ചൂർണ്ണം—

യവാനീഹിംഗുസിന്ധൂത്ഥക്ഷാരസൗവർച്ചലാഭയാഃ 85

സുരാമണ്ഡേന പാതവ്യാസ്സദ്യഃ ശൂലവിനാശനാഃ

സാരം - ജീരകം, കായം, ഇന്തുപ്പ്, ചവർക്കാരം, തുവർച്ചിലയുപ്പ്, കടുക്കാത്തോട് ഇവ പൊടിച്ചു സുരാമദ്യത്തിന്റെ തെളിയിൽ സേവിച്ചാൽ ശൂലം പെട്ടെന്നു ശമിക്കും.

കിംശുകസ്യ ത്വചം ചൈവ പലാശസ്യ തഥൈവ ച 86

(ഏ) തജ്ജലം പിബേന്നിത്യം ശൂലഘ്നം ഹിംഗുസംയുതം

സാരം - മുരിക്കിൻതൊലിയും പ്ലാശിൻതൊലിയും കൂടി കഷായം വച്ചു കായം മേമ്പൊടി ചേർത്തു ദിവസവും സേവിച്ചാൽ ശൂലം ശമിക്കും.

ത്രിവൃദാദി ചൂർണ്ണം—

ത്രിവൃൽകൃഷ്ണാഭയാചൂർണ്ണം സഗുളം കോഷ്ണവാരിണാ 87

പേയം ദിനമുഖേ നിത്യം സദ്യശ്ശൂലനിവാരണം

സാരം - ത്രികോല്പക്കൊന്ന, തിപ്പലി, കടുക്കാത്തോട് ഇവ പൊടിച്ചു ശർക്കരയിൽ കുഴച്ചു ചൂടുവെള്ളത്തിൽ രാവിലെ നിത്യവും സേവിച്ചാൽ ശൂലം പെട്ടെന്നു ശമിക്കും.

ഏകനിഷ്ക്കം പാരതം ഹി ദ്വിനിഷ്ക്കം ഗന്ധകം തഥാ 88
ആയസം ച ത്രിഭാഗം ച കന്യാസ്വരസഭാവിതം
ആതപസ്ഥാപിതം ഭസ്മ സമ്യക് സംജായതേ ധ്രുവം 89

സർവമേതദ് ഗുളയുതം ശൂലവ്യാധിഹരം പരം

സാരം - രസം 1 കഴഞ്ച്, ഗന്ധകം 2 കഴഞ്ച്, ലോഹഭസ്മം 3 കഴഞ്ച് ഇവയെല്ലാം കൂടി കറ്റാർവാഴപ്പോളനീരിൽ അരച്ചു വെയിലത്തു വെച്ചു ഉണക്കി ഭസ്മമാക്കി മാത്രാനുസരണമെടുത്ത് ശർക്കരയും ചേർത്തു സേവിക്കുക. ശൂലവ്യാധി ശമിക്കും.

# ആനാഹാദിചികിത്സ

ആരഗ്വധപത്രപ്രയോഗം—

ആരഗ്വധസ്യ യൽ പത്രം തരുണം ഘൃതഭർജിതം
സൈന്ധവേന സമായുക്തമുഷ്ണക്ഷീരേണ പായയേൽ. 90

ആനാഹം ഗുന്മമഷ്ഠീലാം പ്രത്യഷ്ഠീലാം ച നാശയേൽ

സാരം - കൊന്നയുടെ ഇളയതും മൂത്തതുമല്ലാത്ത ഇല നെയ്യിൽ വറുത്തു ഇന്തുപ്പും ചേർത്തു പൊടിച്ചു ചൂടുള്ള പാലിൽ സേവിച്ചാൽ മേൽവയറുവീർപ്പ്, ഗുന്മം, അഷ്ഠീല, പ്രത്യഷ്ഠീല ഇവ ശമിക്കും.

നാരാചകചൂർണ്ണം—

ഹിംഗു കുഷ്ഠം വചാം ചൈവ വിളംഗം സ്വർചികാം തഥാ. 91

ഏകം ദ്വൗ ചതുരശ്ചാഷ്ടൗ ഭാഗാഷ്ഷോഡശ ചോദ്ധൃതാഃ
യഥാക്രമമകൃതം ഹന്തി ചൂർണ്ണമാനാഹനാശനം. 92

ഏഷ നാരാചകോ നാമ ചൂർണ്ണോ നാരാചസന്നിഭഃ
ദുർന്നാമവിഹിതം സർവ്വമാനാഹേƒപി പ്രശസ്യതേ. 93

സാരം - കായം 1 ഭാഗം, കൊട്ടം 2 ഭാഗം, വയമ്പ് 4 ഭാഗം, വിഴാലരി 8 ഭാഗം, സ്വർജിക്ഷാരം 16 ഭാഗം ഇവ എല്ലാംകൂടി പൊടിച്ചു സേവിച്ചാൽ മേൽവയറുവീർപ്പ് ശമിക്കും. അർശസ്സിനു വിധിച്ചിട്ടുള്ള ചികിത്സകളെല്ലാം ആനാഹത്തിലും പ്രയോഗിക്കാം.

തൂനീപ്രതൂനീചികിത്സ—

തൂനീദ്വയേ സലവണം സ്നേഹമുഷ്ണാംബുനാ പിബേൽ
അഷ്ഠീലാദ്വിതയേ കർമ്മ ഗുന്മാഭ്യന്തരവിദ്രധൗ. 94

സാരം - തൂനിയിലും പ്രതൂനിയിലും സ്നേഹത്തിൽ ഇന്തുപ്പു ചേർത്തു ചൂടുവെള്ളത്തിൽ കുടിക്കണം. അഷ്ഠീലയ്ക്കും പ്രത്യഷ്ഠീലയ്ക്കും ഗുന്മത്തിന്റെയും അന്തർവിദ്രധിയുടെയും ചികിത്സ ചെയ്തുകൊള്ളണം.

# ജലകൂർമ്മചികിത്സ

ജലകൂർമ്മലക്ഷണം—

യദാ ശ്ലേഷ്മാ പ്രകുപിതോ വായുനാ സമുദീരിതഃ
വാമേ വാ ദക്ഷിണേ വാപി പാർശ്വേ സമുപചീയതേ. 95

ആയതഃ കഠിനശ്ചാപി ഗ്രന്ഥിരൂപസ്സവേദനഃ
സീദനം സക്ഥിദൗർബല്യം പാണ്ഡുഭാവം കരോതി ച. 96

ജലകൂർമ്മം തു തം വിദ്യാൽ ശ്ലേഷ്മവാതസമുദ്ഭവം

സാരം - കഫം കോപിച്ച് വായുവിനാൽ പ്രേരിതമായിട്ട് ഇടത്തുവശത്തോ വലത്തുവശത്തോ നീളത്തിലും കട്ടിയായും മുഴയുടെ ആകൃതിയിലും വേദനയോടുകൂടിയും വർദ്ധിച്ചുവരുന്നു. അപ്പോൾ തളർച്ചയും തുടകൾക്ക് ബലഹീനതയും ശരീരത്തിനു വെളുപ്പുനിറവും ഉണ്ടാകും. കഫവാതജമായ ആ രോഗത്തിനു ജലകൂർമ്മമെന്നു പറയപ്പെടുന്നു.

ജലകൂർമ്മചികിത്സ—

ഗുന്മപ്ലീഹാമയോദ്ദിഷ്ടം തസ്മിൻ കുര്യാദ്ഭിഷഗ്ജിതം. 97

സാരം - ജലകൂർമ്മത്തിൽ ഗുന്മത്തിനും പ്ലീഹയ്ക്കും പറഞ്ഞിരിക്കുന്ന ചികിത്സ ചെയ്യണം.

ഏരണ്ഡതൈലപ്രയോഗം—

ക്ഷീരേണൈരണ്ഡജം തൈലം പിബേന്മാസമതന്ദ്രിതഃ
പേയഃ ഷഡ്ധരണോ വാപി ജലകൂർമ്മമപോഹതി. 98

സാരം - ആവണക്കെണ്ണയും പാലും കൂടി മുടങ്ങാതെ ഒരു മാസം സേവിക്കുകയോ ഷഡ്ധരണചൂർണ്ണം ഉപയോഗിക്കുകയോ ചെയ്താൽ ജലകൂർമ്മം ശമിക്കും.

ഷഡ്ധരണചൂർണ്ണപ്രയോഗം—

ചിത്രകേന്ദ്രയവം പാഠാ കടുകാതിവിഷാഭയാ
മഹാവ്യാധിപ്രശമനോ യോഗഃ ഷഡ്ധരണഃ സ്മൃതഃ. 99

സാരം - കൊടുവേലിക്കിഴങ്ങ്, കുടകപ്പാലയരി, പാടക്കിഴങ്ങ്, കടുകുരോഹിണി, അതിവിടയം, കടുക്കാത്തോട് ഈ യോഗത്തിനു ഷഡ്ധരണയോഗം എന്നു പറയപ്പെടുന്നു.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
ഗുന്മചികിത്സാക്രമമെന്ന പതിനാറാമദ്ധ്യായം കഴിഞ്ഞു.

# സപ്തദശോƒദ്ധ്യായഃ

## മഹോദരചികിത്സാക്രമം

മഹോദരനിദാനം—

ദോഷാതിമാത്രോപചയാൽ സ്രോതോമാർഗ്ഗനിരോധനാൽ
സംഭവത്യുദരം തസ്മാന്നിത്യം തത്ര വിരേചയേൽ. 1

സാരം - ദോഷങ്ങൾ അതിമാത്രം വർദ്ധിച്ചു സ്രോതോമാർഗ്ഗങ്ങളെ തടുക്കുക നിമിത്തം മഹോദരം ഉണ്ടാകുന്നു. അതുകൊണ്ട് മഹോദരത്തിൽ ദിവസവും വയറിളക്കണം.

വിരേചനയോഗം—

പായയേത്തൈലമേരണ്ഡം സമൂത്രം സപയോപി വാ
പിബേദ്വിരേചനക്വാഥം ശുണ്ഠീദാരുപ്രഗാഢകം. 2

സാരം - ആവണക്കെണ്ണയിൽ ഗോമൂത്രമോ പാലോ ചേർത്തു കൊടുത്തോ വിരേചന കഷായത്തിൽ ചുക്കും ദേവതാരവും മേമ്പൊടി ചേർത്തു കൊടുത്തോ മഹോദരത്തിൽ വയറിളക്കണം.

ത്രിവൃദാദി ചൂർണ്ണം—

ത്രിവൃദ്വചാപിപ്പലിഹിംഗുസൈന്ധവാ-
ന്യേരണ്ഡതൈലേന ലിഹേദ്ദിനാദൗ
അഷ്ഠീലവൃദ്ധിപ്ലിഹവാതശൂല-
മഹോദരശ്വാസനിബർഹണായ. 3

സാരം - ത്രികോല്പക്കൊന്ന, വയമ്പ്, തിപ്പലി, കായം, ഇന്തുപ്പ് ഇവ പൊടിച്ചു ആവണക്കെണ്ണയിൽ കുഴച്ച് അതിരാവിലെ സേവിച്ചാൽ അഷ്ഠീല, വൃദ്ധി, പ്ലീഹ രോഗം, വാതശൂലം, മഹോദരം, ശ്വാസം ഇവ ശമിക്കും.

ദശമൂലാദി കഷായം—

ദശമൂലപഞ്ചകോലത്രിഫലാദന്തീത്രിവൃൽസിദ്ധം
തോയമശേഷം ക്ഷപയേജ്ജഠരാണ്യപി ജാതപാഥാംസി 4

സാരം - ദശമൂലം, പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്), ത്രിഫലത്തോട്, നാഗദന്തിവേര്, ത്രികോല്പക്കൊന്ന ഇവകൊണ്ടുള്ള കഷായം വെള്ളമുണ്ടായതായാലും എല്ലാ മഹോദരത്തേയും ശമിപ്പിക്കും.

ഗവാക്ഷ്യാദി കഷായം—

ഗവാക്ഷീശംഖിനീദന്തീത്രിവൃൽപത്ഥ്യാപുനർന്നവം
സകണം ജഠരാധ്മാനഗുന്മാർശോവിഡ്ഗ്രഹാപഹം. 5

സാരം - കാട്ടുവെള്ളരിവേര്, ശംഖുപുഷ്പത്തിൻവേര്, നാഗദന്തിവേര്, ത്രികോല്പക്കൊന്ന, കടുക്കാത്തോട്, തഴുതാമവേര് ഇവ കൊണ്ടുള്ള കഷായം തിപ്പലിപ്പൊടി ചേർത്തു സേവിച്ചാൽ മഹോദരം, വയറുവീർപ്പ്, ഗുന്മം, അർശസ്സ്, മലബന്ധം ഇവ ശമിക്കും.

ഹരീതക്യാദി കഷായം—

ഹരീതകീത്രിവൃന്മൂലത്വക്ക്വാഥോ ഗുളമിശ്രിതഃ
ഭവത്യുദരപാണ്ഡ്വർശഃ ശോഫാംഭോബദ്ധവാനലഃ. 6

സാരം - കടുക്കാത്തോട്, ത്രികോല്പക്കൊന്ന ഇവ കഷായം വച്ചു ശർക്കര മേമ്പൊടി ചേർത്തു സേവിച്ചാൽ മഹോദരം, പാണ്ഡു, അർശസ്സ്, ശോഫം ഇവ ശമിക്കും.

വാതോദരചികിത്സ—

ദശമൂലകഷായേണ രാസ്നാനാഗരദാരുഭിഃ
പുനർന്നവാഭ്യാം ച ഘൃതം സിദ്ധം വാതോദരാപഹം. 7

സാരം - ദശമൂലകഷായത്തിൽ അരത്ത, ചുക്ക്, ദേവതാരം, തഴുതാമ രണ്ടും ഇവ കല്ക്കമായി നെയ്യു കാച്ചി ഉപയോഗിച്ചാൽ വാതമഹോദരം ശമിക്കും.

പ്ലീഹബദ്ധോദരചികിത്സ—

കൃഷ്ണാലശുനപത്ഥ്യാനാം പാക്യമേരണ്ഡതൈലവൽ
പിബതോ വിലയം യാതി പ്ലീഹബദ്ധോദരം ധ്രുവം. 8

സാരം - തിപ്പലി, വെളുത്തുള്ളി, കടുക്കാത്തോട് ഇവ കഷായം വച്ച് ആവണക്കെണ്ണ മേമ്പൊടി ചേർത്തു സേവിച്ചാൽ പ്ലീഹോദരവും ബദ്ധോദരവും നിശ്ചയമായും ശമിക്കും.

ത്രിദോഷോദരചികിത്സ—

ദശമൂലേന വാ പഞ്ചകോലാംഭഃ പടുമിശ്രിതം
പിബേൽ ക്രമാദ്വാതപിത്തകഫജേ ജഠരേ നരഃ 9

സാരം - പഞ്ചകോലം, ദശമൂലത്തോടുകൂടിയോ കൂടാതെയോ കഷായം വച്ചു ഇന്തുപ്പു മേമ്പൊടി ചേർത്തു സേവിച്ചാൽ വാതജവും പിത്തജവും കഫജവും ആയ മഹോദരം ശമിക്കും.

ത്രിവൃദാദി ഘൃതം—

പയസ്യഷ്ടഗുണേ സർപിഃ പ്രസ്ഥം സസ്നുക്പയഃ പലം
ത്രിവൃതഃ പലഷട്കേന സിദ്ധം ജഠരഗുന്മനുൽ. 10

സാരം - 6 പലം ത്രികോല്പക്കൊന്ന നെയ്യിന്റെ എട്ടിരട്ടി വെള്ളത്തിൽ അരച്ചു കലക്കി ഒരു പലം കള്ളിപ്പാലും ചേർത്തു ഇടങ്ങഴി നെയ്യു കാച്ചി സേവിക്കുക. മഹോദരവും ഗുന്മവും ശമിക്കും.

നികുംഭാദി കഷായം—

നികുംഭകുംഭത്രിഫലാഗവാക്ഷീ-
സ്നുക്തിലഖൈഃ കല്പിതമംബു പീതം
സഹേമദുഗ്ദ്ധം സകണം വിരേകാൽ
ജയത്യുദാവർത്തമഹോദരാണി. 11

സാരം - നാഗദന്തിവേര്, ത്രികോല്പക്കൊന്ന, ത്രിഫലത്തോട്, കാട്ടുവെള്ളരിവേര്, കള്ളിപ്പാലവേര്, കമ്മട്ടിത്തൊലി ഇവ കഷായം വച്ചു എരുമക്കള്ളിപ്പാലും, തിപ്പലിപ്പൊടിയും മേമ്പൊടി ചേർത്തു സേവിച്ചാൽ ഉദാവർത്തവും മഹോദരവും ശമിക്കും.

അയോരജാദി ചൂർണ്ണം—

അയോരജോനാഗരവഹ്നിപത്ഥ്യാ-
വിളംഗദന്തീത്രിവൃതാസ്സമാംശാഃ
ഏതാനി ഗോമൂത്രപരിപ്ലുതാനി
ശോഫോദരഘ്നാനി ഭവന്തി സദ്യഃ. 12

സാരം - ഉരുക്കുപൊടി (ശുദ്ധിചെയ്തത്), ചുക്ക്, കൊടുവേലിക്കിഴങ്ങ്, കടുക്കാത്തോട്, വിഴാലരി, നാഗദന്തിവേര്, ത്രികോല്പക്കൊന്ന ഇവ സമാംശമെടുത്തു പൊടിച്ചു ഗോമൂത്രത്തിൽ കലക്കി സേവിച്ചാൽ നീർക്കെട്ടും മഹോദരവും ശമിക്കും.

ദശമൂലാദി കഷായം—

ദശമൂലരസോനമാഗധീനാം സലിലം
യേ പ്രപിബന്തി തേ ത്യജന്തി
പ്രബലാനിലരോഗശോഫശൂല-
ശ്വസനാദീനുദരാണി ചോർദ്ധ്വവാതം. 13

സാരം - ദശമൂലം, വെളുത്തുള്ളി, തിപ്പലി ഇവകൊണ്ടുള്ള കഷായം സേവിച്ചാൽ പ്രബലമായ വാതരോഗം, നീര്, ശൂലം, ശ്വാസം, മഹോദരം, ഊർദ്ധ്വവാതം ഇവ ശമിക്കും.

ആരഗ്വധകഷായം—

ആരഗ്വധപ്രക്വഥിതഃ കഷായഃ
സർവോദരാന്തം കുരുതേ ദശാഹാൽ
തഥാ$f$ഭയാംഭഃ കണരേണുമിശ്രം
കൃഷ്ണാഭയൈരണ്ഡശിഫാശൃതം വാ. 14

സാരം - കൊന്നത്തൊലി കഷായം വച്ചു പത്തുദിവസം കുടിച്ചാൽ എല്ലാ മഹോദരവും ശമിക്കും. അപ്രകാരം കടുക്കാക്കഷായം തിപ്പലിപ്പൊടി മേമ്പൊടി ചേർത്തു സേവിക്കുകയോ തിപ്പലി, കടുക്കാത്തോട്, വെളുത്താവണക്കിൻവേര് ഇവ കഷായം വച്ചു സേവിക്കുകയോ ചെയ്താലും മഹോദരം ശമിക്കും.

പത്ഥ്യാദി കഷായം—

പത്ഥ്യാവൃശ്ചീവദുസ്പർശദേവദാർവഗ്നിപൂതികൈഃ
ക്വാഥഃ സർവോദരാൻ ഹന്യാൽ ശോഫം സർവം തഥാ ജയേൽ. 15

സാരം - കടുക്കാത്തോട്, തഴുതാമവേര്, കൊടിത്തൂവവേര്, ദേവതാരം, കൊടുവേലിക്കിഴങ്ങ്, ആവിത്തൊലി ഇവ കൊണ്ടുള്ള കഷായം എല്ലാ മഹോദരത്തേയും എല്ലാ നീരിനെയും ശമിപ്പിക്കും.

പത്ഥ്യാവലേഹം—

ഗോമൂത്രസ്യാഢകേ പ്രസ്ഥഗുളയുക്തേ ശതം പചേൽ
പത്ഥ്യാനാം വിശ്വചൂർണ്ണാക്തോ ലേഹോ ജഠരശോഫജിൽ. 16

സാരം - നാലിടങ്ങഴി ഗോമൂത്രത്തിൽ ഇടങ്ങഴി (16 പലം) ശർക്കര കലക്കി അതിൽ നൂറു കടുക്കാ പചിച്ച് ലേഹപാകമാകുമ്പോൾ ചുക്കുപൊടി ചേർത്തു ഇളക്കി വാങ്ങി ഒന്നോ രണ്ടോ കടുക്കയും അതിൽ പറ്റിയിരിക്കുന്ന ലേഹവും കൂടി എടുത്തു സേവിക്കുക. മഹോദരവും നീരും ശമിക്കും.

സ്നുക്ക്ഷീരപ്രയോഗം—

സ്നുക്ക്ഷീരം മഥിതത്യക്തദോഷം കേരീപയോയുതം
ക്ഷീരപാടീരസഹിതം ദഹനം കുരുതേ ഭൃശം. 17

സാരം - കള്ളിപ്പാലെടുത്തു കലക്കി ദോഷം കളഞ്ഞ് അതിൽ നാളികേരജലവും പാലും ചന്ദനവും ചേർത്തു സേവിച്ചാൽ ജഠരാഗ്നി വർദ്ധിക്കും.

രസോനാദി കഷായം—

രസോനപത്ഥ്യാകണചിത്രകാണാം
രസം പിബേൽ സ്നുക്പയസാ സമേതം
ഹിനസ്തി സർവാണ്യുദരാണി ശീഘ്രം
മഹാബലോ വായുരിവാഭ്രവൃന്ദം. 18

സാരം - വെളുത്തുള്ളി, കടുക്കാത്തോട്, തിപ്പലി, കൊടുവേലിക്കിഴങ്ങ് ഇവ കഷായം വച്ചു അതിൽ കള്ളിപ്പാലക്കറയും ചേർത്തു സേവിച്ചാൽ എല്ലാ മഹോദരവും ശമിക്കും.

സ്നുക്ക്ഷീരദുഗ്ദ്ധപ്രയോഗം—

ദുഗ്ദ്ധേ സ്നുക്ക്ഷീരപക്വേ ദധി ജനിതമഹോ-
രാത്രതസ്തന്മഥിത്വാ
സാരം ഹൃത്വാ പിബേത്തന്മഥിതമുദരരോഗീ
വിരേകായ മർത്ത്യഃ
തൽസർപ്പിർദുഗ്ദ്ധമൂത്രച്ഛഗണരസദധി-
സ്വർണ്ണദുഗ്ദ്ധാത്വയുക്തം
പക്വേ പാക സുജാത ഗളിതമുദരശാന്ത്യൈ
പിബേദത്വമമ്പം 19

സാരം - പാലും കള്ളിപ്പാലക്കറയും കൂടി പാകം ചെയ്ത് ഒരു രാത്രിയും പകലും വച്ചിരുന്നു തൈരായാൽ എടുത്തു കലക്കി നെയ്യെടുത്തു വച്ച് ആ മോരു ഉദരരോഗി

വയറിളക്കുന്നതിനു കുടിക്കണം. വയറിളകിക്കഴിഞ്ഞാൽ എടുത്തു വച്ചിരിക്കുന്ന നെയ്യും പാലും ഗോമൂത്രവും ചാണകനീരും തൈരും ഏരുമക്കള്ളിപ്പാലക്കറയും കൂടി ചേർത്തു പാകം ചെയ്ത് പാകം ശരിയായാൽ അരിച്ചെടുത്തു ആ നെയ്യ് സേവിക്കുക. മഹോദരം ശമിക്കും.

സുഖവിരേചനഗുളിക—

ഹിംഗുളം വത്സനാഭം ച ടങ്കണം മരിചം കണാ
സർവൈസ്തുല്യം തു ശേഫാളമേതൽ സുഖവിരേചനം. 20

സാരം - ചായില്യം, വത്സനാഭി, പൊൻകാരം, നല്ലമുളക്, തിപ്പലി ഇവ സമാംശം എല്ലാം കൂടിയടത്തോളവും ശുദ്ധിചെയ്ത നേർവാളം ഇവ ഒന്നിച്ചരച്ചു ഗുളികയാക്കി വച്ചിരുന്നു ഉപയോഗിച്ചാൽ സുഖമായി വയറിളകും.

മഹോദരരോഗി വർജ്ജിക്കേണ്ടവ—

അത്യർത്ഥോഷ്ണാമ്ലലവണം രൂക്ഷം ഗ്രാഹി ഹിമം ഗുരു
ഗുളം തിലകൃതം ശാകം വാരി പാനാവഗാഹയോഃ 21
ആയാസാദ്ധ്വദിവാസ്വപ്നയാനയാനാനി ച ത്യജേൽ.

സാരം - ഏറ്റവും ഉഷ്ണവും പുളിയും ഉപ്പും ഉള്ളതും രൂക്ഷവും മലംപിടിക്കുന്നതും തണുത്തതും ഗുരുവും ആയ സാധനങ്ങൾ, ശർക്കര, എള്ളിട്ടുണ്ടാക്കിയ ഇലക്കറി, ജലപാനം, സ്നാനം, ആയാസം, വഴിനടക്കുക, പകലുറങ്ങുക, വാഹനത്തിൽ കയറി സഞ്ചരിക്കുക ഇവയെല്ലാം മഹോദരരോഗി വർജ്ജിക്കണം.

മഹോദരരോഗി ഉപയോഗിക്കേണ്ടവ—

ഇന്ദുകാന്തം ഘൃതം യോജ്യം ഷൾപലം ച മഹോദരേ 22
പഞ്ചകോലസ്യ വിധയസ്സകലാശ്ചോദരാപഹാഃ

സാരം - ഇന്ദുകാന്തം നെയ്യും ഷൾപലഘൃതവും മഹോദരത്തിൽ ഉപയോഗിക്കാം. പഞ്ചകോലം കൊണ്ടുള്ള എല്ലാ പ്രയോഗങ്ങളും ഉദരനാശകങ്ങളാകുന്നു.

ബദ്ധോദരചികിത്സ—

പ്രയുഞ്ജീത ഭിഷക് പ്രാജ്ഞോ യഥാദോഷം യഥാക്രമം 23
ബദ്ധോദരനിവൃത്ത്യത്ഥമർശഃ കർമ്മാവചാരയേൽ

സാരം - വിദ്വാനായ വൈദ്യൻ ദോഷകോപമനുസരിച്ച് യഥാക്രമം ബദ്ധോദരനാശത്തിനായി അർശസ്സിൽ വിധിച്ചിരിക്കുന്ന എല്ലാ കർമ്മങ്ങളും പ്രയോഗിക്കണം.

ഉദകോദരചികിത്സ—

അപാം ദോഷഹരാണ്യാദൗ യോജയേദുദകോദരേ 24

മൂത്രയുക്താനി തീക്ഷ്ണാനി വിവിധക്ഷാരവന്തി ച.
ദീപനീയൈഃ കഫഘ്നൈശ്ച തമാഹാരൈരുപാചരേൽ 25

സർവോദരേഷു ഭൂയിഷ്ഠം പ്രധാനം ഹി വിരേചനം

സാരം - ഉദകോദരത്തിൽ ആദ്യം ജലങ്ങളുടെ ദോഷത്തെ ഹരിക്കുന്നവയും തീക്ഷ്ണങ്ങളും പല വിധത്തിലുള്ള ക്ഷാരങ്ങളോടുകൂടിയവയുമായ സാധനങ്ങൾ ഗോമൂത്രത്തോടുകൂടി സേവിക്കണം. ദീപനമുണ്ടാക്കുന്നവയും കഫഹരങ്ങളും ആയ ആഹാരങ്ങൾ വേണം ഉദകോദരരോഗി ഉപയോഗിക്കുവാൻ. എല്ലാ മഹോദരങ്ങൾക്കും വയറിളക്കുന്നതും ഏറ്റവും പ്രധാനമാകുന്നു.

പ്ലീഹോദരചികിത്സ—

അർക്കപത്രം സലവണമന്തർധൂമം വിപാചയേൽ 26

മസ്തുനാ തൽ പിബേൽ ക്ഷാരം പ്ലീഹപ്രശമനം പരം
പ്ലീഹോദരപ്രശാന്ത്യർത്ഥം ഷൾപലം പായയേദ്ഘൃതം. 27

പിപ്പലീശ്ചൂർണ്ണപിഷ്ടാസ്തു പിബേദുഷ്ണേന വാരിണാ
ഗുളേന സഹ പൂർവ്വാഹ്ണേ പ്ലീഹരോഗഹരം പരം. 28

സാരം - എരിക്കില ഇന്തുപ്പും ചേർത്തു ഒരു കലത്തിലിട്ട് അടച്ചു ശീലമൺ ചെയ്ത് അടുപ്പത്തുവച്ച് പുക വെളിയിൽ പോകാതെ ക്ഷാരമാക്കി എടുത്തു ആ ക്ഷാരം തൈരിൻവെള്ളത്തിൽ കലക്കി സേവിച്ചാൽ പ്ലീഹോദരം ശമിക്കും. ഷൾപലഘൃതം സേവിക്കുക. തിപ്പലി നല്ലപോലെ പൊടിച്ചു ചൂടുവെള്ളത്തിൽ കലക്കി ശർക്കരയും ചേർത്ത് അതിരാവിലെ സേവിക്കുക. ഇവയെല്ലാം പ്ലീഹോദരത്തിനു വളരെ വിശേഷമാണ്.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
ഉദരാധികാരമെന്ന പതിനേഴാമദ്ധ്യായം കഴിഞ്ഞു.

# അഷ്ടാദശോƒദ്ധ്യായഃ

# പാണ്ഡുരോഗചികിത്സാക്രമം

പാണ്ഡുരോഗി ആദ്യം സേവിക്കേണ്ടവ—

പാണ്ഡുരോഗീ പിബേൽ സർപ്പിരാദൗ കല്യാണകാഹ്വയം
പഞ്ചഗവ്യം മഹാതിക്തം ശൃതം വാരഗ്വധാദിനാ. 1

സാരം - പാണ്ഡുരോഗി ആദ്യമേതന്നെ കല്യാണഘൃതമോ പഞ്ചഗവ്യഘൃതമോ

മഹാതിക്തഘൃതമോ ആരഗ്വധാദി ഗണം കൊണ്ടു കാച്ചിയ ഘൃതമോ ഉപയോഗ ക്കണം.

വാശാദി കഷായം—

> വാശാഗുളൂചീത്രിഫലാകടവീഭൂനിംബനിംബജഃ
> ക്വാഥഃ ക്ഷൗദ്രയുതോ ഹന്തി പാണ്ഡുപിത്താസ്രകാമലാഃ. 2

സാരം - ആടലോടകത്തിൻവേര്, ചിറ്റമൃത്, ത്രിഫലത്തോട്, പലകപ്പയ്യാനിവേര്, പുത്തരിച്ചുണ്ടവേര്, വേപ്പിൻതൊലി ഇവകൊണ്ടുള്ള കഷായം തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ പാണ്ഡുരോഗം, രക്തപിത്തം, കാമല ഇവ ശമിക്കും.

പുനർന്നവാദി കഷായം—

> പുനർന്നവാനിംബപടോലശുണ്ഠീ
> തിക്താമൃതാദാർവ്യഭയാക്കഷായഃ
> സർവാംഗശോഫജ്വരകാസശൂല-
> ശ്വാസാന്വിതം പാണ്ഡുഗദം നിഹന്തി. 3

സാരം - തഴുതാമവേര്, വേപ്പിൻതൊലി, പടവലം, ചുക്ക്, പുത്തരിച്ചുണ്ടവേര്, അമൃത്, മരമഞ്ഞൾതൊലി, കടുക്കാത്തോട് ഇവകൊണ്ടുള്ള കഷായം സർവാംഗം നീരോടും, പനി, ചുമ, ശൂലം, വായുമുട്ടൽ ഇവയോടും കൂടിയ പാണ്ഡുരോഗത്തെ ശമിപ്പിക്കും.

നിശാചൂർണ്ണപ്രയോഗം—

> തക്രപിഷ്ടാമയഃപാത്രേ സപ്തരാത്രസ്ഥിതാം നിശാം
> സഞ്ചൂർണ്യ മധുനാ ലിഹ്യാന്മേഹപാണ്ഡുത്വഗാമയീ. 4

സാരം - മഞ്ഞൾ മോരിൽ അരച്ചു ഏഴുദിവസം ഇരുമ്പുപാത്രത്തിൽ വച്ചിരുന്നതിനുശേഷം എടുത്തു ഉണക്കിപ്പൊടിച്ചു തേനിൽ കുഴച്ചു സേവിച്ചാൽ പ്രമേഹം, പാണ്ഡു, ത്വഗ്രോഗം ഇവ ശമിക്കും.

വിളംഗാദി ചൂർണ്ണം—

> വിളംഗഹാരിദ്രഹുതാശനാനാം
> കടുത്രയാണാം ച ഫലത്രയാണാം
> ഭാഗൈസ്സമം ലോഹമലസ്യ ഭാഗം
> ഘൃതേന ലീഢ്വാ ലഘു പത്ഥ്യഭോജീ 5
> പ്രമേഹപാണ്ഡ്വാമയകുഷ്ഠശൂല-
> പ്ലീഹോദരാർശാംസ്യചിരാന്നിഹന്തി.

സാരം - വിഴാലരി, മഞ്ഞൾ, കൊടുവേലിക്കിഴങ്ങ്, ചുക്ക്, മുളക്, തിപ്പലി, ത്രിഫലത്തോട് ഇവ സമഭാഗം എല്ലാം കൂടിയിടത്തോളം ശുദ്ധിചെയ്ത പുരാണ കിട്ടം ഇവ നല്ലപോലെ പൊടിച്ചു ശീലപ്പൊടിയെടുത്തു കുറേശ്ശെ നെയ്യിൽ കുഴച്ചു സേവിക്കുകയും പഥ്യമായും ലഘുവായും ഭക്ഷണം കഴിക്കുകയും ചെയ്താൽ പ്രമേഹം, പാണ്ഡുരോഗം, കുഷ്ഠം, വയറ്റിൽവേദന, പ്ലീഹോദരം, അർശസ്സ് ഇവ വേഗത്തിൽ ശമിക്കും.

ലോഹചൂർണ്ണപ്രയോഗം—

സപ്തരാത്രം ഗവാം മൂത്രേ ഭാവിതം വാ$f$പ്യയോരജഃ
ഉപയുഞ്ജീത തക്രേണ പാണ്ഡുരോഗഹരം പരം. 6

സാരം - ഉരുക്കുപൊടി ഏഴുദിവസം ഗോമൂത്രത്തിൽ ഭാവനചെയ്തെടുത്തു പൊടിച്ചു മോരിൽ കലക്കി സേവിച്ചാൽ പാണ്ഡുരോഗം ശമിക്കും.

പുരാണകിട്ടത്തിന്റെ പ്രയോഗം—

സപ്തഗുണാഷ്ടപദരസേ ഭൃഷ്ടം ഭൃഷ്ടം പുരാണകിട്ടരജഃ
സമധുഘൃതഗുളജഗ്ധം ചൂർണ്ണം പാണ്ഡുക്ഷയക്ഷയദം. 7

സാരം - പുരാണകിട്ടത്തിന്റെ പൊടി, അതിന്റെ ഏഴിരട്ടി കയ്യോന്നി നീരിൽ പല പ്രാവശ്യം വറുത്തു ആ നീരു മുഴുവനും അതിൽ പിടിപ്പിച്ചു പൊടിച്ചെടുത്തു തേൻ, നെയ്യ്, ശർക്കര ഇവ സമം ചേർത്തു അതിൽ കുഴച്ചു സേവിച്ചാൽ പാണ്ഡുരോഗവും ക്ഷയവും ശമിക്കും.

രജന്യാദി ഘൃതം—

രജനീദഹനക്വാഥേ സപയസ്കം ഘൃതം ശൃതം
പഞ്ചകോലയവക്ഷാരൈഃ പാണ്ഡ്വർശഃപ്ലീഹമാന്ദ്യജിൽ. 8

സാരം - മഞ്ഞളും കൊടുവേലിക്കിഴങ്ങും കൂടി കഷായം വച്ച് അതിൽ പഞ്ചകോലവും (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) ചവർക്കാരവും കല്ക്കമായി പാലും ചേർത്ത് നെയ്യു കാച്ചി സേവിച്ചാൽ പാണ്ഡു, അർശസ്സ്, പ്ലീഹരോഗം, അഗ്നിമാന്ദ്യം ഇവ ശമിക്കും.

ദുർവാദി ഘൃതം—

ദൂർവാതിക്താനിശായാഷകൃഷ്ണാചന്ദനപർപ്പടൈഃ
ത്രായന്തീവത്സഭൂനിംബപടോലാംബുദവാരിഭിഃ 9

അക്ഷമാത്രൈർഘൃതപ്രസ്ഥം സിദ്ധം ക്ഷീരേ ചതുർഗുണേ
പാണ്ഡുതാജ്വരവിസ്ഫോടശോഫാർശോരക്തപിത്തജിൽ. 10

സാരം - കറുക, കടുകരോഹിണി, മഞ്ഞൾ, കൊടിത്തൂവവേര്, തിപ്പലി, ചന്ദ

നം, പർപ്പടകപ്പുല്ല്. ബ്രഹ്മി, കുടകപ്പാലയരി, പുത്തരിച്ചുണ്ടവേര്, പടവലം, മുത്തങ്ങാക്കിഴങ്ങ്, ഇരുവേലി ഇവ മൂന്നു കഴഞ്ചുവീതം നാലിടങ്ങഴി പാലിൽ അരച്ചു കലക്കി ഇടങ്ങഴി നെയ്യു കാച്ചി എടുത്തു സേവിക്കുക. പാണ്ഡു, ജ്വരം, വിസ്ഫോടനം, ശോഫം, അർശസ്സ്, രക്തപിത്തം ഇവ ശമിക്കും.

ഗുളനാഗരാദി ഗുളിക—

ഗുളനാഗരമണ്ഡൂരതിലാംശാൻ മാനതസ്സമാൻ
പിപ്പലീം ദ്വിഗുണാം ദദ്യാദ് ഗുളികാം പാണ്ഡുരോഗിണേ. 11

സാരം - ശർക്കര, ചുക്ക്, പുരാണകിട്ടം (ശുദ്ധിചെയ്തത്) എള്ള് ഇവ സമഭാഗം തിപ്പലി ഇരട്ടി എല്ലാം കൂടി അരച്ചു ഗുളികയാക്കി ഉപയോഗിച്ചാൽ പാണ്ഡുരോഗം ശമിക്കും.

വ്യോഷാദി ചൂർണ്ണം—

വ്യോഷാഗ്നിവേല്ലത്രിഫലാമുസ്തൈസ്തുല്യമയോരജഃ
ചൂർണ്ണിതം തക്രമധ്വാജ്യകോഷ്ണതോയോപയോജിതം. 12
കാമിലാപാണ്ഡുഹൃദ്രോഗകുഷ്ഠാർശോമേഹനാശനം

സാരം - ചുക്ക്, മുളക്, തിപ്പലി, കൊടുവേലിക്കിഴങ്ങ്, വിഴാലരി, ത്രിഫലാത്തോട്, മുത്തങ്ങ ഇവ സമഭാഗം എല്ലാം കൂടിയിടത്തോളവും ഉരുക്കുപൊടി ഇവ യോജിപ്പിച്ച് മോര്, തേൻ, നെയ്യ്, ചൂടുവെള്ളം ഇവയിൽ ഏതെങ്കിലും ഉപയോഗിക്കുക. കാമില, പാണ്ഡു, ഹൃദ്രോഗം, കുഷ്ഠം, അർശസ്സ്, പ്രമേഹം ഇവ ശമിക്കും.

തിന്ത്രിണ്യാദി കഷായം—

തിന്ത്രിണീതരുണപർണ്ണശലാകാ-
ലോഹപത്രവിജയാപുനർന്നവൈഃ
ഇക്ഷുവില്വസഹിതൈശ്ശൃതം ജലം
പാണ്ഡുമാശു സഗുളം വിനിഹന്തി. 13

സാരം - പുളിഞരമ്പ്, ഇരുമ്പിൻതകിട്, കടുക്കാത്തോട്, തഴുതാമവേര്, കരിമ്പിൻവേര്, കൂവളത്തിൻവേര് ഇവകൊണ്ടുള്ള കഷായം ശർക്കര മേമ്പൊടി ചേർത്തു സേവിച്ചാൽ പാണ്ഡുരോഗം പെട്ടെന്നു ശമിക്കും.

അയോരജഃപ്രയോഗം—

മൂത്രസ്ഥിതം വാ സപ്താഹം പയസായോരജഃ പിബേൽ
ജീർണ്ണേ ക്ഷീരേണ ഭുഞ്ജീത പാണ്ഡുരോഗനിവൃത്തയേ. 14

സാരം - ഉരുക്കുപൊടി ഗോമൂത്രത്തിൽ ഏഴുദിവസം ഭാവന ചെയ്തെടുത്തു പാലിൽ കലക്കി സേവിക്കുകയും അതു ദഹിച്ചതിനുശേഷം പാൽ കൂട്ടി ഊണുക

ഴിക്കുകയും ചെയ്താൽ പാണ്ഡുരോഗം ശമിക്കും.

മഹൗഷധാദി തക്രം—

മഹൗഷധബലാംഭൃംഗതിലചിത്രകസംയുതം
അഥവാƒഗ്നിബലാഭൃംഗയുതം തക്രം ച പാണ്ഡുജിൽ. 15

അയോരജസ്സമായുക്തം തക്രപാനം ച പാണ്ഡുജിൽ

സാരം - ചുക്ക്, കുറുന്തോട്ടിവേര്, കയ്യോന്നി, എള്ള്, കൊടുവേലിക്കിഴങ്ങ് ഇവയോ കൊടുവേലിക്കിഴങ്ങ്, കുറുന്തോട്ടിവേര്, കയ്യോന്നി ഇവയോ പൊടിച്ചു മോരിൽ കലക്കി സേവിക്കുക. അല്ലെങ്കിൽ ഉരുക്കുഭസ്മം മോരിൽ സേവിക്കുക. പാണ്ഡുരോഗം ശമിക്കും.

തിലാദി തക്രം-

തിലാഗ്നിപിപ്പലീപത്ഥ്യാബലാഭൃംഗമഹൗഷധൈഃ 16

ദ്വിഗുണായോമലൈര്യുക്തം തക്രം പാണ്ഡുവികാരജിൽ

സാരം - എള്ള്, കൊടുവേലിക്കിഴങ്ങ്, തിപ്പലി, കടുക്കാത്തോട്, കുറുന്തോട്ടി വേര്, കയ്യോന്നി, ചുക്ക് ഇവ ഓരോ ഭാഗം, പുരാണകിട്ടം രണ്ടുഭാഗം, ഇവകൊണ്ടു മോരുണ്ടാക്കി സേവിച്ചാൽ പാണ്ഡുവികാരം ശമിക്കും.

മയൂരകാദി ചൂർണ്ണം—

മയൂരകഹരീതക്യൗ നക്തമാലകപൂതികൗ 17

ചിത്രകം ശൃംഗിവേരം ച ചായശ്ചൂർണ്ണസമം ഭവേൽ
ചൂർണ്ണിതം ചാമ്ലതക്രേണ സപ്താഹാനി പ്രയോജിതം 18

അർശോഘ്നം പാണ്ഡുരോഗഘ്നം ചൂർണ്ണമഞ്ജനവർണ്ണദം

സാരം - ചെറുകടലാടി, കടുക്കാത്തോട്, പുങ്കിൻതൊലി, ആവിത്തൊലി, കൊടു വേലിക്കിഴങ്ങ്, ചുക്ക് ഇവ സമഭാഗം എല്ലാം കൂടിയിടത്തോളവും ഉരുക്കുപൊടി ഇവ പൊടിച്ചു പുളിച്ച മോരിൽ കലക്കി ഏഴു ദിവസം സേവിച്ചാൽ അർശസ്സ്, പാണ്ഡു രോഗം ഇവ ശമിക്കും. ശരീരത്തിനു അഞ്ജനത്തിന്റെ നിറമുണ്ടാവുകയും ചെയ്യും.

അയോമലാദി ഗുളിക—

പുരാണകിട്ടം സംഗൃഹ്യ ജർജരീകൃത്യ നിക്ഷിപേൽ 19

ഗോമൂത്രേ സപ്തരാത്രം തു തതസ്താനവചൂർണ്ണയേൽ
ചിത്രകം ശൃംഗിവേരം ച തച്ചൂർണ്ണം ച സമം ഭവേൽ. 20

ഭൃങ്ഗരാജരസേനൈവ ഗുളികാം കാരയേദ് ഭിഷക്

ഭുക്തസ്യോപരി താം ഖാദേൽ പാണ്ഡുരോഗവിനാശനീം 21

പുനർന്നവഖളേനാദ്യാൽ സായം ക്ഷീരം പിബേല്ലഘും
ബലാചിത്രകമൂലാഭ്യാം സിദ്ധം ക്ഷീരം ച പാണ്ഡുജിൽ. 22

സാരം - പുരാണകിട്ടം എടുത്തു പൊടിച്ചു ഏഴുദിവസം ഗോമൂത്രത്തിൽ ഇട്ടു വച്ചിരുന്നതിനുശേഷം പൊടിച്ചു അതിനു സമം കൊടുവേലിയും ചുക്കും പൊടിച്ചു ചേർത്തു കയ്യോന്നിനീരിൽ അരച്ചു ഗുളികയാക്കി വച്ചിരുന്നു ഊണു കഴിഞ്ഞതിനുശേഷം സേവിക്കുകയും വൈകുന്നേരം തവിഴാമകൊണ്ടു മുക്കുടി ഉണ്ടാക്കി അതിൽ സേവിക്കുകയും ചെയ്തതിനുശേഷം പാൽ കുടിക്കുകയും വേണം. എന്നാൽ പാണ്ഡുരോഗം ശമിക്കും. കുറുന്തോട്ടിവേരും കൊടുവേലിക്കിഴങ്ങും കൂടി ചേർത്തു പാൽ കാച്ചി സേവിച്ചാലും പാണ്ഡുരോഗം ശമിക്കും.

ആമലകാദി രസപ്രയോഗം—

രസമാമലകാനാം തു രസമിക്ഷോസ്തഥൈവ ച
ക്ഷൗദ്രേണ സഹ സംസൃജ്യ പിബേൽ പാണ്ഡുവികാരജിൽ 23

സാരം - നെല്ലിക്കാനീരോ കരിമ്പിൻനീരോ തേൻ ചേർത്തു സേവിച്ചാൽ പാണ്ഡുവികാരം ശമിക്കും.

ശർക്കരാദി ചൂർണ്ണം—

ശർക്കരാതിലവില്വാനാം ഭാഗാഃ സ്യുസ്സമതാം ഗതാഃ
ശൗണ്ഡ്യാ ഭാഗദ്വയം ചാപി ഖാദേദേകത്ര മിശ്രിതം. 24

പാണ്ഡുരോഗഹരം ചൈതൽ പ്രയോഗമമൃതോപമം.

സാരം - പഞ്ചസാര, എള്ള്, കൂവളത്തിൻവേര് ഇവ സമഭാഗം, തിപ്പലി 2 ഭാഗം ഇവ പൊടിച്ചു ഒന്നിച്ചു ചേർത്തു സേവിച്ചാൽ പാണ്ഡുരോഗം ശമിക്കും. ഈ പ്രയോഗം അമൃതിനു തുല്യമാകുന്നു.

ബലാമൂലാദി ചൂർണ്ണം—

ബലാമൂലത്വചം ശുണ്ഠീം തിലഭൃംഗം ച പായയേൽ. 25

പാണ്ഡുരോഗഹരം തക്രേ ചിത്രകേണ സമായുതം.

സാരം - കുറുന്തോട്ടിയുടെ വേരിലെ തൊലി, ചുക്ക്, എള്ള്, കയ്യോന്നി, കൊടുവേലിക്കിഴങ്ങ് ഇവ പൊടിച്ചു മോരിൽ സേവിക്കുക. പാണ്ഡുരോഗം ശമിക്കും.

പാണ്ഡുരോഗിക്കു പഥ്യമായവ—

കനീയഃ പഞ്ചമൂലാംബു ശസ്യതേ പാനഭോജനേ. 26

പാണ്ഡൂനാം കാമലാർത്താനാം മൃദ്വീകാമലകാദ്രസഃ

സാരം - ചെറുപഞ്ചമൂലമിട്ടുവെന്ത വെള്ളം കുടിക്കുകയും ആ വെള്ളത്തിൽ അരിയിട്ടു കഞ്ഞിയോ ചോറോ ഉണ്ടാക്കി ഉപയോഗിക്കുകയും മുന്തിരിങ്ങയുടേയും നെല്ലിക്കയുടേയും നീരുകുടിക്കുകയും ചെയ്യുന്നത് പാണ്ഡുവിന്നും കാമിലയ്ക്കും പത്ഥ്യമാകുന്നു.

# കാമിലാചികിത്സ

പിത്തഘ്നൈരൌഷധൈഃ പൂർവം കാമിലാർത്തമുപക്രമേൽ
ത്രിഫലായാ ഗുളൂച്യാ വാ ദാർവ്യാ നിംബസ്യ വാ രസം 27

പ്രാതഃ പ്രാതർമ്മധുയുതം കാമിലാർത്തായ യോജയേൽ

സാരം - കാമിലാരോഗിയെ ആദ്യം പിത്തഹരങ്ങളായ ഔഷധങ്ങൾ കൊണ്ടു ചികിത്സിക്കണം. ത്രിഫലയുടേയോ അമൃതിന്റേയോ മരമഞ്ഞളിന്റേയോ വേപ്പിൻതൊലിയുടേയോ രസം തേൻ ചേർത്തു രാവിലെ ഉപയോഗിക്കുന്നത് കാമിലയ്ക്ക് നല്ലതാകുന്നു.

സഹദേവ്യാദി കഷായം—

സഹദേവ്യജ്ഝടാപത്ഥ്യാക്വാഥോ ഹന്ത്യാശു കാമിലാം. 28

സാരം - പൂവൻകുറുന്തലിൻവേര്, കിഴുകാനെല്ലിവേര്, കടുക്കാത്തോട് ഇവ കൊണ്ടുള്ള കഷായം കാമിലയെ ശമിപ്പിക്കും.

ഗോക്ഷീരപ്രയോഗം—

സനാഗരം ഗവാം ക്ഷീരം കാമിലീ തു പിബേദ്യദി
കാലപാശഗതോ വാപി പുനരഭ്യേതി ജീവിതം. 29

സാരം - പശുവിൻപാലിൽ ചുക്കു പൊടിച്ചിട്ടു സേവിച്ചാൽ കാലപാശഗതനായ കാമിലാരോഗിയും നിശ്ചയമായും ജീവിക്കും.

മാഹിഷതക്രപ്രയോഗം—

യഷ്ടീയുക്തം മാഹിഷം കാളശേയം
മൃൽപാത്രസ്ഥം സ്ഥാപയേദേകരാത്രം
പ്രാതഃ പീതം കാമിലാം രക്തപിത്തം
ഘോരം ദാഹം പഞ്ചഷൈർഹന്തി വാരൈഃ. 30

സാരം - എരുമമോരിൽ ഇരട്ടിമധുരം പൊടിച്ചിട്ടു മൺപാത്രത്തിലാക്കി ഒരു രാത്രി വച്ചിരുന്നതിനുശേഷം എടുത്തു അതിരാവിലെ സേവിച്ചാൽ കാമില, രക്തപിത്തം, ഘോരമായ ചൂട് ഇവ അഞ്ചാറുദിവസംകൊണ്ടു ശമിക്കും.

അഞ്ജനപ്രയോഗം—

അഞ്ജനം കാമിലാർത്താനാം ദ്രോണപുഷ്പീരസം ശുഭം
നിശാഗൈരികധാത്രീണാം ചൂർണ്ണം വാ സംപ്രകല്പയേൽ. 31

സാരം - തുമ്പയിലയുടെ നീരുകൊണ്ടോ, മഞ്ഞൾ, കാവിമണ്ണ്, നെല്ലിക്കാത്തോട് ഇവയുടെ ചൂർണ്ണം കൊണ്ടോ അഞ്ജനം പ്രയോഗിക്കുന്നത് കാമിലയ്ക്ക് വിശേഷമാകുന്നു.

ധാത്രീഫലാദി ലേഹം—

ദ്രോണം ധാത്രീഫലാപാം മൃദുശിഖിനി പചേൽ
ശർക്കരായാസ്തുലാർദ്ധം
ശുണ്ഠീയഷ്ടീതുകാനാം ദ്വിപലമപി പൃഥക്
പിപ്പലീമൃദ്വികാനാം
പ്രസ്ഥൗ സഞ്ചൂർണ്യ ദത്വാ ശൃതമിഹ ശിശിരേ
മാക്ഷികപ്രസ്ഥയുക്തോ
ലേഹോ$f$യം പാണ്ഡുരോഗം ജയതി ഹലീമകം
കാമിലായാം ച ശസ്തഃ. 32

സാരം - 16 ഇടങ്ങഴി നെല്ലിക്കാത്തോട് 16 ഇടങ്ങഴി വെള്ളത്തിൽ കഷായം വച്ച് 4 ഇടങ്ങഴിയാക്കി അതിൽ അരത്തുലാം (50 പലം) പഞ്ചസാര ചേർത്തു മൃദ്വഗ്നിയിൽ പാകംചെയ്ത് കൊഴുക്കുമ്പോൾ ചുക്ക്, ഇരട്ടിമധുരം, കൂവനൂറ് ഇവ രണ്ടു പലം വീതവും തിപ്പലിപ്പൊടിയും മുന്തിരിങ്ങാപ്പഴവും 16 പലം വീതവും ചേർത്തു പാകം ശരിയാകുമ്പോൾ വാങ്ങി തണുത്താൽ ഇടങ്ങഴി തേനും ചേർത്തു വച്ചിരുന്നു ഉപയോഗിക്കുക, ഈ ലേഹം പാണ്ഡുരോഗം, ഹലീമകം, കാമില ഇവയെ ശമിപ്പിക്കും.

രജനീഘൃതം—

സക്ഷീരം രജനീസിദ്ധം ഘൃതം കാമിലിനാം ഹിതം

സാരം - മഞ്ഞൾ കഷായം വച്ചു അതിൽ മഞ്ഞൾ തന്നെ കല്ക്കമായി പാലും ചേർത്തു നെയ്യു കാച്ചി സേവിച്ചാൽ കാമില ശമിക്കും.

ഹരിദ്രാദി മാഹിഷഘൃതം—

ഹരിദ്രാതിഫലാനിംബബലാമധുകസാധിതം
സക്ഷീരം മാഹിഷം സർപ്പിഃ കാമിലാപഹമുത്തമം. 33

സാരം - മഞ്ഞൾ, ത്രിഫലത്തോട്, വേപ്പിൻതൊലി, കുറുന്തോട്ടിവേര്, ഇരട്ടിമധുരം ഇവ കല്ക്കമായി പാലും ചേർത്ത് എരുമനെയ്യു കാച്ചി സേവിച്ചാൽ കാമില ശമിക്കും.

വർഷാഭൂപ്രയോഗം—

നാളികേരജലൈഃ പീതാ വർഷാഭൂഃ കാമിലാപഹാ
ആമ്രസ്യ പല്ലവം പിഷ്ട്വാ നാളികേരജലേ പിബേൽ. 34
തദ്വദ്വൃശ്ചീവമൂലം തു കാമിലായാം പരം ഹിതം

സാരം - തഴുതാമ സമൂലം പറിച്ചു നാളികേരജലത്തിൽ അരച്ചു കുടിക്കുകയോ, മാവിൻതളിരോ തഴുതാമവേരോ അരച്ചു നാളികേരജലത്തിൽ കലക്കി കുടിക്കുകയോ ചെയ്താൽ കാമില ശമിക്കും.

വനതിന്ദിശാദി പ്രയോഗം—

വനതിന്ദിശമൂലം തു തക്രേ പിഷ്ട്വാ പിബേൽ പ്രഗേ 35
ശ്വേതപാരന്തികാം തദ്വൽ കാമിലാഗദശാന്തയേ

സാരം - കാട്ടുകോവൽക്കിഴങ്ങോ വെളുത്ത ചെത്തിയുടെ വേരോ മോരിൽ അരച്ചു കലക്കി അതിരാവിലെ സേവിച്ചാൽ കാമിലരോഗം ശമിക്കും.

കൃശാന്വാദി കഷായം—

കൃശാനുനാഗരനിശാസിദ്ധം മധ്വാവിലം ജലം 36
പാണ്ഡുരോഗാതുരം പീത്വാ ഭവേൽ സ്നിഗ്ദ്ധാംബുദദ്യുതിഃ

സാരം - കൊടുവേലിക്കിഴങ്ങ്, ചുക്ക്, മഞ്ഞൾ ഇവ കഷായം വച്ചു ആറിയാൽ തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ പാണ്ഡുരോഗി കാർമേഘതുല്യകാന്തിയായി ഭവിക്കും.

മണ്ഡൂകപർണ്ണീപ്രയോഗം—

മണ്ഡൂകപർണ്ണീരജനീസ്വരസം മധുസംയുതം 37
പിബേൽ കാമിലയാ യുക്തോ വ്യോഷയുക്തമഥാപി വാ

സാരം - മുത്തിളിന്റേയും മഞ്ഞളിന്റേയും സ്വരസത്തിൽ തേനോ, ചുക്ക്, മുളക്, തിപ്പലി ഇവയുടെ പൊടിയോ ചേർത്തു കുടിച്ചാൽ കാമില ശമിക്കും.

ഫലത്രയാദി കഷായം—

ഫലത്രയാമൃതാമുസ്താവാശാഭൂനിംബനിംബജഃ 38
ക്വാഥഃ ക്ഷൗദ്രയുതോ ഹന്യാൽ പാണ്ഡുരോഗം സകാമിലം

സാരം - ത്രിഫലാത്തോട്, അമൃത്, മുത്തങ്ങാക്കിഴങ്ങ്, ആടലോടകത്തിൻവേര്, പുത്തരിച്ചുണ്ടവേര്, വേപ്പിൻതൊലി ഇവകൊണ്ടുള്ള കഷായം തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ പാണ്ഡുരോഗവും കാമിലയും ശമിക്കും.

അമൃതാചൂർണ്ണപ്രയോഗം—

സംക്ഷുദ്യാമൃതവല്ലീം തു മർദ്ദയിത്വാഥ വാരിണാ 39

പരിസ്രാവ്യ ഘനീഭൂതമാതപേ പരിശോഷ്യ ച
തച്ചൂർണ്ണം മാക്ഷികോപേതം വിലിഹേൽ കാമിലാപഹം 40

സാരം - അമൃത് ചതച്ചു വെള്ളത്തിൽ കലക്കി ഊറ്റി അതിന്റെ നൂറെടുത്ത് വെയിലത്തുവച്ചുണക്കി ആ പൊടി തേനിൽ കുഴച്ചു സേവിക്കുക. കാമില ശമിക്കും.

ലോഹാദി ചൂർണ്ണം—

ലോഹചൂർണ്ണനിശായുഗ്മത്രിഫലാമധുകൈസ്സമൈഃ
പ്രപിബേന്മധുസർപ്പിർഭ്യാം കാമിലാർത്തസ്സുഖീ ഭവേൽ. 41

സാരം - ശുദ്ധിചെയ്ത ഉരുക്കിൻപൊടി, മഞ്ഞൾ, മരമഞ്ഞൾ, ത്രിഫലത്തോട്, ഇരട്ടിമധുരം ഇവ പൊടിച്ചു തേനും നെയ്യും കൂട്ടി യോജിപ്പിച്ചു അതിൽ കുഴച്ചു സേവിക്കുക. കാമിലാരോഗം ശമിക്കും.

നിശാഘൃതം—

കാമിലാഘ്നം ഘൃതം സിദ്ധം നിശാസ്വരസകല്ക്കയോഃ
രജന്യാസ്സ്വരസം വാപി ക്വാഥം വാ കാമിലീ പിബേൽ. 42

സാരം - പച്ചമഞ്ഞളിന്റെ നീരിൽ മഞ്ഞൾ തന്നെ കല്ക്കമായി നെയ്യ് കാച്ചി സേവിക്കുകയോ പച്ചമഞ്ഞളിൻ നീരോ പച്ചമഞ്ഞൾ കൊണ്ടുള്ള കഷായമോ സേവിക്കുകയോ ചെയ്താൽ കാമില ശമിക്കും.

കുലസ്ഥകഷായപ്രയോഗം—

കുലസ്ഥസ്യ കഷായേണ ഭോജനം പാനമേവ ച
ദ്രോണപുഷ്പീരസേനാഥ നേത്രമഞ്ജീത ബുദ്ധിമാൻ 43

സാരം - മുതിരക്കഷായം കൂട്ടി ഊണു കഴിക്കുകയോ കുടിക്കുകയോ ചെയ്യുക. തുമ്പയുടെ നീര് കണ്ണിലെഴുതുക. കാമില ശമിക്കും.

ഹരീതകീലേഹവും ധാത്ര്യാദി ലേഹവും—

ഹരീതകീം ലിഹേൽ കാലേ ഗുളമാക്ഷികസംയുതാം
ധാത്രീലോഹരജോ വ്യോഷനിശാക്ഷൗദ്രാജ്യശർക്കരഃ 44

ലേഹോ നിവാരയത്യാശു കാമിലാമുദ്ധതാമപി

സാരം - കടുക്കാത്തോട് പൊടിച്ചു ശർക്കരയും തേനും കൂടി ചേർത്ത് അതിൽ കുഴച്ചു സേവിക്കുക. നെല്ലിക്കാത്തോട്, ഉരുക്കുപൊടി, ചുക്കു, മുളകു, തിപ്പലി,

മഞ്ഞൾ ഇവ പൊടിച്ചു പഞ്ചസാരയും ചേർത്തു നെയ്യും തേനും കൂട്ടി യോജിപ്പിച്ചു അതിൽ കുഴച്ചു സേവിക്കുക. വളരെ വർദ്ധിച്ച കാമിലയും വേഗത്തിൽ ശമിക്കും.

ത്രിഫലാപിചുമന്ദാദി ഘൃതം—

ത്രിഫലാ പിചുമന്ദം ച ഹരിദ്രാ മധുകം ബലാ. 45

ഗർഭേനാനേന വിപചേൽ സക്ഷീരം മാഹിഷം ഘൃതം
ഏതൽ പീതം ഘൃതം ശ്രേഷ്ഠം കാമിലാപഹമുത്തമം. 46

സാരം - ത്രിഫലത്തോട്, വേപ്പിൻതൊലി, മഞ്ഞൾ, ഇരട്ടിമധുരം, കുറുന്തോട്ടി വേര് ഇവ കല്ക്കമായി പാലും ചേർത്തു എരുമനെയ്യു കാച്ചി സേവിക്കുക. ഈ നെയ്യു കാമിലയ്ക്കു ഏറ്റവും ഉത്തമമാകുന്നു.

ചന്ദനാദി കഷായം—

ചന്ദനാമലകോപേതം ഹ്രസ്വാഖ്യം പഞ്ചമൂലകം
പുനർന്നവസമായുക്തം ക്വഥിതം പാണ്ഡുരോഗജിൽ. 47

സാരം - ചന്ദനം, നെല്ലിക്കാത്തോട്, ചെറുപഞ്ചമൂലം (ഓരില, മൂവില, കറുത്ത ചുണ്ട, വെളുത്തചുണ്ട ഇവയുടെ വേര്, ഞെരിഞ്ഞിൽ), തഴുതാമവേര് ഇവകൊണ്ടുള്ള കഷായം പാണ്ഡുരോഗത്തെ ശമിക്കും.

പുനർന്നവാദി തൈലം—

പുനർന്നവരസേ തൈലം മുസ്താകല്ക്കം വിപാചിതം
തക്രയുക്തമഥാഭ്യങ്ഗാൽ പാണ്ഡുശോഫവിനാശനം. 48

സാരം - തവിഴാമയുടെ കഷായത്തിൽ മുത്തങ്ങ കല്ക്കമായി മോരും ചേർത്തു എണ്ണ കാച്ചി തേച്ചാൽ പാണ്ഡുവും ശോഫവും ശമിക്കും.

# കുംഭകാമിലാചികിത്സ

കുംഭകാമിലാലക്ഷണം—

തൃഷ്ണാതിവൃദ്ധിഃ ശ്വയഥൂദ്ഗമശ്ച
ദാഹഃ പരിമ്ലാനവിവർണതേ ച
ഹാരിദ്രവിൺമൂത്രനഖാനനത്വം
നരസ്യ കുംഭാന്വിതകാമിലായാം 49

സാരം - അധികമായ തണ്ണീർദാഹം, നീര്, സർവാംഗസന്താപം, ശരീരത്തിനു ക്ഷീണം, നിറംമാറ്റം, മലം, മൂത്രം, നഖം, മുഖം ഇവ മഞ്ഞളിക്കുക ഈ ലക്ഷണങ്ങൾ കണ്ടാൽ അതു കുംഭകാമിലയാകുന്നു.

ശിലാജതുപ്രയോഗം—

ഗോമൂത്രേണ പിബേൽ കുംഭകാമിലായാം ശിലാജതു
മാസം മാക്ഷികധാതും വാ കാമിലാപാണ്ഡുജിൽ പരം. 50

സാരം - കന്മദമോ മാക്കീരക്കല്ലോ ഗോമൂത്രത്തിൽ കലക്കി ഒരു മാസം സേവിച്ചാൽ കാമിലയും പാണ്ഡുവും ശമിക്കും.

ത്രിഫലാക്വാഥപ്രയോഗം—

ത്രിഫലാക്വാഥസനാഥം ത്രികടുരജഃ ശർക്കരാപരിക്ഷിപ്തം
മലനിർഹരണായ പിബേന്മാത്രായുക്തം നിവാതസ്ഥം. 51

സാരം - ത്രിഫലത്തോടു കഷായം വച്ച് അതിൽ ചുക്ക്, മുളക്, തിപ്പലി ഇവ പൊടിച്ചിട്ടു പഞ്ചസാരയും ചേർത്തു സേവിച്ചതിനുശേഷം കാറ്റുകൊള്ളാതെ ഇരിക്കുക. എന്നാൽ കാമിലാരോഗിയുടെ മലം നല്ലപോലെ ഇളകിപ്പോകും.

ലോഹമലാദി ലേഹം—

ലോഹമലാമലകനിശാത്രികടുകമധുശർക്കരാകൃതോ ലേഹഃ
ആസ്വാദിതസ്സമൂലം നാശയതി ഘടകാമിലാമാശു. 52

സാരം - പുരാണകിട്ടം, നെല്ലിക്കാത്തോട്, മഞ്ഞൾ, ചുക്ക്, മുളക്, തിപ്പലി ഇവ പൊടിച്ചു പഞ്ചസാരയും ചേർത്തു തേനിൽ കുഴച്ചു സേവിച്ചാൽ കുംഭകാമില വേഗത്തിൽ നിശ്ശേഷം ശമിക്കും.

നിംബത്വഗാദി കഷായം—

നിംബത്വക്ത്രിഫലാപടോലരജനീ-
വാശാമൃതാശാരിബാ
ശ്യാമാതാമലകീപലങ്കഷബലാ-
നീലീസ്ഥിരായഷ്ടിഭിഃ
സിദ്ധോ മാക്ഷികപിപ്പലീഗിരിജതു-
പ്രക്ഷേപണാൽ സംസ്കൃതഃ
ക്വാഥഃ കുംഭഹലീമകം പ്രശമയേ-
ന്നൂനം ദിനൈഃ പഞ്ചഷൈഃ. 53

സാരം - വേപ്പിൻതൊലി, ത്രിഫലാത്തോട്, പടവലം, മഞ്ഞൾ, ആടലോടകത്തിൻവേര്, അമൃത്, നറുനീണ്ടിക്കിഴങ്ങ്, നാല്ക്കോല്പക്കൊന്ന, കീഴാനെല്ലി, ഞെരിഞ്ഞിൽ, കുറുന്തോട്ടിവേര്, അമരിവേര്, ഓരിലവേര്, ഇരട്ടിമധുരം ഇവകൊണ്ടുള്ള കഷായം തേനും തിപ്പലിപ്പൊടിയും കന്മദവും മേമ്പൊടി ചേർത്തു സേവിച്ചാൽ അഞ്ചാറു ദിവസംകൊണ്ടു കുംഭഹലീമകം ശമിക്കും.

മധുകാദി കഷായവും ഹരീതക്യാദി ലേഹവും—

മധുകാമലകക്വാഥം മധുനാ സഹ പായയേൽ
ഹരീതകീത്രിവൃച്ചൂർണ്ണം ലിഹ്യാദ്വാ സസിതാമധു. 54
ഹലീമകം നിഹന്ത്യാശു യോഗദ്വയമശേഷതഃ

സാരം - ഇരട്ടിമധുരവും നെല്ലിക്കാത്തോടും കൂടി കഷായം വച്ച് തേൻ മേമ്പൊടി ചേർത്തു സേവിക്കുകയോ കടുക്കയും ത്രികോല്പക്കൊന്നയും കൂടി പൊടിച്ചു പഞ്ചസാര ചേർത്തു തേനിൽ കുഴച്ചു നക്കുകയോ ചെയ്താൽ ഹലീമകം നിശ്ശേഷം ശമിക്കും.

പലങ്കഷാദി കഷായം—

പലങ്കഷാനിംബപടോലദാർവീ-
ഫലത്രയച്ഛിന്നരുഹാജടാബ്ദൈഃ.
നികുംഭകൃഷ്ണാസഹിതഃ കഷായോ
ഹലീമകം ഹന്ത്യചിരേണ ഘോരം. 55

സാരം - ഞെരിഞ്ഞിൽ, വേപ്പിൻതൊലി, പടവലം, മരമഞ്ഞൾ, ത്രിഫലാത്തോട്, ചിറ്റമൃത്, ജടാമാഞ്ചി, മുത്തങ്ങാക്കിഴങ്ങ്, നാഗദന്തിവേര്, തിപ്പലി ഇവകൊണ്ടുള്ള കഷായം ഹലീമകത്തെ ക്ഷണത്തിൽ ശമിപ്പിക്കും.

ഗുളൂച്യാദി ഘൃതം—

ഗുളൂചീസ്വരസേ സിദ്ധം സക്ഷീരം മാഹിഷം ഘൃതം
ഹലീമകം നിഹന്ത്യാശു മേഘവൃന്ദമിവാനിലഃ 56

സാരം - അമൃതിന്റെ തനി നീരെടുത്തു അതിൽ പാലും ചേർത്തു എരുമനെയ്യു കാച്ചി സേവിച്ചാൽ ഹലീമകം വേഗത്തിൽ ശമിക്കും.

ഹലീമകത്തിലെ പത്ഥ്യം—

മധുരൈരന്നപാനൈസ്തം വാതപിത്തഹരൈർജയേൽ
കാമിലാപാണ്ഡുരോഗോക്താം ക്രിയാം ചാത്ര പ്രയോജയേൽ. 57

സാരം - വാതപിത്തനാശകങ്ങളും മധുരങ്ങളും ആയ അന്നപാനങ്ങളെകൊണ്ടു ഹലീമകത്തെ ശമിപ്പിക്കണം. കാമിലയ്ക്കും പാണ്ഡുവിനും പറഞ്ഞിട്ടുള്ള ചികിത്സയും ഹലീമകത്തിൽ പ്രയോഗിക്കാം.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
പാണ്ഡുകാമിലാഹലീമകാധികാരമെന്ന
പതിനെട്ടാമദ്ധ്യായം കഴിഞ്ഞു.

# ഏകോനവിംശോ$f$ദ്ധ്യായഃ

# ശോഫചികിത്സാക്രമം

ഗുളാഭയാദി പ്രയോഗം—

ഗുളാഭയാം വാ ഗുളനാഗരം വാ
ഗുളാഭയാപൂഗഫലം തഥാപി
ജഗ്ദ്ധ്വാ പിബേച്ചാനു പുനർന്നവസ്യ
ക്വാഥം ഹി ശോഫോപശമായ മർത്ത്യഃ. 1

സാരം - കടുക്കയും ശർക്കരയും കൂടിയോ, ശർക്കരയും ചുക്കും കൂടിയോ, ശർക്കരയും കടുക്കാത്തോടും കമുകിൻഫലവും കൂടിയോ ഭക്ഷിച്ചതിനു ശേഷം തവിഴാമക്കഷായം സേവിക്കുക. ശോഫം ശമിക്കും.

ദാരുപത്ഥ്യാദി ചൂർണ്ണം—

പിബേദുഷ്ണാംബുനാ ദാരുപത്ഥ്യാശുണ്ഠീപുനർന്നവം
വിളംഗാതിവിഷാവത്സവിശ്വദാരൂഷണാനി വാ. 2

സാരം - ദേവതാരം, കടുക്കാത്തോട്, ചുക്ക്, തഴുതാമവേര് ഇവയോ വിഴാലരി, അതിവിടയം, കുടകപ്പാലയരി, ചുക്ക്, ദേവതാരം, നല്ലമുളക് ഇവയോ പൊടിച്ചു ചൂടുവെള്ളത്തിൽ സേവിച്ചാൽ ശോഫം ശമിക്കും.

ദശമൂലാദി പാൽക്കഷായം—

ദശാംഘ്രിവ്യോഷവർഷാഭൂമധുഭിർവാ ശൃതം പയഃ
വർഷാഭൂവാരിശുണ്ഠീഭിർവർഷാഭൂലശുനൗഷധൈഃ 3

ദശാംഘ്ര്യേരണ്ഡമൂലൈർവാ ശുണ്ഠ്യാ വാ ശോഫവാൻ പിബേൽ

സാരം - ദശമൂലം, ചുക്ക്, മുളക്, തിപ്പലി, തഴുതാമവേര് ഇവകൊണ്ടു പാൽക്കഷായമുണ്ടാക്കി ആറിയാൽ തേൻ മേമ്പൊടി ചേർത്തു സേവിക്കുക. തഴുതാമവേര്, ഇരുവേലി, ചുക്ക് ഇവയോ തഴുതാമവേര്, വെളുത്തുള്ളി, ചുക്ക് ഇവയോ ദശമൂലം, വെളുത്താവണക്കിൻവേര് ഇവയോ ചുക്കോ കൊണ്ടു പാൽക്കഷായമുണ്ടാക്കി സേവിച്ചാൽ ശോഫം ശമിക്കും.

ഇക്ഷുരാദി കഷായം—

വസ്ത്രബദ്ധേക്ഷുരക്ഷാരക്വഥിതം വാരി വാരയേൽ 4

ശ്വയഥൂദരഗുന്മാർശഃപ്ലീഹാഷ്ഠീലാഗ്നിമാർദ്ദവാൻ

സാരം - വയൽചുള്ളിവേര് ചതച്ചു തുണിയിൽ കെട്ടിയിട്ട് കഷായം വച്ചു വറ്റിച്ചു ആ കഷായം ചവർക്കാരം മേമ്പൊടി ചേർത്തു കുടിച്ചാൽ ശോഫം, മഹോദരം, ഗുന്മം, അർശസ്സ്, പ്ലീഹരോഗം, അഷ്ഠീല, അഗ്നിമാന്ദ്യം ഇവ ശമിക്കും.

ശുണ്ഠ്യാദി കഷായം—

ശുണ്ഠ്യഗ്നിമുസ്താസുരദാരുപത്ഥ്യാ-
കണാകണാമൂലപുനർന്നവോത്ഥം
തോയം പ്രപീതം വിനിഹന്തി ശോഫം
ജ്വരാതിസാരാൻ സകലോദരാംശ്ച. 5

സാരം - ചുക്ക്, കൊടുവേലിക്കിഴങ്ങ്, മുത്തങ്ങ, ദേവതാരം, കടുക്കാത്തോട്, തിപ്പലി, കാട്ടുതിപ്പലിവേര്, തഴുതാമവേര് ഇവ കഷായം വച്ചു സേവിച്ചാൽ നീര്, ജ്വരം, അതിസാരം, മഹോദരങ്ങൾ ഇവ ശമിക്കും.

മുസ്താദി കഷായം—

മുസ്താവത്സകവർഷാഭൂദാരുദുസ്പർശനാഗരൈഃ
ക്വഥിതം സലിലം ശോഫജ്വരാതീസാരനാശനം. 6

സാരം - മുത്തങ്ങാക്കിഴങ്ങ്, കുടകപ്പാലയരി, തഴുതാമവേര്, ദേവതാരം, കൊടിത്തൂവവേര്, ചുക്ക് ഇവകൊണ്ടുള്ള കഷായം ശോഫത്തേയും ജ്വരം, അതിസാരം, ഇവയേയും ശമിപ്പിക്കും.

ആർദ്രകസ്വരസഘൃതം—

ആർദ്രകസ്വരസേ സർപ്പിഃ പഞ്ചകോലേന സാധിതം
തക്രേണ ശോഫകാസാഗ്നിസാദപാണ്ഡുനിബർഹണം. 7

സാരം - ഇഞ്ചിനീരിൽ പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) കല്ക്കമായി മോരും ചേർത്തു നെയ്യു കാച്ചി സേവിച്ചാൽ ശോഫം, അഗ്നിമാന്ദ്യം, പാണ്ഡു ഇവ ശമിക്കും.

വരാദി തൈലം—

വരാവിളംഗകാസീസദേവദാരുപുനർന്നവൈഃ
സുവഹാസ്വരസെ തൈലമഭ്യങ്ഗാൽ ശോഫനാശനം. 8

സാരം - അരത്തയുടെ സ്വരസത്തിൽ ത്രിഫലത്തോട്, വിഴാലരി, അന്നഭേദി, ദേവതാരം, തഴുതാമവേര് ഇവ കല്ക്കമായി എണ്ണ കാച്ചി എടുത്തു തേച്ചുകുളിച്ചാൽ ശോഫം ശമിക്കും.

പത്ഥ്യാപുനർന്നവാദി കഷായം—

പത്ഥ്യാപുനർന്നവശിഫാകണമൂലവഹ്നി-
വിശ്വാബ്ദജീരകസുരദ്രുമമാഗധീനാം
ക്വാഥം പിബേൽ ശ്വയഥുദണ്ഡധരാത്തജീവോƒ-
പ്യുത്തിഷ്ഠതേ ശിവസമാശ്രിതബാലതുല്യഃ. 9

സാരം - കടുക്കാത്തോട്, തഴുതാമവേര്, കാട്ടുതിപ്പലിവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്, മുത്തങ്ങാക്കിഴങ്ങ്, ജീരകം, ദേവതാരം, തിപ്പലി ഇവകൊണ്ടുള്ള കഷായം സേവിച്ചാൽ ശോഫമാകുന്ന കാലനാൽ ഗൃഹീതനായവൻ ശിവനെ ആശ്രയിച്ച മാർക്കണ്ഡേയനെപ്പോലെ ബന്ധനം തീർന്നു എഴുന്നേല്ക്കും (ശോഫരോഗത്തിൽനിന്നു വിമുക്തനാകും).

ഹരീതകീത്രിവൃദാദി കഷായം—

ഹരീതകീത്രിവൃന്മൂലകുലസൈന്ധസ്സാധു സാധിതഃ
ക്വാഥസ്തൂരുപുതൈലാഢ്യശ്ശോഫാനാഹോദരാപഹഃ. 10

സാരം - കടുക്കാത്തോട്, ത്രികോല്പക്കൊന്ന, പഴമുതിര ഇവകൊണ്ടുള്ള കഷായം ആവണക്കെണ്ണ മേമ്പൊടി ചേർത്തു സേവിച്ചാൽ ശോഫം, മേൽവയറുവീർപ്പ്, മഹോദരം ഇവ ശമിക്കും.

വിശ്വാദി മുക്കുടി—

വിശ്വാഭയാദാരുപുനർന്നവാനി
തക്രേണ പിഷ്ട്വാ ക്വഥിതഃ ഖളോƒയം
നിഹന്തി സർവാങ്ഗജമപ്യശേഷം
ശോഫം പ്രവൃദ്ധം ബലവച്ച കാസം. 11

സാരം - ചുക്ക്, കടുക്കാത്തോട്, ദേവതാരം, തഴുതാമവേര് ഇവ മോരിൽ അരച്ചു കലക്കി തിളപ്പിച്ചു മുക്കുടിയാക്കി സേവിച്ചാൽ ശരീരമാസകലം ഉള്ള നീരും ശക്തിമത്തായ ചുമയും ശമിക്കും.

സുരദ്രുമഖളം—

ഖളഃ സുരദ്രുകല്ക്കേന തക്രേ ശോഫഹരഃ പരം.

സാരം - മോരിൽ ദേവതാരം അരച്ചു കലക്കി തിളപ്പിച്ചു മുക്കുടിയാക്കി സേവിച്ചാൽ ശോഫം നിശേഷം മാറും.

പുനർന്നവാഭയാദി കഷായം—

പുനർന്നവാഭയാശുണ്ഠീകാളശാകൈശ്ശൃതം ജലം
സാമം ശോഫം ജയേൽ പീതം പ്രാതസ്സായം ച മാത്രയാ. 12

സാരം - തഴുതാമവേര്, കടുക്കാത്തോട്, ചുക്ക്, കരിവേപ്പിൻതണ്ട് ഇവകൊണ്ടുള്ള കഷായം അതിരാവിലെയും വൈകുന്നേരവും മാത്രയനുസരിച്ചു സേവിച്ചാൽ അപക്വമായ ശോഫം പെട്ടെന്നു ശമിക്കും.

പത്ഥ്യാപുനർന്നവാദി കഷായം—

പത്ഥ്യാപുനർന്നവമഹൗഷധഭദ്രദാരു-
ക്വാഥം പിബേൽ സുഖജലേന തു കല്ക്കിതം വാ
ശോഷാഗ്നിമാന്ദ്യഗുദകീലഭഗന്ദരേഷു
സപ്ലീഹപാണ്ഡുജഠരോർദ്ധ്വകഫാമയേഷു. 13

സാരം - കടുക്കാത്തോട്, തഴുതാമവേര്, ചുക്ക്, ദേവതാരം ഇവ കഷായം വച്ചോ അരച്ചു ചൂടവെള്ളത്തിൽ കലക്കിയോ സേവിച്ചാൽ ശോഷം, അഗ്നിമാന്ദ്യം, അർശസ്സ്, ഭഗന്ദരം, പ്ലീഹരോഗം, പാണ്ഡുരോഗം, മഹോദരം, കഫരോഗം ഇവ ശമിക്കും.

അജാജ്യാദി ചൂർണ്ണം—

അജാജിപാഠാഘനപഞ്ചകോല-
വ്യാഘ്രീരജന്യസ്സുഖതോയപീതാഃ
ശോഫം ത്രിദോഷം ചിരജം പ്രവൃദ്ധം
നിഘ്നന്തി ഭൂനിംബമഹൗഷധേ ച. 14

സാരം - ജീരകം, പാടക്കിഴങ്ങ്, മുത്തങ്ങാക്കിഴങ്ങ്, പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) ചെറുവഴുതിനവേര്, മഞ്ഞൾ ഇവയോ പുത്തരിച്ചുണ്ടവേരും ചുക്കും കൂടിയോ പൊടിച്ചു ചൂടുവെള്ളത്തിൽ കലക്കി സേവിച്ചാൽ മൂന്നു ദോഷം കോപിച്ചുണ്ടായതും കാലപ്പഴക്കം ചെന്നതും വർദ്ധിച്ചതും ആയ ശോഫം ശമിക്കും.

ദശമൂലതൈലം—

ദശമൂലകഷായേണ പിഷ്ടേന സുരദാരുണാ
തൈലം പ്രസിദ്ധം ശ്വയഥൗ പാനാഭ്യംഗേ പ്രശസ്യതേ. 15

സാരം - ദശമൂലം കഷായം വച്ച് അതിൽ ദേവതാരം അരച്ചു കലക്കി എണ്ണ കാച്ചി എടുത്തു ആ എണ്ണ സേവിക്കുകയോ അതുകൊണ്ട് തേച്ചു കുളിക്കുകയോ ചെയ്യുന്നത് ശോഫത്തിന് വിശേഷമാണ്.

ശോഫത്തിനു ഹിതമായ ഭോജനം—

പുരാണയവശാല്യന്നം ദശമൂലാംബുസാധിതം
അല്പമല്പപടുസ്നേഹം ഭോജനം ശ്വയഥൗ ഹിതം. 16

സാരം - പഴകിയ യവമോ ചെന്നെല്ലിന്റെ അരിയോ ദശമൂലമിട്ടു വെന്തവെള്ള

ത്തിൽ പാകം ചെയ്തെടുത്തു കുറച്ചു ഇന്തുപ്പും നെയ്യും ചേർത്ത് അല്പമായി ഊണുകഴിക്കുന്നത് ശോഫത്തിനു ഹിതമാകുന്നു.

ആർദ്രാദി കഷായം—

ആർദ്രകേക്ഷുരദുസ്പർശപത്ഥ്യാദാരുപുനർന്നവൈഃ
സവിലവിശ്വൈർന്നിഷ്ക്വാഥഃ ശോഫവ്യാധിഹരഃ പരം. 17

സാരം - ഇഞ്ചി, വയൽചുള്ളി, കൊടുത്തൂവവേര്, കടുക്കാത്തോട്, ദേവതാരം, തഴുതാമവേര്, കൂവളത്തിൻവേര്, ചുക്ക് ഇവകൊണ്ടുള്ള കഷായം ഏറ്റവും ശോഫ രോഗശമനമാകുന്നു.

പുനർന്നവാദി കല്ക്കം—

പുനർന്നവാഭയാവിശ്വസുരദാരു സുപേഷിതം
ഉഷ്ണോദകേന പീതം തു ഹന്തി ശോഫം സുദാരുണം. 18

സാരം - തഴുതാമവേര്, കടുക്കാത്തോട്, ചുക്ക്, ദേവതാരം ഇവ അരച്ചു ചൂടുവെള്ളത്തിൽ കലക്കി സേവിച്ചാൽ ഭയങ്കരമായ ശോഫവും ശമിക്കും.

ശൃംഗിവേരാദി പാൽക്കഷായം—

യേ ശൃംഗിവേരാർദ്രകപിപ്പലീനാം
പിബന്തി കല്ക്കം പയസാ യഥേഷ്ടം
ശോഫാ ന തിഷ്ഠന്തി നരേഷു തേഷു
സമീക്ഷ്യകാരീഷ്വവബദ്ധദോഷാഃ. 19

സാരം - ചുക്ക്, ഇഞ്ചി, തിപ്പലി ഇവ പാലിൽ അരച്ചു കലക്കി വേണ്ടപോലെ പാനം ചെയ്താൽ വിവേകികളിൽ സംബന്ധിക്കപ്പെട്ട ദോഷങ്ങളെന്നപോലെ ശോഫം ശമിച്ചുപോകും.

വർഷാഭ്വാദി കഷായം—

വർഷാഭൂദേവകാഷ്ഠാഭ്യാം സിദ്ധം തോയം സമാക്ഷികം
ശോഫനുദ്ഗുന്മപാണ്ഡ്വർശോമഹോദരവിനാശനം. 20

സാരം - തഴുതാമയും ദേവതാരവും കൂടി കഷായം വച്ചു അതിൽ തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ ശോഫം, ഗുന്മം, പാണ്ഡു, അർശസ്സ്, മഹോദരം ഇവ ശമിക്കും.

പുനർന്നവാദി കഷായം—

പുനർന്നവാദേവദാരുശുണ്ഠീഭിഃ ക്വഥിതം ജലം
മധ്വാഢ്യം സകണം പേയം ശോഫനുൽ ക്ഷീരമേവ വാ. 21

സാരം - തഴുതാമവേര്, ദേവതാരം, ചുക്ക് ഇവ കഷായം വച്ച് തേനും തിപ്പലി പ്പൊടിയും മേമ്പൊടി ചേർത്ത് സേവിക്കുകയോ ഇവകൊണ്ടു പാൽക്കഷായമു ണ്ടാക്കി സേവിക്കുകയോ ചെയ്താൽ ശോഫം ശമിക്കും.

പുനർന്നവാദാർവ്യാദി കഷായം—

പുനർന്നവാദാർവ്യഭയാഗളോജീം
പിബേൽ സമൂലാം മഹിഷാക്ഷയുക്താം
ത്വഗ്ദോഷശോഫോദരപാണ്ഡുരോഗ-
സ്ഥൗല്യപ്രസേകോർദ്ധ്വകഫാമയേഷു. 22

സാരം - തഴുതാമവേര്, മരമഞ്ഞൾതൊലി, കടുക്കാത്തോട്, അമൃത്, ഗുൽഗുലു ഇവ കഷായം വച്ച് സേവിച്ചാൽ ത്വഗ്ദോഷം, ശോഫം, മഹോദരം, പാണ്ഡുരോഗം, സ്ഥൂലദോഷം, വായിൽ നിന്ന് വെള്ളംവരിക, കഴുത്തിനു മുകളിലുള്ള രോഗം, കഫ രോഗം ഇവ ശമിക്കും.

ദാർവാദി പാൽകഷായം—

ക്ഷീരം ശോഫഹരം ദാരുവർഷാഭൂനാഗരൈശ്ശൃതം

സാരം - ദേവതാരം, തഴുതാമ, ചുക്ക് ഇവ കൊണ്ടു പാൽകഷായമുണ്ടാക്കി സേവിക്കുക. ശോഫം ശമിക്കും.

ശുണ്ഠ്യാദി ലേപനം—

ശുണ്ഠീദേവദ്രുസരളചവ്യദാരുപുനർന്നവം
പിഷ്ട്വാ ധാന്യാമ്ലതൈലാഭ്യാം പ്രദേഹോ വാതശോഫഹാ. 23

സാരം - ചുക്ക്, ദേവതാരം, ചരളം, കാട്ടുമുളകിൻവേര്, മരമഞ്ഞൾതൊലി, തഴു താമവേര് ഇവ കാടിയിൽ അരച്ചു എണ്ണയിൽ കുഴച്ചു ലേപനം ചെയ്താൽ വാത ശോഫം ശമിക്കും.

തിലപ്രലേപം—

ക്ഷീരേണ തു തിലാഃ പിഷ്ട്വാ മാഹിഷനവനീതമിശ്രിതം കല്ക്കം
ലേപയേൽ ശീഘ്രം മ്ലായന്ത്യരുഷ്കരജം ശോഫം. 24

സാരം - എള്ളു പാലിൽ പുഴുങ്ങിയരച്ചു എരുമവെണ്ണ ചേർത്തു ചാലിച്ചു ലേപനം ചെയ്താൽ ചേർക്കുരുവിന്റെ കറ പറ്റിയിട്ടുണ്ടായ ശോഫം ശമിക്കും.

ദശമൂലഹരീതകി—

ദശമൂലതുലാക്വാഥകംസേ[1] പത്ഥ്യാശതം പചേൽ
ദത്വാ ഗുളതുലാം തസ്മിൻ ലേഹേ ഭൂയോ വിചൂർണ്ണിതം. 25

വ്യോഷാച്ചതുഷ്പലം ദദ്യാത്ത്രിപലം ഹി ത്രിജാതകാൽ
കർഷമാത്രം യവക്ഷാരാൽ പ്രസ്ഥാർദ്ധം മധുനോ ഹിമേ 26

നിഷേവ്യമാണം തദ്ധന്തി പ്രഭാതേ ദിവസത്രയാൽ

പ്രവൃദ്ധഗുന്മജ്വരമേഹശോഫ-
കാർശ്യാമവാതാമ്ലകരക്തപിത്തം
വൈവർണ്യമൂത്രാനിലശുക്ലദോഷ-
ശ്വാസാരുചിപ്ലീഹഗരോദരം ച. 27

സാരം - ഒരു തുലാം ദശമൂലം നൂറു കടുക്കയും കൂടി പതിനാറിടങ്ങഴി വെള്ളത്തിൽ കഷായം വച്ചു 4 ഇടങ്ങഴിയാക്കി കഷായം പിഴിഞ്ഞരിച്ചു കടുക്കാ എടുത്തു കുരുകളഞ്ഞു അരച്ചു ചേർത്തു അതിൽ ഒരു തുലാം ശർക്കര കലക്കി അടുപ്പത്തു വച്ചു തീ കത്തിച്ചു ഇളക്കി ലേഹപാകമാകുമ്പോൾ ചുക്ക്, മുളക്, തിപ്പലി ഇവ നാലു പലവും ഏലം, ഇലവർങം, പച്ചില ഇവ മൂന്നു പലവും ചവർക്കാരം 3 കഴഞ്ചും പൊടിച്ചു ചേർത്തു വാങ്ങി ആറിയാൽ ഇരുനാഴി തേനും ചേർത്തു ഒരു പാത്രത്തിലാക്കി വച്ചിരുന്നു അതിരാവിലെ സേവിക്കുക. ഇങ്ങനെ മൂന്നു ദിവസം സേവിച്ചാൽ വർദ്ധിച്ച ഗുന്മം, ജ്വരം, പ്രമേഹം, ശോഫം, കാർശ്യം, ആമവാതം, പുളിച്ചുതികട്ടൽ, രക്തപിത്തം, നിറംമാറ്റം, മൂത്രദോഷം, വാതം, ശുക്ലദോഷം, വായുമുട്ടൽ, അരുചി, പ്ലീഹരോഗം, കൂട്ടുവിഷം, മഹോദരം ഇവ ശമിക്കും.

അഭിഘാതശോഫചികിത്സ—

പ്രായോ*f*ഭിഘാതാദനിലസ്സരക്തഃ
ശോഫം സരാഗം പ്രകരോതി തത്ര
വിസർപനുന്മാരുതനുച്ച കാര്യം
തസ്മിൻ വിഷഘ്നം വിഷജേ ച കാര്യം. 28

സാരം - അടി മുതലായവ ഏറ്റാൽ വായുവും രക്തവും കൂടി കോപിച്ചു ചുവപ്പുനിറത്തോടുകൂടിയ ശോഫത്തെ ഉണ്ടാക്കുന്നു. അതിന് വിസർപനാശകവും വാതനാശകവുമായ ചികിത്സ ചെയ്യണം. വിഷജമായ ശോഫത്തിന് വിഷഹരമായ ചികിത്സയും ചെയ്തുകൊള്ളണം.

---

1. സാമാന്യപരിഭാഷയാ ദശമൂലസ്യ ദ്വാത്രിംശൽപലാനി ഭവന്തി.
ദ്വിപഞ്ചമൂലസ്യ തുലാകഷായ ഇതി തന്ത്രാന്തരദർശനാദേവമുക്തം

ശോഫരോഗി വർജിക്കേണ്ടവ—

ഗ്രാമ്യാനൂപം പിശിതമനിലം ശുഷ്കശാകം തിലാന്നം
ഗൗളം പിഷ്ടാന്നം ദധി സലവണം പിച്ഛിലം മദ്യമമ്ലം.
ധാനാം വല്ലൂരം ഹിമജലമഥോ ഗുർവസാത്മ്യം വിദാഹി
സ്വപ്നം ചാരാത്രൗ ശ്വയഥുഗദവാൻ വർജയേന്മൈഥുനം ച. 29

സാരം - കോഴി മുതലായ ഗ്രാമ്യജന്തുക്കളുടേയും ജലചരങ്ങളായ ജന്തുക്കളുടേയും മാംസം, കാറ്റ്, ഉണങ്ങിയ ശാകം, എള്ളോ ശർക്കരയോ ചേർന്ന ചോറ്, പിഷ്ടാന്നം, ഉപ്പുചേർന്നതും പിച്ഛിലവും (പിളുപിളുപ്പുള്ളത്) ആയ തൈര്, പുളിച്ച മദ്യം, വറത്തിടിച്ച സാധനം, ശുഷ്കമാംസം, തണുത്തവെള്ളം, ഗുരുത്വമുള്ളതും ശീലിച്ചിട്ടില്ലാത്തതും ഉൾപുഴുക്കമുള്ളതും ആയ സാധനം, പകലുറക്കം, സ്ത്രീസംയോഗം ഇവയെ ശോഫരോഗി വർജിക്കണം.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
ശോഫചികിത്സാക്രമമെന്ന പത്തൊമ്പതാമദ്ധ്യായം കഴിഞ്ഞു.

# വിംശോ*f*ദ്ധ്യായഃ

# വിസർഷചികിത്സാക്രമം

വിസർപസാമാന്യചികിത്സ--

വിരേചനോല്ലേഖനലംഘനാനാം
പ്രധാനതാ*f*ദൗ ഹി വിസർപകേഷു
അത്യല്പദോഷേഷ്വപി ശോധനീയേ
നരേ പ്രയുഞ്ജ്യാച്ഛമനൗഷധാനി. 1

സാരം - അത്യല്പദോഷങ്ങളായ വിസർപരോഗങ്ങളിലും ആദ്യം വിരേചനം, വമനം, ഉപവാസം ഇവ പ്രയോഗിക്കണം. ശോധിപ്പിക്കാൻ യോഗ്യനായവനും ആദ്യം ശമനൗഷധമാണ് പ്രയോഗിക്കേണ്ടത്.

മുസ്താദി കഷായം—

മുസ്താരിഷ്ടപടോലാനാം ക്വാഥഃ സർവവിസർപനുൽ
ധാത്രീപടോലമുസ്താനാമഥവാ ഘൃതസംയുതഃ. 2

സാരം - മുത്തങ്ങ, വേപ്പിൻതൊലി, പടവലം ഇവകൊണ്ടോ, നെല്ലിക്കാത്തോട്, പടവലം, മുത്തങ്ങ ഇവകൊണ്ടോ ഉണ്ടാക്കിയ കഷായം നെയ്യു മേമ്പൊടി ചേർത്തു സേവിച്ചാൽ എല്ലാ വിസർപവും ശമിക്കും.

പടോലാദി കഷായം—

പടോലാരിഷ്ടദാർവീത്വക്തിക്താത്രായന്തികാമൃതാഃ
സയഷ്ടീമധുകാഃ സർവവിസർപാൻ ഘ്നന്തി പാനതഃ 3

സാരം - പടവലം, വേപ്പിൻതൊലി, മരമഞ്ഞൾതൊലി, പുത്തരിച്ചുണ്ടവേര്, ബ്രഹ്മി, ഇരട്ടിമധുരം ഇവകൊണ്ടുള്ള കഷായം എല്ലാ വിസർപ്പത്തേയും ശമിപ്പിക്കും.

കുഷ്ഠാദി പ്രയോഗം—

കുഷ്ഠം ശതാഹ്വാ സുരദാരു മുസ്താ-
വാരാഹികുസ്തുംബുരുതീക്ഷ്ണഗന്ധാഃ
വാതേf ർക്കവംശാർത്തഗളാശ്ച യോജ്യാഃ
സേകേ പ്രലേപേ ച ഘൃതേ ച തൈലേ. 4

സാരം - കൊട്ടം, ചതകുപ്പ, ദേവതാരം, മുത്തങ്ങാക്കിഴങ്ങ്, നിലപ്പനക്കിഴങ്ങ്, കൊത്തമ്പാലരി, മുരിങ്ങാത്തൊലി ഇവയും, എരിക്കിൻവേര്, മുളനാമ്പ്, കുരിങ്കുറിഞ്ഞിവേര് ഇവയും വാതജമായ വിസർപ്പത്തിൽ ധാര, ലേപനം ഇവയ്ക്കും നെയ്യും എണ്ണയും കാച്ചുന്നതിനുമായി ഉപയോഗിക്കണം.

കശേർവാദി പ്രലേപനം—

കശേരുശൃങ്ഗാടകപത്മഗുന്ദ്രാ-
ശൈലാഹ്വനീലോൽപലകർദ്ദമാശ്ച
വസ്ത്രാന്തരാഃ പിത്തകൃതേ വിസർപേ
ക്ഷീരേണ പിഷ്ടാസ്സഘൃതാഃ പ്രലേപാഃ 5

സാരം - കഴിമുത്തങ്ങാ, വൻകൊട്ടക്കിഴങ്ങ്, കടുക്കാത്തോട്, കമ്പ, കന്മദം, ചെങ്ങഴിനീർക്കിഴങ്ങിന്റെ ചുവട്ടിലെ ചളി ഇവ പാലിൽ അരച്ചു നെയ്യു ചേർത്ത് യോജിപ്പിച്ച് തുണിയിൽ പുരട്ടി ലേപനം ചെയ്താൽ പിത്തജമായ വിസർപ്പം ശമിക്കും.

... ... ... ... ... ... ... ... ... ... ... ... ... ...
ഹ്രീബേരനീലോൽപലചന്ദനാനി
സ്രോതോജമുക്താമണിഗൈരികാണി
യഷ്ടീപയസ്യാംബുദശാരിബാശ്ച. 6

സാരം - ഇരുവേലി, ചെങ്ങഴിനീർക്കിഴങ്ങ്, ചന്ദനം ഇവയും സ്രോതോജാഞ്ജനം, മുത്ത്, കാവിമണ്ണ് ഇവയും ഇരട്ടിമധുരം, അടപതിയൻകിഴങ്ങ്, മുത്തങ്ങാക്കിഴങ്ങ്, നറുനീണ്ടിക്കിഴങ്ങ് ഇവയും പ്രലേപം മുതലായവയ്ക്കു വിസർപ്പത്തിൽ പ്രയോഗിക്കാം.

ശതധൗതഘൃതപ്രയോഗം—

ശതധൗതഘൃതം ക്ഷീരിവൃക്ഷത്വഗംബുനാ
വിസർപകവിനാശായ ദാഹതൃട്ശമനായ ച. 7

സാരം - നാൽപാമരക്കഷായത്തിൽ നൂറുതവണ കടഞ്ഞെടുത്ത നെയ്യു പുരട്ടിയാൽ വിസർപ്പവും വിസർപം നിമിത്തമുണ്ടാകുന്ന സർവാങ്ഗം ചൂടും, തണ്ണീർദാഹവും ശമിക്കും.

അമൃതാപരാഗപ്രയോഗം—

അമൃതോദ്ഭവശർക്കരാപരാഗം
നവനീതേന ഘൃതേന വാ ലിഹാനഃ
കതിചിദ്ദിവസൈർവിസർപതൃഷ്ണാ-
ജ്വരദാഹാസ്രഹലീമകാൻ നിഹന്തി. 8

സാരം - അമൃതിന്റെ നൂറും പഞ്ചസാരയും കൂടി യോജിപ്പിച്ചു വെണ്ണനെയ്യിലോ നെയ്യിലോ ലേഹനം ചെയ്താൽ അല്പദിവസം കൊണ്ട് വിസർപം, തണ്ണീർദാഹം, ജ്വരം, സർവാങ്ഗം ചൂട്, രക്തദൂഷ്യം, ഹലീമകം ഇവ ശമിക്കും.

ന്യഗ്രോധാദി പ്രലേപം—

ന്യഗ്രോധോദുംബരാശ്വത്ഥപ്ലക്ഷജാങ്കുരവാരിജൈഃ
ഉശീരമധുകൈർല്ലേപോ വിസർപ്പേ പിത്തസംഭവേ. 9

സാരം - പേരാൽ, അത്തി, അരയാൽ, ഇത്തി ഇവയുടെ മൊട്ട്, താമരമൊട്ട്, രാമച്ചം, ഇരട്ടിമധുരം ഇവ അരച്ചു തേച്ചാൽ പിത്തജമായ വിസർപ്പം ശമിക്കും.

ദന്തീചിത്രകമൂലാദി പ്രലേപനം—

ദന്തീചിത്രകമൂലത്വക് സൗധാർക്കപയസീ ഗുളഃ
ഭല്ലാതകാസ്ഥി കാസീസം ലേപോ ഭിന്ദ്യാച്ഛിലാമപി. 10

സാരം - നാഗദന്തിയുടെ വേരിലെതൊലി, കൊടുവേലിക്കിഴങ്ങിന്റെ തൊലി, കള്ളിപ്പാൽ, എരിക്കിൻ പാൽ, ചേരിൻ കുരുവിന്റെ അസ്ഥി, അന്നഭേദി ഇവ അരച്ചു ശർക്കരയും ചേർത്തു തേച്ചാൽ ശിലയുംകൂടി പിളർന്നുപോകും.

ക്ഷീരിവൃക്ഷപ്രവാളാദി ഘൃതം—

ക്ഷീരിവൃക്ഷപ്രവാളാനി മധുകോശീരചന്ദനം
ശാരിബോൽപലകുഷ്ഠം ച പലാർദ്ധം സ്യാൽ പൃഥക് പൃഥക് 11

ചതുർഗുണേന പയസാ ദൂർവായാസ്സ്വരസേന വാ
നവസ്യ സർപിഷഃ പ്രസ്ഥമേകാഹേന വിപാചയേൽ. 12

പാനാദൗ യോജയേൽ പക്വം സർവവീസർപനാശനം

സാരം - നാൽപാമരത്തിൻ തളിര്, ഇരട്ടിമധുരം, രാമച്ചം, ചന്ദനം, നറുനീണ്ടി ക്കിഴങ്ങ്, ചെങ്ങഴുനീർക്കിഴങ്ങ്, കൊട്ടം ഇവ ഓരോന്നും അരപ്പലം വീതം നാലിരട്ടി പാലിലോ കറുകനീരിലോ അരച്ചു കലക്കി ഇടങ്ങഴി പുതിയ നെയ്യും ചേർത്ത് ഒരു ദിവസം കൊണ്ടു കാച്ചി എടുത്തു സേവിക്കുകയോ ലേപനം ചെയ്യുകയോ ചെയ്താൽ എല്ലാ വിസർപവും ശമിക്കും.

മുസ്താരിഷ്ടാദി മൂന്നു കഷായങ്ങൾ—

മുസ്താരിഷ്ടപടോലദാരുരജനീദ്രാക്ഷാബലാനാഗരൈ-
സ്ത്രായന്ത്യുൽപലധന്വയാഷധനികാഭൂനിംബസേവ്യാംബുഭിഃ
ശ്രേഷ്ഠാനിംബകുകൂലകൈശ്ച സകണൈസ്സിദ്ധാഃ കഷായാമരുൽ-
പിത്തശ്ലേഷ്മവിസർപദർപശമനാഃ പ്രോക്താസ്ത്രയസ്തേ ക്രമാൽ 13

സാരം - മുത്തങ്ങാക്കിഴങ്ങ്, വേപ്പിൻതൊലി, പടവലം, ദേവതാരം, മഞ്ഞൾ, മുന്തിരിങ്ങാപ്പഴം, കുറുന്തോട്ടിവേര്, ചുക്ക് ഇവകൊണ്ടുള്ള കഷായം വാതവി സർപ്പത്തെ ശമിപ്പിക്കും. ബ്രഹ്മി, ചെങ്ങഴുനീർക്കിഴങ്ങ്, കൊടിത്തൂവവേര്, കൊത്ത മ്പാലരി, പുത്തരിച്ചുണ്ടവേര്, രാമച്ചം, ഇരുവേലി ഇവകൊണ്ടുള്ള കഷായം പിത്തവി സർപ്പത്തെ ശമിപ്പിക്കും. ത്രിഫലാത്തോട്, വേപ്പിൻതൊലി, വലിയ പടവലം, തിപ്പലി ഇവ കൊണ്ടുള്ള കഷായം കഫവിസർപ്പത്തെ ശമിപ്പിക്കും.

പടോലാദി കഷായം—

പടോലദാർവീപിചുമന്ദതിക്താ
ത്രായന്തികായഷ്ടിമധുപ്രസിദ്ധം
ജലം വിസർപം വിനിഹന്തി ധാത്രീ-
പടോലമുസ്തൈശ്ച ശൃതാംബു തദ്വൽ 14

സാരം - പടവലം, മരമഞ്ഞൾതൊലി, വേപ്പിൻതൊലി, പുത്തരിച്ചുണ്ടവേര്, ബ്രഹ്മി, ഇരട്ടിമധുരം ഇവ കൊണ്ടുള്ള കഷായം തേൻ മേമ്പൊടി ചേർത്തു സേവി ക്കുകയോ പടവലം, മുത്തങ്ങാക്കിഴങ്ങ് ഇവ കൊണ്ടുള്ള കഷായം തേൻ ചേർത്തു സേവിക്കുകയോ ചെയ്താൽ വിസർപം ശമിക്കും.

ഘൃതമണ്ഡപ്രയോഗം—

ക്ഷീരതൈലവിമിശ്രേണ ഘൃതമണ്ഡേന കല്പിതഃ
പരിഷേകഃ ക്ഷണോത്യാശു വിസർപമനിലോദ്ഭവം. 15

സാരം - നെയ്യിൻ തെളിയിൽ പാലും എണ്ണയും ചേർത്തു അതുകൊണ്ടു ധാര ചെയ്താൽ വാതവിസർപം ശമിക്കും.

ക്ഷീരിവല്ക്കാദി ഘൃതം—

ക്ഷീരിവല്ക്കനിശായഷ്ടീദാർവീകാഥേ ഘൃതം പചേൽ
യഷ്ടീകല്ക്കം സമക്ഷീരം സിദ്ധം തൽ പ്രപിബേൽ പ്രഗേ. 16
സിതാദ്രിജരജോയുക്തം സർവവീസർപനാശനം

സാരം - നാൽപാമരത്തൊലി, മഞ്ഞൾ, ഇരട്ടിമധുരം, മരമഞ്ഞൾതൊലി ഇവ കൊണ്ടുള്ള കഷായത്തിൽ ഇരട്ടിമധുരം കല്ക്കമായി സമം പാലും ചേർത്തു നെയ്യു കാച്ചി എടുത്തു അതിരാവിലെ പഞ്ചസാരയും കന്മദവും ചേർത്തു സേവിച്ചാൽ എല്ലാ വിസർപവും ശമിക്കും.

ത്രിഫലാദി ലേപനം—

ത്രിഫലാപത്മകോശീരസമംഗാകരവീരകം 17
നളമൂലാന്യനന്താ ച ലേപഃ ശ്ലേഷ്മവിസർപഹാ

സാരം - ത്രിഫലത്തോട്, പതുമുകം, രാമച്ചം, പറച്ചുണ്ട, കണവീരം, നളപ്പു ല്ലിൻവേര്, കറുക ഇവ അരച്ചു തേച്ചാൽ കഫവിസർപം ശമിക്കും.

കർദ്ദമവിസർപത്തിന്— (ഉദുംബരാദി ലേപം)

ഉദുംബരാങ്കുരം സ്പൃക്കാ മൃണാളം മധുകം ബലാ 18
ക്ഷീരപിഷ്ടഃ പ്രലേപോƒയം കർദ്ദമാഖ്യേ വിസർപകേ

സാരം - അത്തിത്തളിര്, ചോനകപ്പുല്ല്, താമരവളയം, ഇരട്ടിമധുരം, കുറുന്തോ ട്ടിവേര് ഇവ പാലിൽ പുഴുങ്ങി അരച്ചു തേച്ചാൽ കർദ്ദമവിസർപം ശമിക്കും.

പഞ്ചവല്ക്കാദി തൈലം—

പഞ്ചവല്ക്കനിശാഗോപീകഷായേ തിലജം പചേൽ 19
രംഭോദകന്ദമധുകത്വക്സേവ്യാമയചന്ദനൈഃ
ഹിതം തൽ പൈത്തികേ കുഷ്ഠേ വിസർപേ ക്ലേദവത്യപി. 20

സാരം - നാൽപാമരത്തിൻതൊലി, കല്ലാലിൻതൊലി, (ആറ്റുവഞ്ചിത്തൊലി എന്നു പക്ഷാന്തരം) മഞ്ഞൾ, നറുനീണ്ടിക്കിഴങ്ങ് ഇവകൊണ്ടുള്ള കഷായത്തിൽ കദളിവാഴമാണം, ഉദകന്ദം, (ആമ്പൽക്കിഴങ്ങ്, ചെങ്ങഴുനീർക്കിഴങ്ങ്, താമരക്കിഴങ്ങ്, നൈതൽക്കിഴങ്ങ്, കരിംകൂവളക്കിഴങ്ങ്) ഇരട്ടിമധുരം, ഇലവർങ്ങത്തൊലി, രാമച്ചം, കൊട്ടം, ചന്ദനം ഇവ കല്ക്കമായി എണ്ണ കാച്ചി തേച്ചാൽ പിത്തകുഷ്ഠം, നുലവോ ടുകൂടിയ പിത്തവിസർപം ഇവ ശമിക്കും.

ദൂർവാതൈലം—

ദൂർവാഗുളൂചീതുളസീകുമാരീ-
നീലീവൃഷഘ്നീമുനിവൃക്ഷഭൃംഗ്യഃ
രസേഷു തേഷാം വിപചേത്തു തൈലം
സമാനദുഗ്ദ്ധം സഘൃതം സുപിഷ്ടൈഃ 21

സശാരിബാചന്ദനദാരുചോര-
നതാശ്വഗന്ധാത്രിഫലാത്രിജാതകൈഃ
ഉശീരപാഠാമൃഗനാഭിമുസ്തകൈ-
സ്സകാരവീകുങ്കുമബാളകോൽപലൈഃ. 22

സവ്യോഷകുഷ്ഠൈസ്സമൃണാളമൂർവൈർ-
ന്നിഹന്തി വീസർപമസൂരികാദീൻ
അശേഷലൂതാവിഷദോഷപാമാ-
കണ്ഡൂതിവിസ്ഫോടവിദാഹകക്ഷ്യാൻ. 23

സാരം - കറുക, അമൃത്, തുളസി, കറ്റാർവാഴ, അമരി, വിഷമുഷ്ടി, അകത്തി, കയ്യോന്നി ഇവയുടെ നീരെടുത്ത് അതിൽ നറുനീണ്ടിക്കിഴങ്ങ്, ചന്ദനം, ദേവതാരം, കച്ചോലം, തകരം, അമുക്കിരം, ത്രിഫലത്തോട്, ത്രിജാതം (ഏലം, ഇലവർങം, പച്ചില), രാമച്ചം, പാടക്കിഴങ്ങ്, വെരുകിൻചട്ടം, മുത്തങ്ങ, കരിഞ്ചീരകം, കുങ്കുമപ്പൂവ്, ഇരുവേലി, ചെങ്ങഴുനീർക്കിഴങ്ങ്, ചുക്ക്, മുളക്, തിപ്പലി, കൊട്ടം, താമരവളയം, പെരുങ്കുരുമ്പ ഇവ കല്ക്കമായി സമം പാലും നെയ്യും ചേർത്തു എണ്ണ കാച്ചി ഉപയോഗിക്കുക. വിസർപം, മസൂരി മുതലായവയും എല്ലാ ചിലന്തിവിഷവും പാമാകുഷ്ഠവും ചൊറിച്ചിൽ, വിസ്ഫോടം, ഉൾപുഴുക്കം ഇവയും ശമിക്കും.

സുരസാദി തൈലം—

സുരസയുഗളദൂർവാസാതലാനിംബദുഗ്ദ്ധാ-
ഹ്വയശൃതജലപക്വം തൈലമേലാദിഗർഭം
വ്യപനയതു വിസർപം സർവധാതുപ്രവിഷ്ടം
ചിരജമചിരലേപാത്തോദകണ്ഡൂതിമന്തം. 24

സാരം - തുളസി രണ്ടും, കറുക, ചർമ്മലന്ത, വേപ്പിൻതൊലി, കള്ളിപ്പാലത്തണ്ട് ഇവകൊണ്ടുണ്ടാക്കിയ കഷായത്തിൽ ഏലാദിഗണം കല്ക്കമായി എണ്ണ കാച്ചി എടുത്തു ലേപനം ചെയ്താൽ എല്ലാ ധാതുക്കളിലും പ്രവേശിച്ചതും കാലപ്പഴക്കം ചെന്നതും, കുത്തിനോവ്, ചൊറിച്ചിൽ ഇവയോടുകൂടിയതും ആയ വിസർപം ക്ഷണത്തിൽ ശമിക്കും.

ഗോപാത്മജാദി ഘൃതം—

ഗോപാത്മജാ മധുകചന്ദന[1]സേവ്യകുഷ്ഠ-
ക്ഷീരിദ്രുമാങ്കുരബിസോൽപലകന്ദമിശ്രം
ദൂർവാരസേ ജയതി സാധിതമാജ്യമാശു
ക്ഷീരേണ സാകമിഹ[2] സർവവിസർപ്പമുഗ്രം. 25

സാരം - നറുനീണ്ടിക്കിഴങ്ങ്, ഇരട്ടിമധുരം, ചന്ദനം, രാമച്ചം, കൊട്ടം, നാല്പാമരമൊട്ട്, താമരവളയം, ചെങ്ങഴുനീർകിഴങ്ങ് ഇവ കറുകനീരിൽ അരച്ചു കലക്കി പാലും ചേർത്തു നെയ്യു കാച്ചി എടുത്തു പുരട്ടിയാൽ അതിഭയങ്കരമായ എല്ലാ വിസർപ്പവും ശമിക്കും.

ശാരിബാദി കഷായം—

ശാരിബാമലകസേവ്യപർപ്പടൈഃ
സാമൃതൗഷധദുരാലഭൈഃ പുനഃ
സാധിതം സലിലമാശു സാധയേൽ
സാതിസാരകവിസർപതൃഡ്ജ്വരാൻ. 26

സാരം - നറുനീണ്ടിക്കിഴങ്ങ്, നെല്ലിക്കാത്തോട്, രാമച്ചം, പർപടകപ്പുല്ല്, അമൃത്, ചുക്ക്, കൊടുത്തൂവവേര് ഇവ കൊണ്ടുള്ള കഷായം അതിസാരം, വിസർപം, തണ്ണീർദാഹം, ജ്വരം ഇവയെ ശമിപ്പിക്കും.

ശിരീഷാദി ലേപനം— (ദശാംഗലേപം)

ശിരീഷയഷ്ടീനതചന്ദനൈലാ-
മാംസീഹരിദ്രാദ്വയകുഷ്ഠവാരി
ലേപോ ദശാംഗഃ സഘൃതഃ പ്രസാദകൃ-
ദ്വിസർപകുഷ്ഠജ്വരശോഫവൈരിണാം. 27

സാരം - നെന്മേനിവാകത്തൊലി, ഇരട്ടിമധുരം, തകരം, ചന്ദനം, ഏലത്തരി, മാഞ്ചി, മഞ്ഞളും മരമഞ്ഞളും, കൊട്ടം, ഇരുവേലി ഇവ അരച്ചു നെയ്യുകൂട്ടി ചാലിച്ചു ലേപനം ചെയ്താൽ വിസർപം, കുഷ്ഠം, ജ്വരം, ശോഫം ഇവയെ ശമിപ്പിക്കും.

നാളികേരപുഷ്പതൈലം—

നാളികേരമൃദുപുഷ്പികാരസൈ-
സ്സാധിതം സമപയസ്തദംഘ്രിണാ
ആശു തൈലമപഹന്തി വിസർപം
സാപതേയമിവ ദോഷമശേഷം 28

---

1. കമലചന്ദന. 2. സാർദ്ധമിതി. ച പാഠഃ

സാരം - ഇളയ തെങ്ങിൻപൂക്കുലയുടെ നീരെടുത്തു തെങ്ങിൻവേരു തന്നെ കല്ക്കമായി സമം പാലും ചേർത്തു എണ്ണ കാച്ചിയെടുത്തു ഉപയോഗിച്ചാൽ ധനം സർവദോഷത്തെയും ശമിപ്പിക്കുന്നതുപോലെ എല്ലാ വിസർപത്തേയും ശമിപ്പിക്കും.

അഗ്നിവിസർപചികിത്സ—

അഗ്നിവിസ്ഫോടകർത്തൃത്വാദഗ്നിവീസർപസംജ്ഞകഃ
ശതധൗതഘൃതേനാഗ്നിം പ്രദിഹ്യാൽ കേവലേന വാ. 29

സേചയേദ്ഘൃതമണ്ഡേന ശീതേന മധുകാംബുനാ
സിതാംഭസാംഭോജജലൈഃ ക്ഷീരേണേക്ഷുരസേന വാ. 30

പാനലേപനസേകേഷു മഹാതിക്തം പ്രയോജയേൽ

സാരം - തീപ്പൊള്ളൽ പോലുള്ള സ്ഫോടങ്ങളെ ഉണ്ടാക്കുന്ന വിസർപത്തിന് അഗ്നിവിസർപമെന്നു പറയുന്നു. ശതധൗതഘൃതം കൊണ്ടോ വെറും ഉരുക്കു നെയ്യു കൊണ്ടോ നെയ്യിൻ തെളികൊണ്ടോ തണുത്ത ഇരട്ടിമധുരക്കഷായം കൊണ്ടോ പഞ്ച സാരജലം കൊണ്ടോ താമരപ്പൂവിലെ വെള്ളം കൊണ്ടോ പാൽ കൊണ്ടോ കരി മ്പിൻ നീരു കൊണ്ടോ ധാര ചെയ്യുന്നതു അഗ്നിവിസർപത്തിനു നല്ലതാകുന്നു. പാനം, ലേപനം, ധാര ഇവയ്ക്കു മഹാതിക്തഘൃതവും പ്രയോഗിക്കാം.

യഷ്ട്യാദി പ്രലേപനം—

യഷ്ടീദൂർവാക്ഷീരിവൃക്ഷാങ്കുരത്വക്-
ത്വക്പത്രൈലാശാരിബോശീരലോധ്രൈഃ
ഭൃഷ്ടൈഃ പിഷ്ടൈഃ സർപിഷാ ഹന്തി ലേപഃ
കക്ഷ്യാകുഷ്ഠസ്ഫോടകോഠാഗ്നിസർപാൻ. 31

സാരം - ഇരട്ടിമധുരം, കറുകനാമ്പ്, നാല്പാമരത്തിൻ മൊട്ടും തൊലിയും, ഇല വർങ്ങ്തൊലി, പച്ചില, ഏലത്തരി, നറുനീണ്ടിക്കിഴങ്ങ്, രാമച്ചം, പാച്ചോറ്റിത്തൊലി ഇവ ചെറുതായരിഞ്ഞു നെയ്യിൽ വറത്തരച്ചു ലേപനം ചെയ്താൽ കക്ഷ്യാ, കുഷ്ഠം, വിസ്ഫോടം, വട്ടപ്പുണ്ണ്, അഗ്നിവിസർപം ഇവ ശമിക്കും.

ഗ്രന്ഥിവിസർപചികിത്സാ—

ഗ്രന്ഥിമാലാകൃതിർഗ്രന്ഥിവിസർപഃ കഫമാരുതാൽ
ഗ്രന്ഥ്യാഖ്യേ രക്തപിത്തഘ്നം കൃത്വാ സമ്യഗ്യഥോദിതം. 32

കഫാനിലഘ്നം കുർമ്മേഷ്ടം പിണ്ഡസ്വേദോപനാഹനം
ഗ്രന്ഥിവീസർപശൂലേ തു തൈലേനോഷ്ണേന സേചയേൽ. 33

ദശമൂലവിപക്വേന തദ്വന്മൂത്രൈർജലേന വാ
ദന്തീചിത്രകമൂലത്വഗിത്യാദി ഗ്രന്ഥിശാന്തയേ. 34

സാരം - കഫവും വായുവും കോപിച്ചു വളരെ മുഴകളോടുകൂടി ഉണ്ടാകുന്ന വിസർപത്തിന് ഗ്രന്ഥിവിസർപം എന്നു പറയുന്നു. അതിന് രക്തപിത്തഹരമായ ചികിത്സ ചെയ്തതിനുശേഷം കഫവാതങ്ങളെ ശമിപ്പിക്കുന്നതിനായി പിണ്ഡസ്വേദവും ഉപനാഹനവും (മരുന്നുവെച്ചുകെട്ടി വിയർപ്പിക്കുക) ചെയ്യണം. ഗ്രന്ഥിവിസർപത്തിൽ ഉണ്ടാകുന്ന മുഴകൾക്ക് വേദന ഉണ്ടെങ്കിൽ ദശമൂലം കൊണ്ടു കാച്ചി എടുത്ത തൈലമോ ദശമൂലംകൊണ്ട് പാകം ചെയ്ത ഗോമൂത്രമോ ജലമോ കൊണ്ട് ചെറു ചൂടെ ധാരചെയ്യണം. 'ദന്തീചിത്രകമൂലത്വഗ്' എന്നിത്യാദിയായ യോഗം കൊണ്ട് ലേപനം ചെയ്താലും ഗ്രന്ഥി ശമിക്കും.

കഠിനഗ്രന്ഥിചികിത്സ--

ഗ്രന്ഥിഃ പാഷാണകഠിനോ യദി നൈവോപശാമ്യതി
പാകിഭിഃ പാചയിത്വാ വാ പാടയിത്വാ തമുദ്ധരേൽ 35

മോക്ഷയേദ് ബഹുശശ്ചാസ്യ രക്തമുൽക്ലേശമാഗതം

സാരം - കല്ലുപോലെ കട്ടിയായിരിക്കുന്ന മുഴ മുൻപറഞ്ഞ ലേപാദികൾകൊണ്ട് ശമിച്ചില്ലെങ്കിൽ ക്ഷാരാദികൾ വച്ചു പഴുപ്പിച്ചോ കീറിയോ എടുത്തു കളയണം. ഗ്രന്ഥികളിൽ ഉൽക്ലേദത്തെ പ്രാപിച്ചിരിക്കുന്ന രക്തത്തെ പല പ്രാവശ്യം കളയുകയും വേണം.

ദുർവാദി തൈലം—

ദുർവായാഃ സ്വരസേ സിദ്ധം ക്ഷീരിവൃക്ഷത്വഗങ്കുരൈഃ 36

ചന്ദനോശീരയഷ്ട്യാഹ്വശാരിബോൽപലവാളകൈഃ
ത്വഗേലാപത്രകുഷ്ഠൈശ്ച തൈലം സർവവിസർപനുൽ. 37

സാരം - കറുകനീരിൽ നാല്പാമരത്തൊലിയും മൊട്ടും, ചന്ദനം, രാമച്ചം, ഇരട്ടിമധുരം, നറുനീണ്ടിക്കിഴങ്ങ്, ചെങ്ങഴുനീർക്കിഴങ്ങ്, ഇരുവേലി, ഇലവർങ്ങത്തൊലി, ഏലത്തരി, പച്ചില, കൊട്ടം ഇവ കല്ക്കമായി എണ്ണ കാച്ചി തേച്ചാൽ എല്ലാ വിസർപ്പവും ശമിക്കും.

ആമ്രാദ്യം തൈലം—

ആമ്രജംബ്വർജുനക്ഷീരിവൃക്ഷവഞ്ചുളവല്ക്കലം
കദംബവല്ക്കസഹിതം പക്ത്വാ വാരിണി കല്ക്കിതൈഃ. 38

പ്രപൗണ്ഡരീകമഞ്ജിഷ്ഠായഷ്ടീമധുകപത്മകൈഃ
ഏലാലവങ്കതക്കോലശതാഹ്വാപത്രസംയുതൈഃ 39

മൃഗനാഭിനതാഭ്യാം ച ചന്ദനേനാശ്വഗന്ധയാ
ഉശീരകുഷ്ഠകച്ചോരശാരിബാഗരുസർജകൈഃ. 40

ദ്വിഗുണക്ഷീരസംയുക്തം തൈലപ്രസ്ഥം വിപാചയേൽ
ആമ്രാദ്യമിദമാഖ്യാതം തൈലമാഗസ്ത്യമുത്തമം. 41

അഭ്യംഗാദിപ്രയോഗേണ സർവവീസർപനാശനം

സാരം - മാവ്, ഞാവൽ, നീരമരുത്, നാല്പാമരം, ആറ്റുവഞ്ചി, കടമ്പ് ഇവയുടെ തൊലി കഷായം വച്ചു അതിൽ പുണ്ഡരീകക്കരിമ്പ്, മഞ്ചട്ടി, ഇരട്ടിമധുരം, പതുമുകം, ഏലത്തരി, കരയാമ്പൂവ്, തക്കോലപ്പുട്ടിൽ, ശതകുപ്പ, പച്ചില, വെരുകിൻചട്ടം, തകരം, ചന്ദനം, അമുക്കുരം, രാമച്ചം, കൊട്ടം, കച്ചോലം, നർനീണ്ടിക്കിഴങ്ങ്, അകൽ, ചെഞ്ചല്യം ഇവ കല്ക്കമായി രണ്ടിടങ്ങഴി പാലും ചേർത്തു ഇടങ്ങഴി എണ്ണ കാച്ചി എടുക്കുക. ആമ്രാദ്യമെന്നു വിഖ്യാതമായ ഈ തൈലം തേച്ചുകുളി മുതലായവയ്ക്കു ഉപയോഗിച്ചാൽ എല്ലാ വിസർപ്പവും ശമിക്കും.

ഗോപങ്ഗനാദി പ്രയോഗം—

ഗോപാങ്ഗനാം വാ യഷ്ടീം വാ ശീതേന പയസാ പിബേൽ 42
നവനീതം സിതായുക്തം ലിഹ്യാദ്വാപ്യമൃതാരജഃ
മൂർവാകഷായം പ്രപിബേൽ പുനശ്ച പയസാ ശൃതം 43

ദൂർവാരസേ വിസർപഘ്നം ഘൃതം കക്ഷ്യാദിഷൂത്തമം.

സാരം - നറുനീണ്ടിയോ ഇരട്ടിമധുരമോ തണുത്ത പാലിൽ കുടിക്കുക. പുതുവെണ്ണയിൽ അമൃതിൽ നൂറ് ചാലിച്ച് പഞ്ചസാര ചേർത്തു നക്കുക. പെരുങ്കുരുമ്പ കൊണ്ടു പാൽകഷായം വച്ചു സേവിക്കുക. കറുകനീരിൽ നെയ്യു കാച്ചി ഉപയോഗിക്കുക. ഈ പ്രയോഗങ്ങൾ എല്ലാം വിസർപഹരവും കക്ഷ്യാദികളിൽ ഉത്തമവും ആകുന്നു.

വിസർപത്തിന്റെ ചികിത്സാക്രമം—

വിദധ്യാൽ കുഷ്ഠവൽ പൂർവം തന്മദ്ധ്യേ രക്തപിത്തജിൽ 44

തഥാന്തേ വ്രണജിൽ കാര്യം വിസർപാണാം ചികിത്സിതം

സാരം - വിസർപത്തിന് ആദ്യം കുഷ്ഠം പോലെയും മദ്ധ്യത്തിൽ രക്തപിത്തഹരവും അന്ത്യത്തിൽ വ്രണഹരവും ആയ ചികിത്സ ചെയ്തുകൊള്ളണം.

ചന്ദനാദി പ്രലേപം—

ചന്ദനോദുംബരാലേപോ നവനീതപ്രയോജിതഃ 45

മധുകഃ കേവലോ വാ$f$ഗ്നിവിസർപകനിവാരണഃ

സാരം - ചന്ദനവും അത്തിത്തൊലിയും കൂടി അരച്ചു പുതുവെണ്ണയിൽ ചാലിച്ചു തേക്കുകയോ ഇരട്ടിമധുരം തനിച്ച് അരച്ചു പുതുവെണ്ണയിൽ ചാലിച്ചു ലേപനം ചെയ്യുകയോ ചെയ്താൽ അഗ്നിവിസർപം ശമിക്കും.

വിസർപരോഗി വർജിക്കേണ്ടവ—

അമ്ലാനി ലവണം ശാകം രൂക്ഷം വാതാതപം കടു 46
ക്രോധം വ്യവായം വ്യായാമം ദിവാസ്വപ്നം ച വർജയേൽ

സാരം - പുളി, ഉപ്പ്, ഇലക്കറി, രൂക്ഷമായ സാധനം, കാറ്റ്, വെയിൽ, മുളക്, കോപം, സ്ത്രീസംഗം, വ്യായാമം, പകലുറക്കം ഇവ വിസർപ്പരോഗി വർജിക്കണം.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
വിസർപാധികാരമെന്ന ഇരുപതാമദ്ധ്യായം കഴിഞ്ഞു.

# ഏകവിംശോ*f*ദ്ധ്യായഃ

## മസൂരികാചികിത്സാക്രമം

മസൂരികാലക്ഷണം—

പൃഥഗ്ദ്വിസർവൈരസൃജാ ച ദോഷൈ-
രഷ്ടപ്രകാരാ ഹി മസൂരികാ സ്യാൽ
വിഷദ്രുമാണാം പ്രസവസ്യ ഗന്ധാ-
ദാഗന്തുകാ*f*ന്യാ നവമീ സ്മൃതാ സാ. 1

സാരം - 1) വാതജം, 2) പിത്തജം, 3) കഫജം, 4) വാതപിത്തജം, 5) വാതകഫജം, 6) പിത്തകഫജം, 7) ത്രിദോഷജം, 8) രക്തജം, വിഷവൃക്ഷങ്ങളുടെ പൂവിന്റെ മണംകൊണ്ട് 9) ആഗന്തുജം. ഇങ്ങനെ മസൂരി ഒമ്പതുവിധം.

മസൂരികയുടെ പൂർവരൂപങ്ങൾ—

ജ്വരാസ്യശോഷാങ്ഗവിമർദ്ദസന്ധി-
വിശ്ലേഷണാരോചകരോമഹർഷാഃ
ശിരോ*f*ർത്തിനേത്രാമയപീനസാശ്ച
മസൂരികാണാം പ്രഭവന്തി ചാഗ്രേ. 2

സാരം - ജ്വരം, വായ്വരൾച്ച, ശരീരം നുറുങ്ങിനോവുക, സന്ധികൾ വേർപെടുന്നതുപോലെ തോന്നുക, അരുചി, രോമാഞ്ചം, തലവേദന, നേത്രരോഗം, പീനസം ഇവ മസൂരിയുടെ പൂർവരൂപങ്ങളാകുന്നു.

അസാദ്ധ്യമസൂരികാലക്ഷണം—

വിദാഹകമ്പാതിരുജാതിസാരൈ-
സ്തൃഷ്ണാതിഹിക്കാരുചികാസമോഹൈഃ
യുക്താൻ നിഹന്ത്യാശു മസൂരികാന്തർ-
മുഖാ ച ബാഹ്യേ കിണസന്നിഭാ ച. 3

സാരം - ഉൾപുഴുക്കം, വിറയൽ, അതിവേദന, അതിസാരം, തണ്ണീർദാഹം, അധികമായ ഇക്കിൾ, രുചിയില്ലായ്മ, ചുമ, മോഹാലസ്യം ഇവയോടുകൂടിയതും ഉള്ളിലേക്ക് മുഖത്തോടുകൂടിയതും തഴമ്പുപോലിരിക്കുന്നതും ആയ മസൂരി അസാദ്ധ്യമാകുന്നു.

വാതാദിമസൂരികയുടെ ലക്ഷണങ്ങൾ—

അനവസ്ഥിതപാകാതിരുജാ ശ്യാവാ ച വാതജാ
സദാഹാ പിത്തജാ ശീഘ്രപാകാ സർഷപസന്നിഭാ. 4

ചിരപാകാ ച കഠിനാ ശ്ലേഷ്മജാ കണ്ഡുസംയുതാ
അജകാ നാമ സാ ജ്ഞേയാ ദ്വിലിംഗാ സ്യാദ്ദ്വിദോഷജാ 5

ത്രിദോഷലിംഗൈസ്സംലക്ഷ്യാ കൃച്ഛ്രസാദ്ധ്യാ ത്രിദോഷജാ
രക്തജാ രക്തവർണ്ണാ സ്യാൽ തീവ്രദാഹസമന്വിതാ 6

ആഗന്തുകാ സമാ ജ്ഞേയാ ത്രിദോഷോത്ഥാ ച ലക്ഷണൈഃ

സാരം - പഴുപ്പിനു നിയമമില്ലാതിരിക്കുകയും അതിയായ വേദനയോടും കരുവാളിച്ചുമിരിക്കുന്ന മസൂരി വാതജയാകുന്നു. കഠിനമായ പുകച്ചിൽ, വേഗത്തിൽ പഴുക്കുക, കുരുക്കൾ കടുകിനു തുല്യമായിരിക്കുക ഇവ പിത്തജമായ മസൂരിയുടെ ലക്ഷണങ്ങളാകുന്നു. വളരെക്കാലം കൊണ്ടു പഴുക്കുക, കാഠിന്യം, ചൊറിച്ചിൽ ഇവ കഫജമായ മസൂരിയുടെ ലക്ഷണങ്ങളാകുന്നു. കഫജമസൂരിക്ക് അജക എന്നു പറയപ്പെടുന്നു. രണ്ടു ദോഷങ്ങൾ കോപിച്ചുണ്ടാകുന്ന ലക്ഷണങ്ങൾ ഒന്നുചേർന്നു വരുന്ന മസൂരി ദ്വിദോഷജയും മൂന്നു ദോഷങ്ങൾ കോപിച്ചുണ്ടാകുന്ന ലക്ഷണങ്ങൾ ഒന്നുചേർന്നുവരുന്ന മസൂരി ത്രിദോഷജയും അസാദ്ധ്യയും ആകുന്നു. കഠിനമായ പുകച്ചിലോടുകൂടി ചുവന്ന നിറത്തിൽ ഉണ്ടാകുന്ന മസൂരി രക്തജയും ത്രിദോഷജമായ മസൂരിയുടെ ലക്ഷണമുള്ളതു ആഗന്തുജയും ആകുന്നു.

മസൂരിക്കു പ്രാഗ്രൂപത്തിലുള്ള ചികിത്സ—

മസൂരികാഗ്രരൂപേഷു ലംഘനം വമനം തഥാ 7

യഷ്ടീമധുകനിംബത്വഗംബുഭിസ്സിതയാനു ച
വിരേചനം ത്രിവൃച്ചൂർണ്ണയുക്തയാ വാ$f$വിപത്തിനാ. 8

സാരം - മസൂരിയുടെ പ്രാഗ്രൂപത്തിൽ ഉപവാസവും ഇരട്ടിമധുരം, വേപ്പിൻതൊലി ഇവ കൊണ്ടു കഷായം വച്ചു അതിൽ പഞ്ചസാര മേമ്പൊടി ചേർത്തു കൊടുത്തു ഛർദ്ദിപ്പിക്കുന്നതും, അവിപത്തി ചൂർണ്ണത്തിൽ ത്രികോല്പക്കൊന്ന പൊടിച്ചു ചേർത്തു കൊടുത്തു വയറിളക്കുന്നതും നല്ലതാകുന്നു.

പടോലാദി കഷായം—

പടോലനിംബയോഃ ക്വാഥം സുപക്വം ശർക്കരായുതം
മസൂരികായാഃ പ്രാഗ്രൂപേ പിബേദസ്യ കുതോ ഭയം 9

സാരം - പടവലവും വേപ്പിൻതൊലിയും കൂടി കഷായം വച്ചു അതിൽ പഞ്ചസാര മേമ്പൊടി ചേർത്തു മസൂരിയുടെ പ്രാഗ്രൂപത്തിൽ സേവിച്ചാൽ പിന്നെ മസൂരിയിൽ നിന്നു ഭയപ്പെടേണ്ട ആവശ്യമേ ഇല്ല.

നിംബവല്ക്കാദി കഷായം—

നിംബവല്ക്കലവരാകൃഷ്ണാസാതലാസാധിതം ജലം
ജലം ച ശാരിബാദ്യുത്ഥം ഹിനസ്ത്യാശു മസൂരികാം. 10

സാരം - വേപ്പിൻതൊലി, ത്രിഫലത്തോട്, തിപ്പലി, ചർമ്മലന്ത ഇവ കൊണ്ടുള്ള കഷായവും, ശാരിബാദി ഗണം കൊണ്ടു വച്ച കഷായവും വേഗത്തിൽ മസൂരിയെ ശമിപ്പിക്കും.

അമൃതവല്ലീദളക്വാഥം—

സഗുളസ്സചന്ദനാഢ്യഃ ശീതോഽമൃതവല്ലരീദളക്വാഥഃ
ശമയതി പാനാൽ സദ്യോ മസൂരികാം പൂർവരൂപേഷു. 11

സാരം - അമൃതുവള്ളിയുടെ ഇല കൊണ്ടു ശീതകഷായമുണ്ടാക്കി അതിൽ ശർക്കരയും ചന്ദനവും ചേർത്തു മസൂരിയുടെ പ്രാഗ്രൂപത്തിൽ സേവിച്ചാൽ മസൂരി പെട്ടെന്നു ശമിക്കും.

ജീവന്ത്യാദി കഷായം—

ജീവന്തീഹിരുബേരികാത്രിഫലികാവാശാമൃതാശാരിബാ-
ശുണ്ഠീനിംബയവാഷചന്ദനപടോലോശീരമുസ്തൈഃ ശൃതഃ
നിഷ്ക്വാഥോഽഷ്ടമശേഷിതോ മധുഗുളപ്രക്ഷേപണാൽ സംസ്കൃതഃ
പീതശ്ചേജ്ജ്വരിതസ്യ തസ്യ പിടകോല്പത്തേഃ പ്രസംഗഃ കുതഃ. 12

സാരം - അടപതിയൻകിഴങ്ങ്, ഇരുവേലി, ത്രിഫലത്തോട്, ആടലോടകത്തിൻവേര്, അമൃത്, നറുനീണ്ടിക്കിഴങ്ങ്, ചുക്ക്, വേപ്പിൻതൊലി, കൊടിത്തൂവവേര്, ചന്ദനം, പടോലം, രാമച്ചം, മുത്തങ്ങ ഇവ കഷായം വച്ചു എട്ടിലൊന്നു ശേഷിപ്പിച്ചു അതിൽ തേനും ശർക്കരയും മേമ്പൊടി ചേർത്തു മസൂരിയുടെ ജ്വരത്തിന്റെ ആരംഭത്തിൽ സേവിച്ചാൽ പിന്നെ കുരുക്കൾ വെളിക്കു പുറപ്പെടുകയില്ല.

ഉദുംബരഫലപ്രയോഗം—

ഉദുംബരഫലം പിഷ്ട്വാ യഷ്ടീം ച പയസാ പിബേൽ
ബ്രഹ്മീരസം സിതായുക്തം വിനശ്യേയുർമ്മസൂരികാഃ. 13

സാരം - അത്തിക്കായും ഇരട്ടിമധുരവും കൂടി അരച്ചു പാലിൽ കലക്കി കുടിക്കുകയോ ബ്രഹ്മിനീരിൽ പഞ്ചസാര ചേർത്തു കുടിക്കുകയോ ചെയ്താൽ മസൂരി ശമിക്കും.

നിംബക്വാഥപ്രയോഗം—

സപിപ്പലീകം പ്രപിബേൽ നിംബക്വാഥം ഘൃതാന്വിതം
മസൂരികാസു സർവാസു വിസ്ഫോടേ ച വിസർപകേ. 14

സാരം - വേപ്പിൻതൊലി കഷായം വച്ചു അതിൽ തിപ്പലിപ്പൊടിയും നെയ്യും മേമ്പൊടി ചേർത്തു സേവിച്ചാൽ എല്ലാ മസൂരിയും വിസ്ഫോടവും വിസർപ്പവും ശമിക്കും.

മസൂരിയിൽ ഉണ്ടാകുന്ന ജ്വരം, അതിസാരം മുതലായതിന്— (പാഠാദി)

പാഠാദുരാലഭാശുണ്ഠീമുസ്താവത്സകവാളകം
ജ്വരാതിസാരവിസ്ഫോടമസൂരീണാം നിബർഹണം. 15

സാരം - പാടക്കിഴങ്ങ്, കൊടിത്തൂവവേര്, ചുക്ക്, മുത്തങ്ങാക്കിഴങ്ങ്, കുടകപ്പാലയരി, ഇരുവേലി ഇവ കൊണ്ടു കഷായമോ പൊടിയോ ഉണ്ടാക്കി സേവിച്ചാൽ ജ്വരം, അതിസാരം, വിസ്ഫോടം, മസൂരി ഇവ ശമിക്കും.

ചന്ദനാദി പ്രയോഗം—

ചന്ദനേന വിപക്വം ച ക്ഷീരം ദാഹഹരം പരം
അഞ്ജയേദഞ്ജനം നേത്രേ നോദ്ഭവന്തി മസൂരികാഃ. 16

ബാലാഢക്യാഃ ഫലരസം ക്രമുകസ്യാഥവാ രസം

സാരം - ചന്ദനം കൊണ്ടു പാൽക്കഷായമുണ്ടാക്കി സേവിച്ചാൽ മസൂരിയിൽ ഉണ്ടാകുന്ന സർവാംഗസന്താപം നശിക്കും. ഇളയ തുവരക്കായുടെ നീരു കൊണ്ടോ ഇളയ പൂഗഫലത്തിന്റെ നീരു കൊണ്ടോ അഞ്ജനം പ്രയോഗിച്ചാൽ മസൂരി ഉണ്ടാവുകയില്ല.

ജംബീരരസാദി പാനം—

ജംബീരതോയപരിപീതഗൂളം നരാണാ-
മാരംഭകാലസമയേഷു മസൂരികാർത്തീം.
സദ്യശ്ശമം നയതി ഗോപയസാ പ്രഭാതേ
രുദ്രാക്ഷമപ്യലമതീവരഹസ്യമേതൽ. 17

സാരം - മസൂരിയുടെ ആരംഭസമയത്തു ചെറുനാരങ്ങാനീരിൽ ശർക്കര കലക്കി കുടിക്കുകയോ രുദ്രാക്ഷം പാലിൽ അരച്ചു സേവിക്കുകയോ ചെയ്താൽ മസൂരിയിൽ നിന്നുണ്ടാകുന്ന വേദന ശമിക്കും. ഇതു ഏറ്റവും രഹസ്യമായ പ്രയോഗമാകുന്നു.

ശുണ്ഠീബലാദി കഷായം—

ശുണ്ഠീബലാനിംബപടോലകുഷ്ഠൈ-
സ്സധാന്യകൈഃ സാമലകൈസ്സമുസ്തൈഃ
ശൃതഃ കഷായോ വിനിഹന്തി പാനാ-
ന്മസൂരികാമഷ്ടവിധാം മധൂഢഃ 18

സാരം - ചുക്ക്, കുറുന്തോട്ടി, വേപ്പിൻതൊലി, പടവലം, കൊട്ടം, കൊത്തമ്പാലരി, നെല്ലിക്കാത്തോട്, മുത്തങ്ങാക്കിഴങ്ങ് ഇവ കൊണ്ടുള്ള കഷായം തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ എട്ടുവിധം മസൂരിയും ശമിക്കും.

മസൂരി പഴുത്താലുള്ള ചികിത്സ—

വിപാകകാലേ ലഘു ചാമ്ലഭോജനം
നിയുജ്യ സമ്യക് പരിപാകമാഗതാഃ
വിഭിദ്യ തീഷ്ണൈരിഹ കണ്ടകൈഃ പുന-
സ്സുഭസ്മചൂർണ്ണേന ച പൂരയേദ് ഭിഷക്. 19

സാരം - അമ്ലരസം ചേർത്തു ഊണു കഴിച്ചാൽ മസൂരി പഴുക്കും. അങ്ങനെ പഴുത്ത മസൂരിയുടെ കുരുക്കളെ നല്ല കൂർമ്പനയുള്ള മുള്ളുകൊണ്ടു കുത്തിപ്പൊട്ടിച്ചു അതിൽ ഭസ്മം വിതറണം.

മസൂരിയിൽ ഭസ്മം പ്രയോഗിച്ചാലുള്ള ഗുണങ്ങൾ—

ഭസ്മനോദ്ധൂളയേദങ്ഗം പക്വാഭിസ്താഭിരർദ്ദിതഃ
തേന കണ്ഡൂ തിരാസ്രാവഃ പാപം ചാശു വിനശ്യതി. 20

സാരം - മസൂരിയിലെ കുരുക്കൾ പഴുക്കുക നിമിത്തം പീഡിതനായവന്റെ ശരീരത്തിൽ ഭസ്മം വിതറണം. എന്നാൽ ചൊറിച്ചിലും മസൂരിയിൽ നിന്നൊലിക്കുന്ന ജലവും അവന്റെ പാപവും നശിക്കും.

മസൂരി പാകമായാൽ കുളിക്കുന്നതിനുള്ള തൈലം—

ക്ഷീരിത്വക്സലിലേ സിദ്ധം തൈലം സ്വാങ്കുരകല്ക്കവൽ
ആജ്യം വാഭ്യജ്യ വാ സ്നായാദ്വിംശതേർദ്ദിവസാൽ പരം. 21

സാരം - നാല്പാമരം കഷായം വച്ചു അതിൽ നാല്പാമരത്തിന്റെ മൊട്ടുതന്നെ കല്ക്കമായി എണ്ണയോ നെയ്യോ കാച്ചിയെടുത്തു രോഗം തുടങ്ങി 20 ദിവസം കഴി

ഞ്ഞാൽ അതുകൊണ്ടു മസൂരിയുള്ളവനെ കുളിപ്പിക്കണം.

മസൂരി കുളിപ്പിക്കുന്ന ദിവസം ചെയ്യേണ്ട കൃത്യം—

പ്രാപ്തേ സ്നാനദിനേ ഗേഹം മുഞ്ചേയുർഗൃഹവാസിനഃ
അഭിഷിച്യാംബൂഭിശ്ശീതൈരനുലിപ്യ ഹിമേന ച. 22

പ്രണമ്യ രക്ഷരക്ഷേതി പ്രാർത്ഥനീയോ മഹേശ്വരഃ

സാരം - മസൂരി കുളിപ്പിക്കുന്ന ദിവസം ഗൃഹത്തിൽ താമസിക്കുന്നവർ അവിടെ നിന്നും മാറി താമസിക്കുകയും ഗൃഹം മുഴുവനും ശീതജലം കൊണ്ടു കഴുകി ചാണകം മുതലായ ശീതദ്രവ്യംകൊണ്ടു ലേപനം ചെയ്യുകയും ചെയ്യണം. അതിനു ശേഷം പരമശിവനെ കൂപ്പിതൊഴുതുപിടിച്ചു രക്ഷിക്കണമേ എന്നിങ്ങനെ പ്രാർത്ഥിക്കയും വേണം.

മസൂരിയുടെ പാട് ഇല്ലാതാകുന്നതിനുള്ള ലേപനം—

ഗജാസ്ഥിഗൈരികനിശാചൂർണ്ണം മാക്ഷികസംയുതം 23

പ്രലേപയേൽ കിണം ഹന്യാൽ കേവലം വാ ഗജാസ്ഥിജം

സാരം - ആനയുടെ അസ്ഥി, കാവിമണ്ണ്, മഞ്ഞൾ ഇവയോ ആനയുടെ അസ്ഥി തനിച്ചോ പൊടിച്ചു തേനിൽ കുഴച്ചു തേച്ചാൽ മസൂരിനിമിത്തം ഉണ്ടായിട്ടുള്ള പാടു ശമിക്കും.

സാംക്രമികരോഗങ്ങൾ—

ത്വഗക്ഷിരോഗാപസ്മാരരാജയക്ഷ്മമസൂരികാഃ 24

ദർശനാൽ സ്പർശനാദ് ദാനാൽ സംക്രാമന്തി പരസ്പരം

സാരം - ത്വഗ്രോഗം (കുഷ്ഠം മുതലായവ), നേത്രരോഗം, അപസ്മാരം, രാജയക്ഷ്മാവ്, മസൂരി ഇവ കാണുകയോ സ്പർശിക്കുകയോ രോഗി എന്തെങ്കിലും ദാനം ചെയ്യുകയോ ചെയ്താൽ പകരുന്നവയാകുന്നു.

# വിസ്ഫോടചികിത്സാക്രമം

വിസ്ഫോടലക്ഷണം—

അഗ്നിദഗ്ദ്ധനിഭൈഃ സ്ഫോടൈസ്സജ്വരഃ പിത്തരക്തജഃ
ക്വചിൽ സർവത്ര വാ ദേഹേ വിസ്ഫോടക ഇതി സ്മൃതഃ 25

സാരം - പിത്തവും രക്തവും കോപിച്ചു ജ്വരത്തോടു കൂടി തീപ്പൊള്ളൽ പോലെ ശരീരത്തിൽ ചിലടത്തോ മുഴുവനുമോ ഉണ്ടാകുന്ന കുമളകൾക്ക് വിസ്ഫോടം എന്നു പേർ പറയപ്പെടുന്നു.

വിസ്ഫോടചികിത്സ—

വിസ്ഫോടേ ലംഘനം ശസ്തം തഥാ സമ്യഗ് വിരേചനം
നിംബവല്ക്കാമൃതാധാത്രീസാതലാസാധിതം ജലം. 26

ത്രിഫലാനിംബസിദ്ധം വാ പരം സ്ഫോടനിബർഹണം.

സാരം - വിസ്ഫോടത്തിനു ഉപവാസവും നല്ലപോലെ വിരേചനവും ചെയ്യിപ്പിക്കണം. വേപ്പിൻതൊലി, അമൃത്, നെല്ലിക്കാത്തോട്, ചർമ്മലന്ത ഇവ കൊണ്ടോ ത്രിഫലത്തോട്, വേപ്പിൻതൊലി ഇവകൊണ്ടോ ഉള്ള കഷായം വിസ്ഫോടത്തെ ശമിപ്പിക്കും.

ക്ഷീരിദ്രുശുംഗാദി ലേപനം—

ക്ഷീരിദ്രുശുംഗമധുകലോധ്രോശീരഹിമോൽപലം 27

ക്ഷീരപിഷ്ടം സസർപിഷ്കം ലേപോ വിസ്ഫോടനാശനഃ

സാരം - നാല്പമരത്തിൻമൊട്ട്, ഇരട്ടിമധുരം, പാച്ചോറ്റിത്തൊലി, രാമച്ചം, ചന്ദനം, ചെങ്ങഴുനീർക്കിഴങ്ങ് ഇവ പാലിൽ പുഴുങ്ങിയരച്ചു നെയ്യു ചേർത്തു ചാലിച്ചു ലേപനം ചെയ്താൽ വിസ്ഫോടം ശമിക്കും.

നിംബാമൃതാദി കഷായം—

നിംബാമൃതാബ്ദധാന്യാകയാഷഭൂനിംബപർപ്പടൈഃ 28

വാശാവരാപടോലൈശ്ച ക്വാഥഃ സ്ഫോടവിനാശനഃ

സാരം - വേപ്പിൻതൊലി, അമൃത്, മുത്തങ്ങാക്കിഴങ്ങ്, കൊത്തമ്പാലരി, കൊടിത്തൂവവേര്, പുത്തരിച്ചുണ്ടവേര്, പർപ്പടകപ്പുല്ല്, ആടലോടകത്തിൻവേര്, ത്രിഫലത്തോട്, പടവലം ഇവകൊണ്ടുള്ള കഷായം വിസ്ഫോടത്തെ ശമിപ്പിക്കും.

ചന്ദനാദി ലേപനം—

ചന്ദനം ശാരിബാ ലോധ്രമുശീരം പത്മകേസരം 29

മധുകം ക്ഷീരിശുംഗം ച കന്ദാന്യുദകജാനി ച

ക്ഷീരേണ പിഷ്ട്വാ സഘൃതം പ്രദിഹ്യാൽ സ്ഫോടശാന്തയേ. 30

സാരം - ചന്ദനം, നറുനീണ്ടിക്കിഴങ്ങ്, പാച്ചോറ്റിത്തൊലി, രാമച്ചം, താമരയല്ലി, ഇരട്ടിമധുരം, നാല്പാമരത്തിൻമൊട്ട്, ആമ്പൽക്കിഴങ്ങ്, നൈതൽക്കിഴങ്ങ്, കരിങ്കുവളക്കിഴങ്ങ്, ചെങ്ങഴുനീർക്കിഴങ്ങ്, താമരക്കിഴങ്ങ് ഇവ പാലിൽ അരച്ചു നെയ്യു ചേർത്തു ചാലിച്ചു ലേപനം ചെയ്താൽ വിസ്ഫോടം ശമിക്കും.

വിസ്ഫോടകചികിത്സാപരിസമാപ്തി—

തിക്തകം ച പിബേൽ സർപിർവിസ്ഫോടകനിവൃത്തയേ

വിസർപകമസൂര്യുക്തവിധാനം ചാവചാരയേൽ. 31

സാരം - തിക്തകഘൃതം സേവിക്കുകയും വിസർപത്തിലും മസൂരിയിലും പറയപ്പെട്ടിട്ടുള്ള ചികിത്സകൾ ചെയ്യുകയും ചെയ്താൽ വിസ്ഫോടം ശമിക്കും.

# കക്ഷ്യാചികിത്സ

കക്ഷ്യാലക്ഷണം—

പാർശ്വേ ചോരസി പൃഷ്ഠേ ച സ്ഫോടാ ലാജോപമായതാഃ
പരിതഃ സന്തി സഹസാ സാ കക്ഷ്യാ നാമ പിത്തജാ. 32

സാരം - ഇരുപുറത്തും, മാറിലും, പൃഷ്ഠഭാഗത്തും മലരുപോലെ നീണ്ടിരിക്കുന്ന സ്ഫോടങ്ങൾ ചുറ്റിനും പെട്ടെന്നു ഉണ്ടാകുന്നു. പിത്തജമായ ഈ സ്ഫോടങ്ങൾക്കു കക്ഷ്യ എന്നു പറയുന്നു.

കക്ഷ്യാചികിത്സ—

യച്ചികിത്സിതമാഖ്യാതം വിസർപേ പിത്തസംഭവേ
കക്ഷ്യാവിസ്ഫോടകാനാം തു തദേവ സ്യാദ്ധി പിത്തനുൽ 33

സാരം - പിത്തജമായ വിസർപ്പത്തിന് ഏതെല്ലാം ചികിത്സകളാണോ പറയപ്പെട്ടിട്ടുള്ളത്, കക്ഷ്യാവിസ്ഫോടങ്ങൾക്കും പിത്തഹരമായ ആ ചികിത്സതന്നെ ചെയ്തുകൊള്ളണം.

# ശീതപിത്തചികിത്സ

ശീതപിത്തലക്ഷണം—

വികീർണ്ണമണ്ഡലൈഃ കോഠൈർബഹളൈശ്ശോണിതപ്രഭൈഃ
തനും പിത്തകഫൗ ക്രുദ്ധൗ തനുതഃ കണ്ഡുസംയുതൈഃ 34
ശീതപിത്തമിതി പ്രാഹുരമ്ലപിത്തം ച തം ഗദം

സാരം - കഫവും പിത്തവും കോപിച്ചു ചുവന്നനിറത്തിൽ വട്ടത്തിലുള്ള വളരെ പുണ്ണുകളെ ചൊറിച്ചിലോടുകൂടി ശരീരത്തിൽ വ്യാപിപ്പിക്കുന്നു. അതിനെ ശീതപിത്തമെന്നും അമ്ലപിത്തമെന്നും പറയുന്നു.

അമൃതാദി കഷായം—

അമൃതാരജനീനിംബയാഷരോഗഘ്നതോയദൈഃ 35
പത്ഥ്യാധാത്രീവൃഷൈഃ ക്വാഥശ്ശീതപിത്തനിബർഹണഃ

സാരം - അമൃത്, മഞ്ഞൾ, വേപ്പിൻതൊലി, കൊടിത്തൂവവേര്, കൊന്നത്തൊലി, മുത്തങ്ങ, കടുക്കാത്തോട്, നെല്ലിക്കാത്തോട്, ആടലോടകത്തിൻവേര് ഇവകൊണ്ടുള്ള കഷായം ശീതപിത്തത്തെ ശമിപ്പിക്കും.

ആരഗ്വധാദി കഷായം—

ആരഗ്വധാഭയാകൃഷ്ണാഖദിരൈഃ കം പ്രസാധിതം 36
ത്വഗ്വികാരാമ്ലപിത്താർത്തൈഃ പേയം ദേവൈര്യഥാമൃതം

സാരം - കൊന്നത്തൊലി, കടുക്കാത്തോട്, തിപ്പലി, കരിങ്ങാലിക്കാതൽ ഇവ കൊണ്ടുള്ള കഷായം ത്വഗ്രോഗം, ശീതപിത്തം ഇവയെ ശമിപ്പിക്കും.

ഗുളൂച്യാദി പ്രലേപം—

ഗുളൂചീസർഷപം പിഷ്ട്വാ ശീതപിത്തേ പ്രലേപയേൽ 37
അമൃതാസർഷപോശീരൈഃ ക്ഷീരപിഷ്ടൈർമ്മുഹുർമ്മുഹുഃ

സാരം - അമൃതും കടുകും കൂടി അരച്ചുതേക്കുകയോ, അമൃത്, കടുക്, രാമച്ചം ഇവ പാലിൽ പുഴുങ്ങി അരച്ചു കൂടെക്കൂടെ ലേപനം ചെയ്യുകയോ ചെയ്താൽ ശീതപിത്തം ശമിക്കും.

ക്ഷീരിദ്രുമാങ്കുരാദി ലേപനം—

ക്ഷീരിദ്രുമാങ്കുരോശീരഗുളൂചീഹാരഗൈരികം 38
സകുഷ്ഠം പയസാ പിഷ്ട്വാ ശീതപിത്തേ പ്രലേപയേൽ

സാരം - നാല്പാമരത്തിൻമൊട്ട്, രാമച്ചം, അമൃത്, മുത്ത്, കാവിമണ്ണ്, കൊട്ടം ഇവ പാലിൽ പുഴുങ്ങി അരച്ചു തേച്ചാൽ ശീതപിത്തം ശമിക്കും.

ശാരിബാദി ലേപനം—

ശാരിബാചന്ദനം പിഷ്ട്വാ ക്ഷീരേണ പരിപേഷയേൽ 39
പ്രലിമ്പേൽ ശീതപിത്തം തൽ സദ്യ ഏവ വിനശ്യതി

സാരം - നറുനീണ്ടിക്കിഴങ്ങും ചന്ദനവും കൂടി പാലിൽ പുഴുങ്ങി അരച്ചു ലേപനം ചെയ്താൽ ശീതപിത്തം പെട്ടെന്നു ശമിക്കും.

പത്ഥ്യാദി പ്രയോഗം—

പത്ഥ്യാത്രിവൃൽപരാഗം ച ലിഹ്യാൽ ശുദ്ധ്യൈ ഗുളാന്വിതം
തിക്തകം ച ഹിതം സർപിശ്ചിരകാലാനുഷങ്ഗിണി. 40

സാരം - കടുക്കാത്തോടും ത്രികോല്പക്കൊന്നയുംകൂടി പൊടിച്ചു ശർക്കരയിൽ കുഴച്ചു സേവിച്ചാൽ മലശോധനയുണ്ടാകും. കാലപ്പഴക്കം ചെന്ന ശീതപിത്തത്തിന്

തിക്തകഘൃതം നല്ലതാകുന്നു.

ഇതി വൈദ്യമനോരമായാം ചികിത്സാക്രമേ മസൂരികാധികാരോ
നാമ ഏകവിംശോഽദ്ധ്യായഃ സമാപ്തഃ

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
മസൂരികാചികിത്സാധികാരമെന്ന ഇരുപത്തൊന്നാമദ്ധ്യായം കഴിഞ്ഞു.

# ദ്വാവിംശോഽദ്ധ്യായഃ

# കുഷ്ഠചികിത്സാക്രമം

പടോലമൂലാദി കഷായം—

പടോലമൂലത്രിഫലാവിശാലാഃ
പൃഥക് ത്രിഭാഗാപചിതത്രിശാണാഃ
സ്യുസ്ത്രായമാണാ കടുരോഹിണീ ച
ഭാഗാർദ്ധികേ നാഗരപാദയുക്തേ.[1] 1

ഏതൽപലം ജർജരിതം വിപക്വം
ജലേ പിബേദ് ദോഷവിശോധനായ
ജീർണ്ണേ രസൈർദ്ധന്വമൃഗദ്വിജാനാം
പുരാണശാല്യോദനമാദദീത. 2

കുഷ്ഠാനി ശോഷം ഗ്രഹണീപ്രദോഷ-
മർശാംസി കൃച്ഛ്രാണി ഹലീമകം ച
ഷഡ്രാത്രയോഗേന ഹിനസ്തി ചൈഷ
ഹൃദ്വിസ്തിശൂലം വിഷമജ്വരം ച 3

സാരം - പടവലത്തിൻവേര്, ത്രിഫലത്തോട്, കാട്ടുവെള്ളരിവേര് ഇവ ഓരോന്നും പ്രത്യേകം ശാണത്തിന്റെ മൂന്നിലൊരുഭാഗം (കാൽകഴഞ്ച്) കുറഞ്ഞ 3 ശാണം.

---

1. പടോലമൂലാദീന്യൗഷധാനി പൃഥക് ത്രിശാണാനി തേഷു തൃതീയശാണസ്യ തൃതീയ ഭാഗോപനേയഃ. തൃതീയശാണസ്യേത്യുപലക്ഷണം. അന്യസ്യ ശാണസ്യ തൃതീയഭാഗേപ നീതേ ന ദോഷഃ. ഗണനാവൈചിത്ര്യാർത്ഥമേവൈവമുക്തം പ്രത്യേകം ദ്വിനിഷ്കമിത്യർത്ഥഃ. ത്രായമാണാകടുരോഹിണ്യൗ നാഗരപാദയുക്ത ഏവ ഭാഗാർദ്ധികേ ന തു കേവലേ. തസ്മാൽ സാതലാതിക്തേ ശാണാംശേ നാഗരം നിഷ്കാർദ്ധം.

(രണ്ടേകാൽ കഴഞ്ച്). പടോലമൂലാദി അഞ്ചുകൂട്ടം മരുന്നും ഈരണ്ടു കഴഞ്ചുവീതം. ബ്രഹ്മിയും കടുകുരോഹിണിയും നാലിലൊന്നു ചുക്കോടുകൂടിയ ഭാഗാർദ്ധം (ഓരോ കഴഞ്ച്). അതിൽ കാൽകഴഞ്ചു വീതം ചുക്കു പോയാൽ ബ്രഹ്മിയും കടുകുരോഹിണിയും മുക്കാൽ കഴഞ്ചുവീതം എന്നും ചുക്കു അരക്കഴഞ്ചെന്നും സാരം. പടവലത്തിൻവേര് 2 കഴഞ്ച്, കടുക്കാത്തോട് 2 കഴഞ്ച്, താന്നിക്കാത്തോട് 2 കഴഞ്ച്, നെല്ലിക്കാത്തോട് 2 കഴഞ്ച്, കാട്ടുവെള്ളരിവേര് 2 കഴഞ്ച്, ബ്രഹ്മി മുക്കാൽ കഴഞ്ച്, കടുകുരോഹിണി മുക്കാൽ കഴഞ്ച്, ചുക്ക് അരക്കഴഞ്ച് ഇങ്ങനെ എല്ലാംകൂടി 1 പലം (12 കഴഞ്ച്) മരുന്നു ചതച്ചു കഷായം വച്ച് സേവിച്ചാൽ കോഷ്ഠശുദ്ധിയുണ്ടാകും. കഷായം ദഹിച്ചാൽ ജാംഗലമാംസരസം ചേർത്തു പഴകിയ ചെന്നെല്ലിൻ ചോറ് ഊണു കഴിക്കണം. എന്നാൽ കുഷ്ഠരോഗം, ശരീരശോഷം, ഗ്രഹണീദോഷം, ദുസ്സാധമായ അർശസ്സ്, ഹലീമകം, ഹൃദയശൂലം, വസ്തിശൂലം, വിഷമജ്വരം ഇവ ആറു ദിവസംകൊണ്ടു ശമിക്കും.

പത്ഥ്യാദി ചൂർണ്ണം—

പത്ഥ്യാക്ഷാമലകം സവേല്ലദഹനം സദ്വാകുചീഭൃങ്ഗരാട്
ഭല്ലാതായസകാന്തലോഹദശമം ഭാഗാനുവൃദ്ധം ക്രമാൽ
തച്ചൂർണ്ണം മധുശർക്കരാജ്യസഹിതം സൽപാത്രസംയോജിതം
ഖാദേന്നിഷ്പരിഹാരമേവ മനുജോ ജീവേൽ സഹസ്രം സമാഃ 4

സാരം - കടുക്കാത്തോട്, താന്നിക്കാത്തോട്, നെല്ലിക്കാത്തോട്, വിഴാലരി, കൊടുവേലിക്കിഴങ്ങ്, കാർപോകിലരി, കയ്യോന്നി, ചേർക്കുരു, ഉരുക്കിൻചൂർണ്ണം, കാന്തഭസ്മം ഇവ ക്രമേണ വർദ്ധിപ്പിച്ചെടുത്തു പൊടിച്ചു ആ പൊടി തേൻ, പഞ്ചസാര, നെയ്യ് ഇവ ഒന്നിച്ചു ചേർത്തു അതിൽ കുഴച്ചു സേവിക്കുക. ആയിരം സംവത്സരം രോഗരഹിതനായി ജീവിച്ചിരിക്കാം. ഈ ചൂർണ്ണം സേവിക്കുമ്പോൾ പത്ഥ്യം ആചരിക്കേണ്ട.

മനശ്ശിലാദി ലേപനം—

മനശ്ശിലാലേ മരിചാഗ്നിതൈല-
മാർക്കം പയഃ കുഷ്ഠഹരഃ പ്രലേപഃ
തഥാ കരഞ്ജപ്രപുന്നാടബീജം
കുഷ്ഠാന്വിതം ഗോസലിലേന പിഷ്ടം 5

സാരം - മനയോല, അരിതാലം, നല്ലമുളക്, കൊടുവേലിക്കിഴങ്ങ് ഇവ എരിക്കിൻപാലിൽ അരച്ചു എണ്ണ ചേർത്തു ചാലിച്ചു ലേപനം ചെയ്യുക. അപ്രകാരം പുങ്കിൻ അരി, തകരയരി, കൊട്ടം ഇവ ഗോമൂത്രത്തിലരച്ചു ലേപനം ചെയ്യുക. കുഷ്ഠം ശമിക്കും.

ശിലാലാദി പ്രലേപം—

ശിലാലസിന്ധൂത്ഥവരാവിളംഗ-
സ്നുഹ്യർക്കദുഗ്ദ്ധോഷണവേശ്മധൂമൈഃ
കുഷ്ഠേഷു ലേപോ വിഹിതസ്തഥാ ച
ശിലാർക്കദുഗ്ദ്ധോഷണതൈലധൂമൈഃ. 6

സാരം - മനയോല, അരിതാലം, ഇന്തുപ്പ്, ത്രിഫലത്തോട്, വിഴാലരി, കള്ളിപ്പാല്, എരിക്കിൻപാല്, നല്ലമുളക്, പുകയറ ഇവ എല്ലാം കൂടി അരച്ചു ലേപനം ചെയ്യുകയോ മനയോല, എരിക്കിൻപാല്, നല്ലമുളക്, പുകയറ ഇവ അരച്ചു എണ്ണ ചേർത്തു ലേപനം ചെയ്യുകയോ ചെയ്താൽ കുഷ്ഠം ശമിക്കും.

പത്ഥ്യാദി ലേപം—

പത്ഥ്യാകരഞ്ജസിദ്ധാർത്ഥനിശാ*f*വൽഗൂജസൈന്ധവൈഃ
വിളംഗസഹിതൈഃ പിഷ്ടൈർല്ലേപോ മൂത്രേണ കുഷ്ഠജിൽ. 7

സാരം - കടുക്കാത്തോട്, പുങ്കിൻതൊലി, കടുക്, മഞ്ഞൾ, കാർകോകിലരി, ഇന്തുപ്പ്, വിഴാലരി ഇവ ഗോമൂത്രത്തിൽ പുഴുങ്ങി അരച്ചു ലേപനം ചെയ്താൽ കുഷ്ഠം ശമിക്കും.

തിലതൈലപ്രയോഗം—

തപ്തം ദിനാധിപകരൈസ്ത്രിദിനം തിലാനാം
തൈലം ദിനേന്ദ്രപയസാ ലുളിതം തദീഷൽ
ചൂർണ്ണൈഃ പ്രഗാഢമഥവോഷണജൈർന്നിതാന്ത-
പാമാവിചർച്ചിപരിസർപവിനാശനം സ്യാൽ. 8

സാരം - എള്ളെണ്ണ മൂന്നുദിവസം വെയിലത്തുവച്ചു ചൂടുപിടിപ്പിച്ച് അതിൽ അല്പം എരിക്കിൻ പാലും നല്ലമുളകിൻ പൊടിയും ചേർത്തു ലേപനം ചെയ്താൽ പാമാകുഷ്ഠം, വിചർച്ചികാകുഷ്ഠം ഇവ ശമിക്കും.

ഊഷണാദി തൈലം—

ഊഷണത്രിഫലാതാർക്ഷ്യനിശാഗന്ധാലകൈസ്സമൈഃ
ചൂർണ്ണിതം തൈലമാദിത്യപാകം പാമാഹരം പരം. 9

സാരം - നല്ലമുളക്, ത്രിഫലാത്തോട്, മാക്കീരക്കല്ല്, മഞ്ഞൾ, ഗന്ധകം, അരിതാലം ഇവ പൊടിച്ചു എള്ളെണ്ണയിൽ ഇട്ട് വെയിലത്തു വച്ച് ചൂടുപിടിപ്പിച്ചു ഉപയോഗിച്ചാൽ പാമാകുഷ്ഠം ശമിക്കും.

ശരപുംഖപത്രപ്രയോഗം—

പത്രൈസ്സായകപുംഖ്യാ
ദിവസകരക്ഷീരഭാവിതൈർബഹുശഃ
ലേപോ ഗോമൂത്രയുതഃ
കിടിപകടോൽപാടനേ പടീയാൻ സ്യാൽ. 10

സാരം - കൊഴിഞ്ഞിലിന്റെ ഇല പല പ്രാവശ്യം എരിക്കിൻകറയിൽ ഭാവന ചെയ്തെടുത്തു ഗോമൂത്രത്തിൽ അരച്ചു തേച്ചാൽ കിടിപകുഷ്ഠം ശമിക്കും.

സ്നുഹീപയഃപ്രയോഗം—

സ്നുഹ്യാഃ കുഡുബം പയസഃ
പ്രസ്ഥം ദുഗ്ദ്ധസ്യ നാളികേരസ്യ
ഗന്ധകനിശയോശ്ചൂർണ്ണം
പാരദനിഷ്ക്കം ച സാധുസംയോജ്യ 11

ഖരകിരണതാപാൽ പക്വം
തൈലം വിലേപിതം പ്രാജ്ഞൈഃ
കുഷ്ഠകിടിപാപഹം തൽ
പ്രബലം ച സമീരണം ഹന്യാൽ. 12

സാരം - ചതുരക്കള്ളിയുടെ പാൽ നാഴി, തേങ്ങാപ്പാൽ ഇടങ്ങഴി ഇവ ഒന്നിച്ചു ചേർത്തു അതിൽ ഗന്ധകം, മഞ്ഞൾ, ശുദ്ധിചെയ്ത രസം ഇവ ഓരോ കഴഞ്ച് പൊടിച്ചിട്ടു വെയിലത്തു വച്ചു പാകം ചെയ്തെടുത്തു തേച്ചാൽ കുഷ്ഠം, കിടിപകുഷ്ഠം, പ്രബലവാതം ഇവ ശമിക്കും.

വേറൊരു സ്നുഹീക്ഷീരപ്രയോഗം—

സ്നുക്ക്ഷീരകുഡുബോപേതാമാജ്യമുഷ്ടിം ദശാഹതഃ
പരം വിലിംപേൽ കിടിപേ തത്തസ്യ പരമൗഷധം 13

സാരം - നാഴി കള്ളിപ്പാലും ഒരു തുടം നെയ്യും കൂടി ചേർത്തു പത്തുദിവസം ലേപനം ചെയ്യുക. ഇതു കിടിപകുഷ്ഠത്തിനുള്ള പരമൗഷധമാകുന്നു.

നിശാദി തൈലം—

നിശാതുരുകബീജാലസൂര്യവല്ലീപുരാംബുദൈഃ
സൂര്യദുഗ്ദ്ധയുതം തൈലം പക്വം പാമാഹരം പരം 14

സാരം - മഞ്ഞൾ, മരവട്ടിക്കുരു, അരിതാലം, വേമ്പാട, ഗുൽഗുലു, മുത്തങ്ങാക്കിഴങ്ങ് ഇവ കല്ക്കമായി എരിക്കിൻകറയും ചേർത്തു എണ്ണ കാച്ചി എടുത്തു തേച്ചാൽ പാമാകുഷ്ഠം ശമിക്കും.

എരിക്കിൻകറയുടെ സ്തുതി—

ഭഗവൻ! ഭാസ്കരക്ഷീര പാമാഹമഭിവാദയേ
യത്രദേശേ ഭവാൻ ജാതസ്തദ്ദേശം ന വ്രജാമ്യഹം 15

സാരം - അല്ലയോ ഭഗവാനായ ഭാസ്കരക്ഷീരമേ (എരിക്കിൻപാലേ) പാമാരോഗമായ ഞാൻ നമസ്ക്കരിച്ചു പ്രാർത്ഥിക്കുന്നു. എന്തെന്നാൽ അങ്ങ് എവിടെയാണോ ഉള്ളത് അവിടെ ഞാൻ വരികയില്ല. (എരിക്കിൻകറ പാമാരോഗത്തിനു വളരെ വിശേഷമാണ് എന്നു സാരം.)

ത്രിഫലാപ്രലേപം—

ത്രിഫലാം കിഞ്ചിൽ ഭൃഷ്ട്വാ പിഷ്ട്വാ തൈലേന ലേപയേൽ ബഹുശഃ
പാദോപപാദികായാം പാദം പത്മോപമം കുരുതേ 16

സാരം - ത്രിഫലത്തോട് അല്പം വറുത്തു പൊടിച്ചരച്ചു എണ്ണയിൽ കുഴച്ചു തേച്ചാൽ പാദസ്ഫോട (കാൽവിണ്ടുകീറുക) മെന്ന രോഗം ശമിക്കും.

അപാമാർഗപ്രലേപം—

പ്രലേപാൽ സിദ്ധ്മ യാത്യന്തമപാമാർഗസ്യ ഭസ്മനാ
കേവലേന യഥാ പാപം ചന്ദ്രശേഖരഭസ്മനാ. 17

സാരം - ചെറുകടലാടിയുടെ ഭസ്മം ലേപനം ചെയ്താൽ ശിവന്റെ ശരീരത്തിലെ ഭസ്മം ലേപനം ചെയ്താൽ പാപം ശമിക്കുന്നതുപോലെ സിദ്ധ്മകുഷ്ഠം ശമിക്കും.

വരാടകപ്രലേപം—

ജംബീരോദകനിക്ഷിപ്തം തീക്ഷ്ണാംശുകിരണൈർദ്ദഹേൽ
വരാടകം പ്രലിപ്യാദ്യസ്തസ്യ സിദ്ധ്മാദയഃ കുതഃ 18

സാരം - കവിടി പൊടിച്ചു ചെറുനാരങ്ങാനീരിൽ ഇട്ട് വെയിലത്തു വച്ചു പാകം ചെയ്തതിനു ശേഷം ലേപനം ചെയ്താൽ സിദ്ധ്മകുഷ്ഠം മുതലായവ ശമിക്കും.

വാകുചീതിലപ്രയോഗം—

വാകുചീപ്രസൃതം ഖാദേൽ തിലമിശ്രം ദിനേ ദിനേ
ജീർണ്ണേ ഹിതാശീ ന ചിരാൽ കുഷ്ഠേഭ്യഃ പരിമുച്യതേ 19

സാരം - ഒരു പലം കാർകോകിലരിയും ഒരു പലം എള്ളും കൂടി ദിവസം തോറും ഭക്ഷിക്കുകയും അതു ദഹിച്ചാൽ ഹിതമായ ഭക്ഷണം ഉപയോഗിക്കുകയും ചെയ്താൽ വേഗത്തിൽ കുഷ്ഠം ശമിക്കും.

കാകമാച്യാദി പ്രയോഗം—

കാകമാചീഭൃങ്ഗരസൈഃ സപ്തകൃത്വോ വിപാചയേൽ

ഗന്ധകം സൂതസഹിതം പുനസ്സംശോഷ്യ ചാതപേ. 20

സംചൂർണ്യ വാകുചീബീജയുക്തം തന്മാത്രയാ ഭജേൽ
നവനീതേന സഹിതം ലവണാമ്ലാദി വർജയേൽ. 21

കുഷ്ഠമഷ്ടാദശവിധം ശ്വിത്രം ചാപി ശമം നയേൽ.

സാരം - ശുദ്ധിചെയ്ത ഗന്ധകവും രസവും കരിന്തകാളിയുടേയും കയ്യോന്നിയുടേയും രസത്തിൽ ഏഴുതവണ വീതം പാകം ചെയ്തു വെയിലത്തുണക്കി പൊടിച്ചു കാർകോകിലരിയുടെ പൊടിയും ചേർത്തു ഒരു മാത്ര നിശ്ചയിച്ചു വെണ്ണയിൽ കുഴച്ചു സേവിക്കുക. ഇതു സേവിക്കുമ്പോൾ ഉപ്പ്, പുളി, മുളക് മുതലായ പദാർത്ഥങ്ങൾ വർജ്ജിക്കണം. എന്നാൽ 18 വിധം കുഷ്ഠവും ശ്വിത്രവും ശമിക്കും.

ആരഗ്വധവന്ദാകചൂർണ്ണം—

ആരഗ്വധസ്യ വന്ദാകം ചൂർണയിത്വാ ഭജേൽ പ്രഗേ 22

നിംബതൈലേന കുഷ്ഠാനി മാസാഭ്യാസാൽ പ്രണാശയേൽ

സാരം - കൊന്നവൃക്ഷത്തിൽ ഉണ്ടായ ഇത്തിൾക്കണ്ണി പറിച്ചു ഉണക്കിപ്പൊടിച്ച് വേപ്പെണ്ണയിൽ കുഴച്ചു സേവിക്കുക. ഇങ്ങനെ ഒരു മാസം ഉപയോഗിച്ചാൽ കുഷ്ഠം ശമിക്കും.

ഖദിരാദി കഷായം—

ഖദിരാരിഷ്ടഗുളൂചീപടോലദാർവീദുരാലഭാക്വാഥഃ
കുഷ്ഠാനാം വിനിഹന്താ ദൈതേയാനാം നൃസിംഹ ഇവ. 23

സാരം - കരിങ്ങാലിക്കാതൽ, വേപ്പിൻതൊലി, അമൃത്, പടവലം, മരമഞ്ഞൾതൊലി, കൊടുത്തൂവവേര് ഇവകൊണ്ടുള്ള കഷായം എല്ലാ കുഷ്ഠങ്ങളേയും ശമിപ്പിക്കും.

പടോലാദി (വജ്രക) കഷായം—

പടോലത്രിഫലാരിഷ്ടഗുളൂചീധാവനീവൃഷൈഃ
സകരഞ്ജൈഃ കഷായോഽയം കുഷ്ഠജിദ്വജ്രകഃ സ്മൃതഃ 24

സാരം - പടോലം, ത്രിഫലാത്തോട്, വേപ്പിൻതൊലി, ചിറ്റമൃത്, ചെറുവഴുതിനവേര്, ആടലോടകത്തിൻവേര്, പുങ്കിൻതൊലി ഇവകൊണ്ടുള്ള കഷായം കുഷ്ഠത്തെ ശമിപ്പിക്കും. ഈ കഷായത്തിന് വജ്രകം എന്നു പേർ.

വാതാദികുഷ്ഠത്തിനു— (ലശുനാദി)

ലശുനരജനീസിദ്ധം വാതികം വാരി ഹന്യാ-
ദ്വ്യപനയതി ച കുഷ്ഠം രാത്രിധാത്ര്യംബു പൈത്തം
കഫജമപി നിഹന്യാദ്ഖാദിരം വാരി പീതം

സകലമപി ച കുഷ്ഠം തൈസ്സമസ്തൈശ്ശൃതാംഭഃ 25

സാരം - വെളുത്തുള്ളിയും മഞ്ഞളും കൊണ്ടുള്ള കഷായം വാതജമായ കുഷ്ഠത്തെ ശമിപ്പിക്കും. മഞ്ഞളും നെല്ലിക്കാത്തോടും കൊണ്ടുള്ള കഷായം പിത്തജമായ കുഷ്ഠത്തെ ഇല്ലാതാക്കും. കരിങ്ങാലിക്കാതൽ കൊണ്ടുള്ള കഷായം കഫജകുഷ്ഠത്തേയും ശമിപ്പിക്കും. വെളുത്തുള്ളി, മഞ്ഞൾ, നെല്ലിക്കാത്തോട്, കരിങ്ങാലിക്കാതൽ ഇവകൊണ്ടുള്ള കഷായം ത്രിദോഷജമായ കുഷ്ഠത്തെ നശിപ്പിക്കും.

കുഷ്ഠത്തിനുള്ള പാചനകഷായം— (ത്രിഫലാദി)

ത്രിഫലാ ഖാദിരസ്സാരോ നിംബത്വക് തൈശ്ശൃതം ജലം
കുഷ്ഠേഷു പാചനം ദദ്യാൽ സർവദോഷഭവേഷ്വപി. 26

സാരം - ത്രിഫലാത്തോട്, കരിങ്ങാലിക്കാതൽ, വേപ്പിൻതൊലി ഇവകൊണ്ടുള്ള കഷായം ത്രിദോഷജങ്ങളായ കുഷ്ഠങ്ങളിലും പാചനമാകുന്നു.

മരിചാദി പ്രലേപം—

മരിചം സൈന്ധവം തൈലമർക്കക്ഷീരം മനശ്ശിലാ
പ്രലേപസ്സർവകുഷ്ഠാനാമന്യേഷാം ചൗഷധം സ്മൃതം 27

സാരം - നല്ലമുളക്, ഇന്തുപ്പ്, എരിക്കിൻകറ, മനയോല ഇവ പൊടിച്ചു എണ്ണയിലിട്ടു ആദിത്യപാകം ചെയ്തു തേച്ചാൽ എല്ലാ കുഷ്ഠവും ശമിക്കും.

ഉശീരാദ്യുദ്വർത്തനം—

ഉശീരം ഗൃഹധൂമം ച ചിത്രകോ*f*വല്ഗുജീഫലം
കരഞ്ജബീജം പിപ്പല്യോ ഗവാം മൂത്രേണ പേഷയേൽ. 28

ഏതദുദ്വർത്തനം ശ്രേഷ്ഠം സർവകുഷ്ഠവിനാശനം

സാരം - രാമച്ചം, പുകയറ, കൊടുവേലിക്കിഴങ്ങ്, കാർകോകിലരി, പുങ്കിൻഅരി, തിപ്പലി ഇവ ഗോമൂത്രത്തിൽ അരച്ചു ശരീരത്തിൽ തേച്ചുതിരുമ്മിയാൽ എല്ലാ കുഷ്ഠവും ശമിക്കും.

കുഷ്ഠാദി പ്രലേപനം—

കുഷ്ഠവാകുചിസിദ്ധാർത്ഥനിശാസുരസപല്ലവാഃ 29

പ്രപുന്നാടസ്യ ബീജാനി കരഞ്ജസ്യ ഫലാനി ച
രാജവൃക്ഷസ്യ പത്രാണി മൂത്രേ പിഷ്ട്വാ വിമർദ്ദയേൽ 30

കണ്ഡൂസുപ്തിഹരം ചൈതൽ കുഷ്ഠനാശനമുത്തമം

സാരം - കൊട്ടം, കാർകോകിലരി, കടുക്, മഞ്ഞൾ, തുളസിയില, തകരയരി, പുങ്കിൻകായ്, കൊന്നയില ഇവ ഗോമൂത്രത്തിലരച്ചു ശരീരത്തിൽ തേച്ചുതിരുമ്മി

യാൽ ചൊറിച്ചിൽ, മരവിപ്പ് ഇവയും കുഷ്ഠവും ശമിക്കും.

പ്രപുന്നാടാദി പ്രലേപം—

പ്രപുന്നാടാർക്കദുഗ്ദ്ധാഗ്നിദന്തീജന്തുഘ്നസൈന്ധവൈഃ 31

ഗൃഹധൂമനിശായുഗ്മസിംഹീഫലവിഷൈസ്സമൈഃ
ലേപസ്സമസ്തകുഷ്ഠഘ്നസ്സുപ്തിവൈവർണ്യനാശനഃ 32

സാരം - തകരയരി, എരിക്കിൻപാല്, കൊടുവേലിക്കിഴങ്ങ്, നാഗദന്തിവേര്, വിഴാലരി, ഇന്തുപ്പ്, പുകയറ, മഞ്ഞൾ, മരമഞ്ഞൾ, ചെറുവഴുതിനയുടെ കായ്, വിഷം ഇവ സമമായി എടുത്തു തേച്ചാൽ എല്ലാ കുഷ്ഠവും നശിക്കും. മരവിപ്പിനും നിറവ്യത്യാസത്തിനും വളരെ നല്ലതുമാകുന്നു.

രജനീപ്രയോഗം—

അഷ്ടാദശകുഷ്ഠഹരം രജനീപാനം ഗവാംബുനാ പലികം
ലേപസ്നാനാഹാരം ഗോജലസഹിതം തു മാസേന 33

സാരം - ഒരു പലം മഞ്ഞൾ പൊടിച്ചു ഗോമൂത്രത്തിൽ കലക്കി കുടിക്കുക. ഗോമൂത്രത്തിൽ മരുന്നുകൾ അരച്ചു തേയ്ക്കുക. ഗോമൂത്രത്തിൽ കുളിക്കുക. ഗോമൂത്രം ചേർത്തു ആഹാരം കഴിക്കുക. എന്നാൽ 18 വിധം കുഷ്ഠവും ഒരു മാസം കൊണ്ടു ശമിക്കും.

രജനീരസായനപ്രയോഗം—

മൂത്രേ വിനീതാ ത്രിഫലാരസേ വാ
സിദ്ധാ ഘൃതേ ചാംഭസി കേവലേ വാ
രസായനം പത്ഥ്യഭുജാം ഹരിദ്രാ
നിഹന്തി പാണ്ഡ്വാമയകുഷ്ഠമേഹാൻ. 34

സാരം - നെയ്യിലോ വെറും പച്ചവെള്ളത്തിലോ മഞ്ഞൾ പാകം ചെയ്തെടുത്തു ഗോമൂത്രത്തിലോ ത്രിഫലക്കഷായത്തിലോ ഭാവനചെയ്തു സേവിക്കുകയും പത്ഥ്യമായി ആഹാരം കഴിക്കുകയും ചെയ്താൽ പാണ്ഡുരോഗം, കുഷ്ഠം, പ്രമേഹം ഇവ ശമിക്കും. ഇതു രസായനവുമാകുന്നു.

തിലാദി പ്രയോഗം—

തിലാജ്യത്രിഫലാവ്യോഷക്ഷൗദ്രഭല്ലാതശർക്കരാഃ
വൃഷ്യഃ സപ്തസമോ മേധ്യഃ കുഷ്ഠഹാ കാമചാരിണാം. 35

സാരം - എള്ള്, ത്രിഫലാത്തോട്, വ്യോഷം (ചുക്ക്, മുളക്, തിപ്പലി), ചേർക്കുരു ഇവ സമാംശമായി എടുത്തു പൊടിച്ചു പഞ്ചസാരയും ചേർത്തു നെയ്യും തേനും കൂടി യോജിപ്പിച്ചു അതിൽ കുഴച്ചു സേവിച്ചാൽ ശുക്ലവൃദ്ധി, ധാരണാശക്തി ഇവയുണ്ടാകും. കുഷ്ഠവും ശമിക്കും.

ഖദിരകഷായപ്രയോഗം—

ലേഹ്യഃ കഷായഃ ഖദിരദ്രുമസ്യ
സമ്മൂർഛിതഃ ക്ഷൗദ്രരസാഞ്ജനാഭ്യാം
ത്വഗ്ദോഷമുത്സാദയതി പ്രസഹ്യ
വലാഹകം വായുരിവാതിവേഗഃ. 36

സാരം - കരിങ്ങാലിക്കഷായത്തിൽ തേനും രസാഞ്ജനവും ചേർത്തു കുഴമ്പു പോലെ ലേഹനം ചെയ്താൽ ത്വഗ്ദോഷം പെട്ടെന്നു ശമിക്കും.

കാസീസാദി മോദകം—

കാസീസാഗാരധൂമത്രികടുകലവണവ്യാധിഘാതത്രിയാമാ-
സപ്താർച്ചിസ്തുത്ഥകുഷ്ഠക്രിമിഹരകുനടീസ്വർച്ചികാചക്രമർദ്ദൈഃ
കാരഞ്ജാളർക്കലാക്ഷാസുരസദളസുധാസർഷപൈഃ പാദകല്ക്കൈഃ
പാലാശക്ഷാരസിദ്ധാ വിധമതി സകലം കുഷ്ഠമുല്ക്കാരികേയം. 37

സാരം - പ്ലാശിൻതൊലി ചുട്ടു ക്ഷാരമെടുത്ത് വെള്ളത്തിൽ കലക്കി തെളിച്ചെടുത്ത് അതിൽ അന്നഭേദി, പുകയറ, ചുക്ക്, മുളക്, തിപ്പലി, ഇന്തുപ്പ്, കൊന്നത്തൊലി, മഞ്ഞൾ, കൊടുവേലിക്കിഴങ്ങ്, തുത്ത്, കൊട്ടം, വിഴാലരി, മനയോല (ശുദ്ധിചെയ്തത്), സ്വർച്ചിക്ഷാരം, തകരയരി, പുങ്കിൻകുരു, എരിക്കിൻവേര്, കോലരക്ക്, തുളസിയില, അമൃതിൻനൂറ്, കടുക് ഇവ ക്ഷാരത്തിന്റെ നാലിലൊരു ഭാഗം അരച്ചു കലക്കി അടുപ്പത്തുവച്ചു കുറുക്കി മോദകത്തിന്റെ പാകമാകുമ്പോൾ വാങ്ങിവച്ചിരുന്നു ഉപയോഗിക്കുക. എല്ലാ കുഷ്ഠവും ശമിക്കും.

വജ്രകമോദകം— (ബ്രഹ്മ്യാദി)

ബ്രഹ്മീവചാവാകുചികാപത്ഥ്യാഭല്ലാതകാനി ച
ഗുളേന മോദകം കുര്യാൽ സർവകുഷ്ഠേഷു വജ്രകം. 38

സാരം - ബ്രഹ്മി, വയമ്പ്, കാർകോകിലരി, കടുക്കാത്തോട്, ചേർക്കുരു ഇവ പൊടിച്ചു ശർക്കര ചേർത്തു മോദകമാക്കി ഉപയോഗിക്കുക. ഈ മോദകം കുഷ്ഠങ്ങളെ ശമിപ്പിക്കും.

വ്യാധിഘ്നാദി യോഗം—

വ്യാധിഘ്നാസനനിംബവൃക്ഷഖദിരക്വാഥേ ശിലാലാനല-
ക്രോധോഗ്രാമയനക്തഗന്ധകശിലൈഃ പക്വം തഥാരുഷ്ക്കരം
തൈലം തൗരവകം ത്രിഭസ്ത്രിഫലികൈർവ്യോഷൈശ്ച യുക്തം ലിഹൻ
കുഷ്ഠാൻ സപ്തമധാതുഗാനപി ഹരേൽ സംശുദ്ധദേഹോനരഃ. 39

സാരം - കൊന്നത്തൊലി, വേങ്ങക്കാതൽ, വേപ്പിൻതൊലി, കരിങ്ങാലിക്കാതൽ

ഇവ കഷായം വച്ച് അതിൽ ശുദ്ധിചെയ്ത മനയോല, അരിതാലം, കൊടുവേലി ക്കിഴങ്ങ്, വയമ്പ്, കൊട്ടം, മഞ്ഞൾ, ഗന്ധകം ഇവ കല്ക്കമായി ചേർക്കുരുവിൻ തൈലവും മരോട്ടി എണ്ണയും ചേർത്തു കാച്ചി എടുത്തു വച്ചിരുന്നു അതിൽനിന്നും ദഹനംപോലെ ത്രിഫല, ചുക്ക്, മുളക്, തിപ്പലി ഇവയുടെ പൊടിയും ചേർത്തു കുഴച്ചു സേവിച്ചാൽ ശുക്ലധാതുവിൽ വ്യാപിച്ച കുഷ്ഠം കൂടിയും ശമിക്കും. ഈ തൈലം സേവിക്കുന്നതു വയറിളക്കി കോഷ്ഠശുദ്ധി വരുത്തിയതിനുശേഷം വേണ്ട താകുന്നു.

വജ്രദളസ്വരസാദി പ്രലേപം—

വജ്രീദളസ്വരസകാഞ്ചികമൂത്രതക്ര-
പ്രസ്ഥേ പലം നിഹിതമേളകജസ്യ ബീജം
ക്ലിന്നം ക്രമേണ നിശയാ സഹ സംപ്രപിഷ്ടം
ലേഹാൽ ത്വഗാമയമപോഹതി സപ്തരാത്രാൽ. 40

സാരം - ചതുരക്കള്ളിനീര്, കാടി, ഗോമൂത്രം, മോര് ഇവ നാഴിവീതം എടുത്തു യോജിപ്പിച്ച് അതിൽ ഒരു പലം തകരയരി ഇട്ടുവച്ചിരുന്നു ആ അരിക്ക് നുലവുവരു മ്പോൾ എടുത്തു മഞ്ഞളും കൂട്ടി അരച്ചു ശരീരത്തിൽ ലേപനം ചെയ്താൽ ഏഴു ദിവസം കൊണ്ടു ത്വഗ്രോഗം ശമിക്കും.

സ്വർചികാദി ഫാണിതം—

സ്വർചികാകുഷ്ഠകാസീസവിളംഗകടുകത്രയൈഃ
സുധാഹരിദ്രാസിന്ധൂത്ഥഗൃഹധൂമം സമാവപേൽ 41

പരിസ്രുതേ പലാശസ്യ ക്ഷാരേ ക്ഷാരവിധാനതഃ
തതോ വിപാച്യ സഞ്ജാതം ഫാണിതം തു യഥാതഥാ. 42

അവതാര്യ യഥാവസ്ഥം ലേപയേൽ കുഷ്ഠനാശനം

സാരം - സ്വർച്ചിക്ഷാരം, കൊട്ടം, അന്നഭേദി, വിഴാലരി, ചുക്ക്, മുളക്, തിപ്പലി, അമൃത്, മഞ്ഞൾ, ഇന്തുപ്പ്, പുകയറ ഇവ ക്ഷാരവിധി പ്രകാരം തയ്യാറാക്കിയ പ്ലാശിൻതൊലിയുടെ ക്ഷാരം വെള്ളത്തിൽ കലക്കി ഊറ്റിയെടുത്ത് അതിൽ ഇട്ടു പാകംചെയ്ത് നീർശർക്കരയുടെ പാകമാകുമ്പോൾ വാങ്ങിവച്ചിരുന്നു അവസ്ഥാ നുസരണം ശരീരത്തിൽ തേയ്ക്കുക. കുഷ്ഠം ശമിക്കും.

അർക്കക്ഷീരപ്രയോഗം—

തൈലമർക്കസ്യ ദുഗ്ദ്ധേന പക്വമാദിത്യരശ്മിഭിഃ 43

മരിചൈശ്ശിലയാ വാപി യുക്തം കുഷ്ഠഹരം പരം

സാരം - എണ്ണയും എരിക്കിൻപാലും കൂടി ചേർത്തു അതിൽ നല്ലമുളകോ മന യോലയോ പൊടിച്ചിട്ടു വെയിലത്തു വച്ച് സൂര്യരശ്മികൊണ്ട് പാകം ചെയ്തുപ യോഗിക്കുക. കുഷ്ഠം ശമിക്കും.

ശമ്യാകാദി പ്രലേപം—

ശമ്യാകസുരസീപത്രകുഷ്ഠരാത്രിസമുത്ഭവഃ 44

ലേപഃ സ്നുക്പത്രസംപിഷ്ടഃ കണ്ഡൂപാമാവിനാശനഃ

സാരം - കൊന്നത്തൊലി, തുളസിയില, കൊട്ടം, മഞ്ഞൾ ഇവ പൊടിച്ചു കള്ളിയിലനീരിൽ അരച്ചു ലേപനം ചെയ്താൽ ചൊറിച്ചിലും പാമാകുഷ്ഠവും ശമിക്കും.

ഖദിരാദി കഷായം—

ഖദിരത്രിഫലാനിംബരജനീക്വാഥകം പിബേൽ 45

സർവകുഷ്ഠവിനാശായ നിർമ്മിതം വിഷ്ണുനാ പുരാ

സാരം - കരിങ്ങാലിക്കാതൽ, ത്രിഫലത്തോട്, വേപ്പിൻതൊലി, മഞ്ഞൾ ഇവ കഷായം വച്ചു സേവിച്ചാൽ എല്ലാ കുഷ്ഠവും ശമിക്കും.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
കുഷ്ഠാധികാരമെന്ന ഇരുപത്തിരണ്ടാമദ്ധ്യായം കഴിഞ്ഞു.

# ത്രയോവിംശോƒദ്ധ്യായഃ

## ശ്വിത്രചികിത്സാക്രമം

ശശാങ്കരേഖാദി രജഃപാനം—

ശശാങ്കരേഖാരജസാ സമേതം
ധാത്രീരസം യേ പ്രപിബന്തി നിത്യം
ഗാത്രാദശേഷം വ്രജതീഹ ചിത്രം
ശ്വിത്രം ഹി തേഷാമഖിലാംഗസർപി. 1

സാരം - കാർകോകിലരി പൊടിച്ചു നെല്ലിക്കാനീരിൽ കലക്കി നിത്യവും സേവിച്ചാൽ സകല ശരീരത്തിലും വ്യാപിച്ച ശ്വിത്രം ശമിക്കും.

പൂതികാദി പ്രലേപം—

പൂതീകാർക്കവ്യാധിഘാതസ്നുഹീനാം
മൂത്രൈഃ പിഷ്ടാ പല്ലവാ ജാതിജാശ്ച
ഘ്നന്ത്യാലേപാൽ ശ്വിത്രദുർന്നാമകണ്ഡൂ-
കോഠാൻ ദുഷ്ടനാഡീവ്രണാംശ്ച. 2

സാരം - ആവി, എരിക്ക്, കൊന്ന, കള്ളിപ്പാല, പിച്ചകം ഇവയുടെ തളിര് ഗോമൂത്രത്തിൽ അരച്ചു ലേപനം ചെയ്താൽ ശ്വിത്രം, അർശസ്സ്, ചൊറിച്ചിൽ, വട്ടപ്പുണ്ണ്, ദുഷ്ടവ്രണം, നാഡീവ്രണം ഇവ ശമിക്കും.

ഗന്ധകാദി ചൂർണ്ണം—

ഗന്ധകഗൃഹധൂമനിശാ*f*വൽഗുജകോശാതകീബീജാൽ
ചൂർണം നവനീതയുതം പ്രലേപയേന്മൃദിതം ശ്വിത്രേ. 3

സാരം - ഗന്ധകം, പുകയറ, മഞ്ഞൾ, കാർകോകിലരി, പുട്ടൽപീരത്തിൽ അരി ഇവ പൊടിച്ചു വെണ്ണനെയ്യിൽ കുഴച്ചു ശരീരത്തിൽ തേച്ചു തിരുമ്മിയാൽ ശ്വിത്രം ശമിക്കും.

അവൽഗുജപ്രയോഗം—

സപ്തകൃത്വോ*f*ളിസാരാക്തം ഛായാശുഷ്ക്കമവൽഗുജം
കൃഷ്ണഗോപയസാ പിഷ്ട്വാ പിബേത്തേന ജിതേന്ദ്രിയഃ 4

പ്രയോഗ ഏഷ സർവാങ്ഗഗതം ശ്വിത്രം വിനാശയേൽ
കൃമിദുർന്നാമപാമാഹ്വജിഹ്വാചർമ്മാദികുഷ്ഠജിൽ. 5

സാരം - തകരയരി ഏഴു പ്രാവശ്യം കയ്യോന്നിനീരിൽ ഇട്ടു നിഴലുണക്കി എടുത്തു കറുത്ത പശുവിൻപാലിൽ അരച്ചു അതിൽതന്നെ കുടിച്ചാൽ സർവാങ്ഗഗമായ ശ്വിത്രം, കൃമിരോഗം, അർശസ്സ്, പാമാകുഷ്ഠം, ജിഹ്വാകുഷ്ഠം, ചർമ്മകുഷ്ഠം ഇവ ശമിക്കും.

# കൃമിചികിത്സ

കൃമിരോഗലക്ഷണം—

ജ്വരോ വിവർണതാ ശൂലം ഹൃദ്രോഗസ്സദനം ഭ്രമഃ
ഭക്തദ്വേഷോ*f*തിസാരശ്ച സംജാതകൃമിലക്ഷണം. 6

സാരം - ജ്വരം, നിറംമാറ്റം, വയറ്റിൽവേദന, ഹൃദ്രോഗം, തളർച്ച, തലകറക്കം, ചോറു വേണ്ടായ്ക, അതിസാരം ഇവ കൃമിരോഗത്തിന്റെ ലക്ഷണങ്ങളാകുന്നു.

കൃമിരോഗചികിത്സ—

കുഷ്ഠോക്തമഖിലം കാര്യം തിക്തകം തു വിശേഷതഃ
ശുണ്ഠീതിലവിളംഗാനാം മധുതൈലസമന്വിതം. 7

ചൂർണം ജയതി സംലീഢം കൃമീനുഭയമാർഗ്ഗഗാൻ

സാരം - കുഷ്ഠത്തിനു പറഞ്ഞ എല്ലാ ചികിത്സയും വിശേഷിച്ചു തിക്തകഘൃ

തവും കൃമിരോഗത്തിലും പ്രയോഗിക്കാം. ചുക്ക്, എള്ള്, വിഴാലരി ഇവ പൊടിച്ചു തേനും എണ്ണയും കൂടി യോജിപ്പിച്ചു അതിൽ കുഴച്ചു സേവിക്കുക. വായിലും ഗുദത്തിലും കൂടി വരുന്ന കൃമികൾ ശമിക്കും.

പലാശതരുബീജാദി ചൂർണം—

പലാശതരുബീജാനി വിളംഗാനി ഗുളം തിലാഃ 8

നാളികേരസ്യ തോയേന പിബേൽ കൃമിവിനാശനം

സാരം - പ്ലാശിൻകുരു, വിഴാലരി, എള്ള് ഇവ പൊടിച്ചു ശർക്കരയും ചേർത്തു നാളികേരജലത്തിൽ കലക്കി കുടിക്കുക. കൃമിരോഗം ശമിക്കും.

മരിചാദി പ്രയോഗം—

മരിചമുഷ്ണതുഷോദകസംയുതം
ലികുചപക്വഫലോദകസംയുതം
കൃമിരിപും പ്രപിബേൽ കൃമിജിൽ സദാ
ധനദനേത്രരസം ച സരാമഠം 9

സാരം - നല്ലമുളകിൻ പൊടി ചൂടുള്ള കാടിവെള്ളത്തിൽ കലക്കി കുടിക്കുകയോ, വിഴാലരി പൊടിച്ചു പഴുത്ത ആഞ്ഞിലിപ്പഴത്തിന്റെ രസത്തിൽ കലക്കി കുടിക്കുകയോ, കഴഞ്ചിവേരിൻ രസത്തിൽ കായം കലക്കി കുടിക്കുകയോ ചെയ്താൽ കൃമിരോഗം ശമിക്കും.

വിളംഗസാരാദി ചൂർണ്ണം—

വിളംഗസാരം വാർത്താകഫലസാരയുതം പുനഃ
ശോഷിതം ചൂർണിതം ക്ഷൗദ്രയുക്തം ഛർദ്ദികൃമിപ്രണുൽ 10

സാരം - വിഴാലരിക്കാമ്പും തക്കാരിവഴുതനയുടെ കായും കൂടി ഉണക്കിപ്പൊടിച്ചു തേനിൽ കുഴച്ചു സേവിച്ചാൽ ഛർദ്ദിയും കൃമിരോഗവും ശമിക്കും.

ബീജപൂരാദി കഷായം—

ബീജപൂരാംഘ്രിവംശത്വക്പത്രകിംശുകവല്ക്കലൈഃ
ക്വാഥഃ സരാമഠോ ഹന്യാൽ കൃമീൻ കൃമികൃതാമയാൻ 11

സാരം - മാതളനാരകത്തിൻവേര്, മുളയുടെ തൊലി, മുളനാമ്പ്, മുരിക്കിൻതൊലി ഇവകൊണ്ടുള്ള കഷായം കായം പൊടിച്ചു മേമ്പൊടി ചേർത്തു സേവിച്ചാൽ കൃമികളും കൃമി നിമിത്തമുള്ള രോഗങ്ങളും ശമിക്കും.

പലാശതരുപർണ്ണാദി പ്രയോഗം—

പലാശതരുപർണോത്ഥഃ ക്വാഥഃ കൃമിഹരഃ പരം

ലിഹ്യാൽ ക്ഷൗദ്രേണ വൈളങ്ഗചൂർണ്ണം കൃമിവിനാശനം 12

സാരം - പ്ലാശിൻവൃക്ഷത്തിന്റെ ഇല കൊണ്ടുള്ള കഷായം കൃമിരോഗത്തിനു ഏറ്റവും വിശേഷമാകുന്നു. വിഴാലരിക്കാമ്പു പൊടിച്ചു തേനിൽ കുഴച്ചു സേവിച്ചാലും കൃമികൾ ശമിക്കും.

ത്രിഫലാദി ഘൃതം—

ത്രിഫലാത്രിവൃതാദന്തീവചാകമ്പില്യകൈസ്തഥാ
സിദ്ധമേഭിർഗവാം മൂത്രേ സർപിഃ കൃമിവിനാശനം. 13

സാരം - ത്രിഫലത്തോട്, ത്രികോല്പക്കൊന്ന, നാഗദന്തിവേര്, വയമ്പ്, കമ്പിപ്പാലത്തൊലി ഇവ ഗോമൂത്രത്തിൽ അരച്ചു കലക്കി നെയ്യു കാച്ചി എടുത്തു സേവിച്ചാൽ കൃമികൾ ശമിക്കും.

നിശാഘൃതം—

നിശാസ്വരസകല്ക്കാഭ്യാം സിദ്ധം കീടാപഹം ഘൃതം

സാരം - പച്ചമഞ്ഞൾ ഇടിച്ചുപിഴിഞ്ഞ നീരിൽ മഞ്ഞൾ തന്നെ കല്ക്കമായി നെയ്യു കാച്ചി സേവിച്ചാൽ കൃമികൾ ശമിക്കും.

മൂഷികകർണ്യാദി കഷായം—

മൂഷികകർണീലശുനക്വഥിതക്വാഥോ വിളംഗഹിംഗ്വാഢ്യഃ
പ്രാതഃപ്രാതർജന്തൂൻ പ്രബാധതേ പന്നഗാൻ യഥാ ഗരുഡഃ 14

സാരം - എലിച്ചെവി, വെളുത്തുള്ളി ഇവകൊണ്ടുള്ള കഷായം വിഴാലരിപ്പൊടിയും കായവും മേമ്പൊടി ചേർത്തു രാവിലെ സേവിച്ചാൽ കൃമികൾ ശമിക്കും.

മുസ്താദി കഷായം—

മുസ്താഗ്നിശിഗ്രുചിരിവില്വമഹൗഷധാനാം
ക്വാഥഃ പലാശതരുബീജരജോവിമിശ്രഃ
കൃമ്യാമഗൗരവമഹോദരമേഹവഹ്നി-
മാന്ദ്യഗ്രഹണ്യരുചിപീനസനാശനഃ സ്യാൽ 15

സാരം - മുത്തങ്ങാക്കിഴങ്ങ്, കൊടുവേലിക്കിഴങ്ങ്, മുരിങ്ങത്തൊലി, ആവിത്തൊലി, ചുക്ക് ഇവ കഷായം വച്ച് അതിൽ പ്ലാശിൻകുരുവിന്റെ പൊടി മേമ്പൊടി ചേർത്തു സേവിച്ചാൽ കൃമിരോഗം, ദഹനക്കേട്, വയറ്റിലുള്ള കട്ടി, മഹോദരം, പ്രമേഹം, അഗ്നിമാന്ദ്യം, ഗ്രഹണി, അരുചി, പീനസം ഇവ ശമിക്കും.

കൃമിരോഗികൾ വർജ്ജിക്കേണ്ടവ—

ക്ഷീരാണി മാംസാനി ഗുളം ഘൃതം ച

ദധീനി ശാകാനി ച പർണവന്തി
സമാസതോ*f*മ്ലാൻ മധുരാൻ രസാംശ്ച
കൃമീൻ ജിഘാംസുഃ പരിവർജയേത. 16

സാരം - കൃമികളെ നശിപ്പിക്കണമെന്ന് ഇച്ഛയുള്ളവൻ, പാൽ, മാംസം, ശർക്കര, നെയ്യ്, തൈര്, ഇലക്കറി, പുളിയും മധുരവുമായ രസങ്ങൾ ഇവയെ വർജ്ജിക്കണം.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
ശ്വിത്രകൃമിരോഗാധികാരമെന്ന ഇരുപത്തിമൂന്നാമദ്ധ്യായം കഴിഞ്ഞു.

# ചതുർവിംശോ*f*ദ്ധ്യായഃ

## വാതരോഗചികിത്സാക്രമം

സഹചരാദി കഷായം—

സഹചരം സുരദാരു സനാഗരം
ക്വഥിതമംഭസി തൈലവിമിശ്രിതം
പവനപീഡിതദേഹഗതിഃ പിബൻ
ദ്രുതവിലംബിതഗോ ഭവതീച്ഛയാ 1

സാരം - കരിങ്കുറിഞ്ഞി, ദേവതാരം, ചുക്ക് ഇവ കഷായം വച്ച് ഏതെങ്കിലും ആവർത്തിച്ച എണ്ണ മേമ്പൊടി ചേർത്തു സേവിച്ചാൽ വായുപീഡ നിമിത്തം നടക്കാൻ വയ്യാത്തവൻ സ്വേച്ഛപോലെ വേഗത്തിൽ നടക്കാവുന്നവനായിത്തീരും.

നയോപായം കഷായം—

നയോപായായനമിതൈർബലാജീരകനാഗരൈഃ
ക്വാഥഃ പീതഃ പ്രമഥ്നാതി സമീരണബലം ബലാൽ. 2

സാരം - കുറന്തോട്ടി 6 കഴഞ്ച്, ജീരകം 4 കഴഞ്ച്, ചുക്ക് 2 കഴഞ്ച് ഇവ കഷായം വച്ച് സേവിച്ചാൽ വായുവിന്റെ ശക്തിയെ പെട്ടെന്നു ശമിപ്പിക്കും. (ഇവിടെ 'നയം' എന്നതിനു 6 എന്നും, 'ഉപായം' എന്നതിനു 4 എന്നും, 'അയനം' എന്നതിന് 2 എന്നും അർത്ഥം ധരിച്ചുകൊള്ളണം.)

ചിത്രകാദി കഷായം— (ഷഡ്ധരണയോഗം)

ചിത്രകാതിവിഷാപാഠാകടുകാരഗ്വധക്ഷപാഃ
മഹാവ്യാധിപ്രശമനോ യോഗഃ ഷഡ്ധരണഃ സ്മൃതഃ. 3

സാരം - കൊടുവേലിക്കിഴങ്ങ്, അതിവിടയം, പാടക്കിഴങ്ങ്, കടുകുരോഹിണി, കൊന്നത്തൊലി, മഞ്ഞൾ ഇവകൊണ്ടുള്ള കഷായം വാതവ്യാധിയെ ശമിപ്പിക്കും. ഈ യോഗത്തിനു ഷഡ്ധരണമെന്നു പേര്.

ധനദനയനാദി കഷായം—

ധനദനയനശുണ്ഠീശിഗ്രുരാസ്നോഗ്രഗന്ധാ-
വരണലശുനകൃഷ്ണാചിത്രകൈരണ്ഡകൈശ്ച
സുരതരുഘനപത്ഥ്യാബർബരൈസ്സംഭൃതാംഭഃ
ശമയതി പരിപീതം സാർദ്ദിതാക്ഷേപവാതാൻ. 4

സാരം - കഴഞ്ചിവേര്, ചുക്ക്, മുരിങ്ങാത്തൊലി, അരത്ത, വയമ്പ്, നീർമാതളത്തൊലി, വെളുത്തുള്ളി, തിപ്പലി, കൊടുവേലിക്കിഴങ്ങ്, ആവണക്കിൻവേര്, ദേവതാരം, മുത്തങ്ങാക്കിഴങ്, കടുക്കാത്തോട്, ചെറുതേക്കിൻവേര് ഇവകൊണ്ടുള്ള കഷായം സേവിച്ചാൽ അർദ്ദിതവാതവും ആക്ഷേപവാതവും ശമിക്കും.

പ്രസാരിണ്യാദി കഷായം—

പ്രസാരിണീമാഷബലാരസോന-
രാസ്നൗഷധൈഃ പ്രക്വഥിതം തദംഭഃ
പിബന്തി യേ ക്ഷീരഭുജസ്ത്യജന്തി
മരുദ്വികാരാനപബാഹുകം ച. 5

സാരം - പ്രസാരിണി, ഉഴുന്ന്, കുറുന്തോട്ടിവേര്, വെളുത്തുള്ളി, അരത്ത, ചുക്ക് ഇവ കഷായം വച്ച് സേവിക്കുകയും പാൽ കൂട്ടി ഊണു കഴിക്കുകയും ചെയ്താൽ വാതവികാരവും അപബാഹുകവും ശമിക്കും.

മാതുലുംഗാദി ലേപനം—

പ്രഭഞ്ജനാർത്തിശമനം മാതുലുംഗഫലത്വചം
ലേപാൽ കോഷ്ണജലൈഃ പിഷ്ടം സ്യാല്ലവങ്കത്വചം തഥാ. 6

സാരം - മാതളനാരങ്ങയുടെ തൊലിയോ ഇലവർങ്ങത്തൊലിയോ ചൂടുവെള്ളത്തിൽ അരച്ചു തേച്ചാൽ വാതപീഡകൊണ്ടുള്ള വേദന ശമിക്കും.

അരക്കെട്ടിലുള്ള വായുവിന്റെ വിലക്കത്തിന്—

ഏരണ്ഡതൈലനിർഗുണ്ഡീസ്വരസം ച പൃഥക്സമം
പീത്വാ കടിപ്രദേശസ്ഥം വാതം ജിത്വാ സുഖീ ഭവേൽ. 7

സാരം - ആവണക്കെണ്ണയും കരിനൊച്ചിനീരും സമാംശമായി എടുത്തു യോജിപ്പിച്ചു സേവിച്ചാൽ അരക്കെട്ടിലുള്ള വായുപീഡ ശമിക്കും.

തണ്ഡുലഖണ്ഡസ്വേദം—

ലവണാരനാളമിശ്രൈർഭ്രഷ്ടൈർദൃഢവസ്ത്രസംപുടേ ബദ്ധൈഃ
തണ്ഡുലഖണ്ഡൈഃ സ്വേദോ വാതാർത്തിം നാശയേൽ സഹസാ. 8

സാരം - നുറുങ്ങിയ അരി, കാടിയിൽ കുഴച്ചു ഉപ്പും ചേർത്തു വറുത്തു ഒരു തുണിയിൽ കിഴികെട്ടി അതുകൊണ്ടു ചെറുചൂടെ വിയർപ്പിച്ചാൽ വാതപീഡ പെട്ടെന്നു ശമിക്കും.

നടുവിനുണ്ടാകുന്ന വായുവിന്റെ വേദനയ്ക്ക്—

സുപക്വവ്രീഹിബാഷ്പാണാം കടേന തരിതാത്മനാം
ഉപരിഷ്ടാത്തു ശയനം പൃഷ്ഠഭാഗാനിലാർത്തിനുൽ. 9

സാരം - നല്ലപോലെ പാകംവന്ന നെല്ലു പുഴുങ്ങിയെടുത്തു നിലത്തു വിരിച്ചു അതിനുമുകളിൽ പായിട്ടു കിടക്കുക. നടുവിനു വേദന ശമിക്കും.

ക്രോഷ്ടുശീർഷത്തിന്—

ക്രോഷ്ടോഃ ശിശൂനാം ശിരസാ താഡയേൽ ക്രോഷ്ടുശീർഷകം

സാരം - ക്രോഷ്ടുശീർഷകവാതത്തിനു (കാൽമുട്ടിൽ ഉണ്ടാകുന്ന വാതത്തിന്) കുറുക്കന്റെ കുഞ്ഞുങ്ങളുടെ തലകൊണ്ടു താഡനം ചെയ്താൽ ശമിക്കും.

അപബാഹുകത്തിന്—

പരിണതകേരീക്ഷീരേ ജംബീരഫലോദകേന സമതുലിതേ
ക്ഷണദാസുരധൂപയുതം തൈലം ഹ്യപബാഹുകം ജയേച്ഛീഘ്രം. 10

സാരം - നല്ലപോലെ പഴുത്ത നാളികേരത്തിന്റെ പാലും അതിനു സമം ചെറുനാരങ്ങാനീരും ചേർത്തു മഞ്ഞളും ചെഞ്ചല്യവും കല്ക്കമായി എണ്ണകാച്ചി ഉപയോഗിച്ചാൽ അപബാഹുകമെന്ന വാതരോഗം ശമിക്കും.

ലികുചരസാദി തൈലം—

ലികുചരസസ്നുക്ക്ഷീരേ ക്ഷീരേ തൈലം സമേതഭൂനാഗം
സിദ്ധം ഹിനസ്തി ലേപാദ്ദുസ്തരമപബാഹുകം ക്ഷണതഃ 11

സാരം - ആഞ്ഞിലിക്കായുടെ രസവും കള്ളിപ്പാലക്കറയും കൂടി ഒന്നിച്ചുചേർത്തു അതിൽ ഭൂനാഗം കൽക്കമായി പാലും ചേർത്തു എണ്ണ കാച്ചി ലേപനം ചെയ്താൽ അപബാഹുകം ശമിക്കും.

ബാഹുജാനുക്കളിൽ ഉണ്ടായ വാതകോപത്തിന്—

സീമന്തിനീനാം പയസാ പ്രലിമ്പേൽ
ശുണ്ഠീം ശതാഹ്വാം ലികുചോദകേന

തേ ബാഹുജാനുപ്രഭവാനിലഘ്നേ
സ്യാതാം ക്രമവ്യുൽക്രമതശ്ച വാതം! 12

സാരം - മുലപ്പാലിൽ ചുക്കു അരച്ചു തേയ്ക്കുക. ആഞ്ഞിലിക്കായുടെ നീരിൽ ശതകുപ്പ അരച്ചു തേയ്ക്കുക. എന്നാൽ കയ്യിലും മുട്ടിലും ഉണ്ടാകുന്ന വാതകോപം ശമിക്കും. ചുക്കു ആഞ്ഞിലിക്കായുടെ നീരിലും ശതകുപ്പ മുലപ്പാലിലും അരച്ചു തേയ്ക്കുക. എന്നാലും വാതം ശമിക്കും.

സുപ്തിവാതത്തിന്—

സുപ്തിർഭവതി ചേദംഘ്രേഃ പുംസാമാസനസേവയാ
തദന്യപാർശ്വകർണ്ണസ്യ മർദനേനോപശാമ്യതി. 13

സാരം - വളരെനേരം ഉള്ള ഇരിപ്പുകൊണ്ടു കാലിനു മരവിപ്പു ഉണ്ടാകുന്നു എങ്കിൽ ഏതുഭാഗത്താണോ മരവിപ്പുണ്ടായത് അതിന്റെ മറുഭാഗത്തെ ചെവി മർദ്ദി ച്ചാൽ ആ മരവിപ്പു ശമിക്കും.

ദീർഘഗമനം കൊണ്ടുണ്ടായ കാൽവേദനയ്ക്ക്—

ദീർഘമാർഗഗമേന പാദയോ-
സ്തോദമസ്തി യദി തൈലമർദ്ദനം
കോഷ്ണതോയപരിഷേചിതം നിശി
പ്രോന്നതാംഘ്രിശയനം തദസ്യതേ. 14

സാരം - വളരെ വഴി നടക്കുക കൊണ്ടു കാലിൽ വേദന ഉണ്ടാകുകയാണെങ്കിൽ രാത്രിയിൽ ചൂടുവെള്ളം കൊണ്ടു കാൽകഴുകി എണ്ണ തേച്ചു തിരുമ്മുകയും കാൽപൊക്കിവച്ചു കിടക്കുകയും ചെയ്താൽ ആ വേദന ശമിക്കും.

മുട്ടിൽ ഉണ്ടാകുന്ന വാതത്തിന്—

ജാനുപ്രദേശജനിതാനിലനാശനായ
തൈലം നിശാമിസിസുരദ്രുമദേവധൂപൈഃ
സിദ്ധം ജലേ ലികുചജന്മനി ശസ്തമേതൽ
ശോഫോഗ്രതോദസഹിതേ രുധിരേ സ്രുതേ ച. 15

സാരം - ആഞ്ഞിലിക്കായുടെ നീരിൽ മഞ്ഞൾ, ചതകുപ്പ, ദേവതാരം, ചെഞ്ചല്ല്യം ഇവ കല്ക്കമായി എണ്ണ കാച്ചി ഉപയോഗിച്ചാൽ മുട്ടുകളിൽ ഉണ്ടായ വാതപീഡ ശമിക്കും. ഈ തൈലം ശോഫം, വലുതായ കുത്തിനോവ്, രക്തസ്രാവം ഇവയ്ക്കും നല്ലതാണ്.

മാഷതൈലം—

മാഷപ്രസ്ഥം സമാവാപ്യ പചേൽ സമ്യഗ് ജലാഢകേ
പാദശേഷേ രസേ തസ്മിൻ കല്ക്കാണ്യേതാനി ദാപയേൽ. 16

ജീവനീയാനി സർവാണി ശതപുഷ്പം ച സൈന്ധവം
രാസ്നാം ചൈവാത്മഗുപ്താം ച വ്യോഷം ച മധുകം തഥാ. 17

പ്രസ്ഥം ച തിലതൈലസ്യ ക്ഷീരസ്യ ച തദാഢകം
ശനൈർമൃദ്വഗ്നിനാ സമ്യക് പാചയേന്മതിമാൻ ഭിഷക്. 18

പക്ഷാഘാതേ$f$ർദിതേ വാതേ കർണശൂലേ ച ദാരുണേ
ബാധിര്യേ കർണനാദേ ച തിമിരേ ച ത്രിദോഷജേ. 19

ഹസ്തകമ്പേ ശിരഃകമ്പേ വിശ്വാച്യാം ചാപബാഹുകേ
മാഷതൈലമിദം പ്രോക്തം പാനനാവനവസ്തിഷു. 20

സാരം - ഇടങ്ങഴി ഉഴുന്നു നാലിടങ്ങഴി വെള്ളത്തിൽ കഷായം വച്ചു ഇടങ്ങഴിയാക്കി അതിൽ ജീവനീയഗണം (അടപതിയൻകിഴങ്ങ്, കാകോളി, ക്ഷീരകാകോളി, മേദ, മഹാമേദ, കാട്ടുഴുന്ന്, കാട്ടുപയർ, ജീവകം, ഇടവകം, ഇരട്ടിമധുരം) ശതകുപ്പ, ഇന്തുപ്പ്, വെള്ളരത്ത, നായ്ക്കുരണവേര്, ചുക്ക്, മുളക്, തിപ്പലി, ഇരട്ടിമധുരം ഇവ അരച്ചു കലക്കി ഇടങ്ങഴി എണ്ണയും നാലിടങ്ങഴി പാലും ചേർത്തു മന്ദാഗ്നിയിൽ പാകം ചെയ്തെടുക്കുക. ഈ തൈലം സേവിക്കുകയോ ഇതുകൊണ്ട് നസ്യമോ വസ്തിയോ ചെയ്കയോ ചെയ്താൽ പക്ഷാഘാതം, അർദ്ദിതവാതം, ചെവിക്കുവേദന, ചെവി കേൾക്കാൻ വയ്യായ്ക, ചെവി മൂളുക, ത്രിദോഷജമായ തിമിരരോഗം, കൈവിറയ്ക്കുക, തലവിറയ്ക്കുക, വിശ്വാചി എന്ന വാതരോഗം, അപബാഹുകം ഇവ ശമിക്കും.

അപബാഹുകത്തിന്— (കാർപാസാസ്ഥ്യാദി തൈലം)

കാർപാസാസ്ഥിബലാമാഷകുലസ്ഥക്വാഥസാധിതം
ശിഗ്രുകുഷ്ഠാഗ്നിലശുനപടുപഞ്ചപുനർന്നവം 21

നാളികേരപയോയുക്തം തൈലം ഹന്ത്യപബാഹുകം.

സാരം - പരുത്തിക്കുരു, കുറുന്തോട്ടിവേര്, ഉഴുന്ന്, പഴമുതിര ഇവകൊണ്ടുള്ള കഷായത്തിൽ മുരിങ്ങത്തൊലി, കൊട്ടം, കൊടുവേലിക്കിഴങ്ങ്, വെളുത്തുള്ളി, ഉപ്പു അഞ്ചും, തഴുതാമവേര് ഇവ കല്ക്കമായി തേങ്ങാപ്പാലും ചേർത്തു എണ്ണ കാച്ചി എടുത്തു ഉപയോഗിച്ചാൽ അപബാഹുകവാതം ശമിക്കും.

അഷ്ടവർഗം കഷായം—

ബലാസഹചരൈരണ്ഡശുണ്ഠീരാസ്നാസുരദ്രുമൈഃ 22

സസിന്ദുവാരലശുനൈരഷ്ടവർഗോ$f$നിലാപഹഃ

സാരം - കുറുന്തോട്ടിവേര്, കരിങ്കുറിഞ്ഞിവേര്, വെളുത്താവണക്കിൻവേര്, ചുക്ക്, അരത്ത, ദേവതാരം, കരിനൊച്ചി, വെളുത്തുള്ളി ഇവകൊണ്ടുള്ള കഷായം വാതത്തെ ശമിപ്പിക്കും.

രാസ്നാഗുളൂച്യാദി കഷായം—

രാസ്നാം ഗുളൂചീമേരണ്ഡം സുരദാരു സനാഗരം 23

പിബേൽ സർവാങ്ഗഗേ വാതേ സാമേ സന്ധ്യസ്ഥിമജ്ജഗേ

സാരം - അരത്ത, അമൃത്, വെളുത്താവണക്കിൻവേര്, ദേവതാരം, ചുക്ക് ഇവ കൊണ്ടുള്ള കഷായം സർവാങ്ഗവാതം, ആമവാതം, സന്ധി, അസ്ഥി, മജ്ജ ഇവക ളിൽ വ്യാപിച്ച വാതം ഇവയെ ശമിപ്പിക്കും.

ബലാദി കഷായം—

ബലാനാഗരനിഷ്ക്വാഥഃ സസ്നേഹഃ കേവലോ$f$പി വാ 24

ഗർഭിണീബാലവൃദ്ധാനാം സൂതികായാശ്ച വാതജിൽ

സാരം - കുറുന്തോട്ടിവേരും ചുക്കും കൂടി കഷായം വച്ച് അതിൽ സ്നേഹ ദ്രവ്യം ചേർത്തോ ചേർക്കാതെയോ സേവിച്ചാൽ ഗർഭിണി, ബാലൻ, വൃദ്ധൻ, പ്രസ വിച്ചവൾ ഇവർക്കുള്ള വാതം ശമിക്കും.

ദേവദാർവാദി കഷായം—

ദേവദാരുബലാവിശ്വകോരണ്ടൈസ്സാധിതം ജലം 25

പായയേത്തൈലമിശ്രം തു സർവവാതവികാരനുൽ

സാരം - ദേവതാരം, കുറുന്തോട്ടിവേര്, ചുക്ക്, കരിങ്കുറിഞ്ഞിവേര് ഇവകൊ ണ്ടുള്ള കഷായം എണ്ണ മേമ്പൊടി ചേർത്തു സേവിച്ചാൽ എല്ലാ വാതവികാരവും ശമിക്കും.

ദശമൂലാദി ഘൃതം—

ദശമൂലസ്യ നിര്യൂഹേ പഥ്യാവ്യോഷസുരാഹ്വയൈഃ 26

സസൈന്ധവൈഃ പചേൽ സർപിർവ്വാതേ തദ്വദ് ബലാരസേ

സാരം - ദശമൂലകഷായത്തിലോ കുറുന്തോട്ടിക്കഷായത്തിലോ കടുക്കാത്തോ ട്, ചുക്ക്, മുളക്, തിപ്പലി, ദേവതാരം, ഇന്തുപ്പ് ഇവ കല്ക്കമായി നെയ്യു കാച്ചി സേവി ച്ചാൽ വാതം ശമിക്കും.

അസ്ഥിഗതവാതത്തിന്— (കേതകിമൂലാദി തൈലം)

കേതകിമൂലബലാതിബലാനാം
യദ് ബഹളേന രസേന വിപക്വം
തൈലമനല്പതുഷോദകയുക്തം
മാരുതമസ്ഥിഗതം വിനിഹന്തി. 27

സാരം - പൂക്കൈതവേര്, കുറുന്തോട്ടിവേര്, ഊരകത്തിൻവേര് ഇവ കഷായം വച്ച് അതിൽ വളരെ കാടിയും ചേർത്തു എണ്ണ കാച്ചി ഉപയോഗിച്ചാൽ അസ്ഥിയിൽ പ്രാപിച്ച വാതം ശമിക്കും.

സാർഷപതൈലം—

സർഷപക്വഥിതേ തോയേ തൈലപ്രസ്ഥം വിപാചയേൽ
സാജാക്ഷീരാഢകേ യുക്തേ വചയാ ചാശ്വഗന്ധയാ. 28

വാതാൻ സർവാൻ നിഹന്ത്യാശു സുപ്തവാതം വിശേഷതഃ

സാരം - 16 പലം കടുക് 16 ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ച് നാലിടങ്ങഴിയാക്കി വയമ്പും അമുക്കുരവും കല്ക്കമായി നാലിടങ്ങഴി ആട്ടുംപാലും ചേർത്തു ഇടങ്ങഴി എണ്ണ കാച്ചി എടുത്തു ഉപയോഗിക്കുക. സകല വാതവും വിശേഷിച്ചു സുപ്തവാതവും ശമിക്കും.

ലശുനാദി തൈലം—

ലശുനസ്യ പലം ത്രിംശൽ സൈന്ധവസ്യ പലദ്വയം 29

തൈലമേരണ്ഡജം ചൈവ തുല്യം സമ്യങ്നിധാപയേൽ
ദശരാത്രിസ്ഥിതം പേയം സർവരോഗാനിലാപഹം. 30

സാരം - വെളുത്തുള്ളി പലം 30, ഇന്തുപ്പ് പലം 2 ഇവ രണ്ടിടങ്ങഴി ആവണക്കെണ്ണയിൽ ഇട്ടു 10 ദിവസം വച്ചിരുന്നതിനുശേഷം ഉള്ളി പിഴിഞ്ഞുകളഞ്ഞു സേവിക്കുക. എല്ലാ വാതരോഗവും ശമിക്കും.

അപതാനകവാതത്തിന്— (പത്ഥ്യാദി ഘൃതം)

പത്ഥ്യാശതാഹ്വസംയുക്തം സൗവർച്ചലപലദ്വയം
കല്ക്കീകൃത്യ ഘൃതപ്രസ്ഥം പചേൽ പയസി ഷഡ്ഗുണേ. 31

സിദ്ധം തൽ പ്രപിബേൽ സമ്യഗപതാനകനാശനം

സാരം - കടുക്കാത്തോട്, ശതകുപ്പ ഇവയും രണ്ടു പലം തുവർച്ചിലക്കാരവും കല്ക്കമായി 6 ഇടങ്ങഴി പാലും ചേർത്തു ഇടങ്ങഴി നെയ്യു കാച്ചി സേവിക്കുക. അപതാനകവാതം ശമിക്കും.

പക്ഷാഘാതത്തിന്—

ദേവദാരുകഷായോ വാ ക്വാഥഃ സഹചരാദികഃ 32

മഹാപ്രസാരിണീതൈലം തൈലം സഹചരൈഃ കൃതം
ശുദ്ധസാർഷപതൈലം വാ പക്ഷാഘാതവിനാശനം. 33

സാരം - ദേവതാരം കൊണ്ടുള്ള കഷായം, സഹചരാദി കഷായം, മഹാപ്രസാരിണീതൈലം, സഹചരതൈലം, സാർഷതൈലം ഇവയെല്ലാം പക്ഷാഘാതത്തെ ശമിപ്പിക്കും.

ശിഗ്രുത്വഗാദി ലേപനം—

ശിഗ്രുത്വഗ്വിശ്വകൗലസ്ഥകാർപാസാസ്ഥിരുജാകരൈഃ
ധാന്യാമ്ലപിഷ്ടൈരാലേപസ്സുഖോഷ്ണോ വാതനാശനഃ. 34

സാരം - മുരിങ്ങാത്തൊലി, ചുക്ക്, പഴമുതിര, പരുത്തിക്കുരു, ശുദ്ധി ചെയ്ത ചേർക്കുരു ഇവ കാടിയിൽ പുഴുങ്ങി അരച്ചു ചെറുചൂടെ ലേപനം ചെയ്താൽ വാതരോഗം ശമിക്കും.

അർദ്ദിതത്തിന്— (നവനീതപ്രയോഗം)

ദശമൂലശൃതക്ഷീരജാതം യന്നവനീതകം
സസിതം ഭക്ഷയേൽ പ്രാതരർദ്ദിതേ പരമൗഷധം. 35

ദശമൂലമിട്ടു പാൽ കാച്ചിയെടുത്ത് കലക്കി അതിൽനിന്നുണ്ടാകുന്ന പുതുവെണ്ണ പഞ്ചസാര ചേർത്ത് രാവിലെ സേവിക്കുന്നത് അർദ്ദിതത്തിനു പരമൗഷധമാകുന്നു.

ശുദ്ധബലാദി പ്രയോഗം—

പിബേച്ശുദ്ധബലാതൈലം തേന മൂർദ്ധ്നി ച സേചനം
ഘൃതം ഹിതം ച സംസിദ്ധം വിദാര്യാദി ഗണേന ച. 36

സാരം - ശുദ്ധബലാതൈലം സേവിക്കുക, അതുകൊണ്ട് തലയിൽ ധാര ചെയ്യുക, വിദാര്യാദിഗണം കൊണ്ടു നെയ്യു കാച്ചി ഉപയോഗിക്കുക ഇവയും അർദ്ദിതത്തിനു നല്ലതാകുന്നു.

പക്ഷാഘാതത്തിന്— (ദശമൂലാദി തൈലം)

ദശമൂലബലാക്വാഥേ സകുലസ്ഥൈഃ പ്രസാധിതം
അഭ്യഞ്ജനേന ഹന്യാത്തു പക്ഷാഘാതം തിലോത്ഭവം. 37

സാരം - ദശമൂലവും കുറുന്തോട്ടിയും കൂടി കഷായം വച്ച് അതിൽ മുതിര കല്ക്കമായി എണ്ണ കാച്ചി എടുത്തു അതുകൊണ്ടു തേച്ചു കുളിച്ചാൽ പക്ഷാഘാതം ശമിക്കും.

ഊരുസ്തംഭത്തിന്—

ഊരുസ്തംഭേ ന ച സ്നേഹം ന ച സംശോധനം ഹിതം
ശ്ലേഷ്മാമദോഷബാഹുല്യാദ്യുക്ത്യാ തൽക്ഷപണം ഹിതം 38

സാരം - ഊരുസ്തംഭവാതത്തിൽ സ്നേഹപ്രയോഗവും ശോധനവും ഹിതമല്ല. അതിൽ കഫത്തിന്റെയും ആമദോഷത്തിന്റെയും ആധിക്യമുള്ളതു കൊണ്ട് കഫത്തേയും ആമത്തേയും നശിപ്പിക്കുന്നതായ പ്രയോഗം യുക്തിപോലെ പ്രയോഗിച്ചു കൊള്ളണം.

വത്സകാദി കഷായം—

വത്സകാതിവിഷാമൂർവാഹരിദ്രാകടുരോഹിണീ
ക്വാഥോ മാക്ഷികസംയുക്തഃ സ്യാദൂരുസ്തംഭനാശനഃ 39

സാരം - കൊടകപ്പാലയരി, അതിവിടയം, പെരുങ്കുരുമ്പവേര്, മഞ്ഞൾ, കടുകുരോഹിണി ഇവകൊണ്ടുള്ള കഷായം തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ ഊരുസ്തംഭം ശമിക്കും.

അർദ്ദിതചികിത്സ—

അർദ്ദിതേ നാവനം മൂർദ്ധതൈലം ശ്രോത്രാക്ഷിതർപ്പണം
സശോഫേ വമനം ദാഹരാഗയുക്തേ സിരാവ്യധഃ 40

ഏരണ്ഡതൈലമിശ്രേണ നവനീതേന ലേപനം
മൂർദ്ധ്നി കാര്യം തഥാ പിണ്ഡൈസ്സുസ്നിഗ്ദ്ധൈഃ സ്വേദനം ഹിതം 41

സാരം - അർദ്ദിതമെന്ന വാതത്തിനു നസ്യവും തലയിൽ എണ്ണ ശീലിക്കുകയും ശ്രോതതർപ്പണം, അക്ഷിതർപ്പണം ഇവയും പ്രയോഗിക്കാം. അർദ്ദിതത്തിൽ നീർക്കെട്ടുണ്ടെങ്കിൽ ഛർദ്ദിപ്പിക്കുകയും സർവാംഗസന്താപവും ചുവപ്പും ഉണ്ടെങ്കിൽ സിരാവ്യധവും ചെയ്തുകൊള്ളണം. ആവണക്കെണ്ണയും വെണ്ണനെയ്യും കൂടി ചാലിച്ചു വെള്ളം വറ്റിച്ചു ശിരസ്സിൽ ലേപനം ചെയ്യുക. സ്നേഹയുക്തങ്ങളായ ഉരുളകൾകൊണ്ടു വിയർപ്പിക്കുക. ഇവയും അർദ്ദിതത്തിനു ഹിതമാകുന്നു.

വത്സകാദി പ്രയോഗം—

വത്സകാദിർഹരിദ്രാദിർവചാദിർവാ സസൈന്ധവഃ
ആഢ്യവാതേ സുഖാംഭോഭിഃ പേയഃ ഷഡ്ധരണോ$f$ഥവാ. 42

സാരം വത്സകാദിഗണം, ഹരിദ്രാദി ഗണം, വചാദിഗണം, ഷഡ്ധരണഗണം ഇവയിൽ ഏതെങ്കിലും ഒരു ഗണത്തിലെ മരുന്നുകൾ കഷായം വച്ചു ഇന്തുപ്പു മേമ്പൊടി ചേർത്തു ചെറുചൂടേ സേവിക്കുക. ഊരുസ്തംഭം ശമിക്കും.

ക്ഷാരാദി പ്രയോഗം—

ക്ഷാരമൂത്രാന്വിതാൻ സ്വേദാൻ സേകാനുദ്വർത്തനാനി ച
കുര്യാദ്ദിഹ്യാച്ച മൂത്രാഢ്യൈഃ കരഞ്ജഫലസർഷപൈഃ 43

സാരം - ചവർക്കാരം ഗോമൂത്രത്തിൽ കലക്കി ചൂടാക്കി അതുകൊണ്ടു വിയർപ്പിക്കുക. ധാര ചെയ്യുക, ഉദ്വർത്തനം ചെയ്യുക, പുങ്കിൻ അരിയും കടുകും കൂടി ഗോമൂത്രത്തിൽ അരച്ചു പുരട്ടുക. ഊരുസ്തംഭം ശമിക്കും.

ക്രോഷ്ടുകശീർഷചികിത്സ—

ഉപരിഷ്ടാദ് ഗുല്ഫസന്ധേർവ്യധയേച്ചതുരംഗുലേ
സിരാം ക്രോഷ്ടുകശീർഷേ തു പശ്ചാദ്വാതോക്തമാചരേൽ 44

സാരം - ക്രോഷ്ടുകശീർഷമെന്ന വാതരോഗത്തിൽ ഗുല്ഫസന്ധിയുടെ നാലംഗുലം മുകളിലുള്ള ഞരമ്പു വേധിച്ചു രക്തം കളയണം. അതിനുശേഷം വാതത്തിനു പറഞ്ഞിരിക്കുന്ന ചികിത്സയും ചെയ്യണം.

ഗൃധ്രസിക്ക്—

ഗൃധ്രസ്യാം ജാനുനോƒധസ്ഥാദൂർദ്ധ്വം വാ ചതുരംഗുലേ
വ്യധയേച്ച സിരാം വൈദ്യഃ പശ്ചാദ്വാതഹരഃ ക്രമഃ 45

സാരം - ഗൃധ്രസി എന്ന വാതരോഗത്തിൽ മുട്ടിന്നു നാലംഗുലം താഴെയോ മുകളിലോ ഉള്ള ഞരമ്പ് മുറിച്ചു രക്തസ്രാവം ചെയ്തശേഷം വാതനാശകമായ ചികിത്സ ചെയ്തുകൊള്ളണം.

കുലസ്ഥാദി യോഗം—

കുലസ്ഥകാർപാസബീജരാസ്നാസൈന്ധവദാരുഭിഃ
പിഷ്ടൈസ്തൈശ്ച ഘൃതം തൈലം നാളികേരോരുപൂകജം 46

ക്ഷീരം ച ദ്വിഗുണം ദദ്യാൽ പചേദേതദ്വിനാശയേൽ
സർവവാതാൻ വിശേഷേണ ഗൃധ്രസീം വിശ്വഭീമപി 47

സാരം - പഴമുതിര, പരുത്തിക്കുരു, അരത്ത, ഇന്തുപ്പ്, ദേവതാരം ഇവ കല്ക്കമായി നെയ്യും വെളിച്ചെണ്ണയും ആവണക്കെണ്ണയും രണ്ടിരട്ടി പശുവിൻപാലും ചേർത്തു കാച്ചി എടുക്കുക. ഈ സ്നേഹം എല്ലാ വാതങ്ങളെയും വിശേഷിച്ചു ഗൃധ്രസിയേയും വിശ്വഭി എന്ന വാതത്തേയും ശമിപ്പിക്കും.

സുപ്തവാതചികിത്സ—

സുപ്തവാതേ ത്വസൃങ്മോക്ഷം കുര്യാച്ച ബഹുശോ ഭിഷക്
വർഷാഭൂദാരുവിജയാഗുളൂചീമാതുളുംഗജം 48

ഉഷ്ണോദകേന വിപചേൽ സുപ്തവാതഹരം പരം

സാരം - സുപ്തവാതത്തിൽ (മരവിപ്പുള്ള വാതത്തിൽ) പല പ്രാവശ്യം ഞരമ്പുകീറി രക്തം കളയണം. തവിഴാമവേര്, ദേവതാരം, കടുക്കാത്തോട്, അമൃത്, മാതളനാരകത്തിൻവേര് ഇവ കഷായം വച്ച് സേവിക്കുക. സുപ്തവാതം ശമിക്കും.

മാതുളുംഗാദി തൈലം—

മാതുളൂംഗനിശാകുഷ്ഠസൂര്യാവർത്തകസർഷപൈഃ 49

സുപ്തവാതം പ്രശമയേൽ സിദ്ധം തൈലം ദിനത്രയാൽ
തൈരേവ സിദ്ധൈരാജ്യേന ഭോജയേൽ സുപ്തവാതിനം 50

സാരം - മാതളനാരകത്തിൻവേര്, മഞ്ഞൾ, കൊട്ടം, വേമ്പാട, കടുക് ഇവ കല്ക്കമായി എണ്ണകാച്ചി ഉപയോഗിച്ചാൽ മൂന്നു ദിവസംകൊണ്ട് സുപ്തവാതം ശമിക്കും. ഈ ഔഷധങ്ങൾകൊണ്ടുതന്നെ നെയ്യു കാച്ചി എടുത്തു ചോറിൽകൂട്ടി ഉണ്ണുന്നതും സുപ്തവാതത്തിനു നല്ലതാകുന്നു.

മുടന്തുവാതത്തിന്—

വാതാരീസഹചരയോർമൂലക്വാഥം പിബേൽ പ്രഗേ
ഖഞ്ജഃ പംഗുശ്ച പുരുഷോ ബലാതൈലം ച ശീലയേൽ. 51

സാരം - വെളുത്താവണക്കിൻവേരും കരിങ്കുറിഞ്ഞിവേരും കൂടി കഷായം വച്ച് അതിരാവിലെ സേവിക്കുക. ബലാതൈലം ശീലിക്കുക. മുടന്തുവാതം ശമിക്കും.

അപബാഹുകചികിത്സ—

പരിണതകേരീക്ഷീര ഇതി തൈലം ഭിഷഗ്വരഃ
കാർപാസാസ്ഥീത്യാദികം ച യോജയേദപബാഹുകേ 52

സാരം - 'പരിണതകേരീക്ഷീരേ' ഇത്യാദി തൈലവും കാർപാസാസ്ഥ്യാദി തൈലവും അപബാഹുകത്തിൽ പ്രയോഗിക്കാം.

വലിയ രാസ്നാദി കഷായം—

രാസ്നാതാമലകീവൃഷാഗരുശടീ-
ചിത്രാബ്ദചവ്യാശ്മഭിദ്-
ധാത്രീഭാർങ്ഗീപടോലപുഷ്കരനിശാ-
സൈരീയവിശ്വാഗ്നിഭിഃ
നിഷ്ക്വാഥോ ദശമൂലദാരുസഹിതഃ
പീതഃ കദുഷ്ണോ നൃണാം
ഹന്യാൽ സൈന്ധവഖണ്ഡശൗണ്ഡിസഹിതോ
വാതം ത്രിദോഷോദ്ഭവം 53

സാരം - അരത്ത, കീഴാനെല്ലിവേര്, ആടലോടകത്തിൻവേര്, അകിൽ, കച്ചോലം, വെളുത്താവണക്കിൻവേര്, മുത്തങ്ങാക്കിഴങ്ങ്, കാട്ടുമുളകിൻവേര്, കല്ലൂർവഞ്ചിവേര്, നെല്ലിക്കാത്തോട്, ചെറുതേക്കിൻവേര്, പടവലം, പുഷ്കരമൂലം, മഞ്ഞൾ, കരിങ്കുറിഞ്ഞിവേര്, ചുക്ക്, കൊടുവേലിക്കിഴങ്ങ്, ദശമൂലം, ദേവതാരം, ഇവകൊണ്ടുള്ള കഷായം ഇന്തുപ്പ്, പഞ്ചസാര, തിപ്പലി ഇവയിൽ ഏതെങ്കിലും മേമ്പൊടി ചേർത്തു സേവിക്കുക. ത്രിദോഷജമായ വാതം ശമിക്കും.

കൃഷ്ണാലശുനദേവദ്രുപൃശ്നിപർണീദ്വിജീരകൈഃ
വാതാനുലോമനകരഃ കഷായഃ സൈന്ധവാന്വിതഃ 54

സാരം - തിപ്പലി, വെളുത്തുള്ളി, ദേവതാരം, മൂവിലവേര്, ജീരകം, കരിംജീരകം ഇവ കൊണ്ടുള്ള കഷായം ഇന്തുപ്പ് മേമ്പൊടി ചേർത്തു സേവിച്ചാൽ വാതത്തിനു അനുലോമനമുണ്ടാകും.

പൃശ്നിപർണ്യാദി കഷായം—

പൃശ്നിപർണീബലാവിശ്വവംശപത്രസുരദ്രുമൈഃ
സജീരകൈശ്ശൃതം തോയം വാതവൈഗുണ്യനാശനം. 55

സാരം - മൂവിലവേര്, കുറുന്തോട്ടിവേര്, ചുക്ക്, മുളനാമ്പ്, ദേവതാരം, ജീരകം ഇവ കൊണ്ടുള്ള കഷായം വാതവൈഗുണ്യത്തെ ശമിപ്പിക്കും.

ശുണ്ഠ്യാദി ലേപനം—

ശുണ്ഠീവചാലശുനമാഷതിലാശ്വഗന്ധാ-
ശിഗ്രുദ്വയാർക്കഗദദാരുസുധാശതാഹ്വൈഃ
ഭൂപീലുസർഷപബലാവരണൈശ്ച ലേപോ
മൂത്രാമ്ലതൈലസഹിതൈഃ പവനാർത്തിഹാരീ 56

സാരം - ചുക്ക്, വയമ്പ്, വെളുത്തുള്ളി, ഉഴുന്ന്, എള്ള്, അമുക്കുരം, മുരിങ്ങ രണ്ടിന്റെയും തൊലി, എരിക്കിൻവേര്, കൊട്ടം, ദേവതാരം, അമൃത്, ശതകുപ്പ, ഉകമരത്തിൻതൊലി, കടുക്, കുറുന്തോട്ടിവേര്, നീർമാതളത്തൊലി ഇവ ഗോമൂത്രവും കാടിയും കൂടി ചേർത്തു അതിൽ അരച്ചു എണ്ണ ഒഴിച്ചു ചാലിച്ചു തേച്ചാൽ വായുനിമിത്തമുള്ള വേദന ശമിക്കും.

മരിചകല്ക്കപ്രയോഗം—

ജയതി മരിചകല്ക്കോ മൂത്രധാന്യാമ്ലപിഷ്ടഃ
സകലമനിലരോഗം ലേപനേ സ പ്രശസ്തഃ
ശ്വയഥുമവയവോത്ഥം ഭഗ്നശോഫം ചിരോത്ഥം
കഫജമപി നിഹന്യാൽ ഗ്രന്ഥിവീസർപകാഖ്യം. 57

സാരം - ഗോമൂത്രവും കാടിയും കൂടി ചേർത്തു അതിൽ നല്ലമുളകു അരച്ചു ലേപനം ചെയ്താൽ സകല വാതരോഗവും ഏകാംഗത്തിൽ ഉണ്ടാകുന്ന നീർക്കെട്ട്, കാലപ്പഴക്കം ചെന്ന ഭഗ്നശോഫം, കഫജഗ്രന്ഥി, കഫജവിസർപം ഇവയും ശമിക്കും.

ഏരണ്ഡമൂലാദി അനുവാസനതൈലം—

ഏരണ്ഡമൂലസുരദാരുനിശാശ്വഗന്ധാ-
രാസ്നാമൃതാസഹചരക്വഥിതേന പക്വം
യഷ്ടീകണാബ്ദമിസികുഷ്ഠവചാപ്രിയംഗു-
കല്ക്കേന തൈലമനുവാസനതോ നിഹന്തീ. 58

സർവാങ്ഗവാതകടിപൃഷ്ഠഗുദോരുജംഘാ-
പാർശ്വാംഘ്രിരുഗ്ഗുദജഗുന്മകഫോത്ഥരോഗാൻ

സാരം - വെളുത്താവണക്കിൻവേര്, ദേവതാരം, മഞ്ഞൾ, അമുക്കുരം, അരത്ത, അമൃത്, കരിങ്കുറിഞ്ഞി ഇവ കഷായം വച്ച് അതിൽ ഇരട്ടിമധുരം, തിപ്പലി, മുത്തങ്ങാക്കിഴങ്ങ്, ശതകുപ്പ, കൊട്ടം, വയമ്പ്, ഞാഴൽപൂവ് ഇവ കല്ക്കമായി എണ്ണ കാച്ചി എടുത്തു അതുകൊണ്ട് സ്നേഹവസ്തി ചെയ്യുക. എന്നാൽ സർവാങ്ഗവാതം, അരക്കെട്ട്, പൃഷ്ഠം, ഗുദം, തുട, കണങ്കാല്, പാർശ്വഭാഗം, കാൽ ഈ ഭാഗങ്ങളിലുണ്ടാകുന്ന വേദന, അർശസ്സ്, ഗുന്മം, കഫജരോഗം ഇവ ശമിക്കും.

ഏരണ്ഡാദി നസ്യം—

ഏരണ്ഡനിർഗുണ്ഡിപുനർന്നവാർക്ക-
പത്രോത്ഭവം സിന്ധുയുതോ രസശ്ച
മത്സ്യാക്ഷിതോയം മരിചാന്വിതം ച
നസ്യപ്രയോഗേണ നിഹന്തി വാതാൻ. 59

സാരം - വെളുത്താവണക്കില, കരിനൊച്ചിയില, തഴുതാമയില, എരിക്കില ഇവ ചതച്ചു നീരെടുത്തു ഇന്തുപ്പ് ചേർത്ത് നസ്യം ചെയ്യുകയോ മീനങ്ങാണിയുടെ നീരിൽ നല്ലമുളക് അരച്ചു നസ്യം ചെയ്യുകയോ ചെയ്താൽ വാതം ശമിക്കും.

ത്രികടുകാദി ഗണ്ഡൂഷകബളനസ്യങ്ങൾ—

ത്രികടുകരജനീചിത്രക-
നിർഗുണ്ഡ്യേരണ്ഡപക്വതോയേന
ഗണ്ഡൂഷകബളനസ്യാ-
ന്നാശമിയാദൂർദ്ധ്വജത്രുജോƒനിലവേഗഃ 60

സാരം - ചുക്ക്, മുളക്, തിപ്പലി, മഞ്ഞൾ, കൊടുവേലിക്കിഴങ്ങ്, കരിനൊച്ചി

യില, വെളുത്താവണക്കിൻവേര് ഇവ കഷായം വച്ച് അതുകൊണ്ട് ഗണ്ഡൂഷമോ കബളമോ നസ്യമോ പ്രയോഗിച്ചാൽ കഴുത്തിനു മുകളിലുള്ള വാതത്തിന്റെ വേഗം ശമിക്കും.

ശോധനവിധി—

യദ്യേതേന സദോഷത്വാൽ കർമ്മണാ ന പ്രശാമ്യതി
മൃദുഭിഃ സ്നേഹസംയുക്തൈർഭേഷജൈസ്തം വിശോധയേൽ. 61

സാരം - മുൻ പറഞ്ഞ ക്രിയകൾ കൊണ്ട് ദോഷാധിക്യം നിമിത്തം വാതം ശമിച്ചില്ലെങ്കിൽ മൃദുക്കളായ ഔഷധങ്ങളിൽ സ്നേഹം ചേർത്ത് അതുകൊണ്ട് വാതരോഗിയെ വിശോധിപ്പിക്കണം.

ഹിംഗ്വാദി വിരേചനം—

ഹിംഗുസൈന്ധവകൃഷ്ണാനാം ചൂർണം ത്രിഗുണിതാഭയം
ഉഷ്ണാംബുനാ നരഃ പീത്വാ സമ്യഗാശു വിരിച്യതേ. 62

സാരം - കായം, ഇന്തുപ്പ്, തിപ്പലി ഇവ സമഭാഗം ഇവ മൂന്നിന്റെയും മൂന്നിരട്ടി കടുക്കാത്തോട് ഇവ പൊടിച്ചു ചൂടുവെള്ളത്തിൽ കുടിച്ചാൽ നല്ലപോലെ വയറിളകും.

കുലത്ഥാദി കഷായം—

കുലത്ഥപത്ഥ്യാത്രിവൃതാക്വാഥോ വാ പഞ്ചകോലജഃ
ഏരണ്ഡതൈലസംയുക്തസ്സദ്യോ വാതവികാരനുൽ. 63

സാരം - പഴമുതിര, കടുക്കാത്തോട്, ത്രികോല്പക്കൊന്ന ഇവ കൊണ്ടുള്ള കഷായമോ പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) കൊണ്ടുള്ള കഷായമോ ആവണക്കെണ്ണ മേമ്പൊടി ചേർത്തു സേവിച്ചാൽ വാതവികാരം ശമിക്കും.

അപതാനവാതചികിത്സ—

ഹൃദ്രോഗോക്തം തു യൽ കർമ്മ പ്രയുഞ്ജ്യാദപതാനകേ.

സാരം - അപതാനകവാതത്തിനു ഹൃദ്രോഗത്തിൽ പറഞ്ഞിരിക്കുന്ന ചികിത്സ ചെയ്തുകൊള്ളണം.

കൃഷ്ണാദി നസ്യം—

കൃഷ്ണാകൃമിഘ്നോഷണശിഗ്രുബീജ-
നസ്യം വിദധ്യാദപതാനകേ ച
ആക്ഷേപകേ ചാപ്യപതാനകേ ച
ജിഘ്രേദ്യവാനീലശുനോഗ്രഹിംഗു. 64

സാരം - തിപ്പലി, വിഴാലരി, നല്ലമുളക്, മുരിങ്ങയരി ഇവ പൊടിച്ചോ വെള്ള ത്തിൽ അരച്ചു കലക്കിയോ നസ്യം ചെയ്യുക. അപതാനകരോഗം ശമിക്കും. ജീരകം, വെളുത്തുള്ളി, വയമ്പ്, നല്ല കായം ഇവ എല്ലാം കൂടി പൊടിച്ചു യോജിപ്പിച്ച് മണപ്പി ച്ചാൽ ആക്ഷേപകവാതവും അപതാനകവാതവും ശമിക്കും.

വാക്സങ്ഗത്തിന്—

മരുതാ വചസി നിരുദ്ധേ
ശിരസി ഗുരുണ്യസ്യ രോഗിണോ ഭാരം
ഭ്രമയേദിതസ്തതസ്തം
ശ്രമായ സുസ്വിന്നം ച വാക്സങ്ഗം. 65

സാരം - വാതം നിമിത്തം വാക്കു പുറപ്പെടാതെയായാൽ ആ രോഗിയുടെ ശിര സ്സിൽ ഭാരമുള്ള സാധനം കയറ്റി ശരീരം നല്ലപോലെ വിയർക്കുന്നതു വരെ അവനെ അങ്ങോട്ടുമിങ്ങോട്ടും നടത്തണം. എന്നാൽ അവന്റെ വാക്സങ്ഗം ഇല്ലാതെയാ കും.

വർഷാഭ്വാദി പുടപാകം—

വർഷാഭൂതൈലലശുനനിർഗുണ്ഡീസൈന്ധവം വചാ
ഏരണ്ഡം മരിചം ഹിംഗു പിപ്പലീ വിശ്വഭേഷജം. 66

പുടപാകപ്രയോഗേണ പക്ത്വാ നസ്യം പ്രയോജയേൽ
മന്യാസ്തംഭേ ഹനുസ്തംഭേ ഗ്രീവാസ്തംഭേ ഹനുഗ്രഹേ. 67

ആക്ഷേപകേ ചാർദിതേ ച പക്ഷാഘാതേ ച ശസ്യതേ
ബിംബീകന്ദം തു സക്ഷൗദ്രം കബളാദർദ്ദിതാർത്തിനുൽ. 68

സാരം - തഴുതാമവേര്, വെളുത്തുള്ളി, കരിനൊച്ചിയില, ഇന്തുപ്പ്, വയമ്പ്, ആവ ണക്കിൻവേര്, നല്ലമുളക്, കായം, തിപ്പലി, ചുക്ക് ഇവ അരച്ച് എണ്ണയും ചേർത്ത് പുടപാകവിധിപ്രകാരം പാകം ചെയ്ത് നീരെടുത്ത് അതുകൊണ്ട് നസ്യം ചെയ്യുക. മന്യാസ്തംഭം, ഹനുസ്തംഭം, ഗ്രീവാസ്തംഭം, ഹനുവിനുള്ള പിടുത്തം, ആക്ഷേപ കവാതം, അർദ്ദിതവാതം, പക്ഷാഘാതം ഇവ ശമിക്കും. തൊണ്ടിയുടെ കിഴങ്ങ് അരച്ച് തേനും ചേർത്ത് ഉരുളയാക്കി വായിൽ ധരിക്കുന്നതും അർദ്ദിതാപഹമാകുന്നു.

പൂതീകരസതൈലം—

പൂതീകസ്യ രസാഢകേ തിലഭവം കല്ക്കൈർബലാശാരിബാ-
രാസ്നാഹിംഗ്വഭയാകണാദ്വിരജനീദേവാഹ്വസൈരീയകൈഃ
സൈലോഗ്രാഭയഗ്രന്ഥിമാംസിമധുകശ്യോനാകമേദാമയൈഃ
സക്ഷീരം പരിപക്വമേതദനവം പാച്യർദ്ദയേദർദ്ദിതം. 69

സാരം - ആവിത്തൊലിയുടെ നാലിടങ്ങഴി നീരിൽ കുറുന്തോട്ടിവേര്, നറുനീണ്ടിക്കിഴങ്ങ്, അരത്ത, കായം, കടുക്കാത്തോട്, തിപ്പലി, മഞ്ഞൾ, മരമഞ്ഞൾതൊലി, ദേവതാരം, കരിംകുറിഞ്ഞിവേര്, ഏലത്തരി, വയമ്പ്, രാമച്ചം, കാട്ടുതിപ്പലിവേര്, മാഞ്ചി, ഇരട്ടിമധുരം, പലകപ്പയ്യാനിവേര്, മേദ, കൊട്ടം ഇവ കല്ക്കമായി പാലും ചേർത്തു എണ്ണകാച്ചി ഉപയോഗിക്കുക. കാലപ്പഴക്കം ചെന്ന അർദ്ദിതവാതം ശമിക്കും.

കാർപാസാസ്ഥ്യാദി തൈലം—

കാർപാസാസ്ഥിബലാമാഷകുലത്ഥൈഃ ക്വഥിതേ രസേ
ദേവദാരുവചാകുഷ്ഠരാസ്നാസർഷപനാഗരൈഃ 70

ശതാഹ്വാപിപ്പലീമൂലചവ്യശിഗ്രുപുനർന്നവൈഃ
കല്ക്കിതൈസ്തൈലമാജേന ക്ഷീരേണ സഹിതം പചേൽ. 71

തൽപാനനാവനാഭ്യങ്ഗാൽ സർവാനിലഹരം പരം.
വിശേഷാദപബാഹും ച പക്ഷാഘാതമഥാർദിതം. 72

ബാധിര്യം കർണശൂലം ച മാന്യാസ്തംഭം ഹനുഗ്രഹം.

സാരം - പരുത്തിക്കുരു, കുറുന്തോട്ടിവേര്, ഉഴുന്ന്, പഴമുതിര ഇവകൊണ്ടുള്ള കഷായത്തിൽ ദേവതാരം, വയമ്പ്, കൊട്ടം, അരത്ത, കടുക്, ചുക്ക്, ശതകുപ്പ, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, മുരിങ്ങാത്തൊലി, തഴുതാമവേര് ഇവ കല്ക്കമായി ആട്ടിൻപാലും ചേർത്തു എണ്ണ കാച്ചി എടുക്കുക. ഈ എണ്ണ സേവിക്കുകയോ ഇതുകൊണ്ടു നസ്യം, തേച്ചുകുളി ഇവ ശീലിക്കുകയോ ചെയ്താൽ എല്ലാ വാതവും വിശേഷിച്ചു അപബാഹുകം, പക്ഷാഘാതം, അർദ്ദിതം, ചെവികേൾക്കായ്ക, ചെവിക്കുവേദന, മന്യാസ്തംഭം, ഹനുഗ്രഹം ഇവയും ശമിക്കും.

ദശമൂലാദി തൈലം—

ദശമൂലബലാമാഷക്വാഥപാത്രേ പയോന്വിതം 73

തൈലാർദ്ധപാത്രം വിപചേന്മഞ്ജിഷ്ഠാചവ്യകട്ഫലൈഃ
യഷ്ട്യഗ്നിരാസ്നാത്രികടുഗ്രന്ഥികാമയദാരുഭിഃ 74

ആത്മഗുപ്താവചൈരണ്ഡഹയഗന്ധാപടുത്രയൈഃ
ശടീഗുളൂചീമിസിഭിരക്ഷാംശൈർവിനിഹന്തി തൽ 75

പക്ഷാഘാതാർദ്ദിതാക്ഷേപഹനുഗ്രഹശിരോവ്യഥാം
കളായഖഞ്ജാപബാഹുപാണിപാദശ്രുതിവ്യഥാം 76

പാനവസ്ത്യാദിഭിസ്സർവവാതാമയരുജാപഹം

സാരം - ദശമൂലം, കുറുന്തോട്ടിവേര്, ഉഴുന്ന് ഇവ എല്ലാംകൂടി 16 പലം 16 ഇടങ്ങഴി വെള്ളത്തിൽ കഷായം വച്ച് നാലിടങ്ങഴിയാക്കി അതിൽ മഞ്ചട്ടി, കാട്ടുമുളകിൻവേര്, കുമിഴിൻവേര്, ഇരട്ടിമധുരം, കൊടുവേലിക്കിഴങ്ങ്, അരത്ത, ചുക്ക്, മുളക്, തിപ്പലി, കാട്ടുതിപ്പലിവേര്, കൊട്ടം, ദേവതാരം, നായ്ക്കുരണവേര്, വയമ്പ്, വെളുത്താവണക്കിൻവേര്, അമുക്കുരം, ഇന്തുപ്പ്, വിളയുപ്പ്, കല്ലുപ്പ്, കച്ചോലം, അമൃത്, ശതകുപ്പ ഇവ മൂന്നു കഴഞ്ചുവീതം അരച്ചു കലക്കി അതിൽ രണ്ടിടങ്ങഴി എണ്ണയും രണ്ടിടങ്ങഴി പാലും ചേർത്തു കാച്ചി എടുത്തു അതു സേവിക്കുകയോ അതുകൊണ്ടു വസ്തി മുതലായവ പ്രയോഗിക്കുകയോ ചെയ്താൽ പക്ഷാഘാതം, അർദ്ദിതം, ആക്ഷേപകവാതം, ഹനുവിനുള്ള പിടിത്തം, തലവേദന, മുടന്തുവാതം, അപബാഹുകം, കൈയ്ക്കുവേദന, കാലിനു വേദന, ചെവിക്കുവേദന ഇവ ശമിക്കുന്നതു കൂടാതെ എല്ലാ വാതവും ശമിക്കും.

വില്വാദി കഷായം—

വില്വൗഷധക്വഥിതമംബു നിഷേവ്യമാണ-
മാനാഹഗുന്മജഠരാരുചിവാതരോഗാൻ
ഛർദ്യഗ്ന്യപാടവശിരഃശ്രവണോരുപൃഷ്ഠ-
ഹൃൽപാർശ്വശൂലവികൃതീൻ പരിമാർഷ്ട്യശേഷാൻ. 77

സാരം - കൂവളത്തിൻവേരും ചുക്കും കൂടി കഷായം വച്ച് സേവിച്ചാൽ മേൽവയറുവീർപ്പ്, ഗുന്മം, ഉദരം, അരുചി, വാതരോഗം, ഛർദ്ദി, ദഹനമില്ലായ്മ, ശിരസ്സ്, ചെവി, തുട, പൃഷ്ഠം, ഹൃദയം, പാർശ്വഭാഗം ഈ സ്ഥാനങ്ങളിലുണ്ടാകുന്ന വേദന ഇവ ശമിക്കും.

ശുണ്ഠ്യാദി കഷായം—

ശുണ്ഠീബലാനാഗരസിദ്ധമംബു
ജ്വരാങ്ഗഭങ്ഗാരുചിരോമഹർഷാൻ
ഹൃൽപാർശ്വപൃഷ്ഠശ്രവണോരുശൂല-
വാതാമയച്ഛർദിഹരം വിശേഷാൽ 78

സാരം - ചുക്ക്, കുറുന്തോട്ടിവേര്, മുത്തങ്ങാക്കിഴങ്ങ് ഇവ കഷായം വച്ചു സേവിച്ചാൽ ജ്വരം, അങ്ഗഭംഗം (ശരീരം നുറുങ്ങി നോവുക), അരുചി, രോമാഞ്ചം ഇവയും വിശേഷിച്ച് ഹൃദയശൂലം, പാർശ്വശൂലം, പൃഷ്ഠശൂലം, ചെവിക്കു വേദന, തുടയ്ക്കു വേദന, വാതരോഗം, ഛർദ്ദി ഇവയും ശമിക്കും.

കോഷ്ഠവാതത്തിന്— (നിർഗുണ്ഡ്യാദി)

നിർഗുണ്ഡ്യഗ്ന്യഭയാകൃഷ്ണാകുലസ്ഥൈഃ സാധിതം ജലം
ശുണ്ഠ്യഗ്നിവർഷാഭൂഭിർവാ കോഷ്ഠവാതഹരം പരം. 79

സാരം - കരിനൊച്ചി, കൊടുവേലിക്കിഴങ്ങ്, കടുക്കാത്തോട്, തിപ്പലി, പഴമുതിര ഇവ കൊണ്ടോ ചുക്ക്, കൊടുവേലിക്കിഴങ്ങ്, തവിഴാമവേര് ഇവ കൊണ്ടോ കഷായം വച്ച് സേവിച്ചാൽ കോഷ്ഠത്തിലുള്ള വാതപീഡ ശമിക്കും.

ശാരിബാദി കഷായം—

ശാരിബാവ്യോഷകുടചപാഠാവ്യാഘ്ര്യഗ്നിദീപ്യകൈഃ
ഏരണ്ഡതൈലസംയുക്തഃ ക്വാഥഃ കോഷ്ഠാനിലാപഹഃ. 80

സാരം - നറുനീണ്ടിക്കിഴങ്ങ്, ചുക്ക്, മുളക്, തിപ്പലി, കുടകപ്പാലയരി, പാടക്കിഴങ്ങ്, ചെറുവഴുതിനവേര്, കൊടുവേലിക്കിഴങ്ങ്, അയമോദകം ഇവ കഷായം വച്ച് ആവണക്കെണ്ണ മേമ്പൊടി ചേർത്തു സേവിച്ചാൽ കോഷ്ഠവാതം ശമിക്കും.

ലശുനഘൃതം—

ലശുനസ്യ കഷായേണ വ്യോഷോഗ്രാഹിംഗുദീപ്യകൈഃ
യക്ഷദൃഗ്ബീജപാഠാഗ്നിപത്ഥ്യാവത്സവിളംഗകൈഃ 81

പടുപഞ്ചകവർഷാഭൂജീരകൈഃ ക്ഷീരസംയുതം
ഘൃതമേരണ്ഡതൈലം വാ പക്വം സർവാനിലാപഹം. 82

ആന്ത്രഗുന്മപ്ലിഹാഷ്ഠീലാഗുന്മോദാവർത്തശൂലനുൽ.

സാരം - ഉള്ളി കഷായം വച്ച് അതിൽ ചുക്ക്, മുളക്, തിപ്പലി, വയമ്പ്, കായം, അയമോദകം, കഴഞ്ചിക്കുരു, പാടക്കിഴങ്ങ്, കൊടുവേലിക്കിഴങ്ങ്, കടുക്കാത്തോട്, കുടകപ്പാലയരി, വിഴാലരി, ഉപ്പ് അഞ്ച് കൂട്ടം, തഴുതാമവേര്, ജീരകം ഇവ അരച്ചു കലക്കി പാലും ചേർത്തു നെയ്യോ ആവണക്കെണ്ണയോ കാച്ചിയെടുത്തു ഉപയോഗിച്ചാൽ സകല വാതവും ശമിക്കുന്നതു കൂടാതെ ആന്ത്രവായു, പ്ലീഹരോഗം, അഷ്ഠീല, ഗുന്മം, ഉദാവർത്തം ഇവയും ശമിക്കും.

ബലാമൃതാദി തൈലം—

ഏലാലവങ്കഗദനാഗതുരങ്ഗഗന്ധാ-
ലാമജ്ജമുസ്തഹരിചന്ദനയഷ്ടികാഭിഃ
തൈലം ബലാമൃതലതാദശമൂലയൂഷേ
സിദ്ധം സദുഗ്ദ്ധമനിലാർത്തിമപാകരോതി. 83

സാരം - കുറുന്തോട്ടിവേര്, അമൃത്, ദശമൂലം ഇവ കൊണ്ടുള്ള കഷായത്തിൽ ഏലത്തരി, ഇലവർങ്ങത്തൊലി, കൊട്ടം, നാഗപ്പൂവ്, അമുക്കുരം, രാമച്ചം, മുത്തങ്ങ, രക്തചന്ദനം, ഇരട്ടിമധുരം ഇവ കല്ക്കമായി പാലും ചേർത്തു എണ്ണ കാച്ചി എടുത്തു ഉപയോഗിച്ചാൽ വാതപീഡ ശമിക്കും.

ശുദ്ധബലാതൈലം—

ബലാമൂലാൽ പലശതം ഘട്ടയിത്വാ ജലേ പചേൽ
ചതുർഭാഗാവശിഷ്ടേ*f*സ്മിൻ തൽകല്ക്കൈർദ്ദശഭിഃ പലൈഃ
തൈലാഢകം പചേൽ സമ്യഗ് ദ്വിഗുണക്ഷീരസംയുതം
ഏതൽ ശുദ്ധബലാതൈലം വാതരോഗഹരം പരം. 84

ഗർഭിണീനാം ച നാരീണാം സൂതികാനാം ച ശസ്യതേ.

സാരം - നൂറുപലം കുറുന്തോട്ടി ചതച്ചു നൂറിടങ്ങഴി വെള്ളത്തിൽ കഷായം വച്ച് 25 ഇടങ്ങഴിയാക്കി അതിൽ പത്തുപലം കുറുന്തോട്ടി അരച്ചു കലക്കി നാലിടങ്ങഴി എണ്ണയും എട്ടിടങ്ങഴി പാലും ചേർത്തു കാച്ചി എടുക്കുക. ഇതിനു ശുദ്ധബലാതൈലമെന്നു പേര്. ഈ തൈലം വാതരോഗങ്ങളെ ശമിപ്പിക്കും. ഗർഭിണികൾക്കും പ്രസവിച്ച സ്ത്രീകൾക്കും പ്രശസ്തവുമാകുന്നു.

ബലാതൈലം—

ബലാശതകഷായേ തു തൈലസ്യാർദ്ധാഢകം പചേൽ 85

കല്ക്കൈർമധുകമഞ്ജിഷ്ഠാചന്ദനോൽപലപത്മകൈഃ
സൂക്ഷ്മൈലാപിപ്പലീകുഷ്ഠത്വഗേലാഗരുകേസരൈഃ. 86

ഗന്ധൈശ്ച ജീവനീയൈശ്ച ക്ഷീരാഢകസമായുതം
ഏതന്മൃദ്വഗ്നിനാ പക്വം സർവവാതവികാരനുൽ. 87

സർവധാതുവികാരാംശ്ച സർവധാത്വന്തരാശ്രിതാൻ
തൈലമേതൽ പ്രശമയേൽ ഛിന്നാഭ്രാണീവ മാരുതഃ. 88

സാരം - നൂറുപലം കുറുന്തോട്ടി കഷായം വച്ച് അതിൽ ഇരട്ടിമധുരം, മഞ്ചട്ടിപ്പൊടി, ചന്ദനം, ചെങ്ങഴുനീർക്കിഴങ്ങ്, പതുമുകം, ചിറ്റേലം, തിപ്പലി, കൊട്ടം, ഇലവർങ്ങത്തൊലി, പേരേലം, അകിൽ, നാഗപ്പൂവ്, ഗന്ധൗഷധങ്ങൾ, ജീവനീയൗഷങ്ങൾ (അടപൊതിയൻകിഴങ്ങ്, കാകോളി, ക്ഷീരകാകോളി, മേദ, മഹാമേദ, കാട്ടുഴുന്ന്, കാട്ടുപയർ, ജീവകം, ഇടവകം, ഇരട്ടിമധുരം) ഇവ കല്ക്കമായി നാലിടങ്ങഴി പാലും രണ്ടിടങ്ങഴി എണ്ണയും ചേർത്തു മന്ദാഗ്നിയിൽ പാകം ചെയ്തെടുക്കുക. ഈ തൈലം എല്ലാ വാതവികാരത്തേയും ശമിപ്പിക്കുന്നതു കൂടാതെ ധാതുക്കളിൽ കോപിച്ചിരിക്കുന്ന വാതവികാരങ്ങളേയും ശമിപ്പിക്കും.

വാതാന്തകഘൃതം—

കോരണ്ടൈരണ്ഡനിർഗുണ്ഡീദശമൂലബലാർക്കജേ
ക്വാഥേ തുംഗദ്രുമൈരണ്ഡവാരാഹീതിലസംഭവം. 89

സ്നേഹം പചേൽ സമക്ഷീരം കുഷ്ഠരാസ്നാസുരദ്രുമൈഃ
വചാശ്വഗന്ധാസിദ്ധാർത്ഥത്രിജാതാഗരുസൈന്ധവൈഃ. 90

ശതാഹ്വാകാഞ്ചനീമുസ്താശുണ്ഠീഭിർഹന്തി തൽസമം
അശീതിർവാതജാൻ രോഗാൻ സന്ധിഹൃൽപൃഷ്ഠജാനുഗാൻ. 91

കളായഖഞ്ജപംഗ്വാദീനേതദ്വാതാന്തകം ഘൃതം

സാരം - കരിങ്കുറിഞ്ഞിവേര്, വെളുത്താവണക്കിൻവേര്, കരിനൊച്ചിവേര്, ദശമൂലം, കുറുന്തോട്ടിവേര്, എരിക്കിൻവേര് ഇവ കൊണ്ടുള്ള കഷായത്തിൽ കൊട്ടം, അരത്ത, ദേവതാരം, വയമ്പ്, അമുക്കുരം, കടുക്, ഏലം, ഇലവർങ്ഗം, പച്ചില, അകിൽ, ഇന്തുപ്പ്, ശതകുപ്പ, മലയെരുമ, മുത്തങ്ങാക്കിഴങ്ങ്, ചുക്ക് ഇവ കല്ക്കമായി സമം പാലും വെളിച്ചെണ്ണ, ആവണക്കെണ്ണ, പന്നിനെയ്യ്, എള്ളെണ്ണ ഇവയും ചേർത്തു കാച്ചിയെടുക്കുക. ഈ യോഗം എൺപതു വാതരോഗങ്ങളേയും സന്ധികളിലും, ഹൃദയത്തിലും പൃഷ്ഠഭാഗത്തിലും മുട്ടുകളിലും ഉള്ള വാതങ്ങളേയും കളായഖഞ്ജം, മുടന്തുവാതം മുതലായവയേയും ശമിപ്പിക്കും.

ദേവദാർവാദി തൈലം—

ദേവദാരുബലാരാസ്നാമാംസീസർഷപനാഗരൈഃ 92

ബലാകഷായസംസിദ്ധം തൈലം സർവാങ്ഗവാതജിൽ

സാരം - കുറുന്തോട്ടി കഷായം വച്ച് അതിൽ ദേവതാരം, കുറുന്തോട്ടിവേര്, അരത്ത, മാഞ്ചി, കടുക്, ചുക്ക് ഇവ അരച്ചു കലക്കി എണ്ണ ചേർത്ത് കാച്ചി എടുക്കുക. ഈ തൈലം സർവാങ്ഗവാതത്തെ ശമിപ്പിക്കും.

ഗുളൂചീതൈലം—

ഗുളൂചീക്വാഥകൽക്കാഭ്യാം തൈലം ക്ഷീരസമന്വിതം 93

പക്വം ജയേദസൃഗ്വാതശിരോരോഗജ്വരാദികാൻ

സാരം - അമൃതു കഷായത്തിൽ അമൃതു തന്നെ കല്ക്കമായി പാലും ചേർത്തു എണ്ണ കാച്ചി എടുത്തു ഉപയോഗിച്ചാൽ രക്തവാതം, ശിരോരോഗം, ജ്വരം ഇവ ശമിക്കും.

പ്രഭഞ്ജനവിമർദനതൈലം—

ബലാശതാവരീശിഗ്രുവരണാർക്കകരഞ്ജകാഃ 94

ഏരണ്ഡശ്ചാപി കോരണ്ഡോ വാജിഗന്ധാ പ്രസാരിണീ
പഞ്ചമൂലം വരിഷ്ഠം ച തൈസ്സമൈഃ ക്വഥിതേ ജലേ 95

പാദാവശേഷിതേ ദദ്യാൽ തൈലസ്യാർദ്ധാഢകം ഭിഷക്

ക്ഷീരം ച ദ്വിഗുണം ദദ്യാൽ തൽസമേ ദധികാഞ്ചികേ. 96

തഗരാമരകാഷ്ഠൈലാശുണ്ഠീസർഷപചോരകൈഃ
ശതാഹ്വാകുഷ്ഠസിന്ധൂത്ഥരാസ്നാകാളാനുസാരികാഃ. 97

വചാ സചിത്രകം മാംസീ സരളം കടുരോഹിണീ
പ്രത്യേകം കാർഷികാൻ ഭാഗാൻ പ്രതിവാപായ പണ്ഡിതഃ 98

തൽസംഭാരേണ മൃദ്വഗ്നിസിദ്ധം തിലജമാദരാൽ
പാനാഭ്യഞ്ജനനസ്യേഷു വസ്തികർമ്മണി യോജയേൽ. 99

അശീതിം വാതജാൻ രോഗാനന്യാൻ വാതസമുദ്ഭവാൻ
വാതഗുന്മാർദിതം വൃദ്ധിമാന്ത്രജം വാതവിദ്രധിം. 100

മൂഢഗർഭം തഥാ ശൂലാൻ വിവിധാംശ്ച വിനാശയേൽ
ഏതത്തൈലം മഹാവീര്യമാത്രേയപ്രമുഖൈഃ പുരാ 101

നിർമ്മിതം നാമതശ്ചാപി പ്രഭഞ്ജനവിമർദ്ദനം

സാരം - കുറുന്തോട്ടിവേര്, ശതാവരിക്കിഴങ്ങ്, മുരിങ്ങത്തൊലി, നീർമാതളത്തിൻതൊലി, എരിക്കിൻവേര്, പുങ്കിൻതൊലി, വെളുത്താവണക്കിൻവേര്, കരിംകുറിഞ്ഞിവേര്, അമുക്കുരം, പ്രസാരിണി, വലിയ പഞ്ചമൂലം (കുമ്പിൾ, കൂവളം, പാതിരി, പലകപ്പയ്യാനി, മുഞ്ഞ ഇവയുടെ വേരിലെ തൊലികളഞ്ഞ്) ഇവ സമമായി എടുത്ത് കഷായം വച്ച് നാലൊന്നാക്കി അതിൽ തകരം, ദേവതാരം, ഏലത്തരി, ചുക്ക്, കടുക്, കച്ചോലക്കിഴങ്ങ്, ശതകുപ്പ, കൊട്ടം, ഇന്തുപ്പ്, അരത്ത, ഉലുവ, വയമ്പ്, കൊടുവേലിക്കിഴങ്ങ്, മാഞ്ചി, ചരളം, കടുകുരോഹിണി ഇവ 3 കഴഞ്ചുവീതം അരച്ചു കലക്കി നാലിടങ്ങഴി പാലും രണ്ടിടങ്ങഴി എണ്ണയും നാലിടങ്ങഴി തൈരും നാലിടങ്ങഴി വെയ്പുകാടിയും ചേർത്തു മൃദ്വഗ്നിയിൽ പാകം ചെയ്തെടുത്ത് പാനം, നസ്യം, തേച്ചുകുളി, വസ്തി ഇവയിൽ ഉപയോഗിക്കുക. എൺപതുവിധം വാതം, വാതജങ്ങളായ അന്യരോഗങ്ങൾ, വാതഗുന്മം, അർദ്ദിതം, ആന്ത്രവൃദ്ധി, വാതവിദ്രധി, മൂഢഗർഭം, പല വിധത്തിലുള്ള വേദന ഇവ ശമിക്കും. ഈ തൈലം ആത്രേയൻ മുതലായ മഹർഷിമാരാൽ നിർമ്മിതവും വളരെ വീര്യമുള്ളതും വാതത്തെ നശിപ്പിക്കുന്നതെന്ന യഥാർത്ഥനാമത്തോടു കൂടിയതും ആകുന്നു.

ദശമൂലാദി വാതഹരഗണം—

ദശമൂലബലൈരണ്ഡനിർഗുണ്ഡീശിഗ്രുബർബരൈഃ 102

സപഞ്ചകോലലശുനസൈര്യകൈർവാതഹാ ഗണഃ

സാരം - ദശമൂലം, കുറുന്തോട്ടിവേര്, വെളുത്താവണക്കിൻവേര്, കരിനൊച്ചിവേര്, മുരിങ്ങാത്തൊലി, ചെറുതേക്കിൻവേര്, പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലി

വേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) വെളുത്തുള്ളി, കരിങ്കുറി ഞ്ഞിവേര് ഇവ വാതഹരമായ ഗണമാകുന്നു.

മഹൽപഞ്ചമൂലാദി കഷായം—

മഹാപഞ്ചമൂലാഭയാവ്യോഷസിദ്ധം
ജലം സിന്ധുചൂർണീകൃതം തജ്ജയേൽ (തു)
മൂത്രരോഗപ്ലീഹാഗ്നിമാന്ദ്യാർദ്ദിതാദീൻ
വിബന്ധാനിലശ്ലേഷ്മരുക്ശൂലഗുന്മാൻ. 103

സാരം - വലിയ പഞ്ചമൂലം, കടുക്കാത്തോട്, ചുക്ക്, മുളക്, തിപ്പലി ഇവ കഷാ യം വച്ച് ഇന്തുപ്പ് മേമ്പൊടി ചേർത്തു സേവിച്ചാൽ മൂത്രരോഗം, പ്ലീഹരോഗം, അഗ്നി മാന്ദ്യം, അർദ്ദിതവാതം, മലബന്ധം, വാതകഫജമായ വേദന, ശൂലം, ഗുന്മം ഇവ ശമിക്കും.

മഹൽപഞ്ചമൂലാദിയും ദശമൂലാദിയും—

മഹതഃ പഞ്ചമൂലസ്യ പഞ്ചമൂലദ്വയസ്യ വാ
പായയേദ്വിധിവൽ സിദ്ധം കഷായമനിലാപഹം. 104

സാരം - വലിയ പഞ്ചമൂലമോ ദശമൂലമോ കഷായം വച്ച് സേവിച്ചാൽ വാത രോഗം ശമിക്കും.

ലശുനഘൃതം—

ലശുനസ്യ കഷായേണ പചേൽ സർപിരിമൈർഭിഷക്
കടുത്രയവചാഹിംഗുയക്ഷദൃഗ്ബീജസൈന്ധവൈഃ. 105

പുനർന്നവാഭയാപാഠാജീരകദ്വയദീപ്യകൈഃ
പിപ്പലീപിപ്പലീമൂലഹസ്തിപിപ്പലിചിത്രകൈഃ 106

സസാമുദ്രവിളം ചൈവ രോമകൈർവത്സകാമ്ബിതൈഃ
സവിളംഗൈസ്സമക്ഷീരം സമ്യക് സർപിർവിപാചയേൽ. 107

തൈലമേരണ്ഡജം വാപി തൽ പീതം സർവവാതജിൽ
ആന്ത്രവൃദ്ധിപ്ലിഹാഷ്ഠീലാഗുന്മോദാവർത്തശൂലനുൽ. 108

സാരം - വെളുത്തുള്ളിക്കഷായത്തിൽ ചുക്ക്, മുളക്, തിപ്പലി, വയമ്പ്, കായം, കഴഞ്ചിക്കുരുപ്പരിപ്പ്, ഇന്തുപ്പ്, തഴുതാമവേര്, കടുക്കാത്തോട്, പാടക്കിഴങ്ങ്, ജീര കം, കരിംജീരകം, അയമോദകം, തിപ്പലി, കാട്ടുതിപ്പലിവേര്, അത്തിത്തിപ്പലി, കൊടു വേലിക്കിഴങ്ങ്, കടലുപ്പ്, വിളയുപ്പ്, മയിരുപ്പ്, കൊടകപ്പാലയരി, വിഴാലരിക്കാമ്പ് ഇവ കല്ക്കമായി നെയ്ക്കു സമം പാൽ ചേർത്ത് നെയ്യോ ആവണക്കെണ്ണയോ കാച്ചിയെടുത്ത് സേവിക്കുക. സകലവിധ വാതവും, ആന്ത്രവൃദ്ധി, പ്ലീഹരോഗം,

അഷ്ഠീല, ഗുന്മം, ഉദാവർത്തം, ശൂലം ഇവയും ശമിക്കും.

സർഷപതൈലം—

സർഷപക്വഥിതേ തോയേ തൈലപ്രസ്ഥം വിപാചയേൽ
ആജക്ഷീരാഢകയുതേ വചയാ ചാശ്വഗന്ധയാ. 109

വാതാൻ സർവാൻ നിഹന്ത്യാശു സുപ്തിവാതം വിശേഷതഃ

സാരം - കടുക് കഷായത്തിൽ വയമ്പും അമുക്കുരവും കല്ക്കമായി നാലിടങ്ങഴി ആട്ടിൻപാലും ചേർത്ത് ഇടങ്ങഴി എണ്ണ കാച്ചി എടുത്ത് സേവിച്ചാൽ സകല വാതങ്ങളും വിശേഷിച്ചു സുപ്തവാതവും (മരവിപ്പും) ശമിക്കും.

പുന്നാഗാദി പോട്ടളം—

പുന്നാഗൈരണ്ഡനിംബൈർബകുളധനദദൃങ്-
നാളികേരൈഃ കരഞ്ജൈഃ
കാർപ്പാസൈശ്ശിഗ്രുബീജൈർമ്മുനിഫലചണകൈ-
സ്സർഷപാങ്കോലബീജൈഃ
രാസ്നാകുഷ്ഠൈഃ കുലസ്ഥൈസ്തിലലശുനവചാ-
രാത്രി ദേവദ്രുയുക്തൈഃ
സർവാമ്ലസ്നേഹയുക്തം സകലപടുയുതം
പോട്ടളം വാതഭഞ്ജി. 110

സാരം - പുന്നയരി, ആവണക്കരി, വേപ്പരി, ഇലഞ്ഞിക്കുരു, കഴഞ്ചിക്കുരു, നാളികേരം, പുങ്കിൻ അരി, പരുത്തിക്കുരു, മുരിങ്ങയരി, അകത്തിക്കുരു, ചണമ്പയറ്, കടുക്, അങ്കോലത്തിൻ അരി, അരത്ത, കൊട്ടം, പഴമുതിര, എള്ള്, വെളുത്തുള്ളി, വയമ്പ്, മഞ്ഞൾ, ദേവതാരം ഇവയും എല്ലാ അമ്ലദ്രവ്യങ്ങളും എല്ലാ സ്നേഹങ്ങളും എല്ലാ ഉപ്പുകളും ചേർത്തു വേവിച്ചു അതുകൊണ്ടു പോട്ടളി (കിഴി) ഉണ്ടാക്കി ഉപയോഗിച്ചാൽ എല്ലാ വാതങ്ങളും ശമിക്കും.

ഏരണ്ഡാദി ഗണം—

ഏരണ്ഡാമരദാരുഗോക്ഷുരവരീവാനീരസൈരീയകൈഃ
സാരിണ്യംശുമതീബലാത്രയഗുഹാവൃശ്ചീവസൗഭഞ്ജനൈഃ
പൂതീകദ്വിതയാമൃതാർക്കജടിലാരാസ്നാശ്വഗന്ധാമയൈ-
രേരണ്ഡാദിരിതീരിതസ്സ്വരണോ വാതാമയഘ്നോ ഗണഃ 111

സാരം - വെളുത്താവണക്കിൻവേര്, ദേവതാരം, ഞെരിഞ്ഞിൽ, ശതാവരിക്കിഴങ്ങ്, ആറ്റുവഞ്ചിത്തൊലി, കരിങ്കുറിഞ്ഞിവേര്, പ്രസാരിണി, ഓരിലവേര്, കുറുന്തോട്ടി, ആനക്കുറുന്തോട്ടി, ഊരകം, ഇവയുടെ വേര്, മൂവിലവേര്, തഴുതാമവേര്, മുരി

ങ്ങത്തൊലി, പുങ്കിൻതൊലി, ആവിൽതൊലി, അമൃത്, എരിക്കിൻവേര്, മാഞ്ചി, അരത്ത, അമുക്കുരം, കൊട്ടം, നീർമാതളം, ഇവയ്ക്കു ഏരണ്ഡാദിഗണം എന്നു പേര്. ഈ ഗണം വാതരോഗത്തെ ശമിപ്പിക്കും.

സ്നുഹ്യാദി സ്വേദം—

സ്നുഹ്യർക്കചിഞ്ചാതുളസീബലാനാ-
മേരണ്ഡകോരണ്ഡകപപ്ഫണാനാം
പ്രസാരിണീശിഗ്രുകരഞ്ജഭാർങ്ഗീ-
നിർഗുണ്ഡിതക്കാരിപുനർന്നവാനാം. 112

സഡുണ്ഡുകശ്രീഫലപാടലാനാം
പത്രം കുബേരാക്ഷിഭവം ച പത്രം
ഗോമൂത്രധാന്യാമ്ലസമന്വിതേന
തോയേന കുംഭേഷു പചേത സമ്യക്. 113

സംസ്വേദയേദ്വാതരുഗാർത്തമങ്ഗം
തദൂഷ്മണാ സ്വേദവിധിം നിരൂപ്യ.

ആക്ഷേപകേ പക്ഷവധേ വിശ്വഭ്യാം ഗൃധ്രസീഗദേ
ഹനുസ്രംസേ വിശേഷേണ സ്വേദമേനം പ്രയോജയേൽ 114

പൂർവോക്തൈരണ്ഡവർഗോത്ഥബാഷ്പോƒപി ച വിശിഷ്യതേ.

സാരം - കള്ളിപ്പാല, എരിക്ക്, പുളി, തുളസി, കുറുന്തോട്ടി, വെളുത്താവണക്ക്, കരിങ്കുറിഞ്ഞി, പാവട്ട, പ്രസാരിണി, മുരിങ്ങ, പുങ്ക്, ചെറുതേക്ക്, കരിനൊച്ചി, തക്കാരിവഴുതിന, തഴുതാമ, പലകപ്പയ്യാനി, കൂവളം, പാതിരി ഇവയുടെ ഇല, കഴഞ്ചിയില ഇവ എല്ലാം കൂടി കുടങ്ങളിൽ ഇട്ട് ഗോമൂത്രവും കാടിയും വെള്ളവും ഒഴിച്ചു അടച്ചുകെട്ടി തിളപ്പിച്ച് അതിന്റെ ഊഷ്മാവുകൊണ്ട് വാതരോഗപീഡിതന്റെ ശരീരത്തെ സ്വേദവിധിപ്രകാരം വിയർപ്പിക്കണം. എന്നാൽ ആക്ഷേപകം, പക്ഷവധം, വിശ്വഭി, ഗൃധ്രസി, ഹനുസ്രംസം ഇവ ശമിക്കും. മുൻപറയപ്പെട്ട ഏരണ്ഡാദിഗണത്തിലെ മരുന്നുകളുടെ ഇല കൊണ്ടും സ്വേദവിധിയനുസരിച്ച് വിയർപ്പിക്കാം.

ചിഞ്ചാപത്രസ്വേദം—

ചിഞ്ചാപത്രം തു സംക്ഷുണ്ണം നാളികേരസമന്വിതം 115

പ്രതപ്തം പോട്ടളീം കൃത്വാ തേന സ്വേദം ച കാരയേൽ

സാരം - പുളിയില ചെറുതായി നുറുക്കി നാളികേരവും ചുരണ്ടി ചേർത്ത് അടുപ്പത്തു വച്ച് വാട്ടി കിഴികെട്ടി അതുകൊണ്ട് വിയർപ്പിക്കുക. വാതം ശമിക്കും.

അർദ്ദിതത്തിന്— (നവനീതപ്രയോഗം)

ക്ഷീരപിഷ്ടാം ബലാം മൂർദ്ധ്നി നവനീതേന ലേപയേൽ 116

അർദ്ദിതാർത്തിപ്രശമനം നവനീതകമേവ വാ

സാരം - കുറുന്തോട്ടിവേര് പാലിൽ അരച്ച് വെണ്ണനെയ്യു ചേർത്തു ചാലിച്ച് വെള്ളം വറ്റിച്ചോ വെണ്ണനെയ്യു തനിച്ചു പുതുക്കുടത്തിൽ പതിച്ചു വെള്ളം വറ്റിച്ചോ ശിരസ്സിൽ വയ്ക്കുക. അർദ്ദിതം ശമിക്കും.

ക്ഷീരബലാതൈലം—

ബലാമൂലാൽ പഞ്ചപലം ക്ഷീരപിഷ്ടം ച യോജയേൽ 117

ക്ഷീരേ ചതുർഗുണേ തൈലപ്രസ്ഥം മൃദ്വഗ്നിനാ പചേൽ

ഏതൽ ക്ഷീരബലാതൈലം വാതാശീതിവിനാശനം. 118

സാരം - അഞ്ചു പലം കുറുന്തോട്ടി പാലിൽ അരച്ചു ഇടങ്ങഴി എണ്ണയും എണ്ണയിൽ നാലിരട്ടി പാലും ചേർത്ത് മൃദ്വഗ്നിയിൽ പാകം ചെയ്തെടുക്കുക. ഈ തൈലം എൺപതു വാതങ്ങളേയും ശമിപ്പിക്കും.

ബലാകോരണ്ഡാദി തൈലം—

ബലാകോരണ്ഡജേ ക്വാഥേ ധാന്വന്തരവികല്ക്കിതം

സിദ്ധം ദ്വിഗുണദുഗ്ദ്ധേന തൈലം സർവാനിലാപഹം 119

സാരം - കുറുന്തോട്ടിയും കരിങ്കുറിഞ്ഞിയും കൂടി കഷായം വച്ച് അതിൽ ധന്വന്തരതൈലത്തിന്റെ മരുന്നുകൾ കല്ക്കമായി എണ്ണയും എണ്ണയിൽ ഇരട്ടി പാലും ചേർത്ത് കാച്ചിയെടുക്കുക. ഈ തൈലം എല്ലാ വാതത്തിനും നന്ന്.

വാതരോഗത്തിൽ വരുന്ന ജ്വരത്തിന്—

അശീതിവാതരോഗേഷു ജ്വരരോഗോ യദാ ഭവേൽ

ഘൃതമിശ്രേണ തൈലേന സേകം തത്ര പ്രയോജയേൽ 120

സ്നേഹവസ്തിം നിരൂഹം ച വിധിനാ സംപ്രയോജയേൽ

മൃദുഭിഃ സ്നേഹസംയുക്തൈർഭേഷജൈസ്തം വിരേചയേൽ 121

സാരം - എൺപതു വിധം വാതരോഗങ്ങളിലും ജ്വരം ഉണ്ടാവുകയാണെങ്കിൽ അതിനു തൈലവും നെയ്യും കൂടി ചേർത്തു ധാര ചെയ്യുക. സ്നേഹവസ്തി, കഷായവസ്തി, മൃദുക്കളായ ഔഷധങ്ങളിൽ സ്നേഹം ചേർത്ത് അതുകൊണ്ട് വിരേചിപ്പിക്കുക. ഇവയാണ് ഔഷധം.

വാതരോഗത്തിന്റെ സാധ്യാസാധ്യത്വം—

ശോഷാക്ഷേപകസംകോചസ്തംഭസ്വപനകമ്പനം
ഹനുസ്രുസോऽർദിതം ഖഞ്ജം പംഗുത്വം ഖുഡവാതതാ. 122

സന്ധിച്യുതിഃ പക്ഷവധോ മേദോമജ്ജാസ്ഥിഗാ ഗദാഃ
ഏതേ സ്ഥാനസ്യ ഗാംഭീര്യാൽ സിധ്യേയുർയത്നതോ ന വാ.

തസ്മാജ്ജയേന്നവാനേതാൻ ബലിനോ നിരുപദ്രവാൻ.

ഇതി വൈദ്യമനോരമായാം ചികിത്സാക്രമേ വാതചികിത്സാ
ക്രമോ നാമ ചതുർവിംശോദ്ധ്യായഃ സമാപ്തഃ.

സാരം - ശോഷം, ആക്ഷേപകം, സങ്കോചം, സ്തംഭം, മരവിപ്പ്, വിറയൽ, ഹനുസ്രംസം, അർദ്ദിതം, മുടന്തുവാതം, പങ്ഗു, ഖുഡവാതം, സന്ധിച്യുതി, പക്ഷവധം, മേദസ്സ്, മജ്ജ, അസ്ഥി ഈ സ്ഥാനങ്ങളിൽ ഉള്ള രോഗം ഈ വാതരോഗങ്ങൾ സ്ഥാനത്തിന്റെ ഗാംഭീര്യം നിമിത്തം പണിപ്പെട്ടു ചികിത്സിച്ചാൽ ഒരു പക്ഷേ ഭേദമായേക്കാം. ഭേദമായില്ലാ എന്നും വന്നേക്കാം. അതുകൊണ്ടു കാലപ്പഴക്കം ചെല്ലുന്നതിനുമുമ്പുതന്നെ ഈ രോഗങ്ങളെ ചികിത്സിച്ചു ഭേദമാക്കണം (കാലപ്പഴക്കം ചെന്നാൽ നിശ്ചയമായും ഭേദമാകയില്ല എന്നു സാരം.).

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
വാതചികിത്സാക്രമമെന്ന ഇരുപത്തിനാലാമദ്ധ്യായം കഴിഞ്ഞു.

# പഞ്ചവിംശോऽദ്ധ്യായഃ

# വാതശോണിതചികിത്സാക്രമം

രാസ്നാദി കഷായം—

രാസ്നൈരണ്ഡബലാസഹാചരവരീദുസ്പർശവാശാമൃതാ-
ദേവാഹ്വാതിവിഷാഘനേക്ഷുരശടീവിശ്വൈഃ കഷായഃ ശൃതഃ
സർപിസ്തൈലവിമിശ്രിതഃ പ്രശമയേദ്വാതം സശൂലം തഥാ
ജംഘോരുത്രികപൃഷ്ഠപാർശ്വഹനുഗം ശോഫം ച വാതാസ്രജം. 1

സാരം - അരത്ത, വെളുത്താവണക്കിൻവേര്, കുറുന്തോട്ടിവേര്, കരിംകുറിഞ്ഞിവേര്, ശതാവരിക്കിഴങ്ങ്, കൊടിത്തൂവവേര്, ആടലോടകത്തിൻവേര്, അമൃത്, ദേവതാരം, അതിവിടയം, മുത്തങ്ങാക്കിഴങ്ങ്, വയൽച്ചുള്ളിവേര്, കച്ചോലം, ചുക്ക് ഇവ

കൊണ്ട് കഷായം വച്ച് നെയ്യോ എണ്ണയോ മേമ്പൊടി ചേർത്തു സേവിച്ചാൽ വേദ നയോടുകൂടിയ വാതരോഗം, കണങ്കാൽ, തുട, നട്ടെല്ല്, പൃഷ്ഠഭാഗം, പാർശ്വഭാഗം, ഹനു ഈ ഭാഗങ്ങളിൽ ഉള്ള നീർക്കെട്ട്, വാതരക്തം ഇവ ശമിക്കും.

വാശാഗുളൂച്യാദി കഷായം—

വാശാഗുളൂചീചതുരങ്ഗുലാനാ-
മേരണ്ഡതൈലേന പിബേൽ കഷായം
ക്രമേണ സർവാങ്ഗമപ്യശേഷം
ജയേദസൃർഗ്വാതഭവം വികാരം. 2

സാരം - ആടലോടകത്തിൻവേര്, അമൃത്, കൊന്നത്തൊലി ഇവ കൊണ്ടുള്ള കഷായം ആവണക്കെണ്ണ മേമ്പൊടി ചേർത്തു സേവിച്ചാൽ സർവാങ്ഗവാതവും രക്തവാതവും ശമിക്കും.

പഞ്ചമൂലാദി പ്രയോഗം—

പഞ്ചമൂലസ്യ ധാത്ര്യാ വാ രസേ ലേലീതകീം വസാം
ഖുഡം സുരൂഢമപ്യങ്ഗേ ബ്രഹ്മചാരീ പിബേജ്ജയേൽ. 3

സാരം - വലിയ പഞ്ചമൂലത്തിന്റെയോ നെല്ലിക്കായുടേയോ രസത്തിൽ പെരു മ്പാമ്പിന്റെ വസയുരുക്കിയ നെയ്യു കാച്ചിയെടുത്ത് ജിതേന്ദ്രിയനായി ഉപയോഗിച്ചാൽ അങ്ഗത്തിൽ നല്ലപോലെ പ്രകാശിച്ചതായ രക്തവാതവും ശമിക്കും.

ക്ഷീരിവൃക്ഷാദി പരിഷേകം—

ക്ഷീരിവൃക്ഷത്വചം ഗൃഹ്യ ഗുളൂചീം ചാപ്സു സാധയേൽ
പരിഷേകാവഗാഹം ച തേന കുര്യാൽ ഖുഡേ ഭിഷക്. 4

സാരം - നാല്പാമരത്തൊലിയും അമൃതും കൂടി കഷായം വച്ച് അതുകൊണ്ടു ധാരയും അവഗാഹവും ചെയ്യുന്നത് രക്തവാതത്തിന് വിശേഷമാകുന്നു.

ഗൃഹധൂമാദി ലേപനം—

ഗൃഹധൂമം വചാ കുഷ്ഠം സൈന്ധവം രജനീദ്വയം
പ്രലേപശ്ശൂലഹാ വാതരക്തേ സേകസ്തുഷോദകൈഃ 5

സാരം - പുകയറ, വയമ്പ്, കൊട്ടം, ഇന്തുപ്പ്, മഞ്ഞൾ, മരമഞ്ഞൾതൊലി ഇവ അരച്ചു തേച്ച് ഗോതമ്പിന്റെ ഉമി കഴുകിയെടുത്ത വെള്ളം കൊണ്ടു ധാര ചെ യ്താൽ വാതരക്തത്തിൽ ഉണ്ടാകുന്ന വേദന ശമിക്കും.

ഗുളൂചീപത്രാദി ലേപനം—

ഗുളൂചീപത്രയഷ്ട്യാഹ്വശതാഹ്വാശാരിബാതിലൈഃ
ക്ഷീരപിഷ്ടൈസ്സസർപിഷ്കൈഃ പ്രലേപോ വാതരക്തനുൽ 6

സാരം - അമൃതിൻഇല, ഇരട്ടിമധുരം, ശതകുപ്പ, നറുനീണ്ടിക്കിഴങ്ങ്, എള്ള് ഇവ പാലിൽ പുഴുങ്ങി അരച്ച് നെയ്യു ചേർത്ത് ചാലിച്ചു ലേപനം ചെയ്താൽ വാത രക്തം ശമിക്കും.

ഗുളൂചീസ്വരസാദി പ്രയോഗം—

ഗുളൂച്യാഃ സ്വരസം കല്ക്കം ക്വാഥം വാ ചൂർണമേവ വാ
പ്രഭൂതം കാമമാസേവ്യം മുച്യതേ വാതശോണിതാൽ. 7

സാരം - അമൃതിന്റെ സ്വരസമോ കല്ക്കമോ കഷായമോ ചൂർണ്ണമോ ധാരാളം സേവിച്ചാൽ വാതരക്തം വിട്ടുമാറും.

കോകിലാക്ഷക്വാഥഃ—

കോകിലാക്ഷകനിര്യൂഹഃ പീതസ്തച്ഛാകഭോജിനാ
കൃപാഭ്യാസ ഇവ ക്രോധം വാതരക്തം നിയച്ഛതി. 8

സാരം - വയൽച്ചുള്ളി കഷായം വച്ച് സേവിക്കുകയും അതിന്റെ ഇല കറിവച്ച് ഉപയോഗിക്കുകയും ചെയ്താൽ വാതരക്തം ശമിക്കും.

ക്ഷീരബലാതൈലം—

ബലാകഷായകല്ക്കാഭ്യാം തൈലം ക്ഷീരസമം പചേൽ
സഹസ്രശതപാകം തദ്വാതാസൃഗ്വാതനാശനം
രസായനം മുഖ്യതമമിന്ദ്രിയാണാം പ്രസാദനം
ജീവനം ബൃംഹണം ശ്രേഷ്ഠം ബഹുപാകപ്രകാരകം. 9

സാരം - കുറുന്തോട്ടി കഷായം വച്ച് അതിൽ കുറുന്തോട്ടി തന്നെ കല്ക്കമായി എണ്ണയ്ക്കു സമം പാലും ചേർത്ത് നൂറോ ആയിരമോ തവണ ആവർത്തിച്ചെടുക്കുന്ന തൈലം വാതരക്തത്തേയും വാതത്തേയും ശമിപ്പിക്കും. വളരെ പ്രാവശ്യം ആവർത്തിച്ചെടുക്കുന്ന തൈലം രസായനവും ഏറ്റവും മുഖ്യവും ഇന്ദ്രിയങ്ങളെ പ്രസാദിപ്പിക്കുന്നതും ഓജോവൃദ്ധികരവും തടിപ്പിക്കുന്നതും ശ്രേഷ്ഠവുമാകുന്നു.

സൈന്ധവാദി പ്രലേപം—

പഞ്ചസ്നേഹേ സൈന്ധവം ച ലാക്ഷാ മാഷം ച ചൂർണിതം
നിക്ഷിപ്യ മഥനം കാര്യം സമ്യങ്നവതിനാഡികാം. 10
ഏഷ ലേപോ വിശേഷേണ വാതശോണിതനാശകൃൽ

സാരം- എണ്ണ, നെയ്യ്, ആവണക്കെണ്ണ, വേപ്പെണ്ണ, കരിഞ്ഞോട്ടയെണ്ണ ഇവ അഞ്ചുംകൂടി ഒന്നിച്ചുചേർത്തു അതിൽ ഇന്തുപ്പ്, കോലരക്ക്, ഉഴുന്ന് ഇവ പൊടിച്ചിട്ട് തൊണ്ണൂറു നാഴിക കടഞ്ഞെടുത്ത് അതു ലേപനം ചെയ്താൽ വിശേഷിച്ചും വാതരക്തത്തെ ശമിപ്പിക്കും.

ക്ഷീരിവൃക്ഷത്വഗ്ഘൃതം—

ക്ഷീരിവൃക്ഷത്വചാം ക്വാഥേ ധാത്ര്യാദിസ്വരസാന്വിതം 11

അശ്വഗന്ധാസിതാദ്രാക്ഷായഷ്ടീചന്ദനകല്ക്കിതം

ഘൃതം സിദ്ധം സമക്ഷീരം വാതശോണിതനാശനം. 12

സാരം - നാല്പാമരത്തിൻതൊലി കഷായം വച്ച് അതിൽ നെല്ലിക്കാ മുതലായവയുടെ രസം ചേർത്ത് അമുക്കുരം, പഞ്ചസാര, മുന്തിരിങ്ങാപ്പഴം, ഇരട്ടിമധുരം, ചന്ദനം ഇവ അരച്ചു കലക്കി സമം പാലും ചേർത്ത് നെയ്യു കാച്ചി സേവിക്കുക. വാതരക്തം ശമിക്കും.

വാതരക്തത്തിന് വിരേചനത്തിന്—

ബഹുദോഷോ വിരേകാർത്ഥം ക്ഷീരേണൈരണ്ഡതൈലകം

കഷായമഭയാനാം വാ പിബേദ്ഘൃതസമായുതം 13

സാരം - വളരെ ദോഷകോപമുള്ള വാതരക്തരോഗിക്ക് ആവണക്കെണ്ണയും പാലും ചേർത്തോ കടുക്കാക്കഷായത്തിൽ നെയ്യു ചേർത്തോ കൊടുത്ത് വയറിളക്കണം.

ധുർദ്ധൂരഫലലേപനം—

ധുർദ്ധൂരഫലബീജാനി ക്ഷീരപക്വാനി പേഷയേൽ

നവനീതവിമിശ്രേണ തേനാലേപോ$f$സ്രവാതജിൽ. 14

സാരം - ഉമ്മത്തിൻകായുടെ അരി പാലിൽ പുഴുങ്ങി അരച്ചു വെണ്ണനെയ്യും ചേർത്തു ചാലിച്ചു ലേപനം ചെയ്താൽ രക്തവാതം ശമിക്കും.

ശതാവര്യാദി കഷായം—

ശതാവരീഛിന്നരുഹാമലത്വക്

ബലേക്ഷുകാണ്ഡേക്ഷുരസംഭൃതാംഭഃ

കല്ക്കേന യഷ്ടീമധുകസ്യ മിശ്രം

ധുനോതി വാതാസ്രമഥാസ്രപിത്തം. 15

സാരം - ശതാവരിക്കിഴങ്ങ്, അമൃത്, നെല്ലിക്കാത്തോട്, കുറുന്തോട്ടിവേര്, ചെറുകരിമ്പ്, വയൽച്ചുള്ളിവേര് ഇവ കൊണ്ടുള്ള കഷായം ഇരട്ടിമധുരം മേമ്പൊടി ചേർത്തു സേവിച്ചാൽ വാതരക്തവും രക്തപിത്തവും ശമിക്കും.

ശതാവര്യാദി പ്രയോഗം—

വരീഛിന്നരുഹാക്വാഥോ വാതശോണിതനാശനഃ

ശതാവരീഘൃതം പേയം വാതാസ്രേ പവനോത്തരേ. 16

സാരം - ശതാവരിക്കിഴങ്ങ്, അമൃത് ഇവ കൊണ്ടുള്ള കഷായം വാതരക്തത്തെ ശമിപ്പിക്കും. ശതാവരീഘൃതം സേവിക്കുന്നതു വാതവർദ്ധനയോടുകൂടിയ വാതരക്തത്തിനു നല്ലതാകുന്നു.

പിത്തജവാതരക്തത്തിന്—

പൈത്തേ പക്ത്വാ വരീതിക്താപടോലീത്രിഫലാമൃതാഃ
പിബേദ്ധാത്ര്യാദിസർപിശ്ച കാരസ്ക്കരഘൃതം തഥാ. 17

സാരം - ശതാവരിക്കിഴങ്ങ്, പുത്തരിച്ചുണ്ടവേര്, പടവലം, ത്രിഫലത്തോട്, അമൃത് ഇവ കഷായം വച്ചു സേവിക്കുകയോ ധാത്ര്യാദി സർപ്പിസ്സോ കാരസ്ക്കരഘൃതമോ സേവിക്കുകയോ ചെയ്യുക. പിത്തജമായ വാതരക്തം ശമിക്കും.

കഫജവാതരക്തത്തിന്—

മുസ്താദ്രാക്ഷാഹരിദ്രാണാം പിബേൽ ക്വാഥം കഫോല്ബണേ
സക്ഷൗദ്രം ത്രിഫലായാശ്ച ഗുളൂച്യാ വാ യഥായഥം. 18

സാരം - മുത്തങ്ങാക്കിഴങ്ങ്, മുന്തിരിങ്ങാപ്പഴം, മഞ്ഞൾ ഇവ കഷായം വച്ചു കുടിക്കുകയോ ത്രിഫലയോ അമൃതോ കഷായം വച്ച് തേൻ മേമ്പൊടി ചേർത്ത് കുടിക്കുകയോ ചെയ്താൽ കഫജമായ വാതരക്തം ശമിക്കും.

ബലാമൃതാവരീക്വാഥേ തൈലം സിദ്ധം പയസ്സമം
ചന്ദനോശീരകുഷ്ഠാംബുകല്ക്കിതം വാതരക്തനുൽ. 19

സാരം - കുറുന്തോട്ടിവേര്, അമൃത്, ശതാവരിക്കിഴങ്ങ് ഇവ കൊണ്ടുള്ള കഷായത്തിൽ ചന്ദനം, രാമച്ചം, കൊട്ടം, ഇരുവേലി ഇവ അരച്ചു കലക്കി പാലും ചേർത്തു എണ്ണ കാച്ചി ഉപയോഗിച്ചാൽ വാതരക്തം ശമിക്കും.

ത്രിമിശ്രകതൈലം—

ശതാവരീബലാമൂലഗുളൂചീക്വാഥസാധിതം
തൈലപ്രസ്ഥം പചേദേഭിഃ ശ്ലക്ഷ്ണപിഷ്ടൈഃ പയോയുതൈഃ 20

കുഷ്ഠചന്ദനലാമജ്ജമാംസീദേവദ്രുചോരകൈഃ
സമുസ്തോദീച്യമധുകൈരശ്വഗന്ധാസമന്വിതൈഃ. 21

പിത്തോത്തരേ വാതരക്തേ ജ്വരേ ദാഹേ മഹത്തരേ
ത്രിമിശ്രകമിദം തൈലം ത്രിദശൈരപി പൂജിതം 22

സാരം - ശതാവരിക്കിഴങ്ങ്, കുറുന്തോട്ടിവേര്, അമൃത് ഇവ കൊണ്ടുള്ള കഷായത്തിൽ കൊട്ടം, ചന്ദനം, രാമച്ചം, മാഞ്ചി, ദേവതാരം, കച്ചോലം, മുത്തങ്ങാക്കിഴങ്ങ്, ഇരുവേലി, ഇരട്ടിമധുരം, അമുക്കുരം ഇവ കല്ക്കമായി പാലും ചേർത്ത് ഇടങ്ങഴി എണ്ണ കാച്ചി എടുത്തുപയോഗിക്കുക. പിത്തവർദ്ധനയോടുകൂടിയ വാതരക്തം,

ജ്വരം, സർവാങ്ഗസന്താപം ഇവ ശമിക്കും.

ബലാഗുളൂച്യാദി തൈലം—

ബലാഗുളൂചീസുരപാദപാനാം
ക്വാഥേ പചേത്തൈലമിമൈശ്ച കല്ക്കൈഃ
ജടാമയാചന്ദനകുന്തുരുഷ്ക്ക-
നതാശ്വഗന്ധാസരളൈഃ സരാസ്നൈഃ 23

ഏതൽ സദാഹം സരുജം സശോഫം
രക്താനുഗം വാതഗദം നിഹന്തി

സാരം - കുറുന്തോട്ടിവേര്, അമൃത്, ദേവതാരം ഇവ കൊണ്ടുള്ള കഷായത്തിൽ മാഞ്ചി, കൊട്ടം, ചന്ദനം, കുന്തുരുക്കം, തകരം, അമുക്കുരം, ചരളം, അരത്ത ഇവ കല്ക്കമായി എണ്ണ കാച്ചിയെടുത്ത് ഉപയോഗിക്കുക. ചുടിച്ചിൽ, വേദന, നീര്, ഇവ യോടുകൂടിയ വാതരക്തം ശമിക്കും.

ബലാഗുളൂച്യാദി ലേപനം—

ബലാഗുളൂച്യാദിജലേ നിക്ഷിപേൽ സ്നേഹപഞ്ചകം
തൽകല്ക്കം സൈന്ധവക്ഷാരമാഷയുക്തം ച നിക്ഷിപേൽ. 24

ചൂർണ്ണീകൃത്യപുനര്യാമദ്വയം സംമൃദ്യ ലേപയേൽ

സാരം - കുറുന്തോട്ടിവേര്, അമൃത്, ദേവതാരം ഇവ കഷായം വച്ച് നാലൊന്നാക്കി അതിൽ എണ്ണ, നെയ്യ്, ആവണക്കെണ്ണ, വേപ്പെണ്ണ, കരിഞ്ഞോട്ടയെണ്ണ ഇവ ചേർത്ത് ബലാഗുളൂച്യാദിയുടെ കല്ക്കവും (മാഞ്ചി, കൊട്ടം, ചന്ദനം, കുന്തുരുക്കം, തകരം, അമുക്കുരം, ചരളം, അരത്ത) ഇന്തുപ്പ്, ചവർക്കാരം, ഉഴുന്ന് ഇവയും പൊടിച്ചിട്ട് രണ്ടു യാമം മർദ്ദിച്ചു നീരുള്ളടത്തു തേയ്ക്കുക. വാതശോണിതം ശമിക്കും.

ഗുൽഗുല്വാദി പ്രയോഗം—

ഗുൽഗുലും പായയേന്നിത്യം പയസാ ശോഫപീഡിതഃ 25

കഷായമഭയാനാം വാ ഘൃതഭൃഷ്ടം പിബേന്നരഃ
ക്ഷീരാനുപാനം ത്രിവൃതാചൂർണ്ണം ദ്രാക്ഷാരസേന വാ. 26

സൃഗാലവിന്നാമധുകസിദ്ധം ശോണിതജിൽ പയഃ

സാരം - ഗുൽഗുലു ഇട്ടു ദിവസവും പാലുകാച്ചി കുടിക്കുകയോ, കടുക്കാക്കഷായത്തിൽ നെയ്യു കടുകുവറുത്തു കുടിക്കുകയോ, ത്രികോല്പകൊന്ന പൊടിച്ചു പാൽ അനുപാനമായോ, മുന്തിരിങ്ങാരസം ചേർത്തോ ഉപയോഗിക്കുകയോ മൂവിലവേരും ഇരട്ടിമധുരവും കൂടി ചതച്ചു കിഴി കെട്ടിയിട്ടു പാലു കാച്ചി കുടിക്കുകയോ ചെയ്യുക. വാതരക്തജമായ ശോഫം ശമിക്കും.

ദ്വിസ്ഥിരാദി പാൽക്കഷായം—

ദ്വിസ്ഥിരാബൃഹതീയുഗ്മബലാഗോക്ഷുരനാഗരൈഃ 27
വാതശോണിതജിൽ സിദ്ധം ദുഗ്ദ്ധം ശീതം സിതായുതം

സാരം - ഓരിലവേര്, മൂവിലവേര്, ചെറുവഴുതിനവേര്, വെൺവഴുതിനവേര്, കുറുന്തോട്ടിവേര്, ഞെരിഞ്ഞിൽ, ചുക്ക് ഇവ ചതച്ചു കിഴി കെട്ടിയിട്ടു പാൽ കാച്ചിയെടുത്ത് ആറിയതിനുശേഷം പഞ്ചസാര ചേർത്തു ഉപയോഗിക്കുക. വാതരക്തം ശമിക്കും.

ദശമൂലബലാദി ക്വാഥപ്രയോഗം—

ദശമൂലബലാക്വാഥഃ കഫവാതോത്തരേ ഹിതഃ 28
വാതശ്ലേഷ്മോത്തരേ കോഷ്ണാഃ പ്രലേപാദ്യാ ഹിതാഃ പരം
വിദാഹശോഫരുക്കണ്ഡൂവിവൃദ്ധിശ്ലേഷ്മളൈർഭവേൽ 29
പിത്തോത്തരേ വാതരക്തേ പ്രലേപാദ്യാ ഹിമാഃ പരം
ഉഷ്ണൈഃ പ്ലോഷോഷരുഗ്രാഗസ്വേദാവദരണോത്ഭവാഃ. 30

സാരം - ദശമൂലം, കുറുന്തോട്ടി ഇവ കൊണ്ടുള്ള കഷായം കഫവാതപ്രധാനമായ വാതരക്തത്തിനു നല്ലതാകുന്നു. വാതകഫപ്രധാനമായ വാതരക്തത്തിനു ചെറുചൂടോടു കൂടിയ പ്രലേപം മുതലായവ പ്രയോഗിക്കണം. വാതരക്തത്തിൽ കഫവർദ്ധനങ്ങളായ ഔഷധങ്ങൾ പ്രയോഗിച്ചാൽ വിദാഹം, ശോഫം, വേദന, ചൊറിച്ചിൽ ഇവ വർദ്ധിക്കും. പിത്തപ്രധാനമായ വാതരക്തത്തിനു ശീതളമായ പ്രലേപം മുതലായവ ഹിതങ്ങളാകുന്നു. ഉഷ്ണങ്ങളായ ഔഷധങ്ങൾ പ്രയോഗിച്ചാൽ സർവാംഗം ചൂട്, വേദന, ചുവപ്പ്, വിയർപ്പ്, വിണ്ടുകീറൽ ഇവയുണ്ടാകും.

വാതപ്രധാനമായ വാതരക്തത്തിന്—

സർപ്പിസ്തൈലവസാമജ്ജപാനാഭ്യഞ്ജനവസ്തിഭിഃ
സുഖോഷ്ണൈരുപനാഹൈശ്ച വാതോത്തരമുപാചരേൽ. 31

സാരം - നെയ്യ്, എണ്ണ, വസ, മജ്ജ ഇവ പാനം ചെയ്യുക. തേച്ചുകുളി, വസ്തി, സുഖോഷ്ണമായ ഉപനാഹം ഇവയാണ് വാതപ്രധാനമായ വാതരക്തത്തിന് ചികിത്സ.

വാതേ പ്രവൃദ്ധേ സ്വേദാദി വാതവ്യാധിവദാചരേൽ

സാരം - വാതവർദ്ധനയോടു കൂടിയ വാതരക്തത്തിന് വാതവ്യാധിയിൽ വിധിച്ചിരിക്കുന്ന സ്വേദം മുതലായവ പ്രയോഗിക്കണം.

ക്ഷീരപിഷ്ടമുമാലേപമേരണ്ഡസ്യ ഫലാനി വാ
കുര്യാച്ശൂലനിവൃത്ത്യർത്ഥം ശതാഹ്വാം വാധികേ*f*നിലേ 32

സാരം - അതസിയോ ആവണക്കിൻകുരുവോ ശതകുപ്പയോ പാലിൽ അരച്ചു തേച്ചാൽ വാതാധികമായ വാതരക്തം ശമിക്കും.

ശതാവര്യാദി ഘൃതപ്രയോഗം—

ശതാവരീഘൃതം ദേയം ഛിന്നോത്ഭവഘൃതം തഥാ
ദാഹേ ശതാവരീസർപ്പിഃ പിബേദന്തസ്സമുത്ഥിതേ. 33

സാരം - വാതരക്തത്തിന് ശതാവരീഘൃതവും അമൃതഘൃതവും കൊടുക്കാം. അന്തർഭാഗത്തിൽ ഉണ്ടായിട്ടുള്ള സർവാംഗസന്താപത്തിനു ശതാവരീഘൃതം ഉപയോഗിക്കണം.

ശോഫേ ത്രൈഫലികം പേയമമൃതാഖ്യം ച സത്വരം
അശ്വഗന്ധാഘൃതം വാപി മഹാതിക്തകമേവ വാ. 34

വാശാഘൃതം പിബേന്നിത്യം പിപ്പലീക്ഷൗദ്രസംയുതം
കോരണ്ഡാഖ്യം ഹിതം തൈലം പാനാഭ്യഞ്ജനവസ്തിഷു. 35

കേതക്യാഖ്യം ഹിതം തൈലം പ്രഭഞ്ജനവിമർദ്ദനം
സിദ്ധാർത്ഥകം തഥാ തൈലമശ്വഗന്ധാത്രിമിശ്രകൗ. 36

രക്തപിത്താതിവൃദ്ധ്യാ തു പാകം തൽ പ്രാപ്നുയാൽ ക്ഷണാൽ
ഭിന്നം സ്രവതി തദ്രക്തം വിദഗ്ദ്ധം പൂയമേവ വാ. 37

തയോശ്ചികിത്സാ വ്രണവൽ ഭേദശോധനരോപണം.

### ഇതി വൈദ്യമനോരമായാം ചികിത്സാക്രമേ വാതശോണിത ചികിത്സാക്രമോ നാമ പഞ്ചവിംശോƒദ്ധ്യായഃ

സാരം - വാതരക്തത്തിൽ നീരുണ്ടെങ്കിൽ ത്രൈഫലികഘൃതം, അമൃതാഘൃതം, അശ്വഗന്ധാഘൃതം, മഹാതിക്തകം ഇവയിലേതെങ്കിലും സേവിക്കണം. വാശാഘൃതത്തിൽ തിപ്പലിപ്പൊടിയും തേനും ചേർത്ത് സേവിക്കുക. പാനം, അഭ്യഞ്ജനം, വസ്തി ഇവയ്ക്കു കോരണ്ഡാഖ്യതൈലമുപയോഗിക്കുക. കേതക്യാഖ്യതൈലം, പ്രഭഞ്ജനവിമർദ്ദനം, സിദ്ധാർത്ഥകതൈലം, അശ്വഗന്ധാതൈലം, ത്രിമിശ്രകതൈലം ഇവയും വാതരക്തത്തിനു നല്ലതാകുന്നു. രക്തത്തിന്റെയും പിത്തത്തിന്റെയും അതിവൃദ്ധികൊണ്ട് വാതരക്തം വേഗത്തിൽ പഴുക്കും. അതു പൊട്ടിയാൽ രക്തം സ്രവിക്കും. ഉൾപുഴുക്കത്തോടുകൂടിയതായിത്തീർന്നാൽ ചലമൊലിക്കും. അവയ്ക്കു വ്രണചികിത്സിതത്തിൽ പറഞ്ഞിരിക്കുന്ന ഭേദനശോധനരോപണാദി ചികിത്സ ചെയ്തുകൊള്ളണം.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
വാതരക്തചികിത്സാക്രമമെന്ന ഇരുപത്തഞ്ചാമദ്ധ്യായം കഴിഞ്ഞു.

# ഷഡ്വിംശോ$f$ദ്ധ്യായഃ

# ഉരഃക്ഷതാദി ചികിത്സാക്രമം

ഉരഃക്ഷതലക്ഷണം—

മിത്ഥ്യാഹാരവിഹാരേണാപ്യുരസ്ഥാഃ കുപിതാ മലാഃ
രക്തം പുരസ്സരീകൃത്യ ഉരശ്ശോഷം തമാവഹേൽ 1

കാസശ്വാസപ്രതിശ്യായപീനസാദീനുപദ്രവാൻ
യക്ഷ്മൈകദേശം രോഗം തമുരഃക്ഷതമിതീരിതം 2

സാരം - അപത്ഥ്യങ്ങളായ ആഹാരവിഹാരങ്ങളെക്കൊണ്ടു ഉരസ്സിൽ സ്ഥിതി ചെയ്യുന്ന ദോഷങ്ങൾ കോപിച്ചു രക്തത്തെ പ്രധാനമാക്കി ഉരശ്ശോഷത്തേയും ചുമ, ശ്വാസം, പീനസം, പ്രതിശ്യായം മുതലായ ഉപദ്രവങ്ങളേയും ഉണ്ടാക്കും. രാജയക്ഷ്മാവിന്റെ ഒരു വകഭേദമായ ആ രോഗത്തെ ഉരഃക്ഷതമെന്നു പറയുന്നു.

ഉരഃക്ഷതചികിത്സ—

തൈലം ലാക്ഷാദികം യോജ്യം ലാക്ഷാചൂർണ്ണം തഥൈവ ച
ലാക്ഷാകഷായസംസിദ്ധമുരഃക്ഷതഹരം ഘൃതം 3
വില്വമൂലബലാലാക്ഷാലാജസിദ്ധം പയോ ഹിതം

സാരം - ലാക്ഷാദി തൈലവും, കോലരക്കിൻചൂർണവും, ലാക്ഷാകഷായത്തിൽ പാകം ചെയ്തെടുത്ത നെയ്യും, കൂവളത്തിൻവേര്, കുറുന്തോട്ടിവേര്, കോലരക്ക്, മലര് ഇവ കൊണ്ടുണ്ടാക്കിയ പാൽക്കഷായവും ഉരഃക്ഷതത്തെ ശമിപ്പിക്കും.

# സ്ഥൗലചികിത്സ

വരാസനാദി കഷായം—

വരാസനാഗ്ന്യയഃപത്രനിശാക്വാഥോ മധുപ്ലുതഃ
ദ്വിരദസ്ഥൂലദേഹോ$f$പി പിബന്മാസാൽ കൃശോ ഭവേൽ. 4

സാരം - ത്രിഫലത്തോട്, വേങ്ങക്കാതൽ, കൊടുവേലിക്കിഴങ്ങ്, ഇരുമ്പിൻതകിട്, മഞ്ഞൾ ഇവ കൊണ്ടുള്ള കഷായം തേൻ മേമ്പൊടി ചേർത്ത് സേവിച്ചാൽ ആനയെപ്പോലെ തടിച്ചിരിക്കുന്നവനും ഒരു മാസം കൊണ്ട് ചടയ്ക്കും.

ക്ഷൗദ്രപ്രയോഗം—

ക്ഷൗദ്രം ജലേന സംസൃഷ്ടം സ്ഥൂലഃ പ്രാതഃ പിബേന്നരഃ

കൃശോ ഭവതി സപ്താഹാൽ ബലം ചാസ്യ വിവർദ്ധതേ. 5

സാരം - തേനും വെള്ളവും കൂടി അതിരാവിലെ സേവിക്കുക. ഇങ്ങനെ ഏഴു ദിവസം പാനം ചെയ്താൽ തടിച്ചവൻ ചടയ്ക്കും. അവനു ബലവും വർദ്ധിക്കും.

ത്രിഫലപ്രയോഗം—

ഖദിരാസനസാരാംബുഭാവിതാം ത്രിഫലാം ലിഹേൽ
ചൂർണിതാം മധുനാ മർത്ത്യഃ സ്ഥൗല്യദോഷാദ്വിമുച്യതേ. 6

സാരം - കരിങ്ങാലിക്കാതൽ, വേങ്ങക്കാതൽ ഇവയുടെ കഷായത്തിൽ ത്രിഫല ഭാവന ചെയ്തെടുത്തു പൊടിച്ചു തേനിൽ കുഴച്ചു സേവിക്കുക. സ്ഥൂലതകൊണ്ടുള്ള ദോഷം ശമിക്കും.

മുദ്ഗാദി പേയാ—

മുദ്ഗലാജാന്വിതാം പേയാം ഖദിരക്വാഥജാം പിബേൽ
അതിസ്ഥൗല്യപ്രമേഹാദിരോഗസ്യ വിനിവൃത്തയേ. 7

സാരം - കരിങ്ങാലിക്കഷായത്തിൽ ചെറുപയറും മലരും കൂടി കഞ്ഞിവച്ചു കുടിച്ചാൽ അതിസ്ഥൂലത, പ്രമേഹം മുതലായ രോഗം ശമിക്കും.

# കൃശചികിത്സ

പീത്വാശ്വഗന്ധാം പയസാർദ്ധമാസം
ഘൃതേന തൈലേന ഹിമാംബുനാ വാ.
കൃശസ്യ പുഷ്ടിം വപുഷോ വിധത്തേ
ബാലസ്യ സസ്യസ്യ യഥാ സുവൃഷ്ടിഃ. 8

സാരം - അമുക്കുരം പൊടിച്ചു പാലിലോ നെയ്യിലോ എണ്ണയിലോ തണുത്ത വെള്ളത്തിലോ 15 ദിവസം സേവിച്ചാൽ ശരീരത്തിനു പുഷ്ടിയുണ്ടാകും.

മത്സ്യാദി പ്രയോഗങ്ങൾ—

മത്സ്യാനി മാംസാനി പയാംസി സർപി-
ർജ്ജലാവഗാഹോ ഗുളഖാദ്യഖണ്ഡഃ
മനോഽനുകൂലാസ്സുഹൃദസ്ത്രിയശ്ച
ദ്രവ്യാദിലാഭോഽപിച പോഷയന്തി. 9

സാരം - മത്സ്യങ്ങൾ, മാംസങ്ങൾ, പാല്, നെയ്യ്, മുങ്ങിക്കുളി, ശർക്കര, കടിച്ചു തിന്നുന്ന ഭക്ഷണസാധനം, കല്ക്കണ്ടം, മനസ്സിന്നനുകൂലകളായ ബന്ധുക്കളും സ്ത്രീകളും, ധനം മുതലായവയുടെ ലാഭം ഇവയൊക്കെയും ശരീരപുഷ്ടിയെ ഉണ്ടാക്കും.

# വന്ധ്യാചികിത്സ

വന്ധ്യാത്വത്തിനുള്ള കാരണം—

രജോയോനിഗതൈർദോഷൈഃ പാപ്മഭിഃ കർമ്മഭിസ്തഥാ
വന്ധ്യാ ഭവേദ്വധൂസ്തദ്വൽ പുരുഷശുക്ലഗൈർമ്മലൈഃ 10

സാരം - ആർത്തവത്തിലും യോനിയിലും പ്രാപിച്ചിരിക്കുന്ന ദോഷങ്ങൾ, പാപകർമ്മങ്ങൾ ഇവ കൊണ്ട് സ്ത്രീ വന്ധ്യയായിത്തീരും. അതുപോലെ ശുക്ലഗത ങ്ങളായ ദോഷങ്ങൾക്കൊണ്ടു പുരുഷനും പ്രജാജനനത്തിനു അസമർത്ഥനായി ഭവി ക്കും.

വന്ധ്യാത്വചികിത്സ--

വരാശ്വഗന്ധായഷ്ടീനാം കഷായം ഹിമസംജ്ഞിതം
ഋതുകാലേ പിബേന്നാരീ സാ സുതം ജനയേദ്ദ്രുതം 11

സാരം - ത്രിഫലത്തോട്, അമുക്കുരം, ഇരട്ടിമധുരം ഇവ ചതച്ചു തലേദിവസം വൈകുന്നേരം വെള്ളത്തിലിട്ടുവച്ചിരുന്നു പിറ്റേ ദിവസം രാവിലെ പിഴിഞ്ഞെടുത്തു അരിച്ചു ഋതുകാലത്തിൽ സേവിച്ചാൽ പ്രസവിക്കാത്ത സ്ത്രീ പുത്രനെ പ്രസവി ക്കും.

അമ്ലികാമൂലപ്രയോഗം—

അമ്ലികാമൂലമാഹൃത്യ പിഷ്ട്വാ ക്ഷീരേണ പായയേൽ
നാരീണാം നഷ്ടപുഷ്പാണാം സദ്യോ രക്തം പ്രവർത്തതേ. 12

സാരം - കോൽപുളിയുടെ വേര് പാലിൽ അരച്ചു സേവിച്ചാൽ ആർത്തവരക്തം ഇല്ലാത്ത സ്ത്രീകൾക്ക് പെട്ടെന്നു രക്തം ഉണ്ടാകും.

ഫലസർപിസ്സ്—

മഞ്ജിഷ്ഠാകുഷ്ഠതഗരാസ്ത്രിഫലാ ശർക്കരാ വചാ
ദ്വേ നിശേ മധുകം മേദാ ദീപ്യകം കടുരോഹിണീ. 13

പയസ്യാ ഹിംഗു കാകോളീ വാജിഗന്ധാ ശതാവരീ
പിഷ്ട്വാക്ഷാംശാൻ ഘൃതപ്രസ്ഥം പചേൽ ക്ഷീരചതുർഗുണേ 14

യോനിശുക്ലപ്രദോഷേഷു തൽ സർവേഷു പ്രശസ്യതേ
ആയുഷ്യം പൗഷ്ടികം മേധ്യം ധന്യം പുംസവനം പരം. 15

ഫലസർപിരിതി ഖ്യാതം പുഷ്പേ പീതം ഫലായതേ
മ്രിയമാണപ്രജാനാം ച ഗർഭിണീനാം ച പൂജിതം. 16

ഏതൽ പരം ച ബാലാനാം ഗ്രഹഘ്നം ദേഹവർദ്ധനം
തഥാ കല്യാണകാഖ്യം ച സന്തത്യുൽപാദകം ഘൃതം. 17

സാരം - മഞ്ചട്ടി, കൊട്ടം, തകര, ത്രിഫലത്തോട്, പഞ്ചസാര, വയമ്പ്, മരമഞ്ഞൾ, മഞ്ഞൾ, ഇരട്ടിമധുരം, മേദ, അയമോദകം, കടുകരോഹിണി, അടപതിയൻകിഴങ്ങ്, കായം, കാകോളി, അമുക്കുരം, ശതാവരിക്കിഴങ്ങ് ഇവ മൂന്നു കഴഞ്ചുവീതം നാലിടങ്ങഴി പാലിൽ അരച്ചു കലക്കി ഇടങ്ങഴി നെയ്യും ചേർത്തു കാച്ചിയെടുക്കുക. ഫലസർപിസ്സ് എന്നു പ്രസിദ്ധമായ ഈ നെയ്യ് യോനിദോഷം, ശുക്ലദോഷം ഇവയിൽ പ്രസിദ്ധവും, ആയുസ്സ്, പുഷ്ടി, മേധ ഇവയെ വർദ്ധിപ്പിക്കുന്നതും, ധന്യവും പുരുഷപ്രജയെ പ്രദാനം ചെയ്യുന്നതും ഋതുകാലത്തിൽ സേവിച്ചാൽ സന്താനപ്രദവും ഉണ്ടാകുന്ന കുട്ടികൾ മരിച്ചുപോകുന്നവർക്കും ഗർഭിണികൾക്കും ഹിതവും ആകുന്നു. ഇതു ബാലന്മാരുടെ ഗ്രഹദോഷത്തെ നശിപ്പിക്കും. ദേഹത്തെ വർദ്ധിപ്പിക്കും. അപ്രകാരം കല്യാണകഘൃതവും സന്താനജനകമാകുന്നു.

ഗർഭമുള്ളവർക്ക് ആദ്യത്തെ മാസത്തിലുണ്ടാകുന്ന വേദനയ്ക്ക്—

ഗർഭസ്യ പ്രഥമേ മാസേ യഥാ ഭവതി വേദനാ
മാലേയപത്മകോശീരതഗരം സമഭാഗികം 18

ശീതോദകേന സംപിഷ്ട്വാ ക്ഷീരേണാലോഡ്യ പായയേൽ
തേന ഹൃച്ഛൂലശാന്തിഃ സ്യാൽ ഗർഭശ്ച സുഖമേധതേ. 19

സാരം - ഗർഭമുള്ളവർക്ക് ആദ്യത്തെ മാസത്തിൽ വയറ്റിൽ വേദനയുണ്ടാവുകയാണെങ്കിൽ ചന്ദനം, പതുമുകം, രാമച്ചം, തകരം ഇവ സമമായി എടുത്തു തണുത്ത വെള്ളത്തിൽ അരച്ചു പാലിൽ കലക്കി കുടിക്കുക. എന്നാൽ ഹൃദയശൂലം ശമിക്കും. ഗർഭം സുഖമായി വർദ്ധിക്കുകയും ചെയ്യും.

ഗർഭത്തിന്റെ രണ്ടാം മാസത്തിൽ ഉണ്ടാകുന്ന വേദനയ്ക്ക്—

ദ്വിതീയേ മാസി ശൈലൂകം നീലോൽപലകശേരുകം
സശൃംഗീ പൂർവവൽ പിഷ്ട്വാ പായയേൽ സുഖമേധതേ. 20

സാരം - ഗർഭമുള്ളവൾക്ക് രണ്ടാം മാസത്തിൽ വേദനയുണ്ടാകുകയാണെങ്കിൽ താമരക്കിഴങ്ങ്, ചെങ്ങഴുനീർക്കിഴങ്ങ്, കഴിമുത്തങ്ങ, കർക്കടകശൃംഗി ഇവ പച്ചവെള്ളത്തിൽ അരച്ചു പാലിൽ കലക്കി സേവിപ്പിക്കുക. എന്നാൽ ഗർഭം സുഖമായി വർദ്ധിക്കും.

ഗർഭമുള്ളവൾക്ക് മൂന്നാംമാസത്തിൽ ഉണ്ടാകുന്ന വേദനയ്ക്ക്—

തൃതീയേ മാസി നാഗാഹ്വം കുസുമം പത്മകം തഥാ
പത്മപത്രഞ്ച സംലോഡ്യ പായയേദ്ദോഷശാന്തയേ. 21

സാരം - ഗർഭമുള്ളവൾക്ക് മൂന്നാം മാസത്തിൽ വേദനയുണ്ടാകുകയാണെങ്കിൽ

നാഗപ്പൂവ്, പുതുമുകം, താമരയില ഇവ പച്ചവെള്ളത്തിൽ അരച്ച് സേവിപ്പിക്കുക. ദോഷകോപം ശമിക്കും.

നാലാം മാസത്തിൽ ഗർഭിണിക്കുണ്ടാകുന്ന വേദനയ്ക്ക്-

ചതുർത്ഥേ മാസി നീലാബ്ജം പത്മം സാങ്കുരപല്ലവം
ധാന്യാകം കദളീകന്ദം പായയേദ്ദോഷശാന്തയേ. 22

സാരം - ഗർഭിണിക്കു നാലാം മാസത്തിൽ വേദനയുണ്ടാകുകയാണെങ്കിൽ കരിങ്കുവളക്കിഴങ്ങ്, താമരയുടെ അങ്കുരവും തളിരും, കൊത്തമ്പാലരി, കദളിവാഴമാണം ഇവ പാലിൽ അരച്ചു കലക്കി സേവിപ്പിക്കുക. ദോഷകോപം ശമിക്കും.

അഞ്ചാം മാസത്തിൽ ഉണ്ടാകുന്ന ഗർഭസ്രാവത്തിന്—

പഞ്ചമേ മാസി നീലാബ്ജം ക്ഷീരകാകോളികം തഥാ
പായയേൽ പൂർവവൽ പിഷ്ട്വാ ഗർഭസ്രാവോപശാന്തയേ. 23

സാരം - അഞ്ചാം മാസത്തിൽ ഗർഭം സ്രവിക്കുകയാണെങ്കിൽ കരിങ്കുവളക്കിഴങ്ങ്, ക്ഷീരകാകോളി ഇവ പച്ചവെള്ളത്തിൽ അരച്ചു പാലിൽ കലക്കി സേവിപ്പിക്കുക. ഗർഭസ്രാവം ശമിക്കും.

ആറാം മാസത്തിൽ ഉണ്ടാകുന്ന ഗർഭസ്രാവത്തിന്—

ഷഷ്ഠേ മാസി ച നീലാബ്ജം കന്ദം ദ്രാക്ഷാ സകേസരം
പിഷ്ട്വാ പ്രവാളബീജം ച പിബേൽ ഗർഭം സുഖം ലഭേൽ. 24

സാരം - നീലത്താമരക്കിഴങ്ങ്, നീലത്താമരയുടെ അല്ലി, മുന്തിരിങ്ങാപ്പഴം, നാഗപ്പൂവ് ഇവ പച്ചവെള്ളത്തിൽ അരച്ചു പാലിൽ കലക്കി സേവിച്ചാൽ ഗർഭസ്രാവം ശമിക്കും.

ഏഴാം മാസത്തിലുണ്ടാകുന്ന ഗർഭസ്രാവത്തിന്—

സപ്തമേ മാസി സസിതം തുഗം ലാജസമന്വിതം
കപിത്ഥസ്യ ഫലം മൂലം പിബേൽ സുഖമവാപ്നുയാൽ. 25

സാരം - ഏഴാം മാസത്തിൽ ഉണ്ടാകുന്ന ഗർഭസ്രാവത്തിന് കൂവനൂറ്, മലര്, വ്ളാങ്കായ്, വ്ളാർമരത്തിൻവേര് ഇവ പച്ചവെള്ളത്തിൽ അരച്ചു കലക്കി പഞ്ചസാര ചേർത്തു സേവിക്കുക. എന്നാൽ ഗർഭസ്രാവം ശമിച്ചു സുഖമുണ്ടാകും.

എട്ടാം മാസത്തിൽ ഉണ്ടാകുന്ന ഗർഭസ്രാവത്തിന്—

അഷ്ടമേ മാസി മൃദ്വീകാം പത്മകം ച സമം പിബേൽ
ധാന്യകോൽപലഗന്ധാഭ്യാമഥവാ ഹസ്തിപിപ്പലീം. 26

നിഷ്ക്വാഥ്യ ശർക്കരായുക്തം ഗർഭശൂലഹരം പരം.

സാരം - എട്ടാം മാസത്തിൽ ഗർഭസ്രാവമുണ്ടായാൽ മുന്തിരിങ്ങാപ്പഴം, പതുമുകം എന്നിവയോ കൊത്തമ്പാലരി, ചെങ്ങഴുനീർക്കിഴങ്ങ്, ചന്ദനം ഇവയോ അത്തിത്തിപ്പലിയോ കഷായം വച്ച് പഞ്ചസാര മേമ്പൊടി ചേർത്തു സേവിക്കുക. ഗർഭ ശൂലം ശമിക്കും.

ഒൻപതാം മാസത്തിൽ ഉണ്ടാകുന്ന രക്തസ്രാവത്തിന്—

നവമേ മാസി കാകോളീമുൽപലം മധുകം തഥാ. 27

സസിതം തണ്ഡുലോദേന പിഷ്ട്വാ ക്ഷീരേണ പായയേൽ
സദ്യശ്ശൂലം ശമം യാതി ഗർഭസംബന്ധി യോഷിതാം. 28

സാരം - ഒൻപതാം മാസത്തിൽ ഗർഭസ്രാവമുണ്ടാവുകയാണെങ്കിൽ കാകോളി, ചെങ്ങഴുനീർക്കിഴങ്ങ്, ഇരട്ടിമധുരം ഇവ കാടിയിൽ അരച്ചു പാലിൽ കലക്കി പഞ്ചസാര ചേർത്തു സേവിപ്പിക്കുക. സ്ത്രീകൾക്കു ഗർഭം സംബന്ധിച്ചുണ്ടാകുന്ന ശൂലം പെട്ടെന്നു ശമിക്കും.

ഗർഭസ്രാവത്തിനു ശാരിബാദി പാൽക്കഷായം—

ശാരിബാ ചന്ദനം ദ്രാക്ഷാ ലോധ്രോൽപലപയോധരൈഃ
സക്ഷീരൈസ്സസിതം വാരി ഗർഭസ്രാവനിബർഹണം. 29

സാരം - നറുനീണ്ടിക്കിഴങ്ങ്, ചന്ദനം, മുന്തിരിങ്ങാപ്പഴം, പാച്ചോറ്റിത്തൊലി, ചെങ്ങഴുനീർക്കിഴങ്ങ്, മുത്തങ്ങ ഇവ ചതച്ചു പാൽക്കഷായം വച്ച് പഞ്ചസാര ചേർത്തു സേവിക്കുക. ഗർഭസ്രാവം ശമിക്കും.

ഗർഭശൂലത്തിന് ശുണ്ഠ്യാദി കഷായം—

ശുണ്ഠീം ബലാം ച നിഷ്ക്വാഥ്യ ഗർഭിണീ സർപിഷാ സഹ
തൈലേന വാ സമം പീത്വാ ഗർഭശൂലാൻ പ്രമുച്യതേ. 30

സാരം - ചുക്ക്, കുറുന്തോട്ടിവേര് ഇവ കഷായം വച്ച് എണ്ണയോ നെയ്യോ മേമ്പൊടി ചേർത്ത് സേവിക്കുക. ഗർഭശൂലം ശമിക്കും.

ഗർഭിണിയുടെ ജ്വരത്തിന്—

പയസ്യാശാരിബാപാഠാതോയതോയദനാഗരൈഃ
ശൃതശീതം പിബേദ്വാരി ഗർഭിണീജ്വരസൂദനം 31

സാരം - അടപതിയൻകിഴങ്ങ്, നറുനീണ്ടിക്കിഴങ്ങ്, പാടക്കിഴങ്ങ്, ഇരുവേലി, മുത്തങ്ങാക്കിഴങ്ങ്, ചുക്ക് ഇവ കഷായം വച്ച് ആറിയതിനു ശേഷം സേവിക്കുക. ഗർഭിണിയുടെ ജ്വരം ശമിക്കും.

ഗർഭിണിക്കുണ്ടാകുന്ന നീരിന്—

ആർദ്രകക്വാഥസംയുക്തം ക്ഷീരം ഗുളയുതം പിബേൽ
പിപ്പലീചൂർണസംയുക്തം ഗർഭിണീശോഫനാശനം. 32

സാരം - ഇഞ്ചി കഷായം വച്ച് അതിൽ പാൽ ചേർത്ത് കാച്ചി ശർക്കരയും തിപ്പലിപ്പൊടിയും ചേർത്തു സേവിച്ചാൽ ഗർഭിണിയുടെ നീര് ശമിക്കും.

ഗർഭിണിയ്ക്കുണ്ടാകുന്ന വായുമുട്ടലിന്—

ഹരീതകീ വചാ ശുണ്ഠീ ഭാർങ്ഗീ കടുകരോഹിണീ
ഗുളേന സഹ സംയുക്തം ഗർഭിണീശ്വാസകാസജിൽ. 33

സാരം - കടുക്കാത്തോട്, വയമ്പ്, ചുക്ക്, ചെറുതേക്ക്, കടുകരോഹിണി ഇവ കഷായം വച്ച് ശർക്കര മേമ്പൊടി ചേർത്തു സേവിച്ചാൽ ഗർഭിണിയുടെ ശ്വാസകാസം ശമിക്കും.

ഗർഭിണിയ്ക്കുണ്ടാകുന്ന ഛർദ്ദിക്ക്—

വില്വലാമജ്ജലാജാംബു പിബേച്ഛർദിഷു ഗർഭിണീ
കുസ്തുംബരൂണാം കല്ക്കന്തു തണ്ഡുലോദകസംയുതം 34

പീതം സശർക്കരം സ്ത്രീണാം ഛർദ്ദിം ദൗഹൃദജാം ജയേൽ

സാരം - കൂവളത്തിൻവേര്, രാമച്ചം, മലര് ഇവ കഷായം വച്ച് സേവിക്കുക. കൊത്തമ്പാലരി അരച്ചു അരിക്കാടിയിൽ കലക്കി പഞ്ചസാര ചേർത്തു സേവിക്കുക. സ്ത്രീകൾക്ക് ഗർഭകാലത്തുണ്ടാകുന്ന ഛർദ്ദി ശമിക്കും.

ഗർഭിണിക്ക് അഗ്നിദീപനത്തിന്—

അജമോജാശ്വഗന്ധാ ച ജീരകം പിപ്പലീദ്വയം 35

സക്ഷൗദ്രം സഗുളം ലേഹ്യം ഗർഭിണ്യാശ്ചാഗ്നിദീപനം.

സാരം - അയമോദകം, അമുക്കുരം, ജീരകം, തിപ്പലി, അത്തിത്തിപ്പലി ഇവ പൊടിച്ചു തേനും ശർക്കരയും ചേർത്തു കുഴച്ചു നക്കുക. ഗർഭിണിക്കു അഗ്നിദീപ്തി ഉണ്ടാകും.

ഗർഭിണിയുടെ ജ്വരത്തിന്—

മധൂകചന്ദനോശീരശാരിബായഷ്ടിപത്മകൈഃ 36

ശർക്കരാമധുസംയുക്തഃ കഷായഃ സ്യാജ്ജ്വരാപഹഃ

സാരം - ഇരിപ്പക്കാതൽ, ചന്ദനം, രാമച്ചം, നറുനീണ്ടിക്കിഴങ്ങ്, ഇരട്ടിമധുരം, പതുമുകം ഇവ കഷായം വച്ച് പഞ്ചസാരയും തേനും മേമ്പൊടി ചേർത്തു സേവിക്കുക. ഗർഭിണികളുടെ ജ്വരം ശമിക്കും.

ഗർഭിണിയുടെ വിഷമജ്വരത്തിന്—

ധാന്യാകാമൃതധാത്രീഭിഃ ക്വാഥോ ജ്വരമപോഹതി 37

പിബേദ്വിശ്വമജാക്ഷീരേ നാശയേദ്വിഷമജ്വരം

സാരം - കൊത്തമ്പാലരി, അമൃത്, നെല്ലിക്കാത്തോട് ഇവ കൊണ്ടുള്ള കഷായം ഗർഭിണികളുടെ ജ്വരത്തെ ശമിപ്പിക്കും. ചുക്കു പൊടിച്ചു ആട്ടിൻപാലിൽ ഇട്ടു സേവിച്ചാൽ ഗർഭിണികളുടെ വിഷമജ്വരം ശമിക്കും.

ഗർഭസ്രാവത്തിന്—

ഗർഭസ്രാവേ ചന്ദനോശീരവാംശീ-
യഷ്ടീകല്ക്കം ശർക്കരാ ഗോസ്തനാ ച.
പാനേ ശസ്തം തണ്ഡുലേ ക്ഷാളിതേന
ക്ഷീരേ ബീജം കാതകം വാ തഥൈവ. 38

സാരം - ചന്ദനം, രാമച്ചം, കൂവനൂറ്, ഇരട്ടിമധുരം ഇവ അരച്ചു പഞ്ചസാരയും മുന്തിരിങ്ങാപ്പഴവും ചേർത്തു അരിക്കാടിയിൽ സേവിക്കുകയോ തേറ്റാമ്പരൽ അരച്ചു പാലിൽ സേവിക്കുകയോ ചെയ്താൽ ഗർഭസ്രാവം ഉണ്ടാകുകയില്ല.

ഗർഭസ്രാവത്തിന്—

വടശുംഗഹിമദ്രാക്ഷായഷ്ടീകൽക്കം ഘൃതം മധു
പിഷ്ട്വാ തണ്ഡുലതോയേന ഗർഭസ്രാവേ പിബേദ്വധൂഃ. 39

സാരം - ഗർഭസ്രാവം ഉണ്ടായാൽ പേരാലിൻമൊട്ട്, ചന്ദനം, മുന്തിരിങ്ങാപ്പഴം, ഇരട്ടിമധുരം ഇവ അരച്ചു അരിക്കാടിയിൽ കലക്കി തേനും നെയ്യും ചേർത്തു സേവിക്കണം.

ഉപവിഷ്ടകനാഗങ്ങൾക്ക്-

മൃണാളാതിബലായഷ്ടീഗോക്ഷുരാംബു പയോയുതം
സഘൃതം വാ പിബേദ്ഗർഭിണ്യുപവിഷ്ടകനാഗയോഃ. 40

സാരം - താമരവളയം, വെൺകുറുന്തോട്ടി, ഇരട്ടിമധുരം, ഞെരിഞ്ഞിൽ ഇവ കഷായം വച്ച് അതിൽ പാലോ നെയ്യോ ചേർത്തു സേവിച്ചാൽ ഗർഭിണിക്കുണ്ടാകുന്ന ഉപവിഷ്ടകരോഗവും നാഗരോഗവും ശമിക്കും.

ഗർഭിണീജ്വരത്തിന്—

മധുകം ച പയസ്യാ ച ശാരിബാ ചാമൃതാ തഥാ
സ്ഥിരാദ്വയബലാമുസ്താക്വാഥോ$f$യം ഗർഭിണീജ്വരേ. 41

സാരം - ഇരട്ടിമധുരം, അടപതിയൻകിഴങ്ങ്, നറുനീണ്ടിക്കിഴങ്ങ്, അമൃത്, ഓരി

ലവേര്, മൂവിലവേര്, കുറുന്തോട്ടിവേര്, മുത്തങ്ങാക്കിഴങ്ങ് ഇവ കൊണ്ടുള്ള കഷായം ഗർഭിണീജ്വരത്തെ ശമിപ്പിക്കും.

ഗർഭിണിക്കുണ്ടാകുന്ന അതിസാരത്തിന്—

ദുരാലഭാബലാവില്വനാഗരാംബുദസംഭൃതം
ഗർഭിണീം പായയേത്തോയമതിസാരേഷു സർവദാ. 42

സാരം - കൊടിത്തൂവവേര്, കുറുന്തോട്ടിവേര്, കൂവളത്തിൻവേര്, ചുക്ക്, മുത്തങ്ങാക്കിഴങ്ങ് ഇവ കൊണ്ടുള്ള കഷായം ഗർഭിണിക്കുണ്ടാകുന്ന അതിസാരത്തിൽ എല്ലായ്പോഴും സേവിപ്പിക്കാം.

ഗർഭിണിയുടെ ഇക്കിളിന്—

ഹിക്കായാം വില്വബലയോരംഭഃ ക്ഷീരാവശേഷിതം

സാരം - കൂവളത്തിൻവേരും കുറുന്തോട്ടിവേരും കൂടി പാൽക്കഷായം വച്ച് സേവിച്ചാൽ ഗർഭിണിക്കുണ്ടാകുന്ന ഇക്കിൾ ശമിക്കും.

ഗർഭിണിക്കുണ്ടാകുന്ന ശോഫോദാവർത്താദികൾക്ക്—

പുനർന്നവാർദ്രകക്വാഥം സക്ഷീരമനിശം പിബേൽ
ശോഫോദാവർത്തഗുന്മാർശശ്ശാന്ത്യർത്ഥം ഗർഭിണീ നിശി. 43

സാരം - തഴുതാമവേര്, ഇഞ്ചി ഇവ കഷായം വച്ചു പാൽ ചേർത്ത് കഷായം വറ്റിച്ചു പാലാകുമ്പോൾ വാങ്ങി രാത്രിയിൽ സേവിക്കുക. ഗർഭിണിയുടെ നീർക്കെട്ട്, ഉദാവർത്തം, ഗുന്മം, അർശസ്സ് ഇവകൾ ശമിക്കും.

ഗർഭിണിക്കുണ്ടാകുന്ന ശോഫത്തിനും ഉദാവർത്തത്തിനും—

വർഷാഭൂമൂലനിഷ്ക്വാഥം സഘൃതം ഗുളസംയുതം
ഗർഭിണീം പായയേദേതൽ ശോഫോദാവർത്തനാശനം. 44

സാരം - തവിഴാമവേര് കഷായം വച്ച് അതിൽ നെയ്യും ശർക്കരയും മേമ്പൊടി ചേർത്തു സേവിച്ചാൽ ഗർഭിണിക്കുണ്ടാകുന്ന നീരും ഉദാവർത്തവും ശമിക്കും.

ഗർഭിണിയുടെ മൂത്രദോഷത്തിന്—

ബലേക്ഷുഗോക്ഷുരക്വാഥോ ഗർഭിണീമൂത്രദോഷഹാ

സാരം - കുറുന്തോട്ടിവേര്, ചെറുകരിമ്പിൻവേര്, ഞെരിഞ്ഞിൽ ഇവ കൊണ്ടുള്ള കഷായം ഗർഭിണിയുടെ മൂത്രദോഷത്തെ ശമിപ്പിക്കും.

ഗർഭിണിയുടെ സർവശൂലയ്ക്ക്—

ശുണ്ഠീവില്വബലാക്വാഥം സാജ്യം സക്ഷീരമേവ വാ 45

പ്രപിബേൽ സർവശൂലേഷു ഗർഭിണീ ജീരകാന്വിതം

സാരം - ചുക്ക്, കൂവളത്തിൻവേര്, കുറുന്തോട്ടിവേര് ഇവ കഷായം വച്ച് നെയ്യോ പാലോ ചേർത്തു ജീരകപ്പൊടി മേമ്പൊടി ചേർത്തു സേവിച്ചാൽ ഗർഭിണിക്കുണ്ടാകുന്ന എല്ലാ വേദനകളും ശമിക്കും.

ഗർഭിണിക്കുണ്ടാകുന്ന രക്തപിത്തത്തിന്—

പൃശ്നിപർണ്ണീബലാവാശാനിര്യൂഹോ രക്തപിത്തനുൽ 46
ഗർഭിണ്യാഃ കാമലാഘ്നശ്ച ഛിന്നരോഹാസമന്വിതഃ
വാതരക്തം പ്രശമയേൽ കാസം ശ്വാസം ച ദാരുണം. 47

സാരം - മൂവിലവേര്, കുറുന്തോട്ടിവേര്, ആടലോടകത്തിൻവേര് ഇവ കഷായം വച്ചു സേവിച്ചാൽ ഗർഭിണിയുടെ രക്തപിത്തം ശമിക്കും. മുൻ പറഞ്ഞ മരുന്നുകളുടെ കൂട്ടത്തിൽ അമൃതു കൂടെ കൂട്ടി സേവിച്ചാൽ കാമല, വാതരക്തം, ചുമ, ഭയങ്കരമായ ശ്വാസം ഇവയും ശമിക്കും.

അംബഷ്ഠാധാതകീവിശ്വപത്മകേസരദീപ്യകൈഃ
പിബേദ്യവാഗൂം തക്രേണ ശോണിതഗ്രഹണീം ഹരേൽ. 48

സാരം - അമ്പഴത്തിൻവേര്, താതിരിപ്പൂവ്, ചുക്ക്, താമരയല്ലി, അയമോദകം ഇവ കൊണ്ടു മോർകഞ്ഞി സേവിച്ചാൽ രക്തഗ്രഹണി ശമിക്കും.

ഗർഭിണിയുടെ സർവവേദനയ്ക്ക്—

സക്ഷീരോ വാഽപ്യദുഗ്ദ്ധോ വാ സഘൃതോ വാഽഘൃതോപി വാ
ഗർഭിണ്യാർത്തിഷു സർവാസു ബലാക്വാഥഃ പ്രശസ്യതേ. 49

സാരം - കുറുന്തോട്ടി കഷായം വച്ച് പാലോ നെയ്യോ ചേർത്തോ ചേർക്കാതെയോ സേവിക്കുന്നത് ഗർഭിണിക്കുണ്ടാകുന്ന എല്ലാ വേദനകൾക്കും നല്ലതാകുന്നു.

ഗർഭിണിക്കുണ്ടാകുന്ന ശിരോരോഗത്തിന്—

ചന്ദനോശീരകുഷ്ഠാബ്ദശാരിബോൽപലകേസരൈഃ
ഗണസ്സാമലകൈരേഷ ശിരോരോഗോപശാന്തയേ. 50

സാരം - ചന്ദനം, രാമച്ചം, കൊട്ടം, മുത്തങ്ങാക്കിഴങ്ങ്, നറുനീണ്ടിക്കിഴങ്ങ്, ചെങ്ങഴുനീർക്കിഴങ്ങ്, നാഗപ്പൂവ്, നെല്ലിക്കാത്തോട് ഇവയ്ക്കു ചന്ദനാദി ഗണമെന്നു പേര്, ഈ ഗണം ശിരോരോഗത്തെ ശമിപ്പിക്കും.

ബലാതൈലം—

ബലാനിഷ്ക്വാഥകൽക്കാഭ്യാം തൈലം പക്വം പയോയുതം
സർവാതവികാരഘ്നം നിഹന്തി സതതജ്വരം 51

സാരം - കുറുന്തോട്ടിക്കഷായത്തിൽ കുറുന്തോട്ടി തന്നെ കല്ക്കമായി പാലും

ചേർത്തു കാച്ചിയെടുത്ത എണ്ണ എല്ലാ വാതവികാരത്തേയും സതത്വരത്തേയും ശമിപ്പിക്കും.

മുസ്താദി കഷായവും സപ്തപർണരസതൈലവും—

മുസ്താഗുളൂചീഭൂനിംബചന്ദനൈർമ്മധുസംയുതം
സപ്തപർണ്ണരസേ സിദ്ധം തൈലം ജ്വരവിനാശനം. 52

സാരം - മുത്തങ്ങാക്കിഴങ്ങ്, അമൃത്, പുത്തരിച്ചുണ്ടവേര്, ചന്ദനം ഇവ കഷായം വച്ചു തേൻ മേമ്പൊടി ചേർത്തു സേവിക്കുകയോ ഏഴിലമ്പാലയുടെ നീരിൽ കാച്ചിയെടുത്ത എണ്ണ ഉപയോഗിക്കുകയോ ചെയ്താൽ ഗർഭിണിയുടെ ജ്വരം ശമിക്കും.

ശൗണ്ഡ്യാദി ചൂർണം—

ശൗണ്ഡീപത്ഥ്യാരജസ്സൂക്ഷ്മം മധുനാ സഹ പായയേൽ
സമ്യക്കാസഹരം പ്രോക്തം സക്ഷൗദ്രാ വാ ഹരീതകീ. 53

സാരം - തിപ്പലിയും കടുക്കാത്തോടും കൂടിയോ കടുക്കാ തനിച്ചോ നല്ലപോലെ പൊടിച്ചു തേനിൽ കുഴച്ചു സേവിച്ചാൽ ഗർഭിണിക്കുണ്ടാകുന്ന ചുമ ശമിക്കും.

കാസഘ്നാദി കഷായം—

കാസഘ്നവാശാദുസ്പർശക്ഷുദ്രാഭൂനിംബവാരിദൈഃ
ഭാർങ്ഗീഗുളൂചിഭൂനിംബപടോലൈസ്സുശൃതം ജലം. 54

കാസശ്വാസഹരം ചൈവ ശ്ലേഷ്മഘ്നം ച വിശേഷതഃ

സാരം - പൊന്നാവീരത്തിൻവേര്, ആടലോടകത്തിൻവേര്, കൊടിത്തൂവവേര്, ചെറുവഴുതിനവേര്, പുത്തരിച്ചുണ്ടവേര്, മുത്തങ്ങാക്കിഴങ്ങ് ഇവകൊണ്ടോ ചെറുതേക്കിൻവേര്, അമൃത്, പുത്തരിച്ചുണ്ടവേര്, പടവലം ഇവകൊണ്ടോ ഉള്ള കഷായം ഗർഭിണിയുടെ കാസശ്വാസത്തെയും വിശേഷിച്ചു കഫത്തേയും ശമിപ്പിക്കും.

ഗൈരികാദി ചൂർണം—

ഗൈരികോഷണവിശ്വൈലാചൂർണം ഘൃതമധുപ്ളുതം 55
ലിഹേച്ഛ്വാസവിനാശായ പ്രസിദ്ധം ബലവർദ്ധനം

സാരം - കാവിമണ്ണ്, നല്ലമുളക്, ചുക്ക്, ഏലത്തരി ഇവ പൊടിച്ചു തേനും നെയ്യും കൂട്ടി ചേർത്തു അതിൽ കുഴച്ചു നക്കിയാൽ ഗർഭിണിക്കുണ്ടാകുന്ന ശ്വാസം ശമിക്കും. ബലവും വർദ്ധിക്കും.

വടപ്രരോഹപ്രയോഗം—

രസേ വടപ്രരോഹസ്യ രജോ മധുകലാജയോഃ. 56
ലീഢം ക്ഷൗദ്രാന്വിതം സദ്യോ ഹിധ്മാച്ഛർദിനിവാരണം

സാരം - പേരാലിൻവേടിന്റെ നീരിൽ ഇരട്ടിമധുരവും മലരും കൂടി പൊടിച്ചിട്ടു തേനും ചേർത്ത് സേവിച്ചാൽ ഇക്കിളും ഛർദ്ദിയും ശമിക്കും.

ഗർഭിണിക്കുണ്ടാകുന്ന ഹൃദ്രോഗത്തിന്— (അഗ്നിമന്ഥാദി പാൽക്കഷായം)

അഗ്നിമന്ഥബലാവില്വനാഗരൈസ്സാധിതം ജലം. 57

പായയേൽ പയസാ സിദ്ധം ഹൃദ്രോഗോപദ്രവാപഹം

സാരം - മുഞ്ഞവേര്, കുറുന്തോട്ടിവേര്, കൂവളത്തിൻവേര്, ചുക്ക് ഇവകൊണ്ടു പാകം ചെയ്ത പാൽക്കഷായം സേവിച്ചാൽ ഗർഭിണികൾക്കുണ്ടാകുന്ന ഹൃദ്രോഗോപദ്രവം ശമിക്കും.

ഹിംഗുസൈന്ധവാദി— (സർവശൂലത്തിന്)

ഹിംഗുസൈന്ധവപിപ്പല്യശ്ചതുർത്ഥാംശാ ഹരീതകീ. 58

ഉഷ്ണോദകേന പാതവ്യാ സ(ർവ)ശൂലവിനാശിനീ

സാരം - കായം, ഇന്തുപ്പ്, തിപ്പലി, കടുക്ക ഇവ പൊടിച്ചു ചൂടുവെള്ളത്തിൽ സേവിക്കുക. ഗർഭിണിക്കുണ്ടാകുന്ന എല്ലാ വേദനയും ശമിക്കും.

ഗർഭിണിക്കുണ്ടാകുന്ന രക്താതിസാരത്തിന്— (മാതളുംഗഫലാദി പ്രയോഗം)

മാതുളുംഗഫലം മൂലം തണ്ഡുലീയസ്യ വാ പിബേൽ 59

ക്ഷീരേണ സസിതാക്ഷൗദ്രം രക്താതീസാരനാശനം

സാരം - മാതളനാരങ്ങയോ ചെറുചീരയുടെ വേരോ പാലിൽ അരച്ചു കലക്കി പഞ്ചസാരയും തേനും ചേർത്ത് സേവിച്ചാൽ ഗർഭിണിക്കുണ്ടാകുന്ന രക്താതിസാരം ശമിക്കും.

ഛിന്നരുഹാദി ചൂർണ്ണപ്രയോഗം—

ഛിന്നരുഹാമലകീശൃതചൂർണ്ണം ശർക്കരയാ തുകയാ സമഭാഗം 60

പുഷ്പരസേന ലിഹേദസൃഗസ്ഥിസ്രാവമപോഹതി സേതുരിവാപഃ

സാരം - ചിററമൃതും നെല്ലിക്കാത്തോടും കൂടി പാകം ചെയ്തു പൊടിച്ചു അതിനു സമം പഞ്ചസാരയും കൂവനൂറും ചേർത്ത് തേനിൽ കുഴച്ചു സേവിച്ചാൽ ഗർഭിണിക്കുണ്ടാകുന്ന രക്തസ്രാവവും അസ്ഥിസ്രാവവും ശമിക്കും.

മൃണാളലോധ്രാദി ഘൃതം—

മൃണാളലോധ്രമൃദ്വീകാരക്തചന്ദനനാഗരൈഃ 61

മധൂകപുഷ്പകാഷ്മര്യശർക്കരാശാരിബാന്വിതം

സിദ്ധം ചതുർഗുണേ ക്ഷീരേ ഘൃതമേതദ്വിശിഷ്യതേ 62

കാസശ്വാസേ ച ഹൃദ്രോഗേ കാമിലാമൂത്രകൃച്ഛ്രയോഃ
ശൂലേഷു പാണ്ഡുരോഗേഷു വിഷ്ടംഭേ ചാതിദാരുണേ. 63

സാരം - താമരവളയം, പാച്ചോറ്റിത്തൊലി, മുന്തിരിങ്ങാപ്പഴം, രക്തചന്ദനം, ചുക്ക്, ഇരിപ്പപ്പൂവ്, കുമിഴിൻവേര്, പഞ്ചസാര, നറുനീണ്ടിക്കിഴങ്ങ് ഇവ നെയ്യുടെ നാലിരിട്ടി പാലിൽ അരച്ചു കലക്കി നെയ്യു കാച്ചിയെടുത്ത് സേവിക്കുക. ഗർഭിണിയ്ക്കുണ്ടാകുന്ന ചുമ, വായുമുട്ടൽ, ഹൃദ്രോഗം, കാമില, മൂത്രകൃച്ഛ്രം, വയറ്റുവേദന, പാണ്ഡുരോഗം, അതിഭയങ്കരമായ വിഷ്ടംഭം ഇവ ശമിക്കും.

# പ്രസൂതിചികിത്സ

സുഖപ്രസവത്തിന്— (വിശല്യമൂലപ്രയോഗം)

വാരിപിഷ്ടം വിശല്യായാ മൂലമാജ്യേന കല്ക്കിതം
അധോമുഖമധോനാഭേർല്ലിപ്തം സദ്യഃ പ്രസൂതികൃൽ. 64

സാരം - മേന്തോന്നിക്കിഴങ്ങ് പച്ചവെള്ളത്തിൽ അരച്ചു നെയ്യു കൂട്ടി ചാലിച്ച് കുഴമ്പാക്കി കീഴ്പോട്ടു മുഖമായിട്ട് പൊക്കിളിനു താഴെ തേച്ചാൽ ഗർഭിണി പെട്ടെന്നു പ്രസവിക്കും.

ലാംഗലീമൂലപ്രയോഗം—

ലാംഗലീമൂലകല്ക്കേന പാണിപാദതലം ലിപേൽ
നാഭിം യോനിം ച തേനാശു ഗർഭശല്യമപോഹതി. 65

സാരം - മേന്തോന്നിക്കിഴങ്ങ് അരച്ച് കൈയ്യ്, കാല്, നാഭി, യോനി ഈ ഭാഗങ്ങളിൽ ലേപനം ചെയ്താൽ ഗർഭശല്യം ശമിക്കും.

ക്ഷൗദ്രയുക്തലാംഗലീമൂലപ്രയോഗം—

ക്ഷൗദ്രേണ ലാംഗലീമൂലം പിഷ്ട്വാ നാഭിം പ്രലേപയേൽ
സുഖപ്രസവദം നാര്യാഃ പ്രശസ്തമിദമൗഷധം. 66

സാരം - മേന്തോന്നിക്കിഴങ്ങ് തേനിൽ അരച്ച് നാഭിയിൽ തേയ്ക്കുക. ഇത് സ്ത്രീകൾക്കു സുഖപ്രസവത്തിനുള്ള ഒരു പ്രശസ്ത ഔഷധമാകുന്നു.

വൃഷമൂലപ്രയോഗം—

ആടരൂഷകമൂലേന യോനിം നാഭിം ച ലേപയേൽ
സദ്യഃ പ്രസൂയതേ നാരീ സാ ഗർഭം ലഭതേ ധ്രുവം. 67

സാരം - ആടലോടകത്തിന്റെ വേര് അരച്ച് യോനിയിലും നാഭിയിലും ലേപനം ചെയ്യുക. ഗർഭിണി പെട്ടെന്നു പ്രസവിക്കുകയും നിശ്ചയമായും വീണ്ടും ഗർഭം ധരിക്കുകയും ചെയ്യും.

വരാഹദംഷ്ട്രാപ്രയോഗം--

പിഷ്ട്വാ ദംഷ്ട്രാം വരാഹസ്യ ജലേനൈവാഞ്ജയേദ്ദൃശൗ
സദ്യഃ പ്രസൂയതേ യോഷാ സർപ്പത്വക്ധൂപനാദപി. 68

സാരം - പന്നിത്തേറ്റ പച്ചവെള്ളത്തിൽ തന്നെ അരച്ച് രണ്ടു കണ്ണിലും എഴുതുകയോ പാമ്പിന്റെ പടം തീയിലിട്ടു പുകയ്ക്കുകയോ ചെയ്താൽ സ്ത്രീ പെട്ടെന്നു പ്രസവിക്കും.

ലാംഗലീമൂലാദി പ്രയോഗം—

ലാംഗല്യാഃ കാകമാച്യാ വാ മൂലം ലിമ്പേൽ സകാഞ്ചികം
പ്രസൂയ മൂഢഗർഭാപി നാരീ സഹപരായണാ. 69

സാരം - മേന്തോന്നിയുടേയോ കരിന്തക്കാളിയുടേയോ മൂലം കാടിയിൽ അരച്ചു തേച്ചാൽ മൂഢഗർഭയായ സ്ത്രീയും സുഖമായി പ്രസവിക്കും.

അപാമാർഗ്ഗമൂലപ്രയോഗം—

അപാമാർഗ്ഗസ്യ മൂലം തു യാ നാരീ ദുഃഖസൂയിനീ
ധാരയേദ്യോനിമധ്യേന സാ സുഖേന പ്രസൂയതേ. 70

സാരം - പ്രസവത്തിനു താമസമുള്ള സ്ത്രീ ചെറുകടലാടിയുടെ വേര് യോനി മദ്ധ്യത്തിൽ ധരിച്ചാൽ സുഖമായി പ്രസവിക്കും.

മധുകാദി പാനം—

മധുകം ചന്ദനം പീത്വാ ഹവിഷാ മാഹിഷേണ ച
ലാംഗല്യാ ചരണേ ലിപ്ത്വാ സാ സുഖേന പ്രസൂയതേ. 71

സാരം - ഇരട്ടിമധുരവും ചന്ദനവും കൂടി അരച്ചു എരുമനെയ്യിൽ സേവിക്കുകയും മേന്തോന്നിക്കിഴങ്ങ് അരച്ചു കാലിൽ തേയ്ക്കുകയും ചെയ്താൽ സുഖമായി പ്രസവിക്കും.

മറുപിള്ള പിറക്കുന്നതിന്— കിംശുകത്വഗാദി പ്രയോഗം

കിംശുകത്വഗ്രസം പീതം തിലജേനാപരാം ജയേൽ
പീതം പുഷ്യലതാപത്രമപരാജിൽ തുഷോദകേ. 72

സാരം - മുരിക്കിൻനീരും എള്ളെണ്ണയും കൂടി ചേർത്തു സേവിക്കുകയോ കുമ്പളവള്ളിയുടെ ഇല അരിക്കാടിയിൽ അരച്ചു കലക്കി സേവിക്കുകയോ ചെയ്താൽ മറുപിള്ള പിറക്കും.

പ്രസവിച്ചവൾക്കുണ്ടാകുന്ന ജ്വരാതിസാരത്തിന്—

ദുരാലഭാവിശ്വതുല്യദശമൂലശൃതം ജലം

പീത്വാ ജ്വരാതിസാരാഭ്യാം മുച്യതേ സൂതികാ ധ്രുവം. 73

സാരം - കൊടിത്തൂവ, ചുക്ക് ഇവക്കു സമം ദശമൂലവും ചേർത്തു കഷായം വച്ച് സേവിച്ചാൽ പ്രസവിച്ചവൾക്കുണ്ടാകുന്ന ജ്വരവും അതിസാരവും ശമിക്കും.

പ്രസവിച്ചവൾക്കുണ്ടാകുന്ന ഗുന്മം മുതലായവയ്ക്ക്—

പഞ്ചകോലദശാംഘ്രിഭ്യാം സമാഭ്യാം സാധുസാധിതം
നിഷേവ്യ സലിലം സൂതാ ഗുന്മാദിഭ്യഃ പ്രമുച്യതേ. 74

സാരം - പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) ദശമൂലം ഇവ സമമായി എടുത്തു കഷായം വച്ച് സേവിച്ചാൽ സൂതികയ്ക്കുണ്ടാകുന്ന ഗുന്മം മുതലായവ ശമിക്കും.

പ്രസവിച്ചവൾക്കുണ്ടാകുന്ന വായുപദ്രവത്തിന്—

ദേവദാരുബലാരാസ്നാശുണ്ഠീസൈര്യകസാധിതം
സലിലം തൈലസംമിശ്രമനിലാർത്താ സദാ പിബേൽ. 75

ധാന്വന്തരം ബലാതൈലം സൂതികായാഃ പ്രശസ്യതേ.

സാരം - ദേവതാരം, കുറുന്തോട്ടിവേര്, അരത്ത, ചുക്ക്, കരിങ്കുറിഞ്ഞിവേര് ഇവ കഷായം വച്ച് എല്ലായ്പ്പോഴും സേവിച്ചാൽ സൂതികയ്ക്കുണ്ടാകുന്ന വായുപദ്രവം ശമിക്കും. ധാന്വന്തരവും ബലാതൈലവും സൂതികയ്ക്കു പ്രശസ്തമാകുന്നു.

സൂതികയ്ക്കു മുലപ്പാൽ വർദ്ധിക്കുന്നതിന്—

യഷ്ടീമധുകസംയുക്തം ഗവ്യം ക്ഷീരം സശർക്കരം. 76

പീത്വാ ധാത്രീ ഭവേദ്ഭൂരിസ്തന്യപൂർണ്ണപയോധരാ

സാരം - പശുവിൻ പാലിൽ ഇരട്ടിമധുരം പൊടിച്ചിട്ടു പഞ്ചസാരയും ചേർത്തു സേവിച്ചാൽ സൂതികയ്ക്കു മുലപ്പാൽ വർദ്ധിക്കും.

അഭീരുവീരാദി കഷായം— (സ്തന്യവർദ്ധനത്തിന്)

അഭീരുവീരേക്ഷുബലാപയസ്യാ-
മധൂകയഷ്ടീമധുഗോപകന്യാ
തൈരംബു സിദ്ധം സസിതം പിബേദ്വാ
വൃഷ്യം പരം സ്തന്യകരം പ്രശസ്തം. 77

സാരം - ശതാവരിക്കിഴങ്ങ്, കോവൽക്കിഴങ്ങ്, ചെറുകരിമ്പിൻവേര്, കുറുന്തോട്ടിവേര്, അടപതിയൻകിഴങ്ങ്, ഇരിപ്പപ്പൂവ്, ഇരട്ടിമധുരം, നറുനീണ്ടിക്കിഴങ്ങ് ഇവകൊണ്ടുള്ള കഷായം പഞ്ചസാര മേമ്പൊടി ചേർത്തു സേവിച്ചാൽ ശുക്ലവൃദ്ധി ഉണ്ടാകും. മുലപ്പാലും വർദ്ധിക്കും.

ജീവനീയാദി പാൽകഷായം— (സ്തന്യവർദ്ധനവിന്)

ജീവനീയശൃതം ക്ഷീരം പയശ്ച സ്തന്യവർദ്ധനം

സാരം - ജീവനീയഗണം കൊണ്ട് (അടപതിയൻകിഴങ്ങ്, കാകോളി, ക്ഷീരകാകോളി, മേദ, മഹാമേദ, കാട്ടുപയറ്, കാട്ടുഴുന്ന്, ജീവകം, ഇടവകം, ഇരട്ടിമധുരം) പാൽക്കഷായമോ കഷായമോ ഉണ്ടാക്കി സേവിച്ചാൽ സൂതികയ്ക്ക് മുലപ്പാൽ വർദ്ധിക്കും.

ഗർഭസ്രാവത്തിന്— (പത്മകന്ദാദി പാൽക്കഷായം)

പത്മകന്ദകൃതം വാരി സക്ഷീരം പായയേദ്ദ്വധൂം
ഗർഭാസ്രാവഹരം ശ്രേഷ്ഠം ശർക്കരാമിശ്രിതം നിശി 78

സാരം - താമരക്കിഴങ്ങുകൊണ്ട് പാൽക്കഷായം വച്ചു പഞ്ചസാര മേമ്പൊടി ചേർത്തു രാത്രിയിൽ അത്താഴമൂണിനുശേഷം സേവിക്കുന്നത് ഗർഭസ്രാവത്തിന് വിശേഷമാകുന്നു.

ഗർഭസ്രാവാരംഭത്തിൽ സേവിക്കുന്നതിന് (ശാരിബാദി പാൽക്കഷായം)

ശാരിബാചന്ദനദ്രാക്ഷാലോധ്രക്വാഥം പയോയുതം
സസിതം ശീതളം ഗർഭസ്രാവാരംഭേ പിബേദ്വധൂഃ 79

സാരം - നറുനീണ്ടിക്കിഴങ്ങ്, ചന്ദനം, മുന്തിരിങ്ങാപ്പഴം, പാച്ചോറ്റിത്തൊലി ഇവ കൊണ്ട് പാൽക്കഷായമുണ്ടാക്കി തണുത്തതിനുശേഷം പഞ്ചസാര ചേർത്ത് ഗർഭസ്രാവാരംഭത്തിൽ സേവിക്കുന്നത് നല്ലതാകുന്നു.

ഗർഭസ്രാവലക്ഷണം—

പാർശ്വദ്വയേ തഥാ വസ്തൗ ശ്രോണ്യാം കുക്ഷൗ തഥൈവ ച
ഗുദേ ച വേദനാത്യർത്ഥം സീദനം ഹൃദയസ്യ ച. 80

പാണ്ഡുത്വം നാഭിശൂലം ച ശ്രമശ്ച പരികർത്തികാ
ഇത്യേതൽ സ്രംസമാനസ്യ വിദ്യാൽ ഗർഭസ്യ ലക്ഷണം. 81

ബഹൂപദ്രവശൂലാർത്തഗർഭസ്രാവം വിവർജയേൽ.

സാരം - പാർശ്വദ്വയം, വസ്തി, അരക്കെട്ട്, വയർ, ഗുദം ഈ ഭാഗങ്ങളിൽ അധികമായ വേദന, ഹൃദയത്തിന് തളർച്ച, പാണ്ഡുവർണ്ണം, നാഭിക്കു വേദന, ക്ഷീണം, അരിഞ്ഞുനോവുക ഇവ ഗർഭം അലസുന്നതിനുള്ള ലക്ഷണങ്ങളാകുന്നു. വളരെ ഉപദ്രവവും ശൂലവും ഉള്ള ഗർഭസ്രാവം വർജനീയമാകുന്നു.

ഗർഭസ്രാവത്തിന് ജംബുപല്ലവപ്രയോഗം—

ജംബൂപല്ലവകല്ക്കം തു പിഷ്ട്വാ തണ്ഡുലവാരിണാ 82

പായയേൽ പയസാ വാപി ഗർഭസ്രാവേ വിശേഷതഃ

സാരം - ഞാവലിന്റെ തളിര് അരിക്കാടിയിലോ പാലിലോ അരച്ചു സേവിക്കുന്നത് ഗർഭസ്രാവത്തിനു വിശേഷമാകുന്നു.

രജോനാശത്തിന്— (മരിചപ്രയോഗം)

ശർക്കരോദകപിഷ്ടാനി മരിചാനി സിതാനി ച 83

പുഷ്പകാലേ ത്ര്യഹം പീത്വാ നാശയേൽ പുഷ്പസംഭവം

സാരം - വെളുത്ത നല്ലമുളക്, പഞ്ചസാര കലക്കിയ വെള്ളത്തിൽ അരച്ച് തീണ്ടാർന്നിരിക്കുമ്പോൾ മൂന്നു ദിവസം സേവിച്ചാൽ രക്തം പുറപ്പെടുന്നതു ശമിക്കും.

കിംശുകഫലപ്രയോഗം—

കിംശുകസ്യ ഫലം പിഷ്ട്വാ മധുനാ സഹ യോജയേൽ 84

പുഷ്പകാലേ ത്ര്യഹം പീത്വാ നാശയേൽ പുഷ്പസംഭവം

സാരം - മുരിക്കിൻകായ് പച്ചവെള്ളത്തിൽ അരച്ചു തേൻ ചേർത്തു യോജിപ്പിച്ചു തീണ്ടാർന്നിരിക്കുമ്പോൾ മൂന്നു ദിവസം സേവിച്ചാൽ രക്തം പുറപ്പെടുന്നതു ശമിക്കും.

# ബാലചികിത്സ

ജാതബാലസ്യ താംബൂലവീജനം—

ജാതാഃ കേചിൽ ശിശവഃ ക്ലാന്താസ്സ്യുർമ്മാർഗ്ഗസംകടതഃ
അതിശീതസലിലയുക്തൈസ്താംബൂലൈർവീജയേദ്വദനേ. 85

സാരം - ചില കുട്ടികൾ വെളിയിലേക്ക് നിർഗ്ഗമിക്കുന്ന മാർഗ്ഗത്തിലെ സങ്കടം ഹേതുവായിട്ട് ക്ഷീണിച്ചവരായിട്ടു ജനിക്കുന്നു. അങ്ങനെ ജനിക്കുന്ന കുട്ടികളുടെ മുഖത്തു വളരെ തണുത്ത വെള്ളത്തിൽ മുക്കിയ വെറ്റിലകൊണ്ടു വീശണം. എന്നാൽ അവരുടെ ക്ഷീണം തീരും.

ജാതമാത്രനായ ശിശുവിനുള്ള ദീർഘായുർവിധി—

ക്ഷീരവൃക്ഷകഷായേണ ശീതളേനാഭിഷേചയേൽ
ജാതമാത്രം തതോ ബാലോ ദീർഘമായുരവാപ്നുയാൽ 86

സാരം - കുട്ടി ജനിച്ചാലുടനെ ആ കുട്ടിയെ നാല്പാമരത്തൊലി കഷായം വച്ചു തണുത്തതിനു ശേഷം ആ കഷായം കൊണ്ടു കുളിപ്പിക്കണം. എന്നാൽ ആ കുട്ടിക്ക് ദീർഘായുസ്സുണ്ടാകും.

കുട്ടികൾക്കു ഔഷധം കൊടുക്കേണ്ട നിയമം—

ശിശൂനാം സ്തന്യസംയുക്തം ത്രിമാസാദ്ഭേഷജം വിദുഃ
അതഃ പരം കുമാരാണാം ജലേനൈവ പ്രദാപയേൽ. 87

സാരം - ശിശുക്കൾക്കു മൂന്നുമാസം വരെ മുലപ്പാലിൽ ഔഷധം കൊടുക്കണം. അതിനുശേഷം ജലത്തിൽ ചേർത്താണ് ഔഷധം കൊടുക്കേണ്ടത്.

ക്ഷീരപസ്യൗഷധം ധാത്ര്യൈ ക്ഷീരാന്നാദസ്യ ചോഭയോഃ
വിളംഗഫലമാത്രം തു ജാതമാത്രേ വിധീയതേ. 88

സാരം - മുലപ്പാൽ മാത്രം കുടിക്കുന്നവന് രോഗമുണ്ടായാൽ മാതാവിനും, മുലപ്പാൽ കുടിക്കുകയും അന്നം ഭക്ഷിക്കുകയും ചെയ്യുന്ന ശിശുവിനു രോഗമുണ്ടായാൽ രണ്ട് പേർക്കും (മാതാവിനും ശിശുവിനും) ഔഷധം കൊടുക്കണം. ജാതമാത്രനായ ശിശുവിനു വിഴാലരി പ്രമാണമേ ഔഷധം കൊടുക്കാവൂ.

ഉശീരജംബ്വാദി കഷായം—

ഉശീരജംബ്വാമ്രവടപ്രരോഹൈഃ
ക്വാഥോ രസോ വാ മധുസംപ്രയുക്തഃ
പിത്തജ്വരർച്ഛർദ്ദ്യതിസാരതൃഷ്ണാം
ബാലസ്യ മൂർഛാമപഹന്തി സദ്യഃ 89

സാരം - രാമച്ചം, ഞാവൽത്തൊലി, മാങ്ങാണ്ടിപ്പരിപ്പ്, പേരാലിൽ വേട് ഇവ കൊണ്ടുള്ള കഷായമോ ഇവയുടെ സ്വരസമോ തേൻ ചേർത്തു സേവിച്ചാൽ കുട്ടികൾക്കുണ്ടാകുന്ന പിത്തജ്വരം, ഛർദ്ദി, അതിസാരം, തണ്ണീർദാഹം, മോഹാലസ്യം ഇവ പെട്ടെന്നു ശമിക്കും.

വില്വമൂലാദി കഷായം—

വില്വമൂലജലേ സിദ്ധം ലാജമിശ്രം പയഃ ശിശുഃ
പിബേൽ ക്ഷൗദ്രേണ സംയുക്തം ഛർദ്ദ്യതീസാരനാശനം. 90

സാരം - കൂവളത്തിൻവേരും മലരും കൂടി കഷായം വച്ച് അതിൽ തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ കുട്ടികൾക്കുണ്ടാകുന്ന ഛർദ്ദിയും അതിസാരവും ശമിക്കും.

ലാജചൂർണ്ണപ്രയോഗം—

ലാജചൂർണ്ണം മധുയുതം സർപിഷാ ച സുസംസ്കൃതം
കുമാരം പായയേദേതൽഛർദ്ദിഭ്യഃ പരമുച്യതേ. 91

സാരം - മലർപ്പൊടിയിൽ തേനും നെയ്യും ചേർത്തു സംസ്ക്കരിച്ചു സേവിപ്പിച്ചാൽ ബാലന്മാർക്കുണ്ടാകുന്ന ഛർദ്ദി ശമിക്കും.

വില്വമൂലപ്രയോഗം—

വില്വമൂലസ്യ നിഷ്ക്വാഥേ ലാജചൂർണ്ണം സശർക്കരം
ആലോഡ്യ പായയേദ്ബാലം ഛർദ്ദികൃമിവിനാശനം. 92

സാരം - കൂവളത്തിൻവേര് കഷായം വച്ച് അതിൽ മലർപൊടിയും പഞ്ചസാരയും ചേർത്തു യോജിപ്പിച്ചു കൊടുത്താൽ കുട്ടികൾക്കുണ്ടാകുന്ന ഛർദ്ദിയും കൃമിയും ശമിക്കും.

ബാലന്മാർക്കുണ്ടാകുന്ന ജ്വരാതിസാരത്തിന്— (ചാർങ്ഗേരിസ്വരസം)

ചാർങ്ഗേരീസ്വരസേ ക്ഷൗദ്രവചാതിവിഷചൂർണ്ണയുക്
ശിശൂനാം ഭേഷജം ശ്രേഷ്ഠം ജ്വരാതീസാരശൂലനുൽ. 93

സാരം - പുളിയാറിലയുടെ നീരിൽ വയമ്പ്, അതിവിടയം ഇവ പൊടിച്ചിട്ടു തേനും ചേർത്തു സേവിപ്പിച്ചാൽ കുട്ടികൾക്കുണ്ടാകുന്ന ജ്വരം, അതിസാരം, ശൂലം ഇവ ശമിക്കും.

കുട്ടികൾക്കുണ്ടാകുന്ന രക്താതിസാരത്തിന്— (നാളികേരപുഷ്പപ്രയോഗം)

നാളികേരസ്യ പുഷ്പാണി ജലേന സഹ പായയേൽ
മധുനാ സഹ പാതവ്യം രക്താതീസാരനാശനം. 94

സാരം - തെങ്ങിൻപൂക്കില വെള്ളത്തിൽ അരച്ചു തേൻ ചേർത്തു സേവിച്ചാൽ ബാലന്മാർക്കുണ്ടാകുന്ന രക്താതിസാരം ശമിക്കും.

കുടചാദി കല്ക്കപാനം— (സർവാതിസാരത്തിന്)

കുടചാതിവിഷാകല്ക്കം സ്തന്യയുക്തം കണാന്വിതം
പായയേത്തം ശിശും വൈദ്യസ്സർവാതീസാരനാശകൃൽ. 95

ചാർങ്ഗേര്യാസ്സ്വരസഃ ക്ഷൗദ്രയുക്തസ്സർവാതിസാരജിൽ

സാരം - കുടകപ്പാലത്തൊലിയും അതിവിടയവും കൂടി അരച്ചു മുലപ്പാലിൽ കലക്കി തിപ്പലിപ്പൊടിയും ചേർത്തു സേവിപ്പിച്ചാൽ കുട്ടികൾക്കുണ്ടാകുന്ന എല്ലാ അതിസാരവും ശമിക്കും. പുളിയാറിലയുടെ തനിനീരിൽ തേൻ ചേർത്തു കൊടുക്കുന്നതും കുട്ടികൾക്കുണ്ടാകുന്ന അതിസാരത്തിന് നല്ലതാണ്.

ജ്വരത്തിന്—

ചൂർണ്ണം പർപ്പടകാനാം തു സ്തന്യേന ജ്വരനാശനം 96

കടുരോഹിണികാചൂർണ്ണം പിബേൽ സ്തന്യസമായുതം
സർവജ്വരഹരം ശ്രേഷ്ഠം ശിശൂനാം തു വിശേഷതഃ. 97

സാരം - പർപ്പടകപ്പുല്ലു പൊടിച്ച് മുലപ്പാലിൽ കലക്കി സേവിച്ചാൽ ജ്വരം ശമി

ക്കും. കടുകുരോഹിണി പൊടിച്ചു മുലപ്പാലിൽ കലക്കി സേവിച്ചാൽ എല്ലാ ജ്വരവും ശമിക്കും. ബാലന്മാർക്കുണ്ടാകുന്ന ജ്വരത്തിനു ഇത് വിശേഷിച്ചും നല്ലതാണ്.

അശ്വത്ഥപ്രവാളപ്രയോഗം—

അശ്വത്ഥസ്യ പ്രവാളം തു മുഷ്ടിമാത്രം വിപാചയേൽ
ജലേ തസ്മിൻ ശൃതം ക്ഷീരം ബാലാനാം ജ്വരനാശനം. 98

സാരം - ഒരുപിടി അരയാലിൻതളിര് ജലത്തിൽ പാകം ചെയ്ത് അതിൽ പാൽ ചേർത്തു കാച്ചി കുറുക്കി സേവിച്ചാൽ ബാലന്മാർക്കുണ്ടാകുന്ന ജ്വരം ശമിക്കും.

ബാലന്മാർക്കുണ്ടാകുന്ന ഛർദ്ദിക്ക്—

പ്രസൃതേ ശാലിലാജാനാം യവാഗൂമുപകല്പയേൽ
സുശീതാം മധുസംയുക്താം പിബേൽ ഛർദ്ദിഹരാം ശിശും. 99

സാരം - രണ്ടുപലം ചെന്നെല്ലിൻമലരുകൊണ്ട് കഞ്ഞിയുണ്ടാക്കി തണുത്തതിനുശേഷം അതിൽ തേൻ ചേർത്തു സേവിപ്പിച്ചാൽ കുട്ടികൾക്കുണ്ടാകുന്ന ഛർദ്ദി ശമിക്കും.

മുലപ്പാൽ ഛർദ്ദിക്കുന്നതിന്—

പീതം പീതം വമതി യഃ സ്തന്യം തു മധുസർപിഷാ
ദ്വിവാർത്താകീഫലരസം പഞ്ചകോലം ച ലേഹയേൽ. 100

സാരം - കുടിക്കുന്ന മുലപ്പാൽ എല്ലാം ഛർദ്ദിക്കുന്ന കുട്ടിയ്ക്ക് ചെറുവഴുതിനയുടെയും വെൺവഴുതിനയുടെയും നീരിൽ തേനും നെയ്യും ചേർത്തു കൊടുക്കുകയോ പഞ്ചകോലം (തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്) ഇവ പൊടിച്ചിട്ടു തേനും നെയ്യും കൂടി ചേർത്തു കൊടുക്കുകയോ ചെയ്യണം.

ബാലന്മാർക്കുണ്ടാകുന്ന കുക്ഷിവികാരത്തിന്— (ചൂതശലാകാദി യോഗം)

ചൂതശലാകുമഹൗഷധമുസ്താ-
സാധിതമംബ്വഥവാ മധുയക്തം
ധാതകിശാരിബലോധ്രസമംഗാ-
സാധിതമർഭകകുക്ഷിവികാരേ. 101

സാരം - മാങ്ങാണ്ടിപ്പരിപ്പ്, ചുക്ക്, മുത്തങ്ങാക്കിഴങ്ങ് ഇവയോ താതിരിപ്പൂവ്, നറുനീണ്ടിക്കിഴങ്ങ്, പാച്ചോറ്റിത്തൊലി, പടർച്ചുണ്ടവേര് ഇവയോ കഷായം വച്ച് തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ കുട്ടികൾക്കുണ്ടാകുന്ന കുക്ഷിരോഗം ശമിക്കും.

രക്താതിസാരത്തിനു പാഠാദി—

പാഠാതോയദശുണ്ഠീനാം കഷായം ക്ഷൗദ്രസംയുതം
രക്താതിസാരനാശായ പിബേദ്ബാലോ വിശേഷതഃ. 102

സാരം - പാടക്കിഴങ്ങ്, മുത്തങ്ങാക്കിഴങ്ങ്, ചുക്ക് ഇവ കഷായം വച്ചു തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ ബാലന്മാർക്കുണ്ടാകുന്ന രക്താതിസാരം നിശ്ചയമായും ശമിക്കും.

സർവാതിസാരത്തിന്— (വത്സകാദി ചൂർണ്ണം)

വത്സകാതിവിഷാപാഠാസമംഗാവില്വദീപ്യകം
മധുനാ ലേഹയേദ്ബാലം സർവാതീസാരനാശനം. 103

സാരം - കുടകപ്പാലയരി, അതിവിടയം, പാടക്കിഴങ്ങ്, പടർച്ചുണ്ടവേര്, കൂവളത്തിൻവേര്, അയമോദകം ഇവ പൊടിച്ചു തേനിൽ കുഴച്ചു സേവിപ്പിച്ചാൽ ബാലന്മാർക്കുണ്ടാകുന്ന എല്ലാ അതിസാരവും ശമിക്കും.

മലവും മൂത്രവും തടഞ്ഞിരിക്കുന്നതിന്— (ഇന്ദ്രപുഷ്പീഫലപ്രയോഗം)

ഇന്ദ്രപുഷ്പീഫലരസം ബീജമൂർവാരുകസ്യ ച
മൂഷികസ്യ പുരീഷഞ്ച ഗോരേഖാബീജമേവ ച. 104

ഏതാനി സമഭാഗാനി പിഷ്ട്വാ ഭൃങ്ഗരസേന തു
ലേപയേന്നാഭിവസ്തൗ ച സ്രവതേ മൂത്രവിട്ക്ഷണാൽ. 105

സാരം - മേന്തോന്നിക്കായുടെ നീര്, വെള്ളരിക്കായുടെ അരി, എലിക്കാട്ടം, ഗോരേഖാബീജം ഇവ സമഭാഗമായി എടുത്തു കയ്യോന്നിനീരിൽ അരച്ചു നാഭിവസ്തിയിങ്കൽ ലേപനം ചെയ്താൽ തടഞ്ഞിരിക്കുന്ന മലവും മൂത്രവും വേഗത്തിൽ വെളിക്കു പോകും.

മൂത്രത്തടവിന്— (മധുകാദി പ്രയോഗം)

മധൂകോഷണയോഃ കല്ക്കം ഗോമൂത്രേണാപി ലേപയേൽ
കൃഷ്ണാശ്മഭിൽസിതാക്ഷൗദ്രസൂക്ഷ്മൈലാസൈന്ധവൈഃ കൃതം. 106
മൂത്രഗ്രഹേ പ്രയോക്തവ്യം ശിശൂനാം ലേഹമുത്തമം.

സാരം - ഇരിപ്പക്കാതലും നല്ലമുളകും കൂടി ഗോമൂത്രത്തിൽ അരച്ചു വസ്തിപ്രദേശത്തു തേയ്ക്കുകയോ തിപ്പലി, കല്ലൂർവഞ്ചി, പഞ്ചസാര, തേൻ, ചിറ്റേലം, ഇന്തുപ്പ് ഇവകൊണ്ടു ലേഹമുണ്ടാക്കിക്കൊടുക്കുകയോ ചെയ്താലും കുട്ടികൾക്കുണ്ടാകുന്ന മൂത്രത്തടവും ശമിക്കും.

മൂത്രകൃച്ഛ്രത്തിന്— (ശ്വദംഷ്ട്രാഫലചൂർണ്ണം)

ശ്വദംഷ്ട്രാഫലചൂർണ്ണം തു ശിശോർദ്ദദ്യാന്മധുപ്ളുതം 107

മൂത്രകൃച്ഛ്രാപഹം ക്ഷീരം പേയം തന്മൂലസാധിതം

സാരം - ഞെരിഞ്ഞിൽ പൊടിച്ചു തേനിൽ കുഴച്ചു സേവിക്കുകയോ ഞെരിഞ്ഞിൽവേരുകൊണ്ടു പാൽക്കഷായമുണ്ടാക്കി സേവിക്കുകയോ ചെയ്താൽ കുട്ടികൾക്കുണ്ടാകുന്ന മൂത്രകൃച്ഛ്രം ശമിക്കും.

ശോഷത്തിന്— (ഇഭപിപ്പല്യാദി ഘൃതം)

പിഷ്ടേഭപിപ്പലീലോധ്രപത്തൂരോൽപലചന്ദനൈഃ 108

താലീസശാരിബാഭ്യാം ച സാധിതം ശോഷജിദ്ഘൃതം

സാരം - അത്തിത്തിപ്പലി, പാച്ചോറ്റിത്തൊലി, മീനങ്ങാണി, ചെങ്ങഴുനീർക്കിഴങ്ങ്, ചന്ദനം, താലീസപത്രം, നറുനീണ്ടിക്കിഴങ്ങ് ഇവ കല്ക്കമായി നെയ്യു കാച്ചി സേവിച്ചാൽ കുട്ടികൾക്കുണ്ടാകുന്ന ശോഷം ശമിക്കും.

മുഖദുഷികാലക്ഷണം—

ശന്മലീകണ്ടകപ്രഖ്യാ കഫമാരുതകോപജാ 109

ശിശൂനാം പിടകാ വക്ത്രേ വിജ്ഞേയാ മുഖദൂഷികാ

സാരം - കഫവും വായുവും കോപിച്ചു മുള്ളിലവിന്റെ മുള്ളുപോലെ ശിശുക്കളുടെ മുഖത്തുണ്ടാകുന്ന കുരുക്കൾക്കു മുഖദൂഷിക എന്നു പറയുന്നു.

മുഖദൂഷികാചികിത്സ—

മ്രംക്ഷയേത്താമജാക്ഷീരൈർജീരകാഞ്ജനസംയുതൈഃ 110

ജാത്യാ രസൈർവാപി തഥാ തേന സാപി നിവർത്തതേ.

സാരം - ആട്ടിൻപാലിലോ പിച്ചകത്തിലയുടെ നീരിലോ ജീരകവും അഞ്ജനക്കല്ലുംകൂടി പൊടിച്ചിട്ടു മുഖത്തു തേച്ചു മർദ്ദിച്ചാൽ കുട്ടികൾക്കുണ്ടകുന്ന മുഖദൂഷിക ശമിക്കും.

മുഖപാകത്തിന്—

അശ്വത്ഥത്വഗ്ഗദക്ഷൗദ്രൈർമ്മുഖപാകേ പ്രലേപനം 111

ദാർവീയഷ്ട്യഭയാജാതീപ്രത്രക്ഷൗദ്രൈസ്തഥാപരഃ

സാരം - അരയാലിൻതൊലി, കൊട്ടം ഇവ അരച്ചു തേൻ ചേർത്ത് ചാലിച്ച് ലേപനം ചെയ്യുകയോ മരമഞ്ഞൾത്തൊലി, ഇരട്ടിമധുരം, കടുക്കാത്തോട്, പിച്ചകത്തില ഇവ അരച്ചു തേൻ ചേർത്ത് ലേപനം ചെയ്യുകയോ ചെയ്താൽ കുട്ടികൾക്കുണ്ടാകുന്ന മുഖപാകം ശമിക്കും.

നിചൂരിക എന്ന രോഗത്തിന്റെ ലക്ഷണം—

പിത്തേന ജൂർത്ത്യാർത്തിയുതാശ്ശരീരേ
സ്ഫോടാ ഭവന്ത്യാശു ലയം പ്രയാന്തി
രാത്രൗ ദിവാന്തേ ച പുനർഭവന്തി
പ്രായഃ ശിശൂനാം സ നിചൂരികാഖ്യഃ 112

സാരം - കുട്ടിക്കു പിത്തം നിമിത്തം പനിയോടുകൂടി ശരീരത്തിൽ കുമളകൾ ഉണ്ടാകുകയും പെട്ടെന്നു കാണാതാകുകയും ചെയ്തതിനുശേഷം പിന്നെയും രാത്രിയിലും പകലിന്റെ അവസാനത്തിലും മിക്കവാറും കുമളകൾ ഉണ്ടാകുന്നു. ഈ രോഗത്തിനു 'നിചൂരിക' എന്നു പറയുന്നു.

വിഷവജ്രത്തിന്റെ ലക്ഷണവും നിചൂരികയുടെയും വിഷവജ്രത്തിന്റെയും ചികിത്സയും—

തേനൈവ തേഷാം പിടകാസ്സദാഹാഃ
കണ്ഡൂയുതാസ്തദ്വിഷവജ്രമാഹുഃ
ത്രിജാതശീതാമയദാരുയഷ്ടീ-
വരാസുഗന്ധാകുമുദോൽപലം ച. 113

വരീസരളമഞ്ജിഷ്ഠാ കമലം സശതാഹ്വയം
ശാരിബാതിലയഷ്ടീഞ്ച തയോർല്ലിമ്പേൽ സകാഞ്ചികം.

സാരം - കുട്ടികൾക്കു നിചൂരിക കൊണ്ടുണ്ടാകുന്ന കുരുക്കൾ സർവാങ്ഗസന്താപത്തോടും ചൊറിച്ചിലിനോടും കൂടിയതായിരുന്നാൽ അതിനു 'വിഷവജ്ര'മെന്നു പറയുന്നു. ഈ രണ്ടു രോഗങ്ങൾക്കും ഏലം, ഇലവർങ്ങം, പച്ചില, ചന്ദനം, കൊട്ടം, ദേവതാരം, ഇരട്ടിമധുരം, ത്രിഫല, അരത്ത, ആമ്പൽക്കിഴങ്ങ്, ചെങ്ങഴുനീർക്കിഴങ്ങ്, ശതാവരിക്കിഴങ്ങ്, ചരളം, മഞ്ചട്ടി, താമരക്കിഴങ്ങ്, ശതകുപ്പ, നറുനീണ്ടിക്കിഴങ്ങ്, കമ്മട്ടിവേര്, ഇരട്ടിമധുരം ഇവ കാടിയിൽ അരച്ചു ലേപനം ചെയ്യണം.

തുണ്ഡലക്ഷണവും തച്ചികിത്സയും—

വാതേനാധ്മാപിതം നാഭിം സരുജം തുണ്ഡസംജ്ഞിതം
മൃൽപിണ്ഡേനാഗ്നിവർണ്ണേന ക്ഷീരസിക്തേന സോഷ്മണാ. 115

സ്വേദയേദുച്ഛ്രിതാം നാഭിം തുണ്ഡം തേന പ്രശാമ്യതി

സാരം - വായുകോപത്താൽ ശിശുക്കളുടെ നാഭിക്കു ഉയർച്ചയും വേദനയും ഉണ്ടാകും. അതിനെ 'തുണ്ഡം' എന്നു പറയുന്നു. അതിനു മണ്ണുരുട്ടി തീയിലിട്ടു അതു അഗ്നിവർണ്ണമാകുമ്പോൾ എടുത്തു പാൽ തളിച്ചു ആ ഊഷ്മാവുകൊണ്ട് വിയർപ്പിക്കണം. എന്നാൽ തുണ്ഡരോഗം ശമിക്കും.

നാഭിപാകചികിത്സ—

നാഭിപാകേ നിശാലോധ്രപ്രിയംഗുമധുകൈശ്ശൃതം 116

തൈലമഭ്യഞ്ജനം തൈലമേഭിർവാപ്യവചൂർണ്ണിതം.

സാരം - മഞ്ഞൾ, പാച്ചോറ്റിത്തൊലി, ഞാഴൽപൂവ്, ഇരട്ടിമധുരം ഇവ കല്ക്കമായി എണ്ണകാച്ചി തേച്ചുകുളിക്കുകയോ ഈ മരുന്നുകൾ പൊടിച്ചു എണ്ണയിൽ വിതറി തേയ്ക്കുകയോ ചെയ്താൽ കുട്ടികൾക്കുണ്ടാകുന്ന നാഭിപാകം ശമിക്കും.

സർവകൃമികൾക്ക്— (ദേവദാർവാദി കഷായം)

ദേവദാരുവചാശിഗ്രുഫലത്രയപയോമുചാ 117

ക്വാഥസ്സകൃഷ്ണാപൃത്ഥ്വീകാകല്ക്കസ്സർവാൻ കൃമീൻ ഹരേൽ.

സാരം - ദേവതാരം, വയമ്പ്, മുരിങ്ങാത്തൊലി, ത്രിഫലത്തോട്, മുത്തങ്ങ ഇവ കൊണ്ടുള്ള കഷായം തിപ്പലിയും ഏലത്തരിയും പൊടിച്ചു മേമ്പൊടി ചേർത്തു സേവിച്ചാൽ കുട്ടികൾക്കുണ്ടാകുന്ന എല്ലാ കൃമികളും ശമിക്കും.

കുണ്ഡാലരോഗലക്ഷണം—

കുണ്ഡലാസ്ത്രിവിധാഃ പ്രോക്താ വാതപിത്തകഫൈർന്നൃണാം
തേ$f$പി സർവത്ര ദേഹേ സ്യുരേകദേശേ$f$പി വാ പുനഃ.
ജായന്തേ ഗ്രന്ഥിവൽ പൂർവമുന്നതാ രക്തമാംസഗാഃ 119

തതഃ കാലേന പക്വാസ്തേ കുണ്ഡവദ്യാന്തി നിമ്നതാം.

സാരം - വാതവും പിത്തവും കഫവും കോപിച്ചു കുണ്ഡലരോഗം മൂന്നു വിധത്തിൽ ഉണ്ടാകും. ആ കുണ്ഡലങ്ങൾ ദേഹത്തിൽ എല്ലായിടമോ ഒരു ഭാഗത്തോ ഉണ്ടാകാം. അവ ആദ്യം മുഴപോലെ ഉയർന്നുവന്നു പിന്നെ രക്തമാംസഗതങ്ങളായിട്ടു കാലക്രമത്തിൽ പഴുത്തു കുഴിയുടെ ആകൃതിയിൽ ആയിത്തീരും. അതുകൊണ്ടു ഇവയക്കു 'കുണ്ഡാല'ങ്ങൾ എന്നു പറയുന്നു.

വാതാദികുണ്ഡലരോഗലക്ഷണം—

കൃഷ്ണം തോദജ്വരയുതം വാതാൽ കുണ്ഡലകം ഭവേൽ 120

സദാഹപാകാസൃക്സ്രാവം ക്ഷിപ്രപാകി ച പിത്തതഃ
സകണ്ഡൂഗൗരവം സ്നൈഗ്ദ്ധ്യസ്തൈമിത്യസഹിതം കഫാൽ 121
തേ സ്യുസ്സുദുസ്തരാ ഘോരാ ബാലാനാം തു വിശേഷതഃ.

സാരം - വാതം കൊണ്ടുണ്ടാകുന്ന കുണ്ഡലരോഗം കറുത്തനിറത്തിലും വേദനയോടും ജ്വരത്തോടുകൂടിയും ഇരിക്കും. പിത്തംകൊണ്ടുണ്ടാകുന്ന കുണ്ഡലരോഗം പുകച്ചിൽ, പഴുപ്പ്, രക്തസ്രാവം ഇവയോടുകൂടിയും വേഗത്തിൽ പഴുക്കുന്നതായും

ഇരിക്കും. കഫംകൊണ്ടുണ്ടാകുന്ന കുണ്ഡലരോഗത്തിനു ചൊറിച്ചിൽ, ഗുരുത്വം, സ്നിഗ്ദ്ധത, നിശ്ചലത്വം ഇവയുണ്ടാകും. ഈ കുണ്ഡലരോഗങ്ങൾ ബാലന്മാർക്കു വിശേഷിച്ചും ദുസ്തരങ്ങളാകുന്നു.

കുണ്ഡാലത്തിന് പുഷ്പാശ്വത്ഥാദി തൈലം—

പുഷ്പാശ്വത്ഥസ്യ പഞ്ചാംഗക്വാഥേ തൽകല്ക്കസംയുതേ 122
തൈലം പക്വം തു സക്ഷീരം കുണ്ഡാലകവിനാശനം

സാരം - പൂവരശ് സമൂലം (പൂവ്, കായ്, ഇല, തൊലി, വേര്) എടുത്തു കഷായം വച്ച് അതിൽ പൂവരശിന്റെ പഞ്ചാംഗം തന്നെ കല്ക്കമായി പാലും ചേർത്തു എണ്ണ കാച്ചിയെടുത്തുപയോഗിച്ചാൽ കുണ്ഡാലകരോഗം ശമിക്കും.

കദളീപത്രഭസ്മപ്രയോഗം—

കദളീപത്രജം ഭസ്മ തൈലേന സഹിതം ഹിതം 123
ദഗ്ദ്ധ്വാ ഹരിദ്രാം സഞ്ചൂർണ്യ താം തു തൈലേന ലേപയേൽ.

സാരം - കദളിയിലയുടെ ഭസ്മമോ, മഞ്ഞൾ കരിച്ച പൊടിയോ എണ്ണയിൽ കുഴച്ചുതേച്ചാൽ കുണ്ഡാലകരോഗം ശമിക്കും.

പുഷ്പാശ്വത്ഥത്വഗ്ലേപനം—

പുഷ്പാശ്വത്ഥത്വചശ്ചൂർണ്ണം സൂക്ഷ്മം തൈലേന ലേപയേൽ
കുണ്ഡാലം വിനിഹന്ത്യാശു സർവദുഷ്ടവ്രണാപഹം
ഉന്മത്തക്ഷാരചൂർണ്ണം വാ തൈലേന സഹ ലേപയേൽ. 125

സാരം - പൂവരശിൻതൊലി നല്ലപോലെ പൊടിച്ചു ശീലപ്പൊടി എടുത്തു എണ്ണയിൽ കുഴച്ചു തേച്ചാൽ കുണ്ഡാലരോഗവും സർവ ദുഷ്ടവ്രണങ്ങളും ശമിക്കും. ഉമ്മത്തിന്റെ ക്ഷാരചൂർണ്ണം എണ്ണയിൽ കുഴച്ചു തേച്ചാലും കുണ്ഡാലരോഗം ശമിക്കും.

അരവിന്ദപഞ്ചാംഗാദി ഘൃതം—

അരവിന്ദസ്യ പഞ്ചാംഗം പുഷ്പാശ്വത്ഥസ്യ പഞ്ചകം
പിഷ്ട്വാ ക്ഷീരേണ സംസിദ്ധം സർപിഃ കുണ്ഡാലനാശനം 126

സാരം - താമരയുടെ പഞ്ചാംഗവും പൂവരശിന്റെ പഞ്ചാംഗവും കൂടി പാലിൽ അരച്ചു കലക്കി നെയ്യു കാച്ചി ഉപയോഗിച്ചാൽ കുണ്ഡാലരോഗവും ശമിക്കും.

യഷ്ടീമധുകകല്ക്കതൈലം—

കല്ക്കേന യഷ്ടീമധുകസ്യ തൈലം
ചതുർഗ്ഗുണേ പത്മദളപ്രഭുതേ
രസേ വിപക്വം വിനിഹന്തി ഘോരം

കുണ്ഡാലകം വായുരിവാഭ്രവൃന്ദം. 127

സാരം - എണ്ണയുടെ നാലിരട്ടി താമരയിലയുടെ നീരിൽ ഇരട്ടിമധുരം കല്ക്കമായി എണ്ണ കാച്ചി ഉപയോഗിച്ചാൽ അതിഭയങ്കരമായ കുണ്ഡാലകരോഗവും ശമിക്കും.

അക്ഷിരോഗത്തിന്— (ബൃഹത്യാദി ലേപനം)

ത്വചൗ ബൃഹത്യാ ഭാഗൗ ദ്വൗ ഭാഗ ഏകോ$f$ഞ്ജനസ്യ ച
കുകൂണകാക്ഷിലേപോ$f$യമഞ്ജനം ചൈവ ശസ്യതേ. 128

സാരം - ചെറുവഴുതിനയുടെ തൊലി രണ്ടു ഭാഗം, അഞ്ജനം ഒരു ഭാഗം ഇവ അരച്ചു കുകൂണകരോഗമുള്ള കണ്ണിന്റെ പുറമേ തേയ്ക്കുകയോ കണ്ണിൽ എഴുതുകയോ ചെയ്താൽ കുകൂണകരോഗം ശമിക്കും.

ദാർവ്യാദി ലേപനം—

അജാക്ഷീരേണ സംപിഷ്ടൈർദ്ദാർവീഗൈരികമുസ്തകൈഃ
ബഹിരാലേപനം കാര്യമക്ഷിരോഗവിനാശകൃൽ. 129

സാരം - മരമഞ്ഞൾതൊലി, കാവിമണ്ണ്, മുത്തങ്ങാക്കിഴങ്ങ് ഇവ ആട്ടിൻപാലിൽ അരച്ചു പുറമ്പട ഇട്ടാൽ അക്ഷിരോഗം ശമിക്കും.

കുട്ടികൾക്കുണ്ടാകുന്ന വയറുവീർപ്പിന്—

ഘൃതേന സിന്ധുവിശ്വൈലാഹിംഗുഭാർങ്ഗീരജോ ലിഹൻ
ആനാഹം വാതികം ശൂലം ജയേത്തോയേന വാ ശിശും. 130

സാരം - ഇന്തുപ്പ്, ചുക്ക്, ഏലത്തരി, കായം, ചെറുതേക്ക് ഇവ പൊടിച്ചു ശീലപ്പൊടി എടുത്തു നെയ്യിലോ ജലത്തിലോ കുഴച്ചു കൊടുത്താൽ കുട്ടികൾക്കുണ്ടാകുന്ന വയറുവീർപ്പും വാതജമായ ശൂലവും ശമിക്കും.

ഗൃഹധൂമാദി ലേപനം—

ഗൃഹധൂമനിശാകുഷ്ഠരാജികേന്ദ്രയവൈശ്ശിശോഃ
ലേപസ്തക്രേണ ഹന്ത്യാശു സിദ്ധ്മപാമാവിചർച്ചികാഃ. 131

സാരം - പുകയറ, മഞ്ഞൾ, കൊട്ടം, ചുമന്ന കടുക്, കുടകപ്പാലയരി ഇവ പൊടിച്ചു മോരിൽ അരച്ചു ലേപനം ചെയ്താൽ കുട്ടികൾക്കുണ്ടാകുന്ന സിദ്ധ്മരോഗം, പാമാ, വിചർച്ചിക ഇവ ശമിക്കും.

രജന്യാദി ചൂർണ്ണം—

രജനീദാരുസരളശ്രേയസീബൃഹതീദ്വയം
പൃശ്നിപർണ്ണീ ശതാഹ്വാ ച ലീഢം മാക്ഷികസർപ്പിഷാ. 132

ഗ്രഹണീദീപനം ശ്രേഷ്ഠം മാരുതസ്യാനുലോമനം
അതീസാരജ്വരശ്വാസകാമിലാപാണ്ഡുകാസജിൽ. 133

ബാലസ്യ സർവരോഗേഷു പൂജിതം ബലവർണ്ണദം.

സാരം - മഞ്ഞൾ, ദേവതാരം, ചരളം, അത്തിത്തിപ്പലി, ചെറുവഴുതിനവേര്, വെൺവഴുതിനവേര്, മൂവിലവേര്, ശതകുപ്പ ഇവ പൊടിച്ചു തേനും നെയ്യും കൂടി ചേർത്തു അതിൽ കുഴച്ചു ഭക്ഷിക്കുക. ഈ ചൂർണ്ണം ഗ്രഹണീകലയെ ദീപിപ്പിക്കുന്നതും വായുവിനു അനുകൂലവും അതിസാരം, ജ്വരം, ശ്വാസം, കാമില, പാണ്ഡു, ചുമ ഇവയെ ശമിപ്പിക്കുന്നതും ബാലന്മാർക്കുണ്ടാകുന്ന എല്ലാ രോഗങ്ങളിലും പൂജിതവും ബലവും നിറവും പ്രദാനം ചെയ്യുന്നതും ആകുന്നു.

കുട്ടികൾക്കുണ്ടാകുന്ന ഗ്രഹപീഡയുടെ കാരണം—

ധാത്രീമാത്രോരുപചാരാപചാരാൽ
ശൗചഭ്രഷ്ടാന്മംഗലാചാരഹീനാൻ
ത്രസ്താൻ ഭീതാൻ തർജിതാൻ താഡിതാൻ വാ
സ്ക്കന്ദാദ്യാ വൈ പീഡയന്തീഹ ബാലാൻ. 134

സാരം - വളർത്തമ്മയുടേയും അമ്മയുടേയും ഉപചാരാപചാരം നിമിത്തം ശുചിത്വമില്ലാത്തവരും, മംഗലാചാരശൂന്യന്മാരും, ത്രസ്തന്മാരും, ഭയന്നവരും, തർജിതന്മാരും, താഡിതന്മാരും ആയ കുട്ടികളെ സ്കന്ദാദികളായ ഗ്രഹങ്ങൾ പീഡിപ്പിക്കുന്നു.

ഗ്രഹപീഡാചികിത്സ—

സിദ്ധം ഘൃതം സർഷപശംഖിനീരുക്-
ബ്രഹ്മീസുഗന്ധാതുളസീവചാഭിഃ
സവാജിഗന്ധാഭിരിദം പവിത്ര-
മഭ്യംഗപാനേന ശിശുഗ്രഹഘ്നം. 135

സാരം - കടുക്, ശംഖുപുഷ്പത്തിൻവേര്, കൊട്ടം, ബ്രഹ്മി, അരത്ത, തുളസിക്കതിര്, വയമ്പ്, അമുക്കുരം ഇവ കല്ക്കമായി നെയ്യു കാച്ചി ശരീരത്തിൽ തേയ്ക്കുകയോ സേവിപ്പിക്കുകയോ ചെയ്താൽ ശിശുക്കൾക്കുണ്ടാകുന്ന ഗ്രഹപീഡ ശമിക്കും.

നിർമ്മാല്യാദി ധൂപം—

നിർമ്മാല്യലാക്ഷാപിചുമന്ദപത്രൈഃ
രസോനസിദ്ധാർത്ഥകസർപ്പമോചൈഃ
വംശാവലേഖൈസ്സശിരോരുഹൈശ്ച

ധൂമഃ ശിശൂനാം പ്രവരോ ഗ്രഹഘ്നഃ 136

സർവഗ്രഹവിമോക്ഷാർത്ഥം പൂജയേൽ ത്രിപുരാന്തകം

സാരം - നിർമ്മാല്യം (കൂവളത്തില), കോലരക്ക്, വേപ്പില, വെളുത്തുള്ളിത്തൊലി, കടുക്, പാമ്പിൻപടം, മുളയുടെതൊലി, തലമുടി ഇവയെല്ലാം കൂടി തീയിൽ ഇട്ടു പുകയ്ക്കുന്നത് കുട്ടികൾക്കുണ്ടാകുന്ന ഗ്രഹപീഡ ശമിപ്പിക്കുന്നതിനുള്ള ശ്രേഷ്ഠൗഷധമാകുന്നു. ഇതുകൂടാതെ ത്രിപുരാന്തകനായ പരമശിവനെ പൂജിച്ചാലും ഗ്രഹബാധയൊഴിയും.

കുട്ടികൾക്കുണ്ടാകുന്ന പക്ഷിബാധാസ്വരൂപം—

പക്ഷിണസ്ത്വഥ ചത്വാരോ വന്ധ്യാ സ്ത്രീപുന്നപുംസകം 137

സാമാന്യലക്ഷണം തേഷാം വക്ഷ്യതേ ച നിബോധതേ

സാരം - വന്ധ്യാ, സ്ത്രീ, പുരുഷൻ, നപുംസകം ഇങ്ങനെ ശിശുബാധകങ്ങളായ പക്ഷികൾ നാലുതരത്തിലുണ്ട്. അവയുടെ സാമാന്യലക്ഷണം പറയാൻ പോകുന്നു. അതിനെ ഗ്രഹിച്ചാലും.

പക്ഷിബാധാലക്ഷണം—

ഛർദ്ദ്യതീസാരബാഹുല്യം പിപാസാ ജ്വര ഏവ ച 138

ശോഷഃ ശ്വാസശ്ച ഗാത്രേഷു ന ഗൃഹ്ണാതി സ്തനം തഥാ
കമ്പതേ സർവദാത്യർത്ഥം സർവാങ്ഗക്ലമ ഏവ ച. 139

സ്ക്കന്ധേ പൃഷ്ഠേ ച നിമ്നത്വം തഥാ മൂർധ്നി ച നിമ്നതാ.

സാരം - വലുതായ ഛർദ്ദിയും അതിസാരവും ഉണ്ടാവുക, തണ്ണീർദാഹം, ജ്വരം, ശരീരം ചടയ്ക്കുക, ശ്വാസം, മുലകുടിയ്ക്കായ്ക, എല്ലായ്പ്പോഴും വിറയൽ, ശരീരക്ഷീണം, തോള്, പൃഷ്ഠഭാഗം, ശിരസ്സ് ഈ ഭാഗങ്ങളിൽ താഴ്ച ഇവ പക്ഷിബാധയുള്ള കുട്ടികൾക്കുണ്ടാകുന്ന ലക്ഷണങ്ങളാകുന്നു.

പക്ഷിബാധാചികിത്സ—

കുര്യാൽ പക്ഷിഗ്രഹാർത്താനാം ദാനം ഹോമം ബലിക്രിയാ
ഔഷധാനി ച മന്ത്രാംശ്ച തഥാ ദേവദ്വിജാർച്ചനം
ഫണിർജ്ജം ഹംസപാദീം ച ശിശും മൂർദ്ധ്നാവധാരയേൽ 141

തന്മൂലജേന ബാലസ്യ രക്ഷാം കുര്യുശ്ച ഭസ്മനാ

സാരം - ദാനം, ഹോമം, ഗ്രഹബലി, ഔഷധങ്ങൾ, മന്ത്രങ്ങൾ, ദേവബ്രാഹ്മണപൂജ ഇവയും തുളസി, നിലപ്പുള്ളടി ഇവ ശിരസ്സിൽ ചൂടുന്നതും തുളസിവേര് ചുട്ടു ഭസ്മമുണ്ടാക്കി അതുകൊണ്ട് രക്ഷ ധരിക്കുന്നതും കുട്ടികൾക്കുണ്ടാകുന്ന പക്ഷിബാധയുടെ ഔഷധങ്ങളാകുന്നു.

കുസുമം ഹപുഷായാശ്ച കോരണ്ഡം ഹംസപാദികാം 142

സ്ഫൂർജ്ജം കരഞ്ജപത്രഞ്ച ശ്വേതാപത്രഞ്ച പേഷയേൽ
തത്ര കല്ക്കെ പചേത്തൈലമഭ്യംഗെ യോജയേത്സദാ 143

ബാലഗ്രഹാതിസാരഘ്നം സർവപക്ഷിവിനാശനം.

സാരം - അടയ്ക്കാമണിയൻപൂവ്, കരിങ്കുറിഞ്ഞി, നിലപുള്ളടി, പുതൊണക്ക്, ഉങ്ങിൻ ഇല, വെള്ളില ഇവ കല്ക്കമായി എണ്ണ കാച്ചി തേച്ചാൽ സർവ പക്ഷിപീഡയും ബാലഗ്രഹങ്ങളും ശമിക്കും.

പഞ്ചഭംഗസ്നാനം—

കപിത്ഥാശ്വത്ഥപാലാശവില്വോദുംബരപല്ലവം 144

സ്നാനാർത്ഥെ പഞ്ചഭംഗസ്തം ബാലാനാം ഗ്രഹനാശനം

സാരം - വ്ളാവില, അരയാലില, പ്ലാശില, കൂവളത്തില, അത്തിയില ഇവ ഇട്ടു വെള്ളം വെന്തു കുളിക്കുന്നതു ബാലഗ്രഹനാശനമാകുന്നു.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
ഉരഃക്ഷതാദിചികിത്സാക്രമമെന്ന ഇരുപത്താറാമദ്ധ്യായം കഴിഞ്ഞു.

# സപ്തവിംശോഽദ്ധ്യായഃ

# ഉന്മാദാദിചികിത്സാക്രമം

ഉന്മാദലക്ഷണം—

അഥാതോന്മാദസ്യ വക്ഷ്യാമി ചികിത്സാമാനുപൂർവതഃ
ദ്വിവിധസ്സഃ തു വിജ്ഞേയഃ സഹജാഗന്തുഭേദതഃ. 1

സാരം - അനന്തരം ക്രമമനുസരിച്ച് ഉന്മാദചികിത്സ പറയപ്പെടുന്നു. അത് ശാരീരികമായും ആഗന്തുകമായും രണ്ടു തരത്തിൽ അറിയപ്പെടുന്നു.

വാതികെ പായയേത്സർപ്പിഃ പൈത്തികേ തു വിരേചനം
ശ്ലൈഷ്മികെ വമനം കുര്യാദുന്മാദെ സതി ശാന്തയെ. 2

സാരം - ഉന്മാദശാന്ത്യർത്ഥം വാതികഉന്മാദത്തിൽ നെയ്യും പിത്തോന്മാദത്തിങ്കൽ വിരേചനവും ശ്ലൈഷ്മികോന്മാദത്തിൽ ഛർദ്ദിപ്പിക്കയും ചെയ്യുന്നത് ഉത്തമമാകുന്നു.

കശേരുയഷ്ട്യാഹ്വവരീവിദാരീ
ഖർജ്ജുരശൗണ്ഡീഭിരയന്നിപേയഃ

ക്വാഥസ്സിതാക്ഷൗദ്രഘൃതാദിയുക്തോ
ജാതേഷു ദോഷൈർമ്മതിവിഭ്രമേഷു. 3

സാരം - കഴിമുത്തങ്ങ, ഇരട്ടിമധുരം, ശതാവരിക്കിഴങ്ങ്, പാൽമുതക്കിൻകിഴങ്ങ്, ചിറ്റീന്തലിൻവേര്, തിപ്പലി ഇവ കൊണ്ടുള്ള കഷായം തേനും പഞ്ചസാരയും നെയ്യും മേമ്പൊടി ചേർത്തു സേവിച്ചാൽ ദോഷകോപജമായ ഉന്മാദം ശമിക്കും.

കർണ്ണികാരകുസുമാദി പ്രയോഗം—

കർണ്ണികാരകുസുമസ്യ കേസരം
ഗോമയാംബു കപിലാസമാഹൃതം
സ്തന്യദുഗ്ദ്ധസഹിതാവിമൗ തഥാ
പായയേൽ പ്രഹരതി സ്മൃതിഭ്രമം 4

സാരം - കൊന്നപ്പൂവിന്റെ അല്ലി, സ്വർണ്ണനിറമുള്ള പശുവിന്റെ ചാണകനീരിൽ അരച്ചു കലക്കി മുലപ്പാൽ ചേർത്തു സേവിച്ചാൽ ഉന്മാദം ശമിക്കും.

ധുർദ്ധൂരബീജാദി പ്രയോഗം—

ധുർദ്ധൂരബീജം സംചൂർണ്യ ലോളിതന്തക്രതൈലയോഃ
സപ്തരാത്രം ഭുവി ന്യസ്തം ലിമ്പേദുന്മാദശാന്തയേ. 5

സാരം - ഉമ്മത്തുംകായയുടെ അരി പൊടിച്ചു മോരും എണ്ണയും കൂടിച്ചേർത്ത് ഏഴു ദിവസം കുഴിച്ചു വച്ചിരുന്നതിനു ശേഷം എടുത്തു ശരീരത്തിൽ ലേപനം ചെയ്താൽ ഉന്മാദം ശമിക്കും.

കൂശ്മാണ്ഡഘൃതം—

സാധിതം ഷോഡശഗുണേ കൂശ്മാണ്ഡസ്വരസേ ഘൃതം
യഷ്ടീകല്ക്കം പ്രഗേ പീതമുന്മാദാപസ്മൃതിം ജയേൽ. 6

സാരം - നെയ്യിന്റെ 16 ഇരട്ടി കുമ്പളങ്ങാനീരിൽ ഇരട്ടിമധുരം കല്ക്കമായി നെയ്യു കാച്ചി പ്രഭാതത്തിൽ സേവിച്ചാൽ ഉന്മാദം കൊണ്ടുണ്ടാകുന്ന ഓർമ്മക്കുറവ് ശമിക്കും.

മുസ്തൈലാദി പഞ്ചഗവ്യഘൃതം—

മുസ്തൈലാഗ്നിവിളംഗയഷ്ടീരജനീമഞ്ജിഷ്ഠപാഠാവചാ-
ശൗണ്ഡീരോഹിണികാഫലത്രയവൃഷാമൃദ്വീകദാർവീയുതം
ഗവ്യേഷു പ്രതിസാധിതം ഘൃതമിദം കാന്തിപ്രദം പാവനം
പുത്രായുഷ്യപരം മഹാഗ്രഹഹരം ഭൂതാമയഘ്നം പരം. 7

സാരം - മുത്തങ്ങാക്കിഴങ്ങ്, ഏലത്തരി, കൊടുവേലിക്കിഴങ്ങ്, വിഴാലരി, ഇരട്ടിമധുരം, മഞ്ഞൾ, മഞ്ചട്ടി, പാടക്കിഴങ്ങ്, വയമ്പ്, തിപ്പലി, കടുകരോഹിണി, ത്രിഫല

ത്തോട്, ആടലോടകത്തിൻവേര്, മുന്തിരിങ്ങാപ്പഴം, മരമഞ്ഞൾതൊലി ഇവ കല്ക്ക മായി പഞ്ചഗവ്യം ചേർത്തു നെയ്യു കാച്ചി എടുക്കുക. ഈ ഘൃതം ഗ്രഹബാധ, ഭൂത ബാധ ഇവയെ ശമിപ്പിക്കുന്നതും കാന്തിപ്രദവും പരിശുദ്ധവും ആയുസ്സിനെ പ്രദാനം ചെയ്യുന്നതും ആകുന്നു.

പഞ്ചഗവ്യവിധി--

ഗോമയാദ്ദ്വിഗുണം മൂത്രം മൂത്രാദഷ്ടഗുണം പയഃ
ദധി പഞ്ചഗുണം പ്രോക്തം സർപിശ്ചാപി ചതുർഗ്ഗുണം. 8

സാരം - ചാണകനീരിന്റെ ഇരട്ടി ഗോമൂത്രവും ഗോമൂത്രത്തിൽ എട്ടിരട്ടി പാലും അഞ്ചിരട്ടി തൈരും നാലിരട്ടി നെയ്യും ചേർക്കുമ്പോൾ പഞ്ചഗവ്യമാകും.

പിപ്പല്യാദി ചൂർണ്ണപ്രധമനം—

പിപ്പല്യോ മരിചം ബീജമപാമാർഗ്ഗശിരീഷയോഃ
ക്ഷവകോ ഹിംഗു ചാപ്യേതച്ചൂർണ്ണം പ്രധമനം ഹിതം. 9

സാരം - തിപ്പലി, നല്ലമുളക്, കടലാടിയരി, നെന്മേനിവാകക്കുരു, കരിന്തുമ്പ, കായം ഇവ പൊടിച്ചു മൂക്കിൽ ഊതിക്കേറ്റുന്നത് ഉന്മാദത്തിനു ഹിതമാകുന്നു.

ചക്രതൈലപ്രയോഗം—

ചക്രതൈലം സുധുർദ്ധൂരമൂലചൂർണ്ണം ഭുവി ന്യസേൽ
സപ്തരാത്രം സമുദ്ധൃത്യ ലിമ്പേദുന്മാദശാന്തയേ. 10

സാരം - കണയെണ്ണയിൽ ഉമ്മത്തിൻവേര് പൊടിച്ചിട്ടു ഏഴു ദിവസം ഭൂമിയിൽ കുഴിച്ചുവെച്ചിരുന്നതിനുശേഷം എടുത്ത് ശരീരത്തിൽ തേച്ചാൽ ഉന്മാദം ശമിക്കും.

# അപസ്മാരചികിത്സ

ത്രികട്വാദി കഷായം—

ത്രികടുത്രിഫലാദാരുഹിംഗുസൗവർച്ചലം വചാ
കഷായം ക്ഷൗദ്രസംയുക്തമപസ്മാരവിനാശനം. 11

സാരം - ചുക്ക്, മുളക്, തിപ്പലി, ത്രിഫലത്തോട്, ദേവതാരം, കായം, തുവർച്ചി ലയുപ്പ്, വയമ്പ് ഇവ കൊണ്ടുള്ള കഷായം തേൻ മേമ്പൊടി ചേർത്തു സേവിച്ചാൽ അപസ്മാരം ശമിക്കും.

ശംഖപുഷ്പ്യാദി ഘൃതം—

ശംഖപുഷ്പീവചാകുഷ്ഠൈഃ സിദ്ധം ബ്രഹ്മീരസേ ഘൃതം
പുരാണം ഹന്ത്യപസ്മാരം സോന്മാദം മേധ്യമുത്തമം. 12

സാരം - ശംഖപുഷ്പത്തിൻവേര്, വയമ്പ്, കൊട്ടം ഇവ കല്ക്കമായി ബ്രഹ്മി യുടെ നീരിൽ പഴകിയ നെയ്യു കാച്ചി സേവിച്ചാൽ അപസ്മാരവും ഉന്മാദവും ശമിക്കും. ഈ നെയ്യു ബുദ്ധിയ്ക്കു ഹിതവും ഉത്തമവുമാകുന്നു.

കൂശ്മാണ്ഡകരസപ്രയോഗം—

കൂശ്മാണ്ഡകസമുത്ഥേന രസേന പരിപേഷിതം
അപസ്മാരവിനാശായ യഷ്ട്യാഹ്വം സംപിബേൽ ത്ര്യഹം. 13

സാരം - കുമ്പളങ്ങാനീരിൽ ഇരട്ടിമധുരം അരച്ചു കലക്കി മൂന്നു ദിവസം സേവിച്ചാൽ അപസ്മാരം ശമിക്കും.

പഞ്ചഗവ്യഘൃതം—

ഗവ്യം ദധി ച മൂത്രം ച ക്ഷീരം സർപ്പിഃ ശകൃദ്രസം
സമഭാഗാനി സിദ്ധാനി കല്ക്കം ചൈതാനി ദാപയേൽ. 14

ത്രിഫലാ ചിത്രകം മുസ്താ ഹരിദ്രാതിവിഷാ വചാ
വിളംഗം തൃുഷണം ചൈവ സുരദാരു തഥൈവ ച. 15

പഞ്ചഗവ്യമിദം നാമ്നാ സർവാപസ്മാരനാശനം
സർവോന്മാദഹരം ശ്രേഷ്ഠമശ്വിഭ്യാം നിർമ്മിതം പുരാ 16

സാരം - പശുവിൻതൈര്, ഗോമൂത്രം, പശുവിൻപാൽ, പശുവിൻനെയ്യ്, ചാണകനീര് ഇവ ഒന്നിച്ചു ചേർത്ത് ഇതിൽ ത്രിഫലത്തോട്, കൊടുവേലിക്കിഴങ്ങ്, മുത്തങ്ങാ, മഞ്ഞൾ, അതിവിടയം, വയമ്പ്, വിഴാലരിക്കാമ്പ്, ചുക്ക്, മുളക്, തിപ്പലി, ദേവതാരം ഇവ സമഭാഗമായി കല്ക്കം ചേർത്തു കാച്ചി എടുക്കുക. ഈ പഞ്ചഗവ്യഘൃതം അശ്വിനീദേവന്മാരാൽ നിർമ്മിതവും എല്ലാ അപസ്മാരത്തേയും ഉന്മാദത്തേയും ശമിപ്പിക്കുന്നതുമാകുന്നു.

സാരസ്വതഘൃതം—

സ്വരസേ സാധയേദ് ബ്രഹ്മ്യാ ഘൃതപ്രസ്ഥം ചതുർഗ്ഗുണേ
കാർഷികൈഃ സൈന്ധവവചാശർക്കരാകൃമിജിൽകണൈഃ. 17

പത്ഥ്യാനിശാത്രിവൃദ്ധാത്രീഫലൈരപി പലോന്മിതൈഃ
ഘൃതം സാരസ്വതം നാമ മേദ്ധ്യം വാചാം ച ശുദ്ധികൃൽ. 18

സാരം - നാലിടങ്ങഴി ബ്രഹ്മിയുടെ നീരിൽ ഇന്തുപ്പ്, വയമ്പ്, പഞ്ചസാര, വിഴാലരി, തിപ്പലി ഇവ മൂന്നു കഴഞ്ചു വീതവും കടുക്കാത്തോട്, മഞ്ഞൾ, ത്രികോല്പക്കൊന്ന, നെല്ലിക്കാത്തോട് ഇവ ഓരോ പലം വീതവും കല്ക്കമായി ഇടങ്ങഴി നെയ്യു കാച്ചിയെടുത്ത് ഉപയോഗിക്കുക. ഈ സാരസ്വതഘൃതം മേധ്യവും വാക്ശുദ്ധിയെ ചെയ്യുന്നതും ആകുന്നു.

ബ്രഹ്മ്യാദി ഘൃതം—

ബ്രഹ്മീസിദ്ധാർത്ഥകവചാശാരിബാകുഷ്ഠസൈന്ധവൈഃ
സകണൈസ്സാധിതം പീതം വാങ്മേധാസ്മൃതികൃദ്ഘൃതം. 19

ആയുഷ്യം പാപ്മരോഗഘ്നം ഭൂതോന്മാദനിബർഹണം

സാരം - ബ്രഹ്മി, കടുക്, വയമ്പ്, നറുനീണ്ടിക്കിഴങ്ങ്, കൊട്ടം, ഇന്തുപ്പ്, തിപ്പലി ഇവ കല്ക്കമായി നെയ്യു കാച്ചി സേവിച്ചാൽ വാക്സാമർത്ഥ്യം, ബുദ്ധിശക്തി, ഓർമ്മ ശക്തി, ആയുസ്സ് ഇവയുണ്ടാകും. പാപ്മാരോഗം, ഭൂതബാധ, ഉന്മാദം ഇവ ശമിക്കുകയും ചെയ്യും.

വചാചൂർണ്ണപ്രയോഗം—

വചാചൂർണ്ണപലം ലിഹ്യാൽ ബ്രഹ്മീസ്വരസഭാവിതം 20

ക്ഷീരഭുക് പ്രത്യഹം മാസം മേധാവീ സ്യാദ്ഘൃതദ്രുതം.

സാരം - ബ്രഹ്മിയുടെ നീരിൽ ഒരു പലം വയമ്പിൻപൊടി ഭാവന ചെയ്ത് നെയ്യിൽ കുഴച്ച് ദിവസംതോറും ഒരു മാസക്കാലം സേവിക്കുകയും പാലിൽ കൂട്ടി ഊണു കഴിക്കുകയും ചെയ്താൽ ബുദ്ധിമാനായിത്തീരും.

സുവർണ്ണപ്രയോഗം—

സുചൂർണ്ണിതം സുവർണ്ണം തു ഘൃഷ്ടം വാ സഹ സർപ്പിഷാ. 21

പീതം ശ്രുതധരം ജന്തും കരോതീത്യേഷ നിശ്ചയഃ

സാരം - സ്വർണ്ണം രാകിപ്പൊടിച്ചെടുത്ത് നെയ്യിൽ അരച്ചു സേവിച്ചാൽ നിശ്ചയ മായും ശാസ്ത്രപണ്ഡിതനായിത്തീരും.

വിശ്വാജമോജാദി ചൂർണ്ണം—

വിശ്വാജമോജരജനീദ്വയസൈന്ധവോഗ്രാ-
യഷ്ട്യാഹ്വകുഷ്ഠമഗധോദ്ഭവജീരകാണാം
ചൂർണ്ണം പ്രഭാതസമയേ ലിഹതാം സസർപ്പിർ-
വാഗ്ദേവതാ നിവസതി സ്വയമേവ വക്ത്രേ. 22

സാരം - ചുക്ക്, അയമോദകം, മഞ്ഞൾ, മരമഞ്ഞൾതൊലി, ഇന്തുപ്പ്, വയമ്പ്, ഇരട്ടിമധുരം, കൊട്ടം, തിപ്പലി, ജീരകം ഇവ പൊടിച്ച് ശീലപ്പൊടി എടുത്ത് നെയ്യിൽ കുഴച്ച് അതിരാവിലെ സേവിച്ചാൽ വാഗ്ദേവത തനിയെ മുഖത്തിൽ സ്ഥിതിചെയ്യും.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
ഉന്മാദാദിചികിത്സാക്രമമെന്ന ഇരുപത്തേഴാമദ്ധ്യായം കഴിഞ്ഞു.

# അഷ്ടാവിംശോഽദ്ധ്യായഃ

# നേത്രചികിത്സാക്രമം

ത്രിഫലാദി കഷായപ്രയോഗം—

ത്രിഫലാമധുകക്വാഥം പടോലാദികമേവ വാ
പിബേന്നേത്രവികാരാണാം സർവേഷാം നാശനം നിശി. 1

സാരം - ത്രിഫലാദി കഷായമോ പടോലാദി ഘൃതമോ രാത്രിയിൽ സേവിച്ചാൽ എല്ലാ നേത്രരോഗങ്ങളും ശമിക്കും.

പടോലാദി ഘൃതം—

പടോലനിംബകടുകാദാർവീസേവ്യവരാവൃഷം
സധന്വയാഷത്രായന്തീപർപ്പടം പാലികം പൃഥക് 2

പ്രസ്ഥമാമലകാനാം ച ക്വാഥയേദർമ്മണേഽംഭസഃ
തദാഢകേഽർദ്ധപലികൈഃ പിഷ്ടൈഃ പ്രസ്ഥം ഘൃതാൽ പചേൽ. 3

മുസ്തഭൂനിംബയഷ്ട്യാഹ്വകുടചോദീച്യചന്ദനൈഃ
സപിപ്പലീകൈസ്തൽ സർപ്പിർഘ്രാണകർണ്ണാക്ഷിരോഗജിൽ 4

വിദ്രധിജ്വരദുഷ്ടാരുർവീസർപ്പാപചികുഷ്ഠനുൽ
വിശേഷാച്ശുക്ലതിമിരനക്താന്ധ്യോഷ്ണാമ്ലദാഹജിൽ. 5

സാരം - പടവലം, വേപ്പിൻതൊലി, കടുകരോഹിണി, മരമഞ്ഞൾതൊലി, രാമച്ചം, ത്രിഫലത്തോട്, ആടലോടകത്തിൻവേര്, കൊടിത്തൂവവേര്, ബ്രഹ്മി, പർപ്പടകപ്പുല്ല് ഇവ ഓരോ പലം, നെല്ലിക്കാത്തോട് പതിനാറു പലം (ഇടങ്ങഴി) ഇവ 16 ഇടങ്ങഴി വെള്ളത്തിൽ കഷായം വച്ച് നാലിടങ്ങഴിയാക്കി അതിൽ മുത്തങ്ങാക്കിഴങ്ങ്, പുത്തരിച്ചുണ്ടവേര്, ഇരട്ടിമധുരം, കുടകപ്പാലയരി, രാമച്ചം, ചന്ദനം, തിപ്പലി ഇവ അരപ്പലം വീതം കല്ക്കമായി ഇടങ്ങഴി നെയ്യു കാച്ചിയെടുത്ത് ഉപയോഗിക്കുക. ഈ ഘൃതം നാസാരോഗം, കർണ്ണരോഗം, നേത്രരോഗം, വിദ്രധി, ജ്വരം, ദുഷ്ടവ്രണം, വിസർപ്പം, അപചീരോഗം, കുഷ്ഠം ഇവയേയും വിശേഷിച്ചു ശുക്ലം, തിമിരം, നക്താന്ധ്യം (രാത്രിയിൽ കണ്ണുകാണായ്ക), കണ്ണിനുള്ള ചൂട്, പുളിപ്പ് ഇവയേയും ശമിപ്പിക്കും.

ദാർവ്യാദി കുഴമ്പ്—

ദാർവീവരാമധുകമംഭസി നാളികേരേ
പക്ത്വാർദ്ധഭാഗപരിശിഷ്ടരസം പുനസ്തൽ

സാന്ദ്രം വിപാച്യ ശശിസൈന്ധവമാക്ഷികാഢ്യം
യുഞ്ജ്യാദ്വ്രണാർമ്മതിമിരാദിഷു പിത്തജേഷു. 6

സാരം - മരമഞ്ഞൾതൊലി, ത്രിഫലത്തോട്, ഇരട്ടിമധുരം ഇവ നാളികരജല ത്തിൽ പാകം ചെയ്ത് പകുതി വറ്റുമ്പോൾ അരിച്ചു വീണ്ടും പചിച്ചു കുറുകുമ്പോൾ വാങ്ങി കർപ്പൂരം, ഇന്തുപ്പ്, തേൻ ഇവ ചേർത്തു വച്ചിരുന്നു കണ്ണിലെഴുതാൻ ഉപ യോഗിക്കുക. പിത്തജങ്ങളായ വ്രണം, അർമ്മരോഗം, തിമിരരോഗം ഇവ ശമിക്കും.

മധുകാദിവർത്തി— (വിമലാവർത്തി)

മധുകമരിചപിപ്പലീസലോധ്രാ-
തരുരജനീത്രിഫലാ ഹിമാംബുപിഷ്ടാ
തിമിരപടലകാചകണ്ഡുഹന്ത്രീ
വിമലകരീ വിമലേതി വിശ്രുതാ സാ. 7

സാരം - ഇരട്ടിമധുരം, നല്ലമുളക്, തിപ്പലി, പാച്ചോറ്റിത്തൊലി, മരമഞ്ഞൾ, ത്രിഫ ലത്തോട് ഇവ പൊടിച്ച് പനിനീരിൽ അരച്ചു വർത്തിയാക്കി വയ്ക്കുക. ഈ വിമലാ വർത്തി തിമിരം, പടലം, കാചം, ചൊറിച്ചിൽ ഇവയെ ശമിപ്പിക്കുന്നതും കണ്ണിനു നൈർമ്മല്യത്തെ ഉണ്ടാക്കുന്നതും ആകുന്നു.

ചന്ദ്രപ്രഭാവർത്തി—

അശീതിസ്തിലപുഷ്പാണി മരിചാനി ച ഷോഡശ
പഞ്ചാശജ്ജാതിപുഷ്പാണി ഷഷ്ടിഃ പിപ്പലിതണ്ഡുലാഃ 8

ഇയം ചന്ദ്രപ്രഭാ നാമ വർത്തിസ്തിമിരനാശിനീ
ക്ലേദകണ്ഡൂപ്രശമനീ മലകാചവിനാശിനീ. 9

സാരം - എള്ളിൻപൂവ് 80, കുരുമുളക് 16, പിച്ചകത്തിൻപൂവ് 50, തിപ്പലി 60 ഇവ പച്ചവെള്ളത്തിൽ അരച്ചു വർത്തിയാക്കി വയ്ക്കുക. ഇതിനു ചന്ദ്രപ്രഭാ എന്നു പേർ. ഇത് കണ്ണിലെഴുതിയാൽ തിമിരം, പഴുപ്പ്, ചൊറിച്ചിൽ, കണ്ണിൽ പീളയടിയുക, കാചം ഇവ ശമിക്കും.

മരിചാദ്യഞ്ജനം—

ലികുചപക്വഫലോദരസംസ്ഥിതം
മരിചമർക്കകരൈരഥ ശോഷിതം
ദൃഷദി വാരിനിഘൃഷ്ടമിദം നൃണാം
തിമിരകാചനിശാന്ധ്യജിദഞ്ജനാൽ. 10

സാരം - പഴുത്ത ആഞ്ഞിലിപ്പഴത്തിനകത്തു നല്ലമുളകു വച്ച് സൂര്യരശ്മി കൊ ള്ളിച്ച് ഉണക്കിയെടുത്ത് അമ്മിക്കല്ലിൽവച്ച് വെള്ളം കൂട്ടി അരച്ചെടുത്ത് അതുകൊണ്ട്

അഞ്ജനമെഴുതിയാൽ തിമിരം, കാചം, രാത്ര്യാന്ധ്യം ഇവ ശമിക്കും.

താമ്രാദി ഗുളിക—

ദ്വിരഷ്ടൗ താമ്രരജസോ മധുകസ്യ ചതുർദ്ദശ
കുഷ്ഠസ്യ ദ്വാദശോ ഭാഗാഃ പിപ്പല്യാശ്ച ഷഡേവ തു. 11

അജാക്ഷീരേണ സംപേഷ്യ താമ്രപാത്രേ പ്രലേപയേൽ
പിഷ്ട്വാ പിഷ്ട്വാ ച സപ്താഹം പുനസ്താമ്രേ വിശോഷയേൽ. 12

താമ്രാദിഗുളികാ നാമ വിദേഹാധിപനിർമ്മിതാ
അഭിഷ്യന്ദാധിമന്ഥൗ ച വ്രണശുക്ലം കുകൂണകം. 13

തിമിരം പടലം കാചം നിഹന്തി ച വിശേഷതഃ

സാരം - ചെമ്പിൻപൊടി 16 ഭാഗം, ഇരട്ടിമധുരം 14 ഭാഗം, കൊട്ടം 12 ഭാഗം, തിപ്പലി 6 ഭാഗം ഇവ എല്ലാംകൂടി പൊടിച്ചു ആട്ടിൻപാലിൽ അരച്ചു ചെമ്പുപാത്രത്തിൽ തേയ്ക്കണം. ഇങ്ങനെ ഏഴു ദിവസം ചെമ്പുപാത്രത്തിൽ തേച്ചു ഉണക്കിയെടുത്ത് ഗുളികയാക്കുക. വിദേഹാധിപനാൽ നിർമ്മിതമായ ഈ താമ്രാദി ഗുളിക അഭിഷ്യന്ദം, അധിമന്ഥം, വ്രണശുക്ലം, കുകൂണകം, തിമിരം, പടലം, കാചം ഇവയെ നശിപ്പിക്കും.

രക്താർമ്മത്തിനും ശുക്ലത്തിനും—

ശംഖം ച മധുനാ പിഷ്ടം ലോഹിതാർമ്മവിനാശനം 14

മധുനാ താലവൃന്തസ്യ സ്വരസഃ ശുക്ലനുൽ പരം.

സാരം - ശംഖ് തേനിൽ അരച്ചു കണ്ണിൽ എഴുതുന്നത് രക്താർമ്മനാശകവും പനന്തണ്ടിന്റെ നീരിൽ തേൻ ചേർത്തു കണ്ണിൽ ഒഴിക്കുന്നതു ശുക്ലഹരവും ആകുന്നു.

നന്ദ്യാവർത്തപുഷ്പരസപ്രയോഗം—

നന്ദ്യാവർത്തപ്രസൂനസ്യ സ്വരസോ മധുനാ ഹിതഃ 15

ചന്ദനം സൈന്ധവം പത്ഥ്യാ പലാശതരുശോണിതം
ക്രമവൃദ്ധമിദം ചൂർണ്ണം ശുക്ലാർമ്മാദിവിലേഖനം. 16

സാരം - നന്ത്യാർവട്ടപ്പൂവിന്റെ സ്വരസത്തിൽ തേൻ ചേർത്തു പ്രയോഗിക്കുന്നതും ശുക്ലഹരമാകുന്നു. ചന്ദനം, ഇന്തുപ്പ്, കടുക്കാത്തോട്, പ്ലാശിൻ വൃക്ഷത്തിന്റെ കറ ഇവ ക്രമപ്രവൃദ്ധമായി എടുത്തു പൊടിയാക്കി ഉപയോഗിച്ചാൽ ശുക്ലം, അർമ്മം മുതലായവ ശമിക്കും.

ത്രിഫലാചൂർണ്ണപ്രയോഗം—

സദാവലിഹ്യാത്ത്രിഫലാം വിചൂർണ്ണിതാം
ഘൃതപ്രഗാഢാം തിമിരേƒഥ പിത്തജേ
സമീരജേ തൈലയുതാം കഫാത്മകേ
മധുപ്രഗാഢം വിദധീത യുക്തിതഃ 17

സാരം - പിത്തജതിമിരത്തിൽ ത്രിഫല പൊടിച്ചു നെയ്യിൽ കുഴച്ചും വാതജമായ തിമിരത്തിൽ എണ്ണയിൽ കുഴച്ചും കഫജമായ തിമിരത്തിൽ തേനിൽ കുഴച്ചും യുക്തിപോലെ സേവിക്കുക.

ചന്ദനദാർവാദി സർപിസ്സ്—

ചന്ദനദാർവീയഷ്ടീക്ഷീരിദ്രുമോദകന്ദാഢ്യം
പർപ്പടികാരസപക്വം ഹന്യാൽ സന്തർപണേന നേത്രരുജം 18

സാരം - ചന്ദനം, മരമഞ്ഞൾതൊലി, ഇരട്ടിമധുരം, നാല്പാമരത്തൊലി, വൻകൊട്ടക്കിഴങ്ങ് ഇവ പർപ്പടകപ്പുല്ലിന്റെ നീരിൽ പാകം ചെയ്ത് കണ്ണിൽ നിറുത്തിയാൽ നേത്രരോഗം ശമിക്കും.

ഖദ്യോതപ്രയോഗം—

ഖദ്യോതം ഗ്രാസനിക്ഷിപ്തം നിശാന്ധാ യദി ഭുഞ്ജതേ
അന്ധതാമാശു സന്ത്യജ്യ പ്രക്ഷേരന്നാതപോ യഥാ. 19

സാരം - രാത്രിയിൽ കണ്ണുകാണാൻ വയ്യാത്തവൻ മിന്നാമിനുങ്ങ് എന്ന ജന്തുവിനെ പിടിച്ച് ഉരുളയ്ക്കകത്തു ഭക്ഷിച്ചാൽ അന്ധത ശമിക്കും.

യഷ്ടീമധുകാദി ധാര—

ക്ഷീരേണ യഷ്ടീമധുകം ക്വഥിതം ശർക്കരായുതം
അക്ഷിരോഗേഷു സർവേഷു പരിഷേകഃ പ്രശസ്യതേ. 20

സാരം - ഇരട്ടിമധുരവും പഞ്ചസാരയും കൂട്ടി പാലിൽ പാകം ചെയ്തു തണുത്തതിനുമേൽ ധാര കോരുന്നതു എല്ലാ അക്ഷിരോഗങ്ങൾക്കും പ്രശസ്തമാകുന്നു.

കർപ്പൂരാദ്യഞ്ജനം—

കർപ്പൂരസൈന്ധവപുരാണഘൃതോപകുല്യാ-
ധാത്രീഫലോഷണകപീതനരോഹിണീനാം
പിഷ്ട്വാഞ്ജനം നയനയോർമ്മധുനൈവ ദദ്യാൽ
സർവാക്ഷിപക്ഷ്മവികൃതിപ്രശമായ മർത്ത്യഃ. 21

സാരം - കർപ്പൂരം, ഇന്തുപ്പ്, പഴകിയ നെയ്യ്, തിപ്പലി, നെല്ലിക്കാത്തോട്, നല്ലമു

ളക്, ഇത്തിത്തൊലി, കടുകുരോഹിണി ഇവയിൽ പൊടിക്കേണ്ട മരുന്നുകൾ എല്ലാം കൂടി പൊടിച്ചു പഴകിയ നെയ്യും തേനും ചേർത്തു അഞ്ജനം ഉണ്ടാക്കി കണ്ണിൽ പ്രയോഗിച്ചാൽ നേത്രരോഗങ്ങൾക്കുള്ള എല്ലാ വികാരവും ശമിക്കും.

കർപ്പൂരാഞ്ജനാദി ഗുളിക—

കർപ്പൂരാഞ്ജനസീസപാരതകണാതീക്ഷ്ണാനി പിഷ്ട്വാ സകൃൽ
നന്ദ്യാവർത്തരസേ വിശോഷ്യ മധുനാ പിഷ്ട്വാ പുനർഭാജനേ
പാത്രേ സ്ഫാടിക ഏവ വാപി നിഹിതം ശുക്ലാർമ്മകാചാപഹം
തൈമിര്യം ച നിരാകരോതി സഹസാ നേത്രേ$f$ഞ്ജിതം സർവദാ. 22

സാരം - കർപ്പൂരം, അഞ്ജനം, ഈയ്യം, രസം ശുദ്ധിചെയ്ത്, തിപ്പലി, നല്ലമുളക് ഇവ പല പ്രാവശ്യം നന്ത്യാർവട്ടകത്തിന്റെ നീരിൽ അരച്ചുണക്കി തേനിൽ അരച്ചു സ്ഫടികപ്പാത്രത്തിൽ വച്ചിരുന്നു കണ്ണിലെഴുതിയാൽ ശുക്ലം, അർമ്മം, കാചം, തിമിരം ഇവ ശമിക്കും.

ഘനനാദശിഫാദി ഘൃതം—

ഘനനാദശിഫായഷ്ടീമൃണാളോൽപലചന്ദനൈഃ
സസിതൈഃ കല്ക്കിതൈഃ പക്വം സർപ്പിഃ ക്ഷീരേ ചതുർഗ്ഗുണേ. 23
അഭിഷ്യന്ദമധീമന്ഥമക്ഷിപാകം നിഹന്തി തൽ.

സാരം - ചെറുചീരവേര്, ഇരട്ടിമധുരം, താമരവളയം, ചെങ്ങഴുനീർക്കിഴങ്ങ്, ചന്ദനം, പഞ്ചസാര ഇവ കല്ക്കമായി നെയ്യിൽ നാലിരട്ടി പാലിൽ നെയ്യു കാച്ചി ഉപയോഗിച്ചാൽ അഭിഷ്യന്ദം, അധിമന്ഥം, അക്ഷിപാകം ഇവ ശമിക്കും.

തടാകശുക്തിസാരാദി ഘൃതം—

തടാകശുക്തിസാരം ച ശിഗ്രുപത്രരസം തഥാ 24
നന്ദ്യാവർത്തപ്രസൂനസ്യ സ്വരസസ്താലജോ രസഃ
ക്ഷീരം ക്ഷീരോത്ഥിതം സർപ്പി പ്രത്യേകം കുഡുബോന്മിതം 25
ദാർവീചന്ദനയഷ്ട്യാഹ്വൈഃ കർഷാംശൈർവിപചേദ്ഘൃതം
സിദ്ധം തദ്വ്രണശുക്ലാർമ്മസ്യന്ദാദിഷ്വക്ഷിതർപ്പണം. 26

സാരം - കക്കായുടെ മാംസം, മുരിങ്ങയിലയുടെ നീര്, നന്ത്യാർവട്ടപ്പൂവിന്റെ രസം, പനമടൽ വാട്ടിപ്പിഴിഞ്ഞനീര്, പാൽ, പാൽ കടഞ്ഞെടുത്ത നെയ്യ് ഇവ നാഴി വീതം എടുത്തു ഒന്നിച്ചുചേർത്ത് അതിൽ മരമഞ്ഞൾതൊലി, ചന്ദനം, ഇരട്ടിമധുരം ഇവ 3 കഴഞ്ചുവീതം കല്ക്കമായി നെയ്യു കാച്ചി എടുത്തു കണ്ണിൽ നിർത്തിയാൽ വ്രണശുക്ലം, അർമ്മം, സ്യന്ദം ഇവ ശമിക്കും.

ത്രിഫലാദി ഘൃതം—

ത്രിഫലാക്വാഥകല്ക്കേന സപയസ്കം ശൃതം ഘൃതം
തിമിരാണ്യചിരാദ്ധന്യാൽ പീതമേതന്നിശാമുഖേ. 27

സാരം - ത്രിഫലത്തോടു കഷായം വച്ച് അതിൽ ത്രിഫലത്തോടു തന്നെ കല്ക്കമായി പാലും ചേർത്ത് നെയ്യു കാച്ചി രാത്രിയുടെ ആദിയിൽ സേവിച്ചാൽ തിമിരം വേഗത്തിൽ ശമിക്കും.

ഹരീതക്യാദി പുറമ്പട—

ഹരീതകീസൈന്ധവതാർക്ഷ്യശൈലൈഃ
സഗൈരികൈസ്സ്വച്ഛജലപ്രപിഷ്ടൈഃ
ബഹിഃ പ്രലേപം നയനസ്യ കുര്യാൽ
സർവാക്ഷിരോഗോപശമാർത്ഥമേതൽ. 28

സാരം - കടുക്കാത്തോട്, ഇന്തുപ്പ്, മാക്കീരക്കല്ല്, കാവിമണ്ണ് ഇവ നിർമ്മലമായ പച്ചവെള്ളത്തിൽ അരച്ചു കണ്ണിനു പുറമ്പട ഇട്ടാൽ എല്ലാ നേത്രരോഗങ്ങളും ശമിക്കും.

ചിഞ്ചാപത്രസ്യ രസം പയസാ സംയോജ്യ ഘർഷിതം കംസേ
ലിപ്തോ ബഹിർന്നയനയോശ്ശമയതി രാഗാശ്രുതോദസംരംഭാൻ. 29

സാരം - പുളിയിലനീരും പാലും കൂടി ചേർത്തു ഓട്ടുപാത്രത്തിലാക്കി കുറുക്കി കട്ടിയാകുമ്പോൾ വാങ്ങിവച്ചിരുന്നു കണ്ണിനു പുറമ്പട ഇട്ടാൽ നേത്രരോഗം, അശ്രുപ്രവാഹം, കുത്തിനോവ്, കണ്ണിനുള്ള കലക്കം ഇവ ശമിക്കും.

നവനീതപ്രയോഗം—

നവനവനീതസനാഥം കാംസ്യേ വിനിഘൃഷ്ടമേഡകജം
നേത്രനിഷിക്തം സുഖയതി ജിത്വാ ഘർഷാശ്രുണീസഹസാ. 30

സാരം - പുതുവെണ്ണ ഓട്ടുപാത്രത്തിലാക്കി തകരവേര് അരച്ചു ചേർത്തു കണ്ണിൽ ഒഴിച്ചാൽ കുരുകുരുപ്പ്, അശ്രുപ്രവാഹം ഇവ പെട്ടെന്നു ശമിക്കും.

ഹരിദ്രാദി ധാര—

ഹരിദ്രാത്രിഫലാദാർവീമുസ്താഭിഃ സ്തന്യപേഷിതൈഃ
മധുനാ സേചയേദക്ഷ്ണോരഭിഘാതരുജാപഹം. 31

സാരം - മഞ്ഞൾ, ത്രിഫലത്തോട്, മരമഞ്ഞൾത്തൊലി, മുത്തങ്ങ ഇവ മുലപ്പാലിൽ അരച്ചു തേൻ ചേർത്ത് കണ്ണിൽ ധാര കോരിയാൽ അഭിഘാതം നിമിത്തമുള്ള വേദന ശമിക്കും.

താലരസാദി ധാര—

താലപർപ്പടതോയേന കിഞ്ചിൽ കർപ്പൂരസംയുതം
നേത്രരോഗേഷു സർവേഷു സേചയേത്തൽപ്രശാന്തയേ. 32

സാരം - പനന്തണ്ടു വാട്ടിപ്പിഴിഞ്ഞ നീരും പർപ്പടകപ്പുല്ലിന്റെ നീരും കൂടിച്ചേർത്ത് അതിൽ കുറച്ചു കർപ്പൂരം ചേർത്ത് കണ്ണിൽ ധാര കോരിയാൽ എല്ലാ നേത്രരോഗങ്ങളും ശമിക്കും.

പലാശരുധിരപ്രയോഗം—

ദിനാവസാനേ രുധിരം പലാശാ-
ദാദായ നേത്രേ സഹസൈവ ദദ്യാൽ
നക്താന്ധ്യമാശ്വേവ വിജിത്യ ജീവേ-
ച്ചന്ദ്രാതപേ ചാക്ഷരവാചകഃ സ്യാൽ. 33

സാരം - പകലിന്റെ അവസാനത്തിൽ പ്ലാശിൻവൃക്ഷത്തിന്റെ കറയെടുത്ത് ഉടൻതന്നെ കണ്ണിൽ ഒഴിച്ചാൽ രാത്ര്യാന്ധ്യം പെട്ടെന്നു ശമിക്കുകയും നിലാവത്തു എഴുത്തു വായിക്കാനാവുകയും ചെയ്യും.

കാർപ്പാസഭസ്മപ്രയോഗം—

കാർപ്പാസമൂലജം ഭസ്മ യോഷിൽക്ഷീരേണ ഘർഷയേൽ
കംസേ താമ്രേണ പില്ലാക്ഷസ്തദഞ്ജിതവിശേഷതഃ. 34

സാരം - കുരുപ്പരുത്തിവേരിന്റെ ഭസ്മവും മുലപ്പാലും കൂടി ഓട്ടുപാത്രത്തിലാക്കി ചെമ്പിൻകഷണം കൊണ്ടു അരച്ചു എടുത്തു കണ്ണിൽ എഴുതിയാൽ കണ്ണിലുണ്ടാകുന്ന പില്ലം എന്ന രോഗം ശമിക്കും.

രസാഞ്ജനപ്രയോഗം—

രസാഞ്ജനം ച തുത്ഥം ച യഷ്ടീമധുകമേവ ച
അഞ്ജനേന സമം പിഷ്ടം ജലസ്രാവാദിനാശനം. 35

സാരം - രസാഞ്ജനവും, തുത്ഥവും, ഇരട്ടിമധുരവും, അഞ്ജനക്കല്ലും കൂടി അരച്ചു കണ്ണിൽ എഴുതിയാൽ ജലസ്രാവം മുതലായ നേത്രരോഗങ്ങൾ ശമിക്കും.

ദാർവ്യാദി രസക്രിയ—

ദാർവീവല്ക്കലസൈന്ധവാഞ്ജനകണാതുത്ഥാബ്ധിഫേനോഷണൈ-
ര്യഷ്ടീതാമ്രസമന്വിതൈഃ സമധൃതൈഃ ക്ഷൗദ്രേണ പിഷ്ടൈഃ കൃതാ
ഏഷാ ഹന്തി രസക്രിയാ നയനയോഃ പില്ലാദിവർത്മാമയ-
ക്ഷോഭസ്രാവനിശാന്ധ്യശുക്ലതിമിരാണ്യന്യാനി ദുഷ്ടാനി ച. 36

സാരം - മരമഞ്ഞൾതൊലി, ഇന്തുപ്പ്, അഞ്ജനക്കല്ല്, തിപ്പലി, തുത്ത്, കടൽനുര, നല്ലമുളക്, ഇരട്ടിമധുരം, ശുദ്ധിചെയ്ത ചെമ്പ് ഇവ സമഭാഗമായി എടുത്ത് തേനിൽ അരച്ച് ഇതുകൊണ്ടു കണ്ണിൽ രസക്രിയ ചെയ്താൽ പില്ലം മുതലായ വർത്മരോഗം, കണ്ണുകലക്കം, ജലസ്രാവം, രാത്ര്യാന്ധ്യം, ശുക്ലം, തിമിരം ഇവയും ദുഷ്ടങ്ങളായ മറ്റു രോഗങ്ങളും ശമിക്കും.

അനന്താദി ഘൃതം—

അനന്തയാ ചന്ദനേന സിതയാ മധുകേന ച
ഉൽപലേന മൃണാളൈശ്ച വിദാര്യാഥ കശേരുകൈഃ. 37

ആജേന പയസാ പിഷ്ടൈഃ സർപ്പിരാജം വിപാചയേൽ
നസ്യേ*f*ക്ഷിതർപ്പണേ ദേയം പരിഷേകേ വിശേഷതഃ. 38

തിമിരേ കാചരോഗേ ച നേത്രശൂലേ തഥൈവ ച
അഭിഷ്യന്ദേ*f*ധിമന്ഥേ ച വ്രണശുക്ലേഷു ചോത്തമം. 39

അനന്താദിരിദം സർപ്പിഃ സർവനേത്രരുജാപഹം.

സാരം - കൊടിത്തൂവവേര്, ചന്ദനം, പഞ്ചസാര, ഇരട്ടിമധുരം, ചെങ്ങഴിനീർക്കിഴങ്ങ്, താമരവളയം, പാൽമുതുക്കിൻകിഴങ്ങ്, കഴിമുത്തങ്ങ ഇവ ആട്ടിൻപാലിൽ അരച്ചു ആട്ടിൻനെയ്യു ചേർത്ത് കാച്ചി കണ്ണിൽ നിറുത്തുകയോ ധാര കോരുകയോ ചെയ്താൽ തിമിരം, കാചം, നേത്രശൂലം, അഭിഷ്യന്ദം, അധിമന്ഥം, വ്രണശുക്ലം ഇവയ്ക്കു ഉത്തമവും എല്ലാ നേത്രരോഗങ്ങളെ നശിപ്പിക്കുന്നതും ആകുന്നു.

ത്രിഫലാദി ധാര—

ത്രിഫലാ കതകേന സംയുതാ മധുകേനാപി സദാരുരാത്രിണാ
നയനാമയജിൽ സുസേകതഃ സലിലേ തുംഗതരോർവ്വിപാചിതാ. 40

സാരം - ത്രിഫലത്തോട്, തേറ്റാമ്പരൽ, ഇരട്ടിമധുരം, ദേവതാരം, മഞ്ഞൾ ഇവ കരിക്കിൻവെള്ളത്തിൽ പാകം ചെയ്ത് കണ്ണിൽ ധാര കോരിയാൽ നേത്രരോഗം ശമിക്കും.

മൃദ്വീകാദി ധാര—

മൃദ്വീകാമധുകസുരദ്രുചന്ദനാബ്ദൈഃ
സേവ്യാക്ഷാമലകഹരീതകീക്ഷുലോധ്രൈഃ
നിഷ്കാഥസ്തരുരജനീയുതൈർന്നിഷേകഃ
കർത്തവ്യോ മധുസഹിതോ*f*ക്ഷിരോഗശാന്ത്യൈ. 41

സാരം - മുന്തിരിങ്ങാപ്പഴം, ഇരട്ടിമധുരം, ദേവതാരം, ചന്ദനം, മുത്തങ്ങാക്കിഴങ്ങ്, രാമച്ചം, താന്നിക്കാത്തോട്, നെല്ലിക്കാത്തോട്, കടുക്കാത്തോട്, നീലക്കരിമ്പിൻവേ

ര്, പാച്ചോറ്റിത്തൊലി, മരമഞ്ഞൾതൊലി ഇവകൊണ്ടു കഷായമുണ്ടാക്കി തേനും ചേർത്തു ധാര കോരിയാൽ നേത്രരോഗം ശമിക്കും.

ഇക്ഷുമൂലാദി ലേപനം—

ഇക്ഷുമൂലമധുകാഞ്ജനദാർവ്വീ-
ലോധ്രഗൈരികപടുത്രിഫലാഭിഃ
ലേപിതം ബഹിരിദം നയനാനാം
ക്ഷീരപിഷ്ടമപഹന്തി വികാരം. 42

സാരം - ചെറുകരിമ്പിൻവേര്, ഇരട്ടിമധുരം, അഞ്ജനക്കല്ല്, മരമഞ്ഞൾതൊലി, പാച്ചോറ്റിത്തൊലി, കാവിമണ്ണ്, ഇന്തുപ്പ്, ത്രിഫലത്തോട് ഇവ് പാലിൽ അരച്ചു പുറമ്പടയിട്ടാൽ നേത്രവികാരം ശമിക്കും.

മുസ്തായഷ്ട്യാദി ക്വാഥം—

മുസ്തായഷ്ട്യമൃതാവ്യാഘ്രീപടോലത്രിഫലാദ്രുമൈഃ
മതിമാൻ പായയേൽ ക്വാഥം സർവാഭിഷ്യന്ദനാശനം. 43

സാരം - മുത്തങ്ങാക്കിഴങ്ങ്, ഇരട്ടിമധുരം, അമൃത്, ചെറുവഴുതിനവേര്, പടവലം, ത്രിഫലത്തോട്, ദേവതാരം ഇവ കഷായം വച്ച് സേവിച്ചാൽ എല്ലാ അഭിഷ്യന്ദരോഗവും ശമിക്കും.

രസാഞ്ജനാദി പുറമ്പട—

രസാഞ്ജനാഭയാദാർവീഗൈരികൈസ്സൈന്ധവാന്വിതൈഃ
ജലപിഷ്ടൈർ ബഹിർല്ലേപസ്സർവനേത്രാമയാപഹഃ. 44

സാരം - രസാഞ്ജനം, കടുക്കാത്തോട്, മരമഞ്ഞൾതൊലി, കാവിമണ്ണ്, ഇന്തുപ്പ് ഇവ പച്ചവെള്ളത്തിൽ അരച്ചു പുറമ്പട ഇട്ടാൽ എല്ലാ നേത്രരോഗവും ശമിക്കും.

ദാർവീവല്ക്കലാദി കഷായം—

ദാർവീവല്ക്കലനിഷ്ക്വാഥോ മധുനാഷ്ടാംശശേഷിതഃ
സർവദോഷപ്രകോപോത്ഥാം ജയേന്നയനവിക്രിയാം. 45

സാരം - മരമഞ്ഞൾതൊലി കഷായം വച്ചു എട്ടിലൊന്നാക്കി അതിൽ തേൻ ചേർത്തു കണ്ണിൽ ധാര കോരിയാൽ എല്ലാ ദോഷങ്ങളും കോപിച്ചുണ്ടായ നേത്രവികാരം ശമിക്കും.

ദാർവ്യാദി ധാര—

ഘൃതേന ദാർവീത്രിഫലാക്വാഥസേകോഽക്ഷിശൂലജിൽ
ദാർവ്യാഃ ക്ഷീരകഷായം തു സർവാഭിഷ്യന്ദനാശനം. 46

സാരം - മരമഞ്ഞൾതൊലി, ത്രിഫലത്തോട് ഇവ കഷായം വച്ച് നെയ്യും ചേർത്ത് ധാര കോരിയാൽ കണ്ണിൽ ഉള്ള വേദന ശമിക്കും. മരമഞ്ഞൾതൊലി കൊണ്ടു പാൽക്കഷായമുണ്ടാക്കി ധാര കോരുന്നത് എല്ലാ അഭിഷ്യന്ദരോഗത്തിനും നല്ലതാകുന്നു.

ശിഗ്രുപല്ലവരസപ്രയോഗം—

വാതപിത്തകഫസന്നിപാതജാം
നേത്രയോർബ്ബഹുവിധാമപി വ്യഥാം
ശീഘ്രമേവ ജയതി പ്രയോജിതഃ
ശിഗ്രുപല്ലവരസഃ സമാക്ഷികഃ 47

സാരം - മുരിങ്ങത്തളിരിന്റെ നീരിൽ തേൻ ചേർത്ത് കണ്ണിൽ പ്രയോഗിച്ചാൽ ത്രിദോഷം കോപിച്ചുണ്ടാകുന്നതും പല വിധത്തിലുള്ളതുമായ നയനവേദന വേഗത്തിൽ ശമിക്കും.

കദളീഫലാദി പ്രയോഗം—

അത്യന്തപക്വകദളീഫലമാർജ്ജനേന
ദാഹാശ്രുരാഗശമനം ഭവതീക്ഷണാനാം
സീമന്തിനീപയസി മേഘരവസ്യ മൂലം
സംഘൃഷ്യ തേന പരിഷേചനമുത്തമം ച. 48

സാരം - നല്ലപോലെ പഴുത്ത കദളിപ്പഴം മർദ്ദിച്ചു കണ്ണിൽ പ്രയോഗിച്ചാൽ കണ്ണിലുണ്ടാകുന്ന ചൂട്, കണ്ണുനീര്, ചുവപ്പ് ഇവ ശമിക്കും. ചെറുചീരയുടെ വേര് മുലപ്പാലിൽ അരച്ചു കണ്ണിൽ ധാര കോരുന്നത് നേത്രരോഗങ്ങൾക്ക് ഏറ്റവും ഉത്തമമാണ്.

ഏരണ്ഡമൂലാദി പ്രയോഗം—

ഏരണ്ഡേന ശൃതം ക്ഷീരം സാജ്യമാശ്ച്യോതനേ ഹിതം
ശൂലഘ്നം വാ കണോദീച്യയഷ്ടീസൈന്ധവസാധിതം. 49

സാരം - വെളുത്താവണക്കിൻവേരു കൊണ്ട് പാൽ കാച്ചി എടുത്ത് നെയ്യും ചേർത്തോ തിപ്പലി, രാമച്ചം, ഇരട്ടിമധുരം ഇവ കൊണ്ടുണ്ടാക്കിയ പാൽക്കഷായം ഇന്തുപ്പു ചേർത്തോ ധാര ചെയ്താൽ കണ്ണിൽ ഉണ്ടാകുന്ന ശൂലം ശമിക്കും.

ചിത്രാദി കഷായം—

ചിത്രാമധുകത്രിഫലാപടോലയവസാധിതം പിബേദംബു
സഘൃതം നിശി ചക്ഷുഷ്യം തിമിരം ച വിശേഷതോ ഹന്തി. 50

സാരം - വെളുത്താവണക്കിൻവേര്, ഇരട്ടിമധുരം, ത്രിഫലത്തോട്, പടവലം, യവം ഇവ കൊണ്ടുള്ള കഷായം നെയ്യു മേമ്പൊടി ചേർത്ത് രാത്രിയിൽ സേവിക്കു

ന്നത് കണ്ണിനു ഹിതവും തിമിരത്തിനു വിശേഷവും ആകുന്നു.

സൈന്ധവപ്രയോഗം—

കുകൂണഹരം ശ്രേഷ്ഠം മധുനാ സഹ സൈന്ധവം
പില്ലാക്ഷഹരണം ചാശു ശുക്ലനാശനമുത്തമം. 51

സാരം - തേനിൽ ഇന്തുപ്പു പൊടിച്ചിട്ടു കണ്ണിൽ പ്രയോഗിക്കുന്നത് കുകൂണകം, പില്ലരോഗം, ശുക്ലരോഗം ഇവയ്ക്കു ഏറ്റവും ഉത്തമമാകുന്നു.

ചന്ദനാദി ഗുളിക—

ചന്ദനം മധുകം ശൃങ്ഗം മൃദ്വികാ ബദരാസ്ഥി ച
പഞ്ചാംഗീ ജലപിഷ്ടാ സ്യാദ്ഗുളികാ വ്രണശുക്ലഹൃൽ. 52

സാരം - ചന്ദനം, ഇരട്ടിമധുരം, കലങ്കൊമ്പ്, മുന്തിരിങ്ങാപ്പഴം, ലന്തക്കുരുപ്പരിപ്പ് ഇവ പച്ചവെള്ളത്തിൽ അരച്ചു ഗുളികയാക്കി ഉപയോഗിച്ചാൽ വ്രണശുക്ലം ശമിക്കും. ഇതിനു പഞ്ചാംഗീ എന്നു പേരാകുന്നു.

ചന്ദനാദി വർത്തി—

ചന്ദനഗൈരികലാക്ഷാജാതീമുകുളാനി ചാംബുപിഷ്ടാനി
വ്രണശുക്ലഘ്നീ വർത്തിഃ പ്രസാദനീ സർവതിമിരഘ്നീ. 53

സാരം - ചന്ദനം, കാവിമണ്ണ്, കോലരക്ക്, പിച്ചകമൊട്ട് ഇവ പച്ചവെള്ളത്തിൽ അരച്ചു വർത്തിയാക്കി കണ്ണിൽ ഉപയോഗിച്ചാൽ വ്രണശുക്ലം, തിമിരം ഇവയെ ശമിപ്പിക്കുന്നതും കണ്ണിനു തെളിച്ചത്തെ ഉണ്ടാക്കുന്നതും ആകുന്നു.

താംബൂലപത്രാദി രസപ്രയോഗം—

താംബൂലപത്രം ലവണേന മിശ്രം
കിഞ്ചിച്ച തൈലേന ച സംപ്രദിഗ്ധം
ദീപപ്രതപ്തം ച കരേണ ഘൃഷ്ട്വാ
തസ്മാദ്രസോ ഹന്തി നവാക്ഷിരോഗാൻ. 54

സാരം - കണ്ണിവെറ്റിലയെടുത്ത് അതിൽ ഉപ്പും അല്പം എണ്ണയും തേച്ചു വിളക്കത്തു കാട്ടി ചൂടുപിടിപ്പിച്ചു കയ്യിൽ ഇട്ടു തിരുമ്മി രസം എടുത്ത് കണ്ണിൽ ഒഴിച്ചാൽ പഴക്കം ചെല്ലാത്ത നേത്രരോഗം ശമിക്കും.

സുനേത്രി വർത്തി—

ഫലത്രയം ചാപി കടുത്രയം ച
ജ്യോതിഷ്മകാരഞ്ജവിളംഗബീജം
പ്രപുണ്ഡരീകം മധുകം സതാമ്രം

സിന്ധൂദ്ഭവം ച സ്ഫടികം സശംഖം. 55

വചാഞ്ജനേ ഗൈരികചന്ദനേ ദ്വേ
ദ്രാക്ഷാനിശാശാബരലോധ്രകം ച
തുത്ഥം ച പീതാഹ്വയരോഹിണീ ച
പേഷ്യം കരഞ്ജസ്വരസേന സർവം. 56

തുത്ഥാദിഭാഗാദ് ദ്വിഗുണോ വചാദിഃ
പ്രപുണ്ഡരീകാദിഗണസ്ത്രിഭാഗഃ
ശേഷം ചതുർഭാഗമിതാനി ഹന്യാ-
ദ്വർത്തിഃ സുനേത്രീ സകലാക്ഷിരോഗാൻ. 57

കാചം സപുഷ്പം പടലം വ്രണം ച
ശോഫം സകണ്ഡും തിമിരം കുകൂണം
സ്രാവം ച ദാഹം ച നിശാന്ധ്യതാം ച
തഥാധിമാംസം ച നിഹന്തി ശീഘ്രം. 58

സാരം - ത്രിഫലത്തോട്, ചുക്ക്, മുളക്, തിപ്പലി, ചെറുപ്പുന്നയരി, പുങ്കിൻകുരു, വിഴാലരിക്കാമ്പ് ഇവ നന്നാല് കഴഞ്ച്, പുണ്ഡരീകക്കരിമ്പിൻവേര്, ഇരട്ടിമധുരം, താമ്രഭസ്മം, ഇന്തുപ്പ്, ശുദ്ധിചെയ്ത സ്ഫടികം, ശംഖ് ഇവ മുമ്മൂന്നു കഴഞ്ച്, വയമ്പ്, അഞ്ജനക്കല്ല്, കാവിമണ്ണ്, ചന്ദനം രണ്ടും, മുന്തിരിങ്ങാപ്പഴം, മഞ്ഞൾ, പാച്ചോറ്റിത്തൊലി ഇവ ഈരണ്ടു കഴഞ്ച്, തുത്ത്, പീതരോഹിണി ഇവ ഓരോ കഴഞ്ച് എല്ലാം കൂടി പൊടിച്ച് പുങ്കിന്റെ ഇലയുടെ നീരിൽ അരച്ചു വർത്തിയാക്കി വച്ചിരുന്ന് ഉപയോഗിക്കുക. ഈ വർത്തി എല്ലാ നേത്രരോഗങ്ങളേയും വിശേഷിച്ച് കാചം, നേത്രപുഷ്പം, പടലം, നേത്രവവ്രണം, നേത്രശോഫം, കണ്ണിലുള്ള ചൊറിച്ചിൽ, തിമിരം, കുകൂണകം, ജലസ്രാവം, കണ്ണിലുള്ള ചൂട്, രാത്ര്യാന്ധ്യം, അധിമാംസം ഇവയേയും ശമിപ്പിക്കും.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
നേത്രരോഗചികിത്സാക്രമമെന്ന
ഇരുപത്തെട്ടാമദ്ധ്യായം കഴിഞ്ഞു.

# ഏകോനത്രിംശോ$f$ദ്ധ്യായഃ

# കർണ്ണരോഗചികിത്സാക്രമം

കർണ്ണശൂലത്തിന്— (രസോനപ്രയോഗം)

രസോനം രവിപത്രേണ പുടപാകം പ്രസാധിതം
കദുഷ്ണം തദ്രസം സദ്യഃ കർണ്ണശൂലമപോഹതി. 1

സാരം - വെളുത്തുള്ളി എരിക്കിന്റെ ഇലയിൽ പൊതിഞ്ഞ് പുടപാകം ചെയ്തെടുത്ത് അതിന്റെ രസം ചെറുചൂടെ ചെവിയിൽ ഒഴിച്ചാൽ കർണ്ണശൂലം ശമിക്കും.

പൂതികർണ്ണത്തിന്— (വരണാദി തൈലം)

വരണാർക്കകപിത്ഥാമ്രജംബൂപല്ലവസാധിതം
പൂതികർണ്ണഹരം തൈലം ജാതീപ്രത്രരസേന വാ. 2

സാരം - നീർമാതളം, എരിക്ക്, വിളാർമരം, മാവ്, ഞാവൽ ഇവയുടെ തളിര് ഇടിച്ചുപിഴിഞ്ഞെടുത്ത നീരുകൊണ്ടോ പിച്ചകത്തിലയുടെ നീരുകൊണ്ടോ എണ്ണ കാച്ചി ചെവിയിൽ ഒഴിച്ചാൽ പൂതികർണ്ണം ശമിക്കും.

പാളീശോഷത്തിന്- (ശതാവര്യാദി തൈലം)

ശതാവരീവാജിഗന്ധാപയസ്യൈരണ്ഡജീവകൈഃ
തൈലം വിപക്വം സക്ഷീരം പാളീനാം പുഷ്ടികൃൽ പരം. 3

സാരം - ശതാവരിക്കിഴങ്ങ്, അമുക്കുരം, അടപതിയൻകിഴങ്ങ്, വെളുത്താവണക്കിൻവേര്, ജീവകം ഇവ കല്ക്കമായി എണ്ണ കാച്ചി പുരട്ടിയാൽ കാതിന്റെ വള്ളിക്കു പുഷ്ടിയുണ്ടാകം.

ദേവതാരതൈലപ്രയോഗം—

ദേവദാരുശകലാന്തരവർത്ത്യാ
ദീപദീപഘടിതം തിലതൈലം
പൂരയേൽ സപദി നശ്യതി രോഗം
കർണ്ണജാതമുദിതം സഹശൂലം. 4

സാരം - ദേവതാരത്തിന്റെ ചെറിയ കമ്പിൽ തിരശ്ശീല ചുറ്റി എണ്ണയിൽ മുക്കി തീ കത്തിച്ച് അതിൽ പിന്നെയും പിന്നെയും എണ്ണ കോരിയൊഴിച്ച് ആറിയതിനു ശേഷം ആ തൈലം ചെവിയിൽ ഒഴിച്ചാൽ വേദന ശമിക്കും.

കുടചാദി ചൂർണ്ണം—

കുടചം കരവീരം ച ലാംഗലീകന്ദചിത്രകം
അശ്വഗന്ധമപാമാർഗ്ഗം തിലതൈലേന ചൂർണ്ണിതം. 5

കർണ്ണവർദ്ധനമേതത്തു ലേപനാൽ സ്തനവർദ്ധനം.

സാരം - കുടകപ്പാലത്തൊലി, കണവീരം, മേന്തോന്നിക്കിഴങ്ങ്, കൊടുവേലിക്കിഴങ്ങ്, അമുക്കിരം, ചെറുകടലാടി ഇവ പൊടിച്ചു എണ്ണയിൽ കുഴച്ച് കാതിന്റെ വള്ളിയിൽ തേച്ചാൽ കാതു വർദ്ധിക്കുകയും മുലയിൽ തേച്ചാൽ മുല വർദ്ധിക്കുകയും ചെയ്യും.

അശ്വഗന്ധാദി പ്രയോഗം—

അശ്വഗന്ധാ തഥാലാബു ചന്ദനം ചൈവ പേഷയേൽ 6

തീവ്രശൂലാർദ്ദിതേ കർണ്ണേ സശബ്ദേ ക്ലേദവാഹിനി
ബസ്തമൂത്രം ക്ഷിപേൽ കോഷ്ണം സൈന്ധവേന സമന്വിതം.

സാരം - അമുക്കുരം, പേച്ചുര, ചന്ദനം ഇവ അരച്ചു ചെവിയിൽ തേച്ചാൽ കഠിനമായ വേദന, ചെവിയിൽ നിന്നുണ്ടാകുന്ന ശബ്ദം, നുലവ് ഇവ ശമിക്കും. ആട്ടിൻ മൂത്രത്തിൽ ഇന്തുപ്പു പൊടിച്ചിട്ടു ചെറുചൂടെ ചെവിയിൽ ഒഴിച്ചാൽ ചെവിയിൽ ഉണ്ടാകുന്ന ശൂലം മുതലായവ ശമിക്കും.

കുഷ്ഠാദി തൈലം—

കുഷ്ഠശുണ്ഠീവചാദാരുശതാഹ്വാഹിംഗുസൈന്ധവൈഃ
ബസ്തമൂത്രേ ശൃതം തൈലം പൂരണാൽ ശ്രവണാർത്തിനുൽ. 8

സാരം - കൊട്ടം, ചുക്ക്, വയമ്പ്, ദേവതാരം, ശതകുപ്പ, കായം, ഇന്തുപ്പ് ഇവ കല്ക്കമായി ആട്ടിൻമൂത്രം ചേർത്ത് എണ്ണ കാച്ചി ചെവിയിൽ നിറുത്തിയാൽ ചെവി വേദന ശമിക്കും.

യഷ്ടീമധുരസാദി തൈലം—

യഷ്ടീമധുരസപ്രസ്ഥക്ഷീരദ്വിപ്രസ്ഥസാധിതം
തൈലസ്യകുഡുബം നസ്യപൂരണാഭ്യഞ്ജനൈരിദം. 9

നിഹന്തി ശൂലദാഹോഷ്ണാൻ കേവലം ക്ഷൗദ്രമേവ വാ.

സാരം - ഒരിടങ്ങഴി ഇരട്ടിമധുരത്തിന്റെ രസവും രണ്ടിടങ്ങഴി പാലും ചേർത്ത് എണ്ണ കാച്ചിയെടുത്ത് ചെവിയിൽ നിറുത്തുകയോ നസ്യാഭ്യഞ്ജനങ്ങൾ ചെയ്യുകയോ കൊണ്ട് ചെവിക്കു വേദന, ചെവിക്കുള്ള ചൂട്, ഉഷ്ണം ഇവ ശമിക്കും. തേൻ തനിയെ ചൂടാക്കി പൂരണം ചെയ്യുകയുമാകാം.

ലവണാംബുപ്രയോഗം—

കീടേ സ്രോതോഗതേ കർണ്ണം പൂരയേല്ലവണാംബുനാ 10
ശുക്തേന വാ സുഖോഷ്ണേന മൃതേ ക്ലേദഹരോ വിധിഃ

സാരം - ചെവിക്കകത്തു ഏതെങ്കിലും ചെറു പ്രാണി പ്രവേശിച്ചാൽ ഉപ്പുവെള്ളമോ ചുത്തപ്പുളിയോ ചെറുചൂടെ നിറയ്ക്കണം. ചെവിയ്ക്കകത്തു പ്രവേശിച്ച ചെറുപ്രാണി ചെവിയിൽ കിടന്നു മരിക്കുകയാണെങ്കിൽ ക്ലേദഹരമായ വിധി ചെയ്തുകൊള്ളണം.

നിർഗ്ഗുണ്ഡ്യാദി തൈലം—

നിർഗ്ഗുണ്ഡിജാതിരവിഭൃംഗരസോനരംഭാ-
വാർത്താകശിഗ്രുസുരസാർദ്രകകാരവല്യഃ
തേഷാം രസേ തിലരുഹം ശൃതമാശു നാനാ-
ബാധിര്യശൂലമപഹന്തി ച പൂതികർണ്ണം. 11

സാരം - കരിനൊച്ചിയില, പിച്ചകത്തില, എരിക്കില, കയ്യോന്നി, വെളുത്തുള്ളി, വാഴമാണം, തക്കാരിവഴുതിന, മുരിങ്ങ, തുളസി ഇവയുടെ ഇല, ഇഞ്ചി, പുല്ലാന്നിയില ഇവയുടെ നീരെടുത്ത് അതിൽ എണ്ണ കാച്ചി വച്ചിരുന്ന് ഉപയോഗിച്ചിരുന്നാൽ ബാധിര്യം (ചെവി കേൾക്കായ്ക) ചെവിയ്ക്കു വേദന, പൂതികർണ്ണം ഇവ ശമിക്കും.

ചിഞ്ചാഫലസ്വരസാദി പ്രയോഗം—

ചിഞ്ചാഫലസ്വരസഭാവിതതൈലമഗ്ര്യം
ജംബീരനീരശൃതതൈലമപി പ്രശസ്തം
ഭൂനാഗസർജ്ജശൃതതൈലമതീവ ശസ്തം
കർണ്ണേ സശൂലിനി പരം സ്രുതിനാദയുക്തേ. 12

സാരം - പുളിങ്കായുടെ നീരിലൊ ചെറുനാരങ്ങയുടെ നീരിലൊ കാച്ചിയെടുത്ത തൈലവും ഭൂനാഗവും ചെഞ്ചല്യവും കൂടി കാച്ചിയെടുത്ത തൈലവും കർണ്ണശൂലം, പൂയസ്രവണം, കർണ്ണനാദം ഇവയ്ക്കു ഏറ്റവും പ്രശസ്തമാകുന്നു.

ജംബുപ്രവാളാദി തൈലം—

ജംബൂപ്രവാളം തരുണം കപിത്ഥം
വടപ്രവാളാനി സഹാമ്രശുംഗൈഃ
ഏതൈർവിപക്വം ഹിതമത്ര തൈലം
കർണ്ണസ്രവേ ദോഷസമൂഹജാതേ. 13

സാരം - ഞാവൽതളിര്, വ്ളാർമരത്തിന്റെ തളിര്, പേരാലിൻതളിര്, മാവിൻമൊട്ട് ഇവയുടെ നീരു ചേർത്ത് കാച്ചിയെടുത്ത തൈലം മൂന്നു ദോഷവും കോപിച്ചുണ്ടാകുന്ന കർണ്ണസ്രവത്തിനു പത്ഥ്യമാകുന്നു.

ദേവദാർവാദി തൈലം—

ദേവദാരുവചാവില്വശതാഹ്വാകുഷ്ഠസൈന്ധവൈഃ
തൈലം സിദ്ധം ബസ്തമൂത്രേ കർണ്ണശൂലവിനാശനം. 14

സാരം - ദേവതാരം, വയമ്പ്, കൂവളത്തിൻവേര്, ശതകുപ്പ, കൊട്ടം, ഇന്തുപ്പ് ഇവ ആട്ടിൻമൂത്രത്തിൽ അരച്ചു കലക്കി കാച്ചിയെടുത്ത തൈലം കർണ്ണശൂലത്തെ നശിപ്പിക്കും.

ഹിംഗ്വാദി തൈലം—

ഹിംഗുകോലകബീജാനി ശൃംഗിവേരം തഥൈവ ച
തൈലമേതൈർവിപക്വം തു കർണ്ണശൂലസ്യ ഭേഷജം. 15

സാരം - കായം, ലന്തക്കുരുപരിപ്പ്, ചുക്ക് ഇവ കല്ക്കമായി കാച്ചിയെടുത്ത തൈലം കർണ്ണശൂലത്തിനു ഏറ്റവും വിശേഷമാകുന്നു.

ജാതീരസാദി തൈലം—

ജാതീദളരസേ പക്വം സക്ഷൗദ്രം കർണ്ണശൂലജിൽ
തൈലം പൂതിസ്രുതിഹരം പരമിത്യുദിതം ബുധൈഃ. 16

സാരം - പിച്ചകത്തിലയുടെ നീരിൽ കാച്ചിയെടുത്ത തൈലം തേനും ചേർത്തു ഉപയോഗിക്കുന്നത് കർണ്ണശൂലം, പൂതിസ്രാവം ഇവയ്ക്കു ഏറ്റവും വിശിഷ്ടമാകുന്നു.

അജാക്ഷീരാദി തൈലം—

അജാക്ഷീരമജാമൂത്രം സൈന്ധവം വിശ്വഭേഷജം
തേഷു തൈലം വിപക്വം തു കർണ്ണശൂലവിനാശകൃൽ. 17

സാരം - ഇന്തുപ്പും ചുക്കും കല്ക്കമായി ആട്ടിൻപാലും ആട്ടിൻമൂത്രവും ചേർത്തു കാച്ചിയെടുത്ത തൈലം കർണ്ണശൂലത്തെ ശമിപ്പിക്കും.

കാർപാസഫലതൈലം—

തരുണം കാർപ്പാസഫലം
പിഷ്ട്വാ തൈലം വിപാച്യതദ്ബിന്ദൂൻ
ശ്രവസി നിദധ്യാദ്വിദ്വാൻ
വാഞ്ഛതി യദി പൂയമുന്മാർഷ്ടും. 18

സാരം - അധികം ഇളയതും മൂത്തതും അല്ലാത്തതായ (മദ്ധ്യപ്രായത്തിലുള്ള) പരുത്തിക്കുരു കല്ക്കമായി എണ്ണ കാച്ചിയെടുത്ത് ചെവിയിൽ ഒഴിച്ചാൽ ചെവിയിൽകൂടി ചലം വരുന്നത് ശമിക്കും.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
കർണ്ണരോഗചികിത്സാക്രമമെന്ന ഇരുപത്തൊൻപതാമദ്ധ്യായം കഴിഞ്ഞു.

# ത്രിംശോ*f*ദ്ധ്യായഃ

# പ്രതിശ്യായചികിത്സാക്രമം

മണ്ഡൂകപർണ്യാദി കഷായം—

മണ്ഡൂകപർണ്ണീമരിചകുലത്ഥൈസ്സാധുസാധിതം
കഷായം പീനസാർത്തിഘ്നം കോഷ്ണാംബു പിബതാം നൃണാം. 1

സാരം - മുത്തിൾ, നല്ലമുളക്, പഴമുതിര ഇവകൊണ്ടുള്ള കഷായം ചെറുചൂടെ സേവിച്ചാൽ പീനസോപദ്രവം ശമിക്കും.

തുളസീസ്വരസാദി തൈലം—

തുളസീസ്വരസേ സിദ്ധം കുന്ദുരുഷ്ക്കസമന്വിതം
പൂതിനാസം ഭൃശം ഹന്യാൽ തൈലം ദുഷ്ടജലസ്രുതിം. 2

സാരം - തുളസിയിലയുടെ നീരിൽ കുന്തുരുക്കം പൊടിച്ചിട്ട് എണ്ണ ചേർത്തു കാച്ചിയെടുത്തുപയോഗിച്ചാൽ പൂതിനാസവും മൂക്കിൽ കൂടിയുള്ള ദുഷ്ടജലസ്രവണവും ശമിക്കും.

സുരസാദി തൈലം—

സുരസവ്യോഷകുഷ്ഠൈസ്തു ലാക്ഷാകട്ഫലയോജിതൈഃ
സവിളംഗം പചേത്തൈലം സാർഷപം പൂതിനാസജിൽ. 3

സാരം - തുളസിയില, ചുക്ക്, മുളക്, തിപ്പലി, കൊട്ടം, കോലരക്ക്, കുമിഴിൻവേര്, വിഴാലരി ഇവ കല്ക്കമായി കടുകെണ്ണ കാച്ചി ഉപയോഗിച്ചാൽ പൂതിനാസം ശമിക്കും.

നാസാർശസ്സിന്— (ചവികാദി തൈലം)

ചവികാ ചിത്രകം ദാർവീ ബീജം ച സുരസസ്യ ച
ഗോമൂത്രം ലവണം ചൈവാപ്യർക്കക്ഷീരം നിദിഗ്ദ്ധികാ. 4
ഏഭിസ്തൈലം വിപക്തവ്യം നാസാർശാംസി വിനാശയേൽ.

സാരം - കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, മരമഞ്ഞൾതൊലി, തുളസിയരി, ഇന്തുപ്പ്, ചെറുവഴുതിനവേര് ഇവ കല്ക്കമായി ഗോമൂത്രവും എരിക്കിൻകറയും ചേർത്തു എണ്ണ കാച്ചി ഉപയോഗിച്ചാൽ നാസാർശസ്സ് ശമിക്കും.

ഗൃംജനസ്വരസാദി തൈലം—

ഗൃംജനസ്വരസേ സിദ്ധം മുനിപത്രരസേന വാ 5
തൈലം സിദ്ധം സസിന്ധൂത്ഥം പൂതിനാസമപോഹതി.

സാരം - പുനർമുരിങ്ങാത്തൊലിയുടെ നീരിലൊ അകത്തിയിലയുടെ നീരിലൊ ഇന്തുപ്പു കല്ക്കമായി കാച്ചിയെടുത്ത തൈലം പൂതിനാസത്തെ ശമിപ്പിക്കും.

വിളംഗാദി തൈലം—

വിളംഗസിന്ധുയഷ്ട്യാഹ്വൈർദ്ദേവദാരുസമന്വിതൈഃ 6
പചേന്നാസാമയാർത്തിഘ്നം തൈലം നസ്യപ്രയോഗതഃ.

സാരം - വിഴാലരി, ഇന്തുപ്പ്, ഇരട്ടിമധുരം, ദേവതാരം ഇവ കല്ക്കമായി എണ്ണ കാച്ചിയെടുത്ത് അതുകൊണ്ട് നസ്യം ചെയ്താൽ നാസാരോഗം ശമിക്കും.

നാസാർശസ്സിന്— (ചിത്രകാദി തൈലം)

ചിത്രകഗ്രന്ഥിസിന്ധൂത്ഥൈർബീജൈശ്ചസുരസോദ്ഭവൈഃ 7
കണ്ടകാരിസമായുക്തൈരർക്കക്ഷീരസമന്വിതൈഃ
ചവികാസഹിതൈസ്തുല്യൈർഗോമൂത്രപരിപേഷിതൈഃ. 8
ഘ്രാണോത്ഥാനി ഹരേത്തൈലമർശാംസി പരിസാധിതം

സാരം - കൊടുവേലിക്കിഴങ്ങ്, കാട്ടുതിപ്പലിവേര്, ഇന്തുപ്പ്, തുളസിയരി, കണ്ട കാരിച്ചുണ്ടവേര്, കാട്ടുമുളകിൻവേര്, ഇവ ഗോമൂത്രത്തിൽ അരച്ചു കലക്കി എരി ക്കിൻപാലും ചേർത്തു കാച്ചിയെടുത്ത തൈലം നാസാർശസ്സിനെ ശമിപ്പിക്കും.

നിർഗുണ്ഡ്യാദി തൈലം—

നിർഗുണ്ഡ്യാ രസപാത്രേ തു തൈലപ്രസ്ഥം വിപാചയേൽ 9
ത്രിഗന്ധവ്യോഷവർഷാഭൂജീരകദ്വയസൈന്ധവൈഃ
മയൂരബീജസഹിതൈരജാക്ഷീരേണ തദ്ദ്രുതം 10
നസ്യാഭ്യംഗാച്ഛിരഃകർണ്ണനാസാമയഹരം പരം.

സാരം - നാലിടങ്ങഴി കരിനൊച്ചിയിലയുടെ നീരിൽ ത്രിഗന്ധം (ഏലത്തരി, ഇലവർങ്ങത്തൊലി, പച്ചില) ചുക്ക്, മുളക്, തിപ്പലി, തഴുതാമവേര്, ജീരകം, കരി ഞ്ജീരകം, ഇന്തുപ്പ്, ചെറുകടലാടിയരി ഇവ കല്ക്കമായി ആട്ടിൻപാലും ചേർത്തു കാച്ചിയെടുത്ത തൈലം ശിരോരോഗം, കർണ്ണരോഗം, നാസാരോഗം ഇവയെ ശമി പ്പിക്കും.

പീനസത്തിന്— (പടോലാദി തൈലം)

പടോലസ്വരസേ സിദ്ധം തന്മൂലേന ച കല്ക്കിതം 11

തൈലം പയോയുതം ഹന്യാൽ പ്രതിശ്യായം ന സംശയഃ

സാരം - കയ്പൻപടവലത്തിന്റെ നീരിൽ പടവലത്തിൻവേര് കല്ക്കമായി പാലും ചേർത്ത് കാച്ചിയെടുത്ത തൈലം നിശ്ചയമായും പീനസത്തെ ശമിപ്പിക്കും.

താമലക്യാദി കഷായം—

താമലക്യഭയാകൃഷ്ണാചവികാനാഗരൈഃ ശൃതം 12

തോയം പീനസദുർന്നാമശൂലശോഷാഗ്നിമാന്ദ്യജിൽ

സാരം - കീഴാനെല്ലിവേര്, കടുക്കാത്തോട്, തിപ്പലി, കാട്ടുതിപ്പലിവേര്, ചുക്ക് ഇവ കൊണ്ടുള്ള കഷായം പീനസം, അർശസ്സ്, ശൂലം, ശോഷം, അഗ്നിമാന്ദ്യം ഇവയെ ശമിപ്പിക്കും.

ദശമൂലാദി കഷായം—

കവോഷ്ണം ദശമൂലാംബു പ്രപിബേച്ച സമാഹിതഃ 13

രജനീക്വഥിതം തോയം പിപ്പലീചൂർണ്ണസംയുതം

സക്ഷൗദ്രം പീതമാത്രേണ പ്രാണിനാം പീനസം ജയേൽ. 14

സാരം - ദശമൂലകഷായം ചെറുചൂടേ കുടിക്കുകയോ മഞ്ഞൾ കൊണ്ടുള്ള കഷായത്തിൽ തിപ്പലിപ്പൊടിയും തേനും മേമ്പൊടി ചേർത്തു സേവിക്കുകയോ ചെയ്താൽ ഉടൻ തന്നെ പീനസം ശമിക്കും.

രജന്യാദി കഷായം—

രജനീനാഗരോദ്ഭൂതഃ ക്വാഥഃ കൃഷ്ണാരജോന്വിതഃ

പ്രതിശ്യായപ്രമേഹാഗ്നിമാന്ദ്യത്വഗ്വികൃതിം ജയേൽ. 15

സാരം - മഞ്ഞൾ, ചുക്ക് ഇവകൊണ്ടുള്ള കഷായം തിപ്പലിപ്പൊടി മേമ്പൊടി ചേർത്ത് സേവിച്ചാൽ പീനസം, പ്രമേഹം, അഗ്നിമാന്ദ്യം, ത്വഗ്വികാരം ഇവ ശമിക്കും.

വത്സകാദി ഗണക്വാഥം—

വത്സകാദിഗണക്വാഥം പിബേൽ പീനസനാശനം

ദധ്നാ ഭോജനമശ്നീയാൽ ഗുളാർദ്രവ്യോഷസംയുതം. 16

സാരം - വത്സകാദി ഗണം കഷായം വച്ച് സേവിക്കുന്നതും തൈരിൽ ശർക്കര, ഇഞ്ചി, ചുക്ക്, മുളക്, തിപ്പലി ഇവ ചേർത്ത് ഊണുകഴിക്കുന്നതും പീനസനാശന മാകുന്നു.

മുദ്ഗാദി കഷായം—

മുദ്ഗാമലകശുണ്ഠീനാം നിഷ്ക്വാഥേ സരളം പിബേൽ
പ്രതിശ്യായേഷു സർവേഷു രക്തജേഷു വിശേഷതഃ. 17

സാരം - ചെറുപയറ്, നെല്ലിക്കാത്തോട്, ചുക്ക് ഇവ കൊണ്ടുള്ള കഷായത്തിൽ ചരളം പൊടിച്ചു ചേർത്ത് സേവിച്ചാൽ എല്ലാ പീനസങ്ങൾക്കും, രക്തജങ്ങളായ പീനസങ്ങൾക്ക് വിശേഷിച്ചും ഹിതമാകുന്നു.

ഓഷ്ഠരോഗത്തിന്— (അഝടാദി തൈലം)

അഝടാനിംബനിർഗ്ഗുണ്ഡീസ്വരസേഷു വിപാചിതം
നിശാകല്ക്കയുതം തൈലമോഷ്ഠരോഗവിനാശനം. 18

സാരം - കീഴാനെല്ലി, വേപ്പിൻഇല, കരിനൊച്ചിയില ഇവയുടെ സ്വരസത്തിൽ മഞ്ഞൾ കല്ക്കമായി എണ്ണ കാച്ചി ഉപയോഗിച്ചാൽ ചുണ്ടിൽ ഉണ്ടാകുന്ന രോഗം ശമിക്കും.

ദന്തരോഗത്തിന്— (ശരപുംഖശിഫാദി തൈലം)

ശരുപംഖശിഫാപരിപക്വജലേ
തിലജം വിപചേദഭയാസഹിതം
വദനേ ധൃതമല്പകടുത്രിതയം
ദ്വിജരോഗഹരം പരമം വിഹിതം. 19

സാരം - കൊഴിഞ്ഞിലിന്റെ വേരു കൊണ്ടു വച്ച കഷായത്തിൽ കടുക്കാത്തോടു കല്ക്കമായി എണ്ണ കാച്ചിയെടുത്ത് അതിൽ അല്പം ചുക്ക്, മുളക്, തിപ്പലി ഇവ പൊടിച്ച് ചേർത്ത് വായിൽ ധരിച്ചുകൊണ്ടിരിക്കുന്നത് ദന്തരോഗത്തിന് ഏറ്റവും ഹിതമാകുന്നു.

ജിഹ്വാരോഗത്തിന്— (പുനർന്നവാദി ഗണ്ഡൂഷം)

പുനർന്നവാഭയാവിശ്വമരിചക്വഥിതേന ച
ഗവാം മൂത്രേണ ഗണ്ഡൂഷോ ജിഹ്വാകണ്ടകനാശനഃ. 20

സാരം - തഴുതാമവേര്, കടുക്കാത്തോട്, ചുക്ക്, നല്ലമുളക് ഇവ ഗോമൂത്രത്തിൽ പാകം ചെയ്ത് ആ കഷായം കവിൾക്കൊണ്ടാൽ നാക്കിൽ ഉണ്ടാകുന്ന മുള്ളുകൾ ശമിക്കും.

ത്രിഫലാദി ഗണ്ഡൂഷം—

ത്രിഫലാഖദിരസാരമരിമേദപുനർന്നവൗ
പക്ത്വാ ഗണ്ഡൂഷണം കുര്യാൽ ജിഹ്വാകണ്ടകശാന്തയേ. 21

സാരം - ത്രിഫലത്തോട്, കരിങ്ങാലിക്കാതൽ, കരിവേലപ്പട്ട, തഴുതാമവേര് ഇവ കഷായം വച്ച് അത് കവിൾക്കൊണ്ടാൽ ജിഹ്വാകണ്ടകം (നാക്കിൽ ഉണ്ടാകുന്ന മുള്ള്) ശമിക്കും.

വ്യാഘ്ര്യാദി കഷായം—

വ്യാഘ്രീബലാമൃതാവില്വസുരസാദേവദാരുഭിഃ
കഷായഃ ക്ഷൗദ്രസംയുക്തോ ജിഹ്വാരോഗവിനാശനഃ. 22

സാരം - ചെറുവഴുതിനവേര്, കുറുന്തോട്ടിവേര്, അമൃത്, കൂവളത്തിൻവേര്, തുളസിക്കതിര്, ദേവതാരം ഇവ കൊണ്ടുള്ള കഷായം തേൻ മേമ്പൊടി ചേർത്തു കൊടുത്താൽ ജിഹ്വാരോഗം ശമിക്കും.

കണ്ഠരോഗത്തിന്— (കുലത്ഥാദി ക്വാഥം)

കുലത്ഥമുദ്ഗനിർഗുണ്ഡീശുണ്ഠീസൈന്ധവസംഭവഃ
ക്വാഥഃ കണാരജോയുക്തഃ സക്ഷൗദ്രഃ കണ്ഠരോഗഹാ. 23

സാരം - മുതിര, ചെറുപയറ്, കരിനൊച്ചിയില, ചുക്ക് ഇവ കൊണ്ടുള്ള കഷായം ഇന്തുപ്പും തിപ്പലിപ്പൊടിയും തേനും മേമ്പൊടി ചേർത്ത് സേവിച്ചാൽ കണ്ഠരോഗം ശമിക്കും.

അസനവില്വാദി തൈലം—

അസനവില്വബലാമൃതപാചിതേ
മധുകനാഗരകത്രിഫലാന്വിതേ
പയസി തൈലമിദം പയസാ പചേ-
ദ്വദനകർണ്ണശിരോക്ഷിരുജാപഹം. 24

സാരം - വേങ്ങക്കാതൽ, കൂവളത്തിൻവേര്, കുറുന്തോട്ടിവേര്, അമൃത് ഇവ കൊണ്ടുള്ള കഷായത്തിൽ ഇരട്ടിമധുരം, ചുക്ക്, ത്രിഫലത്തോട് ഇവ കല്ക്കമായി പാൽ ചേർത്ത് എണ്ണ കാച്ചി എടുക്കുക. ഈ തൈലം മുഖരോഗം, കർണ്ണരോഗം, ശിരോരോഗം, നേത്രരോഗം ഇവയെ ശമിപ്പിക്കും.

ബലാഹഠാദി തൈലം—

ബലാഹഠാമൃതാമുദ്ഗമാഷക്വാഥേ തിലോദ്ഭവം
പക്ത്വാ ശിരോരുജം ഹന്തി ചന്ദനാമയയഷ്ടിഭിഃ. 25

സാരം - കുറുന്തോട്ടിവേര്, പച്ചനെല്ലിക്ക, അമൃത്, ചെറുപയറ്, ഉഴുന്ന് ഇവ കൊണ്ടുള്ള കഷായത്തിൽ ചന്ദനം, കൊട്ടം, ഇരട്ടിമധുരം ഇവ കല്ക്കമായി എണ്ണ കാച്ചി ഉപയോഗിച്ചാൽ തലവേദന ശമിക്കും.

മധുകതൈലം—

വാതപിത്തജനിതം ശിരോരുജം
നാശയേന്മധുകകല്ക്കസാധിതം.
നാളികേരപയസി സ്ഥിതം ത്വിദം
തൈലമർദ്ദിതഹരം ച നാവനാൽ. 26

സാരം - ഇരട്ടിമധുരം കല്ക്കമായി എണ്ണ കാച്ചി ഉപയോഗിച്ചാൽ വാതജവും പിത്തജവുമായ തലവേദന ശമിക്കും. ഇരട്ടിമധുരം തന്നെ കല്ക്കമായി കരിക്കിൻവെള്ളത്തിൽ കാച്ചിയെടുത്ത എണ്ണ കൊണ്ടു നസ്യം ചെയ്താൽ അർദിതവും ശമിക്കും.

വിശ്വഭസ്മപ്രയോഗം—

സകൃദാഘ്രാതി വിശ്വോഗ്രാഭസ്മജാതരജാംസി യഃ
ശിരസ്തോദഭവം ദുഃഖം ന ജാനാത്യേവ നിശ്ചിതഃ 27

സാരം - ചുക്കും വയമ്പും കൂടി ചുട്ടെടുത്ത ഭസ്മത്തിന്റെ പൊടി ഒരു തവണ മണപ്പിച്ചാൽ തലവേദന കൊണ്ടുള്ള ദുഃഖം പിന്നെ ഉണ്ടാകുകയില്ല.

നാഗരപ്രയോഗം—

സനാഗരസ്തന്യനസ്യം സൂര്യാവർത്തഹരം പരം

സാരം - ചുക്ക് മുലപ്പാലിൽ അരച്ചു കലക്കി അരിച്ചെടുത്ത് അതുകൊണ്ട് നസ്യം ചെയ്താൽ സൂര്യാവർത്തം ശമിക്കും.

കുഷ്ഠാദി ലേപനം—

കുഷ്ഠചന്ദനലാമജ്ജനിംബനിര്യാസവാളകൈഃ 28

പിഷ്ട്വാ ദുഗ്ദ്ധേന സഘൃതോ ലേപഃ പിത്തശിരോർത്തിനുൽ

സാരം - കൊട്ടം, ചന്ദനം, രാമച്ചം, വേപ്പിൻകറ, ഇരുവേലി ഇവ പാലിൽ അരച്ചു നെയ്യു ചേർത്തു ലേപനം ചെയ്താൽ പിത്തജമായ തലവേദന ശമിക്കും.

ശുണ്ഠ്യാദി നസ്യം—

ശുണ്ഠീവിളംഗയഷ്ട്യാഹ്വൈർഭൃംഗതോയേ ശൃതം ഘൃതം 29

നസ്യം ഷഡ്ബിന്ദുനാനേന സർവമൂർദ്ധഗദാപഹം.

സാരം - ചുക്ക്, വിഴാലരിക്കാമ്പ്, ഇരട്ടിമധുരം ഇവ കല്ക്കമായി കയ്യോന്നിനീരിൽ നെയ്യു കാച്ചിയെടുത്ത് ആ നെയ്യ് ആറു തുള്ളി വീതം നസ്യം ചെയ്താൽ എല്ലാ ശിരോരോഗവും ശമിക്കും.

തലമുടി പൊഴിയുന്നതിന്— (ധുർദ്ധൂരതൈലം)

ധുർദ്ധൂരകസ്യ സ്വരസേ തദ്ബീജൈഃ ശ്ലക്ഷ്ണകല്ക്കിതൈഃ
പക്വം തൈലം നിഹന്ത്യാശു കണ്ഡൂം കേശച്യുതിം നൃണാം.

സാരം - ഉമ്മത്തിലയുടെ നീരിൽ ഉമ്മത്തിൻഅരി തന്നെ കല്ക്കമായി എണ്ണ കാച്ചി ഉപയോഗിച്ചാൽ ചൊറിച്ചിലും തലമുടി പൊഴിയുന്നതും ശമിക്കും.

ധുർദ്ധൂരഭൃംഗ്യാദി തൈലം—

ധുർദ്ധൂരഭൃംഗീജീമൂതനിശാനീല്യർക്കജേ രസേ 31
കാർപ്പാസമൂലാവാപം തു തൈലം മൃദ്വഗ്നിപാചിതം
നിഹന്ത്യാശു ശിരഃകണ്ഡൂം തഥാ കേശച്യുതിം നൃണാം. 32

സാരം - ഉമ്മത്തില, കയ്യോന്നി, പേച്ചുരയില, മഞ്ഞൾ, അമരിയില, എരിക്കില ഇവയുടെ നീരിൽ കുരുപ്പരുത്തിയുടെ വേര് കല്ക്കമായി മൃദ്വഗ്നിയിൽ എണ്ണ കാച്ചി തേച്ചാൽ തലചൊറിച്ചിൽ, തലമുടി പൊഴിയുന്നത് ഇവ ശമിക്കും.

ത്രിഫലാദി തൈലം—

ത്രിഫലാമൃതവല്യൗ ച കേതക്യസനകൗ ബലാം
ഏരണ്ഡമിന്ദ്രവല്ലീം ച ജലദ്രോണേ വിപാചയേൽ. 33
രസേന തേകരാജസ്യ ഹംസ്യ സ്വരസേന ച
തൈലപ്രസ്ഥം പചേദ്ധീമാൻ ദ്വിഗുണക്ഷീരസാധിതം. 34
കല്ക്കാശ്ച കുഷ്ഠയഷ്ട്യാഹ്വപത്മകോശീരചന്ദനൈഃ
മുസ്തൈലാപത്രമാംസീ ച ഹയഗന്ധാമൃതാ ബലാ. 35
ശാരിബാമരകാഷ്ഠം ച ലവങ്കനതചോരകാഃ
ഉല്പലാദ്യഞ്ജനേ നീലി ശ്ലക്ഷ്ണപിഷ്ടാൻ സമാവപേൽ. 36
ശിരോരോഗപ്രതിശ്യായൗ വിശേഷേണ വിനാശയേൽ
ഖാലിത്യം ചൈവ പാലിത്യം കേശാനാം രഞ്ജനം തഥാ. 37
ത്രിഫലാദ്യമിദം തൈലമൂർദ്ധ്വജത്രുഗദാപഹം.

സാരം - ത്രിഫലത്തോട്, അമൃത്, പൂക്കൈതവേര്, വേങ്ങക്കാതൽ, കുറുന്തോട്ടി, വെളുത്താവണക്കിൻവേര്, ഉഴിഞ്ഞവേര് ഇവ 16 ഇടങ്ങഴി വെള്ളത്തിൽ കഷായം വച്ച് നാലൊന്നാക്കി അതിൽ കൊട്ടം, ഇരട്ടിമധുരം, പതുമുകം, രാമച്ചം, ചന്ദനം, മുത്തങ്ങാക്കിഴങ്ങ്, ഏലത്തരി, പച്ചില, മാഞ്ചി, അമുക്കുരം, അമൃത്, കുറുന്തോട്ടിവേര്, നറുനീണ്ടിക്കിഴങ്ങ്, ദേവതാരം, ഇലവർങം, തകരം, കച്ചോലം, ആമ്പൽക്കിഴങ്ങ്, ചെങ്ങഴുനീർക്കിഴങ്ങ്, താമരക്കിഴങ്ങ്, നെയ്യാമ്പൽക്കിഴങ്ങ്, കരിംകൂവളക്കിഴ

ങ്ങ്, അഞ്ജനക്കല്ല്, അമരിവേര് ഇവ കല്ക്കമായി ഇടങ്ങഴി എണ്ണയും കയ്യോന്നി നീര്, പച്ചനെല്ലിക്കാനീര് ഇവ ഇടങ്ങഴി വീതവും രണ്ടിടങ്ങഴി പാലും ചേർത്ത് കാച്ചി യെടുക്കുക. ഈ ത്രിഫലാദി തൈലം ശിരോരോഗം, പീനസം, കഷണ്ടി, നര ഇവ യേയും കഴുത്തിനുമേലുള്ള എല്ലാ രോഗങ്ങളേയും ശമിപ്പിക്കും.

ശോഫത്തിന്— (ന്യഗ്രോധാദി ലേപനം)

ന്യഗ്രോധോദുംബരാശ്വത്ഥപ്ലക്ഷവേതസവല്ക്കലൈഃ 38

പ്രദേഹോ ഭൂരിസർപ്പിർഭിഃ ശോഫനിർവാപണഃ പരം.

സാരം - പേരാൽ, അത്തി, അരയാൽ, ഇത്തി, ആറ്റുവഞ്ചി ഇവയുടെ തൊലി അരച്ചു നല്ലപോലെ നെയ്യു കൂട്ടി ചാലിച്ചു ലേപനം ചെയ്താൽ ശോഫം ശമിക്കും.

ജാത്യാതി ഘൃതം—

ജാതീകിംശുകപർപ്പടാഖ്യസുഷവീമായൂരികാഭദ്രികാ-
നിർഗ്ഗുണ്ഡീമൃദുകുഞ്ചികാകടുകികാദൂർവാനിശാനാം രസേ
സർപ്പിഃ സിദ്ധമനേന സൂക്ഷ്മവദനാ മർമ്മാശ്രിതാസ്സ്രാവിണോ
ഗംഭീരാസ്സരുജാ വ്രണാസ്സുഗതികാശ്ശുദ്ധ്യന്തി രോഹന്തി ച. 39

സാരം - പിച്ചകത്തില, മുരിക്കില, പർപ്പടകപ്പുല്ല്, പുല്ലാന്നിയില, ചെറുകടലാ ടി, ചെറുപൂള, കരിനൊച്ചിയില, ഞൊട്ടാഞൊടിയൻ, ചൊരക്കഴുത്ത്, കറുക, മഞ്ഞൾ ഇവയുടെ രസത്തിൽ നെയ്യു കാച്ചിയെടുത്ത് ഉപയോഗിച്ചാൽ സൂക്ഷ്മമുഖങ്ങളും മർമ്മപ്രാപ്തങ്ങളും വെള്ളമൊലിക്കുന്നവയും ഗംഭീരങ്ങളും വേദനയുള്ളവയും ആയ വ്രണങ്ങൾ ശുദ്ധമാവുകയും ഉണങ്ങുകയും ചെയ്യും.

അപാമാർഗ്ഗപ്രയോഗം—

അപാമാർഗ്ഗദളാലേപഃ സദ്യഃക്ഷതജശോണിതം
അതിപ്രവൃത്തമപ്യാശു സേതുബന്ധമിവോദകം. 40

സാരം - ചെറുകടലാടിയില അരച്ചു തേച്ചാൽ സദ്യോവ്രണത്തിൽ നിന്നും അധി കമായി ഒലിക്കുന്ന രക്തം പെട്ടെന്നു ശമിക്കും.

ദഹനവ്രണത്തിന്— (മത്സ്യാക്ഷീഘൃതം)

മത്സ്യാക്ഷീസാധിതം സർപ്പിർദ്ദഹനവ്രണരോപണം
ദളാന്യാമലകാനാം തു സൂക്ഷ്മചൂർണ്ണാനി കാരയേൽ. 41

ദഗ്ദ്ധവ്രണോപരി ക്ഷിപ്ത്വാ തൈലേനാഭ്യഞ്ജനം ഹിതം

സാരം - മീനങ്ങാണി കൊണ്ട് നെയ്യു കാച്ചിയെടുത്ത് ഉപയോഗിച്ചാൽ തീപ്പൊ ള്ളലുകൊണ്ടുണ്ടായ വ്രണം ശമിക്കും. നെല്ലിയുടെ ഇല നല്ലപോലെ പൊടിച്ചു തീപൊള്ളലുകൊണ്ടുണ്ടായ വ്രണത്തിന്റെ മുകളിൽ വിതറി എണ്ണ പുരട്ടിയാലും

ദഗ്ദ്ധവ്രണം ശമിക്കും.

ഭഗന്ദരത്തിന്— (ചിഞ്ചാപത്രാദ്യുപനാഹം)

ചിഞ്ചാപത്രേണ കേതക്യാസ്താംബൂലീനാം ദളേന ച 42
ഉപനാഹക്രിയാം കുര്യാദ്ഭഗന്ദരവിനാശനീം

സാരം - പുളിയില, പൂക്കൈതയില, വെറ്റില ഇവകൊണ്ടു ഉപനാഹം (വെച്ചു കെട്ടുക) ചെയ്താൽ ഭഗന്ദരം ശമിക്കും.

നിശാദി കഷായം—

നിശാഗ്നിപാഠാനൃപതീന്ദ്രവാരുണീ-
കരഞ്ജനിംബാസനചിത്രമൂലകൈഃ
ശൃതം ജലം സൈന്ധവഹിംഗുസംയുതം
ഭഗന്ദരാർശാംസി നിഹന്തി തൽക്ഷണാൽ. 43

സാരം - മഞ്ഞൾ, കൊടുവേലിക്കിഴങ്ങ്, പാടക്കിഴങ്ങ്, കൊന്നത്തൊലി, കാട്ടു വെള്ളരിവേര്, പുങ്കിൻതൊലി, വേപ്പിൻതൊലി, വേങ്ങക്കാതൽ, വെളുത്താവണ ക്കിൻവേര് ഇവ കൊണ്ടുള്ള കഷായത്തിൽ ഇന്തുപ്പും കായവും മേമ്പൊടി ചേർത്തു സേവിച്ചാൽ ഭഗന്ദരവും അർശസ്സും പെട്ടെന്നു ശമിക്കും.

പടോലാദി കഷായം—

പടോലശുണ്ഠീഗിരികർണ്ണികാവചാ-
കുലത്ഥദന്തീസുരദാരുശിഗ്രുഭിഃ
ശൃതം ജലം സൈന്ധവചൂർണ്ണസംയുതം
നിഹന്തി സർവാണി ഭഗന്ദരാണി. 44

സാരം - പടവലം, ചുക്ക്, ശംഖപുഷ്പത്തിൻവേര്, വയമ്പ്, പഴമുതിര, നാഗദ ന്തിവേര്, ദേവതാരം, മുരിങ്ങാത്തൊലി ഇവ കൊണ്ടുള്ള കഷായം ഇന്തുപ്പു മേമ്പൊടി ചേർത്തു സേവിച്ചാൽ എല്ലാ ഭഗന്ദരങ്ങളും ശമിക്കും.

യോഗരാജഗുൽഗുലു—

പിപ്പലീപിപ്പലീമൂലചവ്യചിത്രകനാഗരൈഃ
പാഠാവിളംഗേന്ദ്രയവൈർഹിംഗുഭാർങ്ഗീവചാന്വിതൈഃ 45

സർഷപാതിവിഷാജാജീമധുകൈഃ കുഷ്ഠസംയുതൈഃ
ഗജകൃഷ്ണാജമോജാഭ്യാം കടുകാമൂർവമിശ്രിതൈഃ 46

സമഭാഗധൃതൈരേതൈസ്ത്രിഫലാ ദ്വിഗുണാ ഭവേൽ
ത്രിഫലാസഹിതൈരേതൈസ്സമഭാഗഞ്ച ഗുൽഗുലും. 47

ഏതൽ സംചൂർണ്ണിതം സർവം മധുനാ സുപരിപ്ളുതം
യോഗരാജമിദം നാമ്നാ ഭഗന്ദരഹരം പരം. 48

സാരം - തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകിൻവേര്, കൊടുവേലിക്കിഴങ്ങ്, ചുക്ക്, പാടക്കിഴങ്ങ്, വിഴാലരി, കുടകപ്പാലയരി, കായം, ചെറുതേക്കിൻവേര്, വയമ്പ്, കടുക്, അതിവിടയം, ജീരകം, ഇരട്ടിമധുരം, കൊട്ടം, അത്തിത്തിപ്പലി, അയമോദകം, കടുകുരോഹിണി, പെരുങ്കുരുമ്പ ഇവ സമഭാഗം ഇവയെല്ലാം കൂടിയതിന്റെ ഇരട്ടി ത്രിഫല, ത്രിഫലയും മറ്റു മരുന്നുകളും കൂടിയിടത്തോളം ഗുൽഗുലു ഇവ എല്ലാംകൂടി പൊടിച്ച് തേനിൽ കുഴച്ച് ഉപയോഗിച്ചാൽ ഭഗന്ദരം ശമിക്കും.

ഗ്രന്ഥിക്ക്— (ദന്ത്യാദി ലേപനം)

ദന്തീചിത്രകമൂലത്വക്സുധാർക്കപയസീ ഗുളഃ
ഭല്ലാതകാസ്ഥി കാസീസം ലേപോ ഭിന്ദ്യാച്ഛിലാമപി. 49

സാരം - നാഗദന്തിവേരിലെ തൊലി, കൊടുവേലിക്കിഴങ്ങ്, കള്ളിപ്പാലയുടെ കറ, എരിക്കിൻകറ, ചേർക്കുരുവിൻപരിപ്പ്, അന്നഭേദി ഇവ എല്ലാംകൂടി അരച്ചു ശർക്കര ചേർത്തു ലേപനം ചെയ്താൽ കല്ലുകൂടിയും പിളർന്നുപോകും.

പുനർന്നവാദി ലേപം—

പുനർന്നവാർക്കാഭയശിഗ്രുമൂല-
കരഞ്ജസിന്ധൂത്ഥമഹൗഷധാനാം
കല്ക്കഃ പ്രലിപ്തഃ പശുമൂത്രപിഷ്ടോ
ഗ്രന്ഥ്യർബുദം ഹന്ത്യപചീം ച സദ്യഃ. 50

സാരം - തഴുതാമവേര്, എരിക്കിൻകറ, കടുക്കാത്തോട്, മുരിങ്ങവേരിലെ തൊലി, പുങ്കിൻതൊലി, ഇന്തുപ്പ്, ചുക്ക് ഇവ ഗോമൂത്രത്തിൽ അരച്ചു തേച്ചാൽ ഗ്രന്ഥി, അർബുദം, അപചി ഇവ പെട്ടെന്നു ശമിക്കും.

പൂതികരഞ്ജാദ്യുപനാഹം--

മൂലം പൂതികരഞ്ജസ്യ ചിത്രകം ലവണം സുരാ
ഉപനാഹഃ പ്രധാനോഽയം സമസ്തഗ്രന്ഥിഭേദനഃ 51

സാരം - പുങ്കിൻവേര്, കൊടുവേലിക്കിഴങ്ങ്, ഉപ്പ് ഇവ അരച്ചു സുരാമദ്യവും ചേർത്ത് വെച്ചുകെട്ടിയാൽ എല്ലാ ഗ്രന്ഥിയും പൊട്ടിപോകും.

ശംഖചൂർണ്ണപ്രയോഗം--

ശംഖചൂർണ്ണസമായുക്തം തൈലം കംസവിഘട്ടിതം
ഗ്രന്ഥേരാലേപനം കാര്യം പച്യമാനസ്യ ഭേദനം. 52

സാരം - ശംഖിൻപൊടിയും എണ്ണയും കൂടി ചേർത്തു ഓട്ടുപാത്രത്തിൽ വച്ച്

മർദ്ദിച്ചു പഴുപ്പുള്ള ഗ്രന്ഥിയിൽ ലേപനം ചെയ്താൽ ആ ഗ്രന്ഥി പൊട്ടിപ്പോകും.

ഗോഘൃതപ്രയോഗം—

ഗോഘൃതം ഗോശകൃദ്ഭസ്മ ബഹുശഃ കംസമർദ്ദിതം
ഗ്രന്ഥൗ പാകേ മുഖേ പക്വേ തോദഹൃദ്ഭേദനം ഭവേൽ. 53

സാരം - പശുവിൻനെയ്യും ചാണകഭസ്മവും കൂടി ഓട്ടുപാത്രത്തിൽവച്ചു പല പ്രാവശ്യം മർദ്ദിച്ചെടുത്ത് പഴുപ്പുള്ള ഗ്രന്ഥിയുടെ മുഖത്തു തേച്ചാൽ വേദന കുറയുകയും ഗ്രന്ഥി പൊട്ടുകയും ചെയ്യും.

ധുർധൂരഫലപ്രയോഗം—

പൂരിതസൈന്ധവജഠരം ധുർദ്ധൂരഫലം വിദഹ്യ മൃല്ലിപ്തം
അഥ പരിപിഷ്ടം പയസാ സർവാനുന്മൂലയേദ്ഗ്രന്ഥീൻ. 54

സാരം - ഉമ്മത്തുംകായെടുത്ത് തുളച്ച് അതിന്റെ ഉള്ളിൽ ഇന്തുപ്പ് നിറച്ച് ശീല മൺചെയ്ത് അടുപ്പിൽ ഇട്ടു വേവിച്ചെടുത്ത് പാലിൽ അരച്ചു തേച്ചാൽ എല്ലാ ഗ്രന്ഥിയും ശമിക്കും.

വിദ്രധി മുതലായവയ്ക്ക്— (ശിഗ്രുമൂലാദി ലേപനം)

ശിഗ്രുമൂലകരഞ്ജാർക്കപുനർന്നവമഹൗഷധം
സാഭയം സിന്ധുജം സർവം ഗോമൂത്രേണ പ്രലേപയേൽ. 55

അപചീ ഗണ്ഡമാലാ ച ഗ്രന്ഥയശ്ചാർബുദാനി ച
ലേപമാത്രേണ നശ്യന്തി വിദ്രധ്യലജികാദയഃ. 56

സാരം - മുരിങ്ങവേര്, പുങ്കിൻതൊലി, എരിക്കിൻകറ, തഴുതാമവേര്, ചുക്ക്, കടുക്കാത്തോട്, ഇന്തുപ്പ് ഇവയെല്ലാം കൂടി ഗോമൂത്രത്തിൽ അരച്ചു ലേപനം ചെയ്താൽ അപചി, ഗണ്ഡമാല, ഗ്രന്ഥി, അർബുദം, വിദ്രധി, അലജി മുതലായ രോഗങ്ങൾ നശിക്കും.

ചിത്രകാദി ലേപനം—

ചിത്രകം ചിരിവില്വം ച ശൃങ്ഗിവേരം പുനർന്നവം
ലാംഗലീ ശിഗ്രുമൂലം ച ദന്തീ ലവണപഞ്ചകം. 57

സകണാമരിചം പിഷ്ട്വാ ഗോമൂത്രേണ പ്രലേപയേൽ
സർവാർബുദാനി നശ്യന്തി ന രോഹന്തി പുനർനൃണാം. 58

സാരം - കൊടുവേലിക്കിഴങ്ങ്, ആവിത്തൊലി, ചുക്ക്, തഴുതാമവേര്, മേന്തോന്നിക്കിഴങ്ങ്, മുരിങ്ങവേരിലെ തൊലി, നാഗദന്തിവേര്, ഉപ്പ് അഞ്ചും (ഇന്തുപ്പ്, തുവർച്ചിലയുപ്പ്, വിളയുപ്പ്, ഉവരുപ്പ്, കടലുപ്പ്) തിപ്പലി, നല്ലമുളക് ഇവ ഗോമൂത്രത്തിൽ അരച്ചു ലേപനം ചെയ്താൽ എല്ലാ അർബുദങ്ങളും നശിക്കും. പിന്നീടവ മുളച്ചു വരികയുമില്ല.

ശ്ലീപദത്തിന്— (സർഷപാദി ലേപനം)

സർഷപവിജയാനാഗരഹിംഗുവചാശിഗ്രുരവിമൂലൈഃ
ദിനകരപയസാ പിഷ്ടൈഃ ശ്ലീപദനാശായ ലേപനം കുര്യാൽ 59

സാരം - കടുക്, കടുക്കാത്തോട്, ചുക്ക്, കായം, വയമ്പ്, മുരിങ്ങവേരിലെ തൊലി, എരിക്കിൻവേര് ഇവ എല്ലാം കൂടി എരിക്കിൻകറയിൽ അരച്ച് ലേപനം ചെയ്താൽ ശ്ലീപദം (മന്ത്) നശിക്കും.

വരാഹസ്നേഹാദി ധൂപനം—

വരാഹസ്നേഹയുക്തേന സൈന്ധവേന പ്രധൂപയേൽ
ശ്ലീപദം ശമയേൽ ക്ഷിപ്രം രവിണാ$f$ന്ധതമോ യഥാ. 60

സാരം - പന്നിനെയ്യിൽ ഇന്തുപ്പ് പൊടിച്ചിട്ട് പുകച്ചാൽ ശ്ലീപദം നശിക്കും.

ധാന്യാമ്ലാദി പരിണാഹം—

ധാന്യാമ്ലകപരിസ്വിന്നൈസ്സദധിപ്രതിപേഷിതൈഃ
ചിഞ്ചാദളൈഃ പരീണാഹഃ സുഖോഷ്ണശ്ശ്ലീപദാപഹഃ. 61

സാരം - പുളിയില കാടിയിൽ ഇട്ടു സ്വേദിപ്പിച്ച് തൈരിൽ അരച്ചു തിളപ്പിച്ച് അതുകൊണ്ട് ചെറുചൂടെ വെച്ചുകെട്ടിയാൽ ശ്ലീപദം ശമിക്കും.

ഗളഗണ്ഡത്തിന്— (ഹംസപദ്യാദി കഷായം)

ഹംസപദ്യമൃതാനിംബപിപ്പലീവൃഷകൈശ്ശൃതം
പായയേൽ ഗളഗണ്ഡം ച ഗണ്ഡമാലാം ച നാശയേൽ. 62

സാരം - നിലപുള്ളടി, അമൃത്, വേപ്പിൻതൊലി, തിപ്പലി, ആടലോടകത്തിൻവേ ര് ഇവ കൊണ്ടുള്ള കഷായം ഗളഗണ്ഡത്തെയും അപചിയേയും ശമിപ്പിക്കും.

കരഞ്ജതൈലം—

പ്രസ്ഥം കരഞ്ജതൈലസ്യ നിർഗുണ്ഡീസ്വരസാഢകേ
അനേന മാലാ ഗണ്ഡാനാം ചിരജാ പൂയവാഹിനീ 63

സിദ്ധ്യത്യസാധ്യകല്പാപി പാനാഭ്യഞ്ജനനാവനൈഃ

സാരം - നാലിടങ്ങഴി കരിനൊച്ചിനീരിൽ ഇടങ്ങഴി പുങ്കിൻഅരി ആട്ടിയ എണ്ണ ചേർത്ത് കാച്ചിയെടുത്തു പുരട്ടിയാൽ ചലമൊലിക്കുന്നതും പഴക്കം ചെന്നതും ആയ ഗണ്ഡമാല ശമിക്കും.

വചാദി തൈലം—

വചാഹരീതകീലാക്ഷാകടുരോഹണിചന്ദനൈഃ 64

നിർഗുണ്ഡീസ്വരസേ തൈലം സമൂലാമപചീം ജയേൽ

സാരം - വയമ്പ്, കടുക്കാത്തോട്, കോലരക്ക്, കടുകുരോഹിണി, ചന്ദനം, ഇവ കരിനൊച്ചിയിലയുടെ നീരിൽ അരച്ചു കലക്കി കാച്ചിയെടുത്ത തൈലം അപചിയെ ചുവടെ നശിപ്പിക്കും.

സൂരണകന്ദാദി ലേപനം—

പരിണതസൂരണകന്ദം സനാഗരം തോയപരിപിഷ്ടം 65

മേദോഗ്രന്ഥിഹരാർത്ഥം ലിമ്പേൽ ബഹുശശ്ച സപ്താഹം

സാരം - നല്ലപോലെ പാകം വന്ന കാട്ടുചേനയും ചുക്കും കൂടി പച്ചവെള്ളത്തിൽ അരച്ചു ഏഴുദിവസം പലപ്രാവശ്യം ലേപനം ചെയ്താൽ മേദോഗ്രന്ഥി ശമിക്കും.

ചർമ്മകീലത്തിന്— (അജാപുരീഷാദി ലേപനം)

അജാപുരീഷവല്മീകമൃദശ്വത്ഥജലൈഃ കൃതഃ 66

പ്രലേപഃ പാതയത്യാശു ചർമ്മകീലം ദശാഹതഃ.

സാരം - ആട്ടിൻപുരീഷം, പുറ്റുമണ്ണ്, അരയാലിൻതൊലി ഇവ പച്ചവെള്ളത്തിൽ അരച്ചു തേച്ചാൽ പത്തുദിവസത്തിനകം ചർമ്മകീലം ശമിക്കും.

വ്യങ്ഗത്തിന്— (ജീരകാദി ലേപനം)

ദ്വേ ജീരകേ കൃഷ്ണതിലാഃ സർഷപാഃ പയസാ സഹ 67

പിഷ്ടാഃ കുർവന്തി വക്ത്രേന്ദുമപാസ്തവ്യങ്ഗലാഞ്ഛനം.

സാരം - ജീരകം, കരിംജീരകം, കാരെള്ള്, കടുക് ഇവ പാലിൽ അരച്ച് ലേപനം ചെയ്താൽ വ്യങ്ഗം (കരിമുഖം) ശമിക്കും.

യവാദി ലേപനം—

യവാൻ സർജരസം ലോധ്രമുശീരം ചന്ദനം ഘൃതം 68

ക്ഷൗദ്രം ഗുളം ച ഗോമൂത്രേ പചേദാദർവിലേപനാൽ
തദാലേപോ നിഹന്ത്യാശു നീലികാവ്യംഗദൂഷികാഃ 69

മുഖം കരോതി പത്മാഭം പാദൗ പത്മോപമൗ തഥാ.

സാരം - യവം, ചെഞ്ചല്യം, പാച്ചോറ്റിത്തൊലി, രാമച്ചം, ചന്ദനം, നെയ്യ്, തേൻ, ശർക്കര ഇവയെല്ലാംകൂടി ഗോമൂത്രത്തിൽ പാകംചെയ്ത് ചട്ടുകത്തിൽ പററിത്തുടങ്ങുമ്പോൾ വാങ്ങിവച്ച് ആറിയാൽ ലേപനം ചെയ്യുക. നീലിക, വ്യംഗം, ഇവ ശമിക്കും. മുഖവും പാദവും പത്മസദൃശമായിത്തീരുകയും ചെയ്യും.

നഖരോഗത്തിന്— (ഗോമൂത്രാദി ലേപനം)

ഗോമൂത്രം സൈന്ധവോപേതം പാദാംശഘൃതതൈലകം 70
സുഖോഷ്ണമവഗാഹം സ്യാന്നഖരോഗവിനാശനം

സാരം - ഗോമൂത്രത്തിൽ ഇന്തുപ്പ് പൊടിച്ചിട്ടു അതിന്റെ നാലിലൊന്ന് നെയ്യും എണ്ണയും ചേർത്ത് തിളപ്പിച്ച് ചെറുചൂടേ നഖത്തിൽ ഒഴിച്ചാൽ നഖരോഗം ശമിക്കും.

തിന്ത്രിണീരസപ്രയോഗം—

തിന്ത്രിണീകരസോപേതം തൈലം സ്യാന്നഖരോഗനുൽ 71
വടക്ഷീരം മധൂച്ഛിഷ്ടം നിശാ ലാക്ഷാ നഖാമയേ.

സാരം - പുളിയിലയുടെ നീരും എണ്ണയും ചേർത്ത് ലേപനം ചെയ്യുന്നതും പേരാലിന്റെ കറയിൽ പൊന്മെഴുക്, മഞ്ഞൾ, കോലരക്ക് ഇവ പൊടിച്ചിട്ടു ലേപനം ചെയ്യുന്നതും നഖരോഗനാശകമാകുന്നു.

ഹരീതക്യാദി പ്രയോഗം—

ഹരീതകീം ച ലാക്ഷാം ച മധൂച്ഛിഷ്ടം സസൈന്ധവം 72
ഘൃതതൈലസമായുക്തം സ്നേഹനം നഖരോഗജിൽ

സാരം - കടുക്കാത്തോട്, കോലരക്ക്, പൊന്മെഴുക്, ഇന്തുപ്പ് ഇവ പൊടിച്ച് എണ്ണയും നെയ്യും കൂടി ചേർത്ത് അതിൽ ഇട്ടു നഖത്തിൽ പുരട്ടി സ്നിഗ്ദ്ധതയുണ്ടാക്കിയാൽ നഖരോഗം ശമിക്കും.

കാൽ വീണ്ടുകീറുന്നതിന്— (വടാങ്കുരാദി ഘൃതം)

വടാങ്കുരാരുഷ്ക്കരസിക്ഥചൂത-
നിര്യാസസിന്ധൂദ്ഭവമർക്കദുഗ്ദ്ധം
ഏഭിർമ്മഹിഷ്യാസ്തു ഘൃതം വിപക്വം
പാദപ്രഭേദം വിനിഹന്തി സദ്യഃ. 73

സാരം - പേരാലിൻമൊട്ട്, ചേർക്കുരുപ്പരിപ്പ്, പൊന്മെഴുക്, മാവിൻകറ, ഇന്തുപ്പ്, എരിക്കിൻകറ ഇവ കല്ക്കമായി എരുമനെയ്യു കാച്ചി എടുത്തു പുരട്ടിയാൽ കാൽ വിണ്ടുകീറുന്നത് പെട്ടെന്നു ശമിക്കും.

സർജനിര്യാസാദി ലേപനം—

പലം പലം സമം ദേയം സർജനിര്യാസസർപിഷോഃ
തയോസ്തുല്യം ഗുളം ദത്വാ സമ്യക്ദൃഷദി പേഷയേൽ. 74

അർക്കദുഗ്ദ്ധപലാർദ്ധം ച ക്ഷിപ്ത്വാ ലേപം പ്രയോജയേൽ
തേനൈവ ലേപിതഃ പാദോ ഭവത്യബ്ജസമപ്രഭഃ 75

സാരം - ചെഞ്ചല്യം, നെയ്യ് ഇവ ഓരോ പലം, ശർക്കര രണ്ടു പലം ഇവ എല്ലാം കൂടി കല്ലിൽവച്ച് നല്ലപോലെ അരച്ചു അരപ്പലം എരിക്കിൻ കറയും ചേർത്ത് കാലിൽ ലേപനം ചെയ്യുക. എന്നാൽ പാദം താമരപ്പൂവിൻ തുല്യമായി ഭവിക്കും.

കണ്ടവേധത്തിന്— (അർക്കദുഗ്ദ്ധപൂരണം)

പാദയോഃ കണ്ടകേ വിദ്ധേ രവിദുഗ്ദ്ധേന പൂരയേൽ
ഉദ്ധൃതേƒനുദ്ധൃതേ വാശു പതതി സ്വയമേവ തു. 76

സാരം - കാലിൽ മുള്ളു കൊണ്ടാൽ അവിടം കീറി അതിൽ എരിക്കിൻ കറ നിറക്കണം. എന്നാൽ ആ മുള്ള് താനേ താഴെവീഴും.

ഫലസർപ്പിസ്—

മഞ്ജിഷ്ഠാകുഷ്ഠതഗരത്രിഫലാശർക്കരാവചാഃ
ദ്വേ നിശേ മധുകം മേദാ ദീപ്യകം കടുരോഹിണീ. 77

പയസ്യാ ഹിംഗു കാകോളീ വാജിഗന്ധാ ശതാവരീ
പിഷ്ട്വാക്ഷാംശം ഘൃതപ്രസ്ഥം പചേൽ ക്ഷീരചതുർഗ്ഗുണേ 78

യോനിശുക്ലപ്രദോഷേഷു തൽ സർവേഷു പ്രശസ്യതേ
ഫലസർപ്പിരിതി ഖ്യാതം പുഷ്പേ പീതം ഫലായ യൽ. 79

സാരം - മഞ്ചട്ടി, കൊട്ടം, തകരം, ത്രിഫലത്തോട്, പഞ്ചസാര, വയമ്പ്, മഞ്ഞൾ, മരമഞ്ഞൾത്തൊലി, ഇരട്ടിമധുരം, മേദ, അയമോദകം, കടുകുരോഹിണി, അടപതിയൻകിഴങ്ങ്, കായം, കാകോളി, അമുക്കുരം, ശതാവരിക്കിഴങ്ങ് ഇവ 3 കഴഞ്ചുവീതം അരച്ചു കലക്കി ഇടങ്ങഴി നെയ്യും നാലിടങ്ങഴി പാലും ചേർത്തു കാച്ചി എടുക്കുക. ഈ ഫലസർപ്പിസ് യോനിദോഷങ്ങളിലും ശുക്ലദോഷങ്ങളിലും പ്രശസ്തമാകുന്നു. സ്ത്രീകൾ ഋതുകാലത്തിൽ ഈ ഘൃതം പാനം ചെയ്താൽ സന്താനഫലം ലഭിക്കും.

ഇങ്ങനെ വൈദ്യമനോരമ എന്ന ചികിത്സാക്രമത്തിൽ
പ്രതിശ്യായാദിചികിത്സാക്രമമെന്ന മുപ്പതാമദ്ധ്യായം കഴിഞ്ഞു.

# വയസ്ക്കര എൻ.എസ്. മൂസ്സ്

കോട്ടയം ജില്ലയിലെ ആയുർവേദ-സംസ്കൃത പാരമ്പര്യമുള്ള അഷ്ടവൈദ്യ കുടുംബമായ വയസ്ക്കരയില്ലത്ത് 1912 നവംബർ 6-ാം തീയതി നാരായണൻ ശങ്കരൻ മൂസ്സ് ജനിച്ചു. ഔപചാരിക കോളേജ് വിദ്യാഭ്യാസത്തിനൊപ്പം സംസ്കൃതവും ആയുർവേദവും അഭ്യസിച്ചു. 1936-ൽ കോട്ടയം നഗരത്തിൽ ആയുർവേദ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുവാനായി വൈദ്യസാരഥിയെന്ന പ്രസ്സ് സ്ഥാപിച്ചു. ആയുർവേദം അന്ധവിശ്വാസമെന്ന് കരുതിയിരുന്ന ബ്രിട്ടീഷ് ഭരണകാലത്ത് ദേവനാഗരി ലിപിയിൽ അച്ചുകൂടം തുടങ്ങിയത് തികച്ചും സാഹസികമായ ഒരു പ്രവർത്തിയായിരുന്നു. തുടർന്ന് അമ്പതുവർഷംകൊണ്ട് മുപ്പതിലേറെ ഗ്രന്ഥങ്ങൾ ഇവിടെ നിന്നും പ്രസിദ്ധീകരിച്ചു. ഇതോടൊപ്പം വൈദ്യസമൂഹത്തിന്റെ സംവാദത്തിനായി വൈദ്യസാരഥിയെന്ന മാസികയും തുടങ്ങി. ഗൗരവമേറിയ വൈദ്യവിഷയങ്ങൾ ചർച്ച ചെയ്യുവാനും പൗരാണികമായ ആയുർവേദ ഗ്രന്ഥങ്ങൾ ഖണ്ഡശഃ പ്രസിദ്ധീകരിക്കുവാനും കേരളീയ ചികിത്സകൾ പ്രചരിപ്പിക്കുവാനും അദ്ദേഹം ഈ മാധ്യമം ഉപയോഗപ്പെടുത്തി.

## പരമ്പരാഗതമായ വിജ്ഞാനം വരും തലമുറയ്ക്കായി രേഖപ്പെടുത്തുന്നു

പരമ്പരാഗത വൈദ്യവിജ്ഞാനം രേഖപ്പെടുത്തുന്നതിന്റെ (Documentation of Traditional Knowledge) അനിവാര്യത ലോകാരോഗ്യ സംഘടന ഊന്നിപ്പറയുന്നതിനു ദശാബ്ദങ്ങൾക്ക് മുൻപുതന്നെ ക്രാന്തദർശിയായ എൻ.എസ്. മൂസ്സ് അത്തരം പ്രവൃത്തികളിൽ വ്യാപൃതനായി. താളിയോലകളും പുരാതന സംസ്കൃത സാഹിത്യവും വ്യാഖ്യാനങ്ങളും സൂക്ഷ്മമായി പരിശോധിച്ച് സംശോധനം ചെയ്ത് പുനഃപ്രസിദ്ധീകരിക്കുകയെന്ന ഭഗീരഥ പ്രയത്നം ചെയ്തവർ ഏറെയില്ല. ആയുർവേദ ചികിത്സകൾ ഭൂരിപക്ഷവും ചികിത്സാരംഗത്ത് ശോഭിക്കുവാനാണ് എക്കാലവും താത്പര്യപ്പെട്ടിരുന്നത്. പ്രശസ്തമായ അഷ്ടവൈദ്യപാരമ്പര്യം കൈമുതൽ ഉണ്ടായിരുന്നിട്ടും ചികിത്സയ്ക്ക് മുഖ്യസ്ഥാനം നൽകാതെ മാനുസ്ക്രിപ്റ്റുകളിലും സംസ്കൃതസാഹിത്യത്തിലുമാണ് അദ്ദേഹത്തിന്റെ ബുദ്ധിയും മനസ്സും ആഴത്തിൽ മുഴുകിയത്.

1950-ൽ എൻ.എസ്. മൂസ്സ് സംശോധനം ചെയ്ത് വൈദ്യസാരഥി പ്രസിദ്ധീകരിച്ച ചികിത്സാകലികയെന്ന ഗ്രന്ഥത്തിന്റെ ആമുഖമെഴുതിയിരിക്കുന്നത് ചരിത്രകാ

രനും പൂനെയിലെ ഭണ്ഡാർക്കർ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ടിന്റെ അധ്യക്ഷനുമായ പി. കെ. ഗോഡെയാണ്. മാനുസ്ക്രിപ്റ്റുകൾ പരിശോധിച്ച് ഗ്രന്ഥരചന നടത്തിയ പണ്ഡിതരായ മൂന്നു വൈദ്യശ്രേഷ്ഠരെ അദ്ദേഹം പേരെടുത്തു പറയുന്നുണ്ട്. ദ്രവ്യഗുണ വിജ്ഞാനമെന്ന ആധികാരിക ഗ്രന്ഥം രചിച്ച ആചാര്യ യാദവ്ജി ത്രികംജി, മഹാരാഷ്ട്രയിൽനിന്നുള്ള ഭിഷഗാചാര്യ ഹരിശാസ്ത്രി പരാദ്കർ, എൻ.എസ്. മൂസ്സ് എന്നിവരാണ് ആ മഹത് വ്യക്തികൾ.

1940-കളിൽ തീസടാചാര്യന്റെ ചികിത്സാ കലിക പ്രസിദ്ധീകരിക്കുവാൻ അഞ്ച് താളിയോലകൾ പരിശോധിച്ചതായി ഗ്രന്ഥത്തിന്റെ ആമുഖത്തിൽ അദ്ദേഹം പറയുന്നുണ്ട്. പൂനെയിലെ ഭണ്ഡാർകർ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ടിലെയും തഞ്ചാവൂർ മാനുസ്ക്രിപ്റ്റ് ലൈബ്രറിയിലേയും വയസ്ക്കര ഗ്രന്ഥപ്പുരയിലേതുമുൾപ്പെടെയുള്ള താളിയോലകൾ വാർത്താവിനിമയ-ഗതാഗത സംവിധാനങ്ങൾ തുലോം കുറവായിരുന്ന കാലത്ത് പരിശോധിക്കുവാൻ കാണിച്ച വിജ്ഞാനതൃഷ്ണയെ ഏതു വാക്കുകൾകൊണ്ടാണ് പ്രശംസിക്കേണ്ടത്.

## കേരളീയ ആയുർവേദത്തിന്റെ രാജശില്പി

കേരളീയ ആയുർവേദമെന്ന് വ്യവഹരിക്കപ്പെടുന്ന ചികിത്സാരീതി കേരളത്തിനു പുറത്ത് പരിചയപ്പെടുത്തിയത് വയസ്ക്കര നാരായണൻ ശങ്കരൻ മൂസ്സിന്റെ ആംഗലേയഭാഷയിലുള്ള വിവിധ ഗ്രന്ഥങ്ങളാണ്. കൃച്ഛ്രസാധ്യ-യാപ്യരോഗങ്ങളുടെ ചികിത്സയ്ക്ക് കേരളത്തിനു പുറത്തുനിന്നും പ്രത്യേകിച്ച് വിദേശരാജ്യങ്ങളിൽനിന്ന് രോഗികളെത്തുന്നതിനു പിന്നിൽ അദ്ദേഹമനുഷ്ഠിച്ച കഠിനപ്രയത്നം അധികമാരും തിരിച്ചറിഞ്ഞിട്ടില്ല. ആയുർവേദ ഔഷധസസ്യങ്ങളെ ആധുനിക സസ്യശാസ്ത്രത്തിന്റെ സഹായത്തോടെ വിവരിക്കുന്ന Flora medica യും ചികിത്സാപ്രയോഗങ്ങൾ രേഖപ്പെടുത്തിയ Single Drug Remedies ഉം കേരളത്തിൽ പ്രചാരത്തിലുള്ള പഞ്ചകർമ്മ ചികിത്സയിലെ ധാരപാത്തിയുടെ സ്വരൂപവും വിവിധ പോട്ടല സ്വേദങ്ങൾ വിവരിക്കുന്ന Ayurveda Treatment of Kerala-യും 20-ാം നൂറ്റാണ്ടിന്റെ മധ്യത്തിൽ കേരളീയ വൈദ്യത്തിന്റെ മേന്മകൾ പാശ്ചാത്യലോകത്തിനുമുൻപിൽ അനാവരണം ചെയ്തു. Ganas of Vahata എന്ന ഗ്രന്ഥം വാക്ഭടപ്രോക്തമായ ശോധനാദി ഗണങ്ങളെ താരതമ്യം ചെയ്യുന്നു.

ദ്രവ്യഗുണഗവേഷണ വിദ്യാർത്ഥികൾക്ക് ഒരു വഴികാട്ടിയായ ഈ ഗ്രന്ഥത്തിന്റെ ആമുഖമെഴുതിരിക്കുന്നത് എൻ.എസ്. മൂസ്സിന്റെ ഫ്രഞ്ചുകാരനായ ശിഷ്യൻ ഫ്രാൻസിസ് സിമ്മർമാനാണ്.

## കേരളീയ ഔഷധസസ്യങ്ങളും യോഗങ്ങളും

പശ്ചിമഘട്ടവും അതിലെ ദേശ്യസസ്യങ്ങളുമാണ് കേരളീയ ആയുർവേദത്തെ ഗുണമേന്മയോടെ തനിമയിൽ നിലനിർത്തി വരുന്നത്. ദേശ്യസസ്യങ്ങളുടെ ഒരു

നീണ്ട ശ്രേണിയും അവയുടെ പലവിധത്തിലുള്ള ഔഷധപ്രയോഗങ്ങളും മൂസ്സിന്റെ രചനകളിൽ അങ്ങോളമിങ്ങോളം കാണാം. ജ്വരചികിത്സയിലെ മാവിലഞെട്ട്യാദി കഷായത്തിലെ മാവിലഞെട്ട്, ജ്വരചികിത്സയിലെ സഹദേവീ തൈലത്തിലെ പൂവാം കുറുന്നില, അസൃഗ്ദര ചികിത്സയിലെ നാളികേര പുഷ്പാദി കഷായത്തിലെ തെങ്ങിൻ പൂക്കുല, അസൃഗ്ദരത്തിലെ തന്നെ ക്ഷീരദ്രുമാദി തൈലത്തിലെ മാങ്ങ യണ്ടി പരിപ്പ്, രക്തപിത്തചികിത്സയിലെ വാശാദി കഷായത്തിലെ ചെമ്പരുത്തി വേര് എന്നിവയും കീഴാർനെല്ലി, തുമ്പയില, കോവൽ, ചെത്തി, നന്ത്യാർവട്ടം, ഇത്തിൾക്ക ണ്ണി, കഴഞ്ചിക്കുരു, എലിച്ചെവി, ആഞ്ഞിലക്കായ, പുളിയിലഞരമ്പ് എന്നിവയുടെയും ധാരാളം ഉപയോഗം അദ്ദേഹത്തിന്റെ രചനകളിൽ കാണാം. കേരളീയ ഔഷധദ്ര വ്യങ്ങളോടുള്ള പ്രതിപത്തി വർദ്ധിച്ച് അവയെ സസ്യശാസ്ത്രപരമായി പഠിക്കുവാ നുള്ള പരിശ്രമങ്ങളുമുണ്ടായിരുന്നു. സംശയാസ്പദമായ സസ്യങ്ങൾ നട്ടുവളർത്തി ഫലപുഷ്പങ്ങളാകുമ്പോൾ കോയമ്പത്തൂരിലെ ബൊട്ടാണിക്കൽ സർവേ ഓഫ് ഇൻഡ്യയിലെ ശാസ്ത്രജ്ഞരെ കൊണ്ടുവന്ന് അവയെ തിരിച്ചറിഞ്ഞ്, ആർട്ടിസ്റ്റുക ളെകൊണ്ട് ചിത്രം വരപ്പിച്ചാണ് Flora Medica എന്ന ഗ്രന്ഥം പ്രസിദ്ധീകരിച്ചിരിക്കു ന്നത്.

## രചനകൾ

എൻ.എസ്. മൂസ്സിന്റെ കൃതികളെ പൊതുവേ അഞ്ചായി തിരിക്കാം.

1. സ്വതന്ത്രകൃതികൾ
2. സംഹിതകളുടെയും സംസ്കൃതവൈദ്യഗ്രന്ഥങ്ങളുടെയും സംശോധനവും പ്രസിദ്ധീകരണവും
3. തർജ്ജമകൾ
4. ആയുർവേദ ലേഖനങ്ങൾ
5. ഇതര കൃതികൾ

അദ്ദേഹം പ്രസിദ്ധീകരിച്ച കൃതികളെ പറ്റിയുള്ള സംക്ഷിപ്ത വിവരണം താഴെ നല്കിയിരിക്കുന്നു.

1. **അഷ്ടാംഗഹൃദയ സംഹിത ശശിലേഖ വ്യാഖ്യാനം :** പത്തു വർഷത്തോളം തപസ്സനുഷ്ഠിച്ച് ആഴമേറിയ പഠനത്തിനുശേഷമാണ് വാഗ്ഭടശിഷ്യനായ ഇന്ദുവിന്റെ അഷ്ടാംഗഹൃദയം ശശീലേഖ വ്യാഖ്യാനം 8 ഭാഗങ്ങളായി പ്രസി ദ്ധീകരിച്ചത്. നിരവധി താളിയോലകൾ അപഗ്രഥിച്ചതിനു ശേഷമാണ് അടി ക്കുറിപ്പുകളോടെ ഈ ഗ്രന്ഥം പ്രസിദ്ധീകരിച്ചത്.

2. **അഷ്ടാംഗഹൃദയ സംഹിത - ഉത്തരസ്ഥാനം - കൈരളീവ്യഖ്യാനം :** A.D. 15-ഓ 16-ഓ നൂറ്റാണ്ടുകളിൽ ഒരു അഷ്ടവൈദ്യ കുടുംബാംഗം രചി

ച്ചുവെന്ന് കരുതുന്നതാണ് ഈ ഗ്രന്ഥം.

3. **അഷ്ടാംഗഹൃദയ സംഹിത – വാക്യപ്രദീപിക വ്യാഖ്യാനം :** പരമേശ്വര വിരചിതമായ ഈ സംസ്കൃത വ്യാഖ്യാനത്തിന് വിജ്ഞാനപ്രദമായ അടിക്കുറിപ്പുകളും നല്കിയിരിക്കുന്നു.

4. **Ganas of Vahata :** അഷ്ടാംഗഹൃദയം 15-ാം അദ്ധ്യായം ശോധനാദി ഗണങ്ങളെ സുശ്രുതസംഹിതയിലെ 37 ഗണങ്ങളുമായി താരതമ്യം ചെയ്തിരിക്കുന്നു. സന്ദിഗ്ദ്ധദ്രവ്യങ്ങളെ വിവിധ ആചാര്യന്മാരുടെ അഭിപ്രായങ്ങളുടെ പശ്ചാത്തലത്തിൽ സസ്യശാസ്ത്രപരമായും വിശകലനം ചെയ്യുന്നു.

5. **Ayurvedic Flora Medica Part I (1953) :** ആയുർവേദത്തിലെ 45 ഔഷധ സസ്യങ്ങളുടെ സസ്യശാസ്ത്രപരമായ വിവരണം, രേഖാചിത്രങ്ങൾ, ഭാഷാ നാമങ്ങൾ, ഗുണകർമ്മങ്ങൾ എന്നിവ നല്കിയിരിക്കുന്നു.

6. **Single Drug Remedies (1944) :** 51 ഔഷധികളെ ആധുനിക ബോട്ടണിയുപയോഗിച്ച് വിവരിക്കുകയും അവയുടെ ഗുണകർമ്മങ്ങളും ഉപയോഗവും വിശദമാക്കുകയും ചെയ്യുന്നു. Botanical Survey of India യിലെ വിദഗ്ദ്ധരെകൊണ്ട് ചെടികൾ തിരിച്ചറിഞ്ഞ് ആർട്ടിസ്റ്റുകളെകൊണ്ട് വരപ്പിച്ച ചിത്രങ്ങളും ഉൾക്കൊള്ളിച്ചിരിക്കുന്നു.

7. **വൈദ്യമനോരമയെന്ന ചികിത്സാക്രമം 2 ഭാഗങ്ങൾ (1944 & 1947) :** കേരളീയ ചികിത്സകളും യോഗങ്ങളും സമാഹരിച്ച് 2 ഭാഗങ്ങളായി പ്രസിദ്ധീകരിച്ചിരിക്കുന്നു. കേരളീയ വൈദ്യന്മാർ മാത്രം ഉപയോഗിക്കുന്ന ചികിത്സകൾ ഈ ഗ്രന്ഥത്തിലുണ്ട്.

8. **Ayurvedic Treatments of Kerala (1944) :** കേരളീയ പഞ്ചകർമ്മ ചികിത്സാരീതികൾ വിവരിക്കുന്ന ഗ്രന്ഥം. വിദേശികൾക്ക് കേരളീയ പഞ്ചകർമ്മ ചികിത്സകളെപറ്റി അവബോധം ജനിക്കുവാൻ ഈ കൃതി സഹായകരമായി. 4 തരം പോട്ടല സ്വേദങ്ങളുടെയും ഭോജന്റെ തൈല ദ്രോണിയുടെയും വിവരങ്ങളുണ്ട്.

9. **ചികിത്സാകലിക (1962) :** വാഗ്ഭടന്റെ പൗത്രനെന്നു കരുതപ്പെടുന്ന തീസടാചാര്യന്റെ ഈ രചനയിൽ 400 ശ്ലോകങ്ങളിലായി ധാരാളം ഫലപ്രദങ്ങളായ യോഗങ്ങൾ പറയുന്നുണ്ട്.

10. **അഭിധാനമഞ്ജരി (1942) :** അഷ്ടാംഗഹൃദയത്തിലെ ദ്രവ്യങ്ങൾ വിവരിക്കുന്ന നിഘണ്ടുവാണ് ഭിഷഗാചാര്യ വിരചിതമായ ഈ കൃതി. അവ്യക്ത ദ്രവ്യങ്ങൾ തിരിച്ചറിഞ്ഞ് അവയുടെ മലയാള നാമങ്ങൾ അടിക്കുറിപ്പായി നല്കിയിരിക്കുന്നു. ആയുർവേദത്തിൽ നിലനിന്നിരുന്ന സമ്പന്നമായ ജൈവ

വൈവിധ്യം ഈ കൃതി അനുസ്മരിപ്പിക്കുന്നു.

11. **തന്ത്രയുക്തി (1949) :** ഗ്രന്ഥങ്ങളെ അവലോകനം ചെയ്യേണ്ട തത്ത്വങ്ങളും മാനദണ്ഡങ്ങളും വിശദീകരിക്കുന്നു.

12. **Indus Paribhasha or Discourse (1979) :** അഷ്ടാംഗഹൃദയം കല്പസ്ഥാനം ശശീലേഖ വ്യാഖ്യാനത്തിന്റെ അവസാനം കാണുന്ന ഇന്ദുവിന്റെ പരിഭാഷ യുടെ ആംഗലേയ വിവർത്തനമാണിത്.

13. **മദനാദി നിഘണ്ടു (1985) :** ചന്ദ്രനന്ദന വിരചിതമായ ഈ നിഘണ്ടു വാഗ്ഭ ടോക്തമായ ശോധനാദിഗണ സംഗ്രഹണീയത്തിലെ ദ്രവ്യങ്ങൾ പ്രതിപാ ദിക്കുന്നു. 4 മാനുസ്ക്രിപ്റ്റുകൾ പരിശോധിച്ച് അഞ്ചുവർഷം ചെലവഴി ച്ചാണ് ഈ ഗ്രന്ഥം പ്രസിദ്ധീകരിച്ചത്. എൻ.എസ്. മൂസ്സിന്റെയും വൈദ്യ സാരഥിയുടെയും അവസാന പ്രസിദ്ധീകരണം കൂടിയായിരിക്കും ഈ ഗ്രന്ഥം.

14. **ട്രാവൻകൂർ അഞ്ചൽ :** തിരുവിതാംകൂർ നാട്ടുരാജ്യത്തിന്റെ പോസ്റ്റൽ ചരി ത്രവും സംവിധാനങ്ങളും സചിത്ര വിവരണങ്ങളോടുകൂടി വിവരിക്കുന്ന ബൃഹത്തായ രചനയാണിത്. ഗ്രന്ഥത്തിന്റെ രണ്ടാം ഭാഗത്ത് അക്കാലത്ത് നിലവിലിരുന്ന വിവിധ പോസ്റ്റൽ മാർക്കിംഗുകളും രേഖപ്പെടുത്തിയിരിക്കു ന്നത് ധാരാളം ഉൾക്കൊള്ളിച്ചിരിക്കുന്നു.

## ഔദ്യോഗിക പദവികൾ, അംഗീകാരങ്ങൾ

ആയുർവേദ വിദ്യാഭ്യാസം സർവകലാശാല തലത്തിലാക്കുന്നതിന്റെ പ്രായോ ഗികത പഠിക്കുവാൻ 1942-ൽ രൂപീകരിച്ച കമ്മിറ്റിയിൽ അംഗമായിരുന്നു. തിരുവന ന്തപുരം ഗവ. ആയുർവേദ കോളേജ് ഓണററി പ്രൊഫസർ, കേന്ദ്ര സർക്കാർ റിസർച്ച് കമ്മിറ്റി അംഗം, ആയുർവേദ അഡ്വൈസറി ബോർഡ് മെംബർ, കേരള സർക്കാ റിന്റെ ആയുർവേദ ഫാർമക്കോളജി കമ്മിറ്റി അംഗം തുടങ്ങിയ അക്കാദമിക് പദവി കൾ വഹിച്ചു.

സാഹസികതയും അന്വേഷണബുദ്ധിയും കർമ്മോത്സുകതയും ആവശ്യമുള്ള മേഖലകളാണ് എൻ.എസ്. മൂസ്സ് തിരഞ്ഞെടുത്തതെന്ന് അദ്ദേഹത്തിന്റെ ജീവിതം നിരീക്ഷിക്കുമ്പോൾ മനസ്സിലാകും. ദേശീയവും അന്തർദേശീയവുമായ അംഗീകാര ങ്ങളാണ് The Travancore Anchal എന്ന പുസ്തക രചനയിലൂടെ അദ്ദേഹത്തെ തേടി യെത്തിയത്. Vonstein Literature Award, United Postal Service Society Award എന്നീ ഫിലാറ്റലി പുരസ്കാരങ്ങൾ ഈ ഗ്രന്ഥം കരസ്ഥമാക്കി.

ഔഷധ സസ്യങ്ങൾ, ഔഷധ യോഗങ്ങൾ, വിജ്ഞാന സമാഹരണം, സംഹി തകളുടെയും ഭാഷ്യങ്ങളുടെയും സംശോധനം, തർജ്ജമ, ആയുർവേദ മാസികയു

ടെയും പുസ്തകങ്ങളുടെയും പ്രസിദ്ധീകരണം, പഞ്ചകർമ്മം, ഗവേഷണം, വിദേശങ്ങളിൽ ആയുർവേദ പ്രചാരണം, ഫിലാറ്റലി - തുടങ്ങിയ വൈവിധ്യമുള്ള വൈജ്ഞാനിക മേഖലകളിൽ തപസ്സനുഷ്ഠിച്ച ഈ മഹാപ്രതിഭ ഗവേഷകർ, വിദ്യാർത്ഥികൾ, അദ്ധ്യാപകർ, ചികിത്സകർ തുടങ്ങി വിവിധ തുറകളിൽ പ്രവർത്തിക്കുന്നവരെ വിസ്മയിപ്പിക്കുകതന്നെ ചെയ്യും.

**ഡോ. ജോസ് ടി. പൈകട**

# ചേപ്പാട് അച്ച്യുതവാരിയർ

പത്തൊൻപതാം നൂറ്റാണ്ടിൽ മലയാളത്തിന്റെ സാഹിത്യമണ്ഡലത്തിൽ കാർത്തികപ്പള്ളി താലൂക്കിന്റെ മഹിമയായി മാറിയ ചേപ്പാട് അച്യുതവാരിയർ കൊല്ലവർഷം 1066 മകരം ആറിന് (1891-ൽ) ചേപ്പാട്ട് വെട്ടിക്കുളങ്ങര വാരിയത്തായിരുന്നു ജനിച്ചത്. പന്തളം മുതുവന വാരിയത്ത് അച്യുതവാരിയരുടെയും കുട്ടിയമ്മ വാരസ്യാരുടെയും മകനാണ്. സംസ്കൃത പണ്ഡിതനും കവിയുമായി പിൽക്കാലത്തു ശോഭിച്ച അച്യുതവാരിയരുടെ ആദ്യകാല ഗുരു പിതാവുതന്നെയായിരുന്നു. ജ്ഞാനിയായിരുന്ന അമ്മാവൻ പന്തളം കൃഷ്ണവാരിയരിൽനിന്നു സംസ്കൃതത്തിലെ കാവ്യനാടകഅലങ്കാരങ്ങൾ പഠിച്ചു. പന്തളം കേരളവർമ്മ തമ്പുരാന്റെ ശിക്ഷണവും അച്യുതവാരിയർക്കു ലഭിച്ചിട്ടുണ്ട്. ഗുരുമുഖത്തുനിന്നുള്ള അറിവും അതിലുപരി സ്വന്തം പ്രയത്നത്തിന്റെ പ്രതിഭയും സമ്മേളിച്ചപ്പോൾ അച്യുതവാരിയരിലെ ജ്ഞാനം തെളിയുകയായിരുന്നു. വൈയാകരണനും താർക്കികനുമായി മാത്രമല്ല, ജ്യോതിഷിയും വൈദ്യനുമായിക്കൂടി അദ്ദേഹം പേരെടുത്തു.

സ്വന്തം കൃതികളുടെ രചനയേക്കാൾ അദ്ദേഹത്തിന്റെ പ്രാഗൽഭ്യം ഏറെ പ്രയോജനപ്പെട്ടത് പണ്ഡിതസമാനമായ ഗ്രന്ഥങ്ങളുടെ സംയോജനത്തിലും പരിശോധനയിലുമൊക്കെയായിരുന്നു. ശ്രീരാമവിലാസം പ്രസ്സ്, എസ്. ടി. റെഡ്യാർ ആൻഡ് സൺസ് തുടങ്ങിയ പ്രസാധകരിലൂടെ പുറത്തുവന്ന ഒട്ടേറെ പുസ്തകങ്ങളുടെ അന്തിമ മേൽനോട്ടം അച്യുതവാരിയരുടേതായിരുന്നു.

ഭാഗവതം, രഘുവംശം, മാഘം, നൈഷധം, കുചേലവൃത്തം തുടങ്ങിയവയുടെ വ്യാഖ്യാനങ്ങൾ പരിശോധിച്ചും പൂരിപ്പിച്ചും മുദ്രണം ചെയ്യാൻ അച്യുതവാരിയരുടെ സൂക്ഷ്മബുദ്ധിയും പാണ്ഡിത്യവും ഉപയോഗപ്പെട്ടിട്ടുണ്ട്. അഷ്ടാംഗഹൃദയം, ഹോരാശാസ്ത്രം, പ്രശ്നമാർഗം, ജാതകപാരിജാതം തുടങ്ങിയവയുടെ വ്യാഖ്യാനങ്ങളും അച്യുതവാരിയരുടെ പരിശോധനാസൂക്ഷ്മതയിൽ പുറത്തുവന്നു. രചനാമേഖലയിൽ സരസകാവ്യങ്ങളായിരുന്നു അദ്ദേഹത്തിന്റെ പ്രധാന സംഭാവന.

വൈദ്യവൃത്തിയിലെ മികവും അദ്ദേഹത്തെ ജനപ്രിയനാക്കി. അഷ്ടാംഗഹൃദയത്തിന്റെ ഉത്തരസ്ഥാനത്തിനും വൈദ്യമനോരമയ്ക്കും വ്യാഖ്യാനങ്ങളെഴുതി. വയസ്കര ആര്യവൈദ്യശാലയിൽ അച്യുതവാരിയർ കുറേനാൾ പ്രവർത്തിച്ചു. ചതുരംഗം, അക്ഷരശ്ലോകം തുടങ്ങിയവയായിരുന്നു അദ്ദേഹത്തിന്റെ പ്രിയപ്പെട്ട മറ്റു മേഖലകൾ. കൊല്ലവർഷം 1143 കന്നി 12-ന് (1967-ൽ) എഴുപത്താറാമത്തെ വയസ്സിലാണ് അച്യുതവാരിയർ ഓർമയായത്.

**ശ്രീജിത്ത് കെ. വാരിയർ**